# ശ്രീമഹാഭാഗവതം-ഗദ്യം



കമലാലയാ ബുക്ക് ഡിപ്പോ

തിരുവനന്തപുരം.




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

13/

# ശ്രീമദ് ഭാഗവതം

[ ഭാഷാഗദ്യവിവൎത്തനം ]

—ഭാഗവതമാഹാത്മ്യാദികളോടുകൂടിയതു്—

പ്രഥമസ്കന്ധവും—ദ്വിതീയസ്കന്ധവും

| |
|---|
| വേദഃ പുരാണം കാവ്യംച പ്രഭുൎമ്മിത്രം പ്രിയേവ ച<br>ബോധയന്തീതി ഹി പ്രാഹുഃ ത്രിവദ് ഭാഗവതം പുനഃ!! |

[ഹരിലീലയിൽ—ബോപദേവൻ]

---

വിവൎത്തകൻ:

പണ്ഡിതർ, ഇ. വി. രാമൻനമ്പൂതിരി

(ബ്രഹ്മവിലാസം—തിരുവനന്തപുരം)

[ആനന്ദസ്യ ഹരേൎല്ലീലാം വകതാ ഭാഗവതാഗമഃ

സ്കന്ധൈൎദ്വാദശഭിഃ ശാഖാ വിതനാൻ ദ്വിജസേവിതാഃ.

ഹരിലീല.]

---

പ്രകാശകർ—

'കമലാലയാ' പ്രിൻറിങ് വർക്സ് & ബുക്ഡിപ്പോ,

പുത്തൻചന്ത—തിരുവനന്തപുരം.

---

൧൧൦൭ — ൧൯൩൨

[അൎത്ഥോയം ബ്രഹ്മസൂത്രാണാം—ഭാരതാൎത്ഥവിനിൎണ്ണയഃ

ഗായത്രീഭാഷ്യരൂപോസൌ—വേദാൎത്ഥപരിബൃംഹിതഃ.

മാത്സ്യം.]

**[If the world's literature is lost, Preserve at least Three books-Ramayan, Bhagnvatham & Bharatham---Eemerson,]**

നാമസങ്കീൎത്തനം യസ്യ സൎവ്വപാപപ്രണാശനം

പ്രണാമോ ദുഃഖശമനസ്തം നമാമി ഹരിം പരം

[ഭാഗവതം]

# പരബ്രഹ്മധ്യാനം

ബ്രഹ്മനാദ്യ കൊടുത്തിതീയതുലമാം
ജ്ഞാനപ്രദീപം പുരാ,
തദ്രൂപത്തിൽ മുനിയ്ക്കു-നാരദനു, തദ്-
രൂപത്തിലാ വ്യാസനും,
തദ്രൂപേണ ശുകനു,മാ നിലയിൽ നൽ-
ഭക്തൻ പരീക്ഷിത്തിനും—
നാ, മാ നിർമ്മലനിത്യസത്യപരമാ-
ത്മാവോടു നിർഭേദരാമ്!

[ഭാഗവതം] ൧൨ - ൧൩ - ൧൯.

**ശ്രീവാസുദേവവന്ദനം**

മുമുക്ഷുവാം ബ്രഹ്മനിതു കൃപയോടുരചെയ്തതാർ,
ആസ്സാക്ഷിയാം വാസുദേവഭഗവാനു നമോനമഃ!!

[ഭാഗ-൧൨-൧൩-൨൦]

നാമമാക്കുള്ളതോതീടിൽ സർവ്വപാപങ്ങളും കെടും,
ആരേ നമിയ്ക്കിൽ ദുഃഖംപോം, ആ ഹരിയ്ക്കു നമഃശതം!!

[ഭാഗ-൧൨-൧൩-൨൩]

**ശ്രീവേദവ്യാസവന്ദനം**

യന്മുഖത്താമരത്തേനാം ജ്ഞാനം സേവിച്ചു സത്തുകൾ,
ആത്തഃജാമയനാം വ്യാസഭഗവാനും നമോനമഃ!!

[ഭാഗ-൨-൪-൨൪]

**ശ്രീശുകവന്ദനം**

സംസാരസർപ്പംദംശിച്ച പരീക്ഷിത്തിനെ യോഗി-യാർ
മോചിപ്പിച്ചു,ബ്രഹ്മരൂപിയാ-മാശ്ശുകനെക്കൈതൊഴാം!!

[ഭാഗ-൧൨-൧൩-൨൧]

**അഭിയുക്തവചനം**

ദുഃഖങ്ങൾ നമ്മളാശിയ്ക്കാതെത്തുന്നതുകണക്കതാൻ
സുഖങ്ങളും വരും; പിന്നെദ്ദൈന്യംകാട്ടുന്നതെന്തിനാം?

[ശ്രീധരീയസ്ഥം]

# വിഷയസൂചി

# പുരാണങ്ങളുടെ മഹത്ത്വം— ദാർശനികദൃഷ്ടിയിൽ!

—:o:—

ശ്രീമദ്ഭാഗവതം മഹാപുരാണമാണെന്ന സമ്മതിക്കപ്പെട്ടുകഴിഞ്ഞാൽ പിന്നെ, മതവിഷയകമായി അതിനുള്ള പ്രാധാന്യം പ്രത്യേകം പറയേണ്ടതായിട്ടില്ല. മനുസ്മൃതിയിൽ, ശ്രാദ്ധസമയത്ത് പുരാണപാരായണം വിധിക്കപ്പെട്ടിട്ടുണ്ട്. ആപസ്തംബസൂത്രങ്ങളിൽ, പുരാണങ്ങളിൽനിന്നുള്ള ഉദ്ധരണംതന്നെ കാണപ്പെടുന്നു. ഉപനിഷത്തുകളിൽ പുരാണങ്ങളെ പഞ്ചമവേദമായി—അതായത് നിത്യേതിഹാസരൂപത്തിൽ—സ്വീകരിച്ചിട്ടും ഉണ്ട്. ഭാരതീയസനാതനധർമ്മത്തിന്റെ പ്രധാനസംരക്ഷകനും, മീമാംസകശിരോമണിയും ആയ ആചാര്യകുമാരിലഭട്ടൻ, ധർമ്മനിർണ്ണയത്തിങ്കൽ പുരാണങ്ങൾക്കുള്ള പ്രാധാന്യവും പ്രാമാണ്യവും സമ്മതിച്ചിരിക്കുന്നതും കാണ്മാനുണ്ട്. സർവ്വോപരിയായി, വേദാന്തസൂത്രഭാഷ്യകർത്താവായ അദ്വൈതമതാചാര്യൻ ശ്രീശങ്കരഭഗവൽപാദർ, ഇതിഹാസങ്ങളേയും പുരാണങ്ങളേയും പററി, ശാരീരകഭാഷ്യത്തിൽത്തന്നെ പറഞ്ഞിട്ടുള്ളതും, ഇതിന്നെല്ലാം അനുകൂലമായിട്ടു തന്നെയാണ്. അത് ഇവിടെ ഉദ്ധരിക്കേണ്ടതും, വായനക്കാർ പ്രത്യേകം ആദരിക്കേണ്ടതും ആണെന്നു തോന്നുന്നു. ആ ഭാഗം താഴെ ചേർക്കാം:—

"ഇതിഹാസപുരാണമപി വ്യാഖ്യാതേന മാർഗ്ഗേണ സംഭവന്മന്ത്രാർത്ഥവാദമൂലകത്വാൽ, പ്രഭവതി ദേവതാവിഗ്രഹാദി സാധയിതും; പ്രത്യക്ഷാദിമൂലമപി സംഭവതി.

ഭവതി ഹി അസ്മാകമപ്രത്യക്ഷമപി ചിരന്തനാനാം പ്രത്യക്ഷം; തഥാ ച വ്യാസാദയോ ദേവാദിഭിഃ പ്രത്യക്ഷം വ്യവഹരന്തീതി സ്മര്യതേ. യസ്തു ബ്രൂയാൽ—ഇദാനീന്ത നാനാമിവ പൂർവ്വേഷാമപി നാസ്തി ദേവാദിഭിർവ്യവഹ ർത്തും സാമർത്ഥ്യമിതി, സ ജഗദ്വൈചിത്ര്യം പ്രതിഷേധയേ ത്; ഇദാനീമിവ ച നാന്യദാഽപി സാർവ്വഭൗമഃ ക്ഷത്രിയോ ഽസ്തീതി ബ്രൂയാൽ, തതശ്ച രാജസൂയാദിചോദനാ ഉപരു ന്ധ്യാൽ: ഇദാനീമിവ ച കാലാന്തരേഽപി അവ്യവസ്ഥിത പ്രായാൻ വർണ്ണാശ്രമധർമ്മാൻ പ്രതിജാനീത; തതശ്ച വ്യവസ്ഥാവിധായി ശാസ്ത്രം അനർത്ഥകം കര്യാൽ: തസ്മാദ് ധർമ്മോൽകർഷവശാൽ ചിരന്തനാ ദേവാദിഭിഃ പ്രത്യക്ഷം വ്യവജഹ്രുരിതി ശ്ലിഷ്യതേ. അപി ച സ്മരന്തി— "സ്വാ ധ്യാ യാ ദി ഷ്ട ദേ വ താ സം പ്ര യോ ഗഃ" — ഇത്യാദി. യോഗോഽപി അണിമാദ്യൈശ്വര്യപ്രാപ്തിഫ ലകഃ സ്മര്യമാണോ ന ശക്യതേ സാഹസമാത്രേണ പ്രത്യാ ഖ്യാതും; ശ്രുതിശ്ച യോഗമാഹാത്മ്യം പ്രഖ്യാപയതി—

"പൃഥിവ്യപ്തേജോനിലഖേ സമുത്ഥിതേ
പഞ്ചാത്മകേ യോഗഗുണേ പ്രവൃത്തേ
ന തസ്യ രോഗോ ന ജരാ ന മൃത്യുഃ
പ്രാപ്തസ്യ യോഗാഗ്നിമയം ശരീരം."—

ഇതി. ഋഷീണാമപി മന്ത്രബ്രാഹ്മണദർശിനാം സാമർത്ഥ്യം നാസ്മദീയേന സാമർത്ഥ്യേന ഉപമാതും യുക്തം. തസ്മാൽ— സമൂലമിതിഹാസപുരാണം." (ശാരീരകഭാഷ്യം)

ഇതിൻെറ സാരം ഇപ്രകാരമാണ്:—"മന്ത്രാർത്ഥ വാദമൂലകം ആയിരിക്കുന്നതുകൊണ്ട്, മുൻപറഞ്ഞ ...

ത്തിൽ, ഇതിഹാസവും പുരാണവും—ദേവതകളുടെ വിഗ്ര ഹാദികളേ സാധിച്ചു തരുന്നതിൽ സമർത്ഥം തന്നെയാണു്. അവ പ്രത്യക്ഷാദിമൂലമാണെന്നു പോലും വരാവുന്നതാണു്. എങ്ങനെയെന്നാൽ, നമുക്കു് പ്രത്യക്ഷമല്ലാത്തതും, പണ്ടു പണ്ടുള്ളവൎക്കു് പ്രത്യക്ഷമായിരുന്നു. അങ്ങനെ തന്നെ, വ്യാസാദിമഹൎഷിമാർ ദേവാദികളുമായി പ്രത്യക്ഷരൂപ ത്തിൽത്തന്നെ വ്യവഹരിച്ചിരുന്നതായ് പ്രമാണങ്ങൾ കാണ്മാനുണ്ടല്ലോ. എന്നാൽ, ഇന്നുള്ളവരേപ്പോലെ തന്നെ പണ്ടുള്ളവരും, ദേവാദികളുമായി പ്രത്യക്ഷം വ്യവ ഹരിക്കാൻ ശക്തിയില്ലാത്തവരായിരുന്നു എന്നു പറയാൻ തുടങ്ങുന്നവൻ, ജഗത്തിന്റെ വൈചിത്ര്യത്തെ അപലപി ക്കുകയാണു് ചെയ്യുന്നതു്. ഇന്നത്തെപ്പോലെ തന്നെ, പണ്ടും സാൎവ്വഭൗമനായ ക്ഷത്രിയൻ ഉണ്ടായിരുന്നില്ല, എന്നു പറയുകയാണെങ്കിൽ, രാജസൂയാദികളായ യാഗ വിധികളെല്ലാം നിരൎത്ഥകങ്ങളാണു് എന്നു വന്നുകൂടും. ഇന്നത്തേപ്പോലെ, പണ്ടും വൎണ്ണാശ്രമധൎമ്മങ്ങൾ അവ്യവ സ്ഥങ്ങളായിരുന്നു എന്നു ഗണിക്കപ്പെട്ടാൽ, തദ്വ്യവസ്ഥാ വിധായകശാസ്ത്രങ്ങളും അനൎത്ഥകങ്ങളാണെന്നു വന്നു ചേരും. അതിനാൽ—ധൎമ്മത്തിന്റെ അത്യുൽകൃഷ്ട കോടിയിൽ വിളങ്ങിയിരുന്നതു നിമിത്തം, പുരാതനന്മാർ ദേവാദികളുമായി പ്രത്യക്ഷവ്യവഹാരം ചെയ്തിരുന്നു എന്നു തന്നെ നിശ്ചയിക്കപ്പെടണം. എന്നു മാത്രമല്ല, യോഗ ശാസ്ത്രത്തിൽ പറഞ്ഞിട്ടുണ്ടു്, സ്വാധ്യായംകൊണ്ടു് ഇഷ്ട ദേവതാസംപ്രയോഗം സിദ്ധിക്കുന്നു എന്നും മറ്റും. അണിമാദികളായ ഐശ്വൎയ്യങ്ങളുടെ സിദ്ധിയേ സാധിച്ചു

ന്നുന്ന യോഗം, സ്മൃത്യാദികളിൽ പ്രതിപാദിതവുമാണല്ലോ. വെറും വാശിപിടിച്ച്, അതെല്ലാം തെറ്റാണെന്നു പറയാൻ സാധ്യമല്ല. വേദവും യോഗത്തിന്റെ വൈഭവത്തെ പുകഴ്ത്തിയിരിക്കുന്നു:–പൃഥിവ്യാദിജന്യവും പഞ്ചാത്മകവുമായ യോഗഗുണം സിദ്ധിച്ചു കഴിഞ്ഞാൽ, ആ സാധകന്ന്, രോഗവും ജരയും മൃത്യുവും സംഭവിക്കുകയില്ല. അവന്റെ ശരീരം, യോഗാഗ്നിമയമായിപ്പോയിരിക്കുന്നു–എന്നിങ്ങനെ. മന്ത്രങ്ങളുടേയും ബ്രാഹ്മണങ്ങളുടേയും ദ്രഷ്ടാക്കളായ ഋഷിമാരുടെ ശക്തിയേ, നമ്മുടെ ശക്തിയുമായി തുലനം ചെയ്യുന്നതും യുക്തമായിട്ടുള്ളതല്ല. ഇതുപോലെയുള്ള ന്യായങ്ങളാൽ, ഇതിഹാസവും പുരാണവും പ്രാമാണികങ്ങൾതന്നെയാണ്."

ആചാര്യസ്വാമികൾക്കും പുറമേ, വേറേയും വളരെ വളരെ ആചാര്യന്മാർ പുരാണങ്ങളെ ധർമ്മനിർണ്ണയത്തിങ്കൽ പ്രമാണങ്ങളായി സ്വീകരിച്ചിട്ടുണ്ട്. ഇന്നുള്ള ധാർമ്മികനിബന്ധനങ്ങളിലെല്ലാം തന്നെ, പുരാണഗ്രന്ഥങ്ങളിൽനിന്നുള്ള ഉദ്ധാരണങ്ങൾ വളരെ അധികം ഉണ്ട്. ശ്രീയാജ്ഞവല്ക്യൻ, ധർമ്മത്തിന്റേയും വിദ്യകളുടേയും ൧൪–സ്ഥാനങ്ങളെ പരിഗണിച്ചിരിക്കുന്ന കൂട്ടത്തിൽ ൧–ാമതായി പുരാണങ്ങളെയാണ് സ്വീകരിച്ചിട്ടുള്ളത്. അതുകൊണ്ട്–ധർമ്മാർത്ഥകാമമോക്ഷമയങ്ങളായ നാലു പുരുഷാർത്ഥങ്ങളിലും ഉപയോഗികളായിക്കാണപ്പെടുന്ന പുരാണങ്ങളെ, തികഞ്ഞ പ്രമാണങ്ങളായിത്തന്നെ അംഗീകരിക്കാതിരിക്കാൻ ഒരു വഴിയുമില്ലതന്നെ!!

---

# ഭാഗവതഭഗവദ്വന്ദനം

"പാദൌ യദീയൌ പ്രഥമദ്വിതീയൌ–തൃതീയതുൎയ്യൌ
കഥിതൌ യദൂരൂ,
നാഭിസ്ഥഥാ പഞ്ചമ ഏവ, ഷഷ്ഠോ ഭുജാന്തരം,
ദോൎയ്യുഗളം തഥാഽന്യൌ;
കണ്ഠസ്തു രാജൻ! നവമോ യദീയോ, മുഖാരവിന്ദം
ദശമം പ്രഫുല്ലം
ഏകാദശോ യസ്യ ലലാടപട്ടം ശിരോപി യദ്
ദ്വാദശ ഏവ ഭാതി;
നമാമി ദേവം കരുണാനിധാനം തമാലവൎണ്ണം
സുഹിതാവതാരം;
അപാരസംസാരസമുദ്രസേതും ഭജാമഹേ
ഭാഗവതസ്വരൂപം"

(കൗശികസംഹിതാ)

## സമൎപ്പണം

ഭാൎഗ്ഗവവൈതഹവ്യഗോത്രേ
വിഷ്ണുത്രാതശൎമ്മൻ! ഏതത്തേ
സ്മൃതിദം!

# ശ്രീമദ്ഭാഗവതത്തിന്റെ മഹിമ

ശ്രീമദ്ഭാഗവതത്തിന്റെ മഹിമയെപ്പററി ഞാൻ എന്തെഴുതേണ്ടു? അതിന്റെ ആദ്യത്തെ മൂന്നു ശ്ലോകങ്ങളിലായി യാതൊരു മഹത്വം പറയപ്പെട്ടിട്ടുണ്ടോ, അതിനു തുല്യമായിട്ടൊരു മഹത്വം ആർക്കു പറയുവാൻ കഴിയും! ആ മൂന്നു ശ്ലോകങ്ങളെ എത്രയെത്ര തവണ വായിച്ചു കഴിഞ്ഞിരുന്നിട്ടും, എപ്പോൾ അവയെ ഓർമ്മിയ്ക്കുവാൻ ഇടയാകുന്നുവോ, അപ്പോൾ മനസ്സിൽ പല അദ്ഭുതഭാവങ്ങളും ഉദിച്ചുകൊണ്ടിരിക്കുന്നു! ആ ശ്ലോകങ്ങളുടെ ഗാംഭീര്യവും, മാധുര്യവും ഒരുതരം തർജ്ജമയ്ക്കും നേടുവാൻ കഴിയുന്നതല്ല. ആ ശ്ലോകങ്ങളെ ഞാൻ, വായനക്കാർക്ക്, ഒന്നോർമ്മിപ്പിച്ചു കൊടുത്തുകൊള്ളട്ടെ!—

"ജന്മാദ്യസ്യ യതോഽന്വയാദിതരത-
ശ്ചാർത്ഥേഷ്വഭിജ്ഞഃ സ്വരാട്
തേനേ ബ്രഹ്മ ഹൃദാ യ ആദികവയേ
മുഹ്യന്തി യൽ സൂരയഃ
തേജോവാരിമൃദാം യഥാ വിനിമയോ
യത്ര ത്രിസർഗ്ഗോഽമൃഷാ
ധാമ്നാ സ്വേന സദാ നിരസ്തകുഹകം
സത്യം പരം ധീമഹി. ൧

ധർമ്മഃ പ്രോജ്ഝിതകൈതവോഽത്ര പരമോ
നിർമ്മത്സരാണാം സതാം
വേദ്യം വാസ്തവമത്ര വസ്തു ശിവദം
താപത്രയോന്മൂലനം

ശ്രീമദ്ഭാഗവതേ മഹാമുനികൃതേ
കിം വാ പരൈരീശ്വരഃ
സദ്യോ ഹൃദ്യവരുധ്യതേ സുകൃതിഭിഃ
ശുശ്രൂഷുഭിസ്തൽക്ഷണാൽ— ൨

നിഗമകല്പതരോൎഗ്ഗളിതം ഫലം
ശുകമുഖാദമൃതദ്രവസംയുതം
പിബത ഭാഗവതം രസമാലയം
മുഹുരഹോ! രസികാ ഭുവി ഭാവുകാഃ!—" ൩

ഈ ശ്ലോകങ്ങളെക്കൊണ്ടു് മനസ്സിനെ നിൎമ്മലമാക്കിയിട്ടു്, നിങ്ങൾ ഭഗവാനെ ധ്യാനിച്ചുകൊണ്ടിരിയ്ക്കുവിൻ!—

"ധ്യായതശ്ചരണാംഭോജം ഭാവനിൎജ്ജിതചേതസാ
ഔൽകണ്ഠ്യാശ്രുകലാക്ഷസ്യ ഹൃദ്യാസീന്മേ
ശനൈൎഹരിഃ.
പ്രേമാതിഭരനിൎഭിന്നപുളകാംഗോഽതിനിൎവൃതഃ
ആനന്ദസംപ്ലവേ ലീനോ നാപശ്യമുഭയം മുനേ!
രൂപം ഭഗവതോ യത്തന്മനഃകാന്തം ശുചാപഹം
അപശ്യൻ സഹസോത്തസ്ഥേ വൈക്ലബ്യാദ്
ദുൎമ്മനാ ഇവ"

എനിയ്ക്കു് ശ്രീമദ്ഭാഗവതത്തിൽ അത്യധികം പ്രേമമുണ്ടു്. എന്റെ വിശ്വാസവും അനുഭവവും, ഇതു വായിയ്ക്കുകയും കേൾക്കുകയും ചെയ്യുന്നതുകൊണ്ടു്, മനുഷ്യന്നു് ഈശ്വരനെപ്പറ്റിയുള്ള പരമാത്മജ്ഞാനം സിദ്ധിക്കുന്നു എന്നാണു്. എന്നുമാത്രമല്ല, ഭഗവാന്റെ ചരണകമലങ്ങളിൽ അചലമായ ഭക്തിയും സംഭവിയ്ക്കുന്നു. ഈ പ്രപഞ്ചത്തെ നിൎമ്മിയ്ക്കുവാനും രക്ഷിയ്ക്കുവാനും ആയി,

സർവ്വവ്യാപകമായ ഒരു മഹാശക്തി ഉണ്ടെന്നു്, ഈ ഭാഗവതം വായിച്ചാൽ മനുഷ്യൎക്കു ദൃഢനിശ്ചയം ഉണ്ടാകുന്നതാണു്. ഈ ഒരു ശക്തിയെത്തന്നെ ജനങ്ങൾ ഈശ്വരനെന്നും, ബ്രഹ്മമെന്നും, പരമാത്മാവെന്നും ഉള്ള വിവിധനാമങ്ങളിൽ വ്യവഹരിച്ചുവരുന്നു. ഭാഗവതത്തിലെ പ്രഥമശ്ലോകത്തിൽത്തന്നെ ശ്രീവേദവ്യാസൻ ഈശ്വരസ്വരൂപത്തെ വർണ്ണിച്ചു കേൾപ്പിച്ചിട്ടുണ്ടു്.—"യാതൊന്നിൽനിന്നു് ഈ പ്രപഞ്ചത്തിന്റെ സൃഷ്ടിയും പാലനവും സംഹാരവും സംഭവിയ്ക്കുന്നുവോ, യാതൊന്നു് കാലത്രയത്തിലും സത്യമായിരിയ്ക്കുന്നുവോ,—അതായതു് എന്നും ഉണ്ടായിരുന്നതുമാണു്, ഇനിയും ഉണ്ടായിരിക്കുന്നതുമാണു് ഏതൊന്നു്—, യാതൊന്നു് സ്വപ്രകാശത്താൽ അന്ധകാരത്തെ സദാ ദൂരീകരിയ്ക്കുന്നുവോ, ആ പരമസത്യസ്വരൂപത്തെ നാം ധ്യാനിച്ചുകൊള്ളുന്നു—" എന്നിങ്ങനെ. ഇതിനെത്തുടൎന്നുകൊണ്ടുതന്നെ, ഭാഗവതഗ്രന്ഥസ്വരൂപത്തെയും സംക്ഷിപ്തമായി അദ്ദേഹം വർണ്ണിച്ചിട്ടുണ്ടു്.—

മററുള്ളവരുടെ വലുപ്പംകണ്ടിട്ടുവേദനപ്പെടാത്തവരായ സജ്ജനങ്ങളുടെ നിഃസ്വാൎത്ഥമായ പരമധൎമ്മം എന്തെന്നും, അവർ സമ്പാദിക്കേണ്ടതായ—സർവ്വകല്യാണപ്രദവും, ദൈവ—ഭൗതിക—ശാരീരതാപങ്ങളെ നീക്കുന്നതുമായ ജ്ഞാനം എന്തെന്നും, ഇതിൽനിന്നു് അറിയുമാറാകും. മററു ഗ്രന്ഥങ്ങൾ എന്തിനാണു്? മഹാപുണ്യകൎമ്മങ്ങൾ ചെയ്തിട്ടുള്ളവരും, ശ്രീമദ്ഭാഗവതത്തെ ശ്രദ്ധയോടെ വായിയ്ക്കുകയും കേൾക്കുകയും ചെയ്യുന്നവരും ആരാണോ, അവരുടെ ഹൃദയങ്ങളിൽ, ശ്രീഭാഗവതസേവാസമയം മുതൽക്കുതന്നെ ഭക്തിഭാവം വളൎന്നു്, ആ ഭക്തിയാൽ

ഈശ്വരൻ ആനീതനാവുകയും, ഉളകാത്തമട്ടിൽ സ്ഥാപിതനാവുകയും ചെയ്യുന്നു. ഈശ്വരനെപ്പററി ജ്ഞാനവും, അതിലേയ്ക്കു പരമസാധനമായ ഭക്തിയും—ഇതു രണ്ടും ഒരു ജീവന്നു കിട്ടിക്കഴിഞ്ഞാൽ പിന്നെ, മനുഷ്യന്നു് ആശ്രയിക്കേണ്ടതായി മററെന്തു പദാൎത്ഥമാണു് ഉള്ളതു്? അതേ, ഈ പറഞ്ഞ രണ്ടും, ശ്രീമദ്ഭാഗവതത്തിൽനിന്നു് പരിപൂൎണ്ണമായിത്തന്നെ സിദ്ധിയ്ക്കുന്നതാകുന്നു. അതുകൊണ്ടുതന്നെ ഈ പരിശുദ്ധഗ്രന്ഥം മനുഷ്യൎക്കൊക്കെയുംതന്നെ ഉപകാരംചെയ്യുന്നതും ആണു്.

ഒരുത്തൻ ഭാഗവതം പഠിയ്ക്കാതിരിയ്ക്കയും, അതിൽ ശ്രദ്ധവെയ്ക്കാതിരിക്കയും ചെയ്യുന്നിടത്തോളം കാലം, അവന്നു്, ഈ മഹത്തമഗ്രന്ഥം ജ്ഞാന—ഭക്തി—വൈരാഗ്യങ്ങളുടെ എത്ര വലിയ ഒരു സമുദ്രമാണെന്നുള്ളതു് അറിയാൻ കഴിയുന്നതല്ല. ഒരേ പരമാത്മാവുതന്നെ സൎവ്വപ്രാണികളിലും സ്ഥിതിചെയ്യുന്നു എന്നുള്ള വിശുദ്ധജ്ഞാനം, ഭാഗവതപരിശീലനംകൊണ്ടു് ഒരുവന്നു കിട്ടുന്നതാണു്. ആ ജ്ഞാനം സിദ്ധിച്ചാൽപിന്നെ, മനുഷ്യൻ അധൎമ്മം ചെയ്യാൻ ഒരുമ്പെട്ടുകൊണ്ടിരിയ്ക്കുന്നതല്ല. എന്തുകൊണ്ടെന്നാൽ, മററുള്ളവരെ ഉപദ്രവിക്കുന്നതു്, തന്നെത്തന്നെ ഉപദ്രവിയ്ക്കുന്നതിനു തുല്യമാണെന്നു് അവൻ അപ്പോഴേക്കും അറിയുമല്ലോ! ഈ അറിവുണ്ടായാൽ മനുഷ്യൻ, സത്യത്തിലും ധൎമ്മത്തിലും സ്ഥിരമായിത്തന്നെ നിന്നുകൊള്ളുന്നതാണു്. ദയാ—ധൎമ്മാദിയേ പാലിയ്ക്കാൻ സ്വാഭാവികമായിത്തന്നെ അവൻ ശീലിയ്ക്കുന്നതുമാണു്; യാതൊരു അഹിംസകപ്രാണിയേയും ഉപദ്രവിയ്ക്കാൻ അവൻ ഇച്ഛിയ്ക്കുന്നതുമല്ല.

മനുഷ്യരുടെ ഇടയ്ക്കു് പരസ്പരം പ്രേമം ഉളവാക്കുന്നതിന്നും, സർവജീവികളിലും ദയ ഉദിപ്പിയ്ക്കുന്നതിന്നും ഇതിനെക്കാൾ വലുതായി ഒന്നും തന്നെ ഇല്ല. ഇക്കാലത്താകട്ടെ—ലോകത്തിലേ ഒട്ടധികം സ്ഥലങ്ങളിലും ഭയങ്കരമായ അശാന്തിയും കലഹവും തുടൎന്നുനില്ക്കുന്ന ഇക്കാലത്താകട്ടെ—മനുഷ്യൎക്കെല്ലാംതന്നെ ഈ മഹനീയധൎമ്മത്തിന്റെ ഉപദേശം അതീവ കല്യാണകരമായി ഭവിയ്ക്കുന്നതാണു്. ഭഗവദ്ഭക്തന്മാരായിട്ടുള്ളവർ ആരാണോ, ശ്രീമദ്ഭാഗവതത്തിന്റെ മഹത്വം അറിഞ്ഞിട്ടുള്ളവർ ആരാണോ, അവരുടെ കൎത്തവ്യം ഇന്നു് ഇതാണു്—ലൗകികമായും പാരലൗകികമായും പരമമംഗളം ചെയ്യുന്ന ഈ പവിത്രഗ്രന്ഥത്തെ സകലദേശഭാഷകളിലും വിവൎത്തനംചെയ്തു് പ്രചരിപ്പിച്ചുകൊണ്ടിരിയ്ക്കുകതന്നെ!

കാശി,
ആഷാഢ-
ശുക്ലപഞ്ചമി
൧൯൯൭ (സംവൽ)

മദനമോഹനമാളവീയ.

ശ്രീകൃഷ്ണഃ ശരണം മമ

# ശ്രീമദ്ഭാഗവതമാഹാത്മ്യം—൧

## ഒന്നാം അദ്ധ്യായം

### ദേവർഷി നാരദൻ ഭക്തിദേവിയെ കാണുന്നതു്.

ജഗത്തിൻെറ ഉൽപത്തിയും സ്ഥിതിയും വിനാശവും ആർ നിമിത്തമാണോ, ആദ്ധ്യാത്മികവും ആധിദൈവികവും ആധിഭൗതികവും ആയ ത്രിവിധതാപങ്ങളേയും നശിപ്പിക്കുന്നതു് ആരാണോ, ആ സച്ചിദാനന്ദസ്വരൂപനായ ഭഗവാൻ ശ്രീകൃഷ്ണനെ ഞങ്ങളെല്ലാവരും നമസ്കരിച്ചുകൊള്ളുന്നു.— [൧]

ശ്രീ ശുകദേവൻെറ യജ്ഞോപവീതസംസ്കാരംപോലും കഴിയാതിരിക്കെ, ലൗകിക വൈദികകർമ്മങ്ങളുടെ അനുഷ്ഠാനത്തിന്നു് അവസരവും ലഭിക്കാതിരിക്കവേ, അദ്ദേഹം സംന്യാസഗ്രഹണത്തിന്നായി വ്യാസാശ്രമം വിട്ടു തനിയേ ഇറങ്ങിപ്പോയി. അങ്ങനെ പരമഭാഗവതനായ പുത്രൻ ബാല്യത്തിൽത്തന്നെ സംന്യാസത്തിന്നു തുനിഞ്ഞതുകണ്ടു്, പിതാവായ വ്യാസമഹർഷിക്കു വലിയ വേദന തോന്നി. അദ്ദേഹം വിരഹത്താൽ വിറച്ചുംകൊണ്ടു്, പുത്രനെ വിളിക്കാൻ തുടങ്ങി—"ഉണ്ണീ ഉണ്ണീ, നീയ് എങ്ങോട്ടാണു് പോവുന്നതു്" എന്നു്. ആ സമയത്തു് ശ്രീ ശുകന്നുവേണ്ടി, വൃക്ഷങ്ങളാണു് ഉത്തരം നല്കിയതു്. ഇതിൽനിന്നു സിദ്ധിക്കുന്നതു്, ശ്രീശുകൻ സമസ്തപ്രാണികളുടേയും ഹൃദയത്തിൽ ആത്മസ്വരൂപേണ വിരാജമാനനായിക്കഴി

ഞ്ഞു—സർവ്വപ്രാണികളേയും തന്നോടുകൂടി ഏകീകരിച്ചു കഴിഞ്ഞു എന്നത്രേ. ഈവിധം സർവ്വാത്മാവായ ശ്രീശുക ബ്രഹ്മർഷിക്കു് ഞാൻ നമസ്കരിച്ചുകൊള്ളുന്നു!— [൨]

ഒരിക്കൽ ഭാഗവതകഥാമൃതത്തിന്റെ രസാസ്വാദനം ചെയ്യുന്നതിൽ കുശലനായ ഋഷിവരൻ ശൗനകൻ, നൈമിഷാരണ്യക്ഷേത്രത്തിൽ വർത്തിച്ചിരുന്ന മഹാമതിയായ സൂതനോടു്, നമസ്കാരപൂർവ്വം ഇങ്ങനെ ചോദിച്ചു.— [൩]

ശൗനകൻ പറഞ്ഞു:—ഹേ സൂത! അങ്ങയുടെ ജ്ഞാനം, അജ്ഞാനാന്ധകാരത്തെ നശിപ്പിക്കുന്നതിനു കോടി കോടി സൂര്യന്മാർക്കൊപ്പം ഉള്ളതാണു്. അങ്ങുന്നു് ഇപ്പോൾ സാരഗർഭിതമായ ഒരു കഥ പറഞ്ഞുതരണം: അതു കേട്ടാൽ, ഞങ്ങളുടെ ചെവികൾക്കു് അമൃതംതന്നെയാണു എന്നു തോന്നണം. ദയചെയ്തു് ഇതു പറഞ്ഞുതരു—ഭക്തി, ജ്ഞാനം, വൈരാഗ്യം, ഇവയാൽ സിദ്ധിക്കുന്ന വിവേകം എങ്ങനെയാണു് വളർന്നുവരുന്നതു്? അതുപോലെതന്നെ, വിഷ്ണുഭക്തന്മാർ എങ്ങനെയാണു് മായാമോഹത്തിൽ നിന്നു് തങ്ങളെ രക്ഷിച്ചുപോരുന്നതു്? ഈ ഭയങ്കരകലി കാലത്തിൽ ജീവന്മാരൊക്കെ പ്രായേണ ആസുരസ്വഭാവക്കാരായിപ്പോയിട്ടുണ്ടു്. അതുകൊണ്ടു് എപ്പോഴുംതന്നെ, ആപത്തുകളാൽ ചുററപ്പെട്ടവരായും തീർന്നിരിക്കുന്നു. ഈ ആസുരസ്വഭാവത്തിനെ മാററി, ജീവനെ ശുദ്ധീകരിച്ചുകൊള്ളുവാനുള്ള സർവ്വശ്രേഷ്ഠമായ ഉപായം എന്താണു്? ഹേ സൂത! എല്ലാററിലും അധികം ഗുണം നല്കുന്നതും, അന്തഃകരണത്തെ ശുദ്ധമാക്കുന്നതും, എന്നെന്നേയ്ക്കും ഭഗവാൻ ശ്രീകൃഷ്ണനിൽത്തന്നെ ലയംകൊള്ളിക്കുന്നതും ആയി ഏതൊരു സാധനമാർഗ്ഗം ഉണ്ടോ, അതു വേണം

അങ്ങിപ്പോൾ ഞങ്ങൾക്കു പറഞ്ഞുതരുവാൻ. ചിന്താമണിക്കല്ല് കേവലം ലൌകികസുഖമേ തരൂ. കല്പവൃക്ഷം ഏറാവും കൂടുതൽ സ്വൎഗ്ഗീയസുഖവും തരുമായിരിക്കും; എന്നാൽ, ഗുരുദേവൻ പ്രസന്നനായി എങ്കിൽ, ആ ഗുരു, ഭഗവാൻെറ നിത്യവൈകുണ്ഠലോകംപോലും തരാൻ ശക്തനാണ്. യോഗികൾക്കുകൂടിയും അതു് വളരെ പ്രയാസപ്പെട്ടേ കിട്ടുകയുള്ളുവല്ലോ. ഇതാണ് പറഞ്ഞതിൻെറ സാരം—അങ്ങുന്നു ദയചെയ്യുന്നു എങ്കിൽ, ഞങ്ങൾക്കു കിട്ടാൻ കഴിയാത്തതൊന്നുമില്ലതന്നെ.— [ര-വ്യ]

സൂതൻ പറഞ്ഞു:—ഹേ ശൗനക! അങ്ങയുടെ ഹൃദയത്തിൽ ഭഗവദ്ഭക്തി പൂൎണ്ണമായിട്ടുണ്ടു്. അതിനാൽ ഞാൻ, സകലസിദ്ധാന്തങ്ങളുടേയും സാരം ചിന്തിച്ചെടുത്തു് അങ്ങയെ കേൾപ്പിക്കാം. ജന്മ-മൃത്യുക്കളുടെ ഭയത്തെ നശിപ്പിക്കുന്നതും, ഭക്തിപ്രവാഹത്തെ വൎദ്ധിപ്പിക്കുന്നതും, ശ്രീകൃഷ്ണഭഗവാൻെറ പ്രസാദത്തിന്നു് പ്രധാനകാരണവും ആയി യാതൊരു സാധനമാൎഗ്ഗം ഉണ്ടോ, അതു ഞാൻ അങ്ങയ്ക്കു പറഞ്ഞുതരുന്നുണ്ടു്. ശ്രദ്ധയോടുകൂടി അങ്ങതു കേട്ടാലും! സൎവ്വജീവരാശികളും, കാലരൂപിയായ കരാളകാളസൎപ്പത്തിന്റെ ഗളകുഹരത്തിലേയ്ക്കു പോയ്ക്കൊണ്ടിരിക്കുന്നവയാണ്. ജീവൻെറ ജീവിതത്തിൽ എല്ലാററിലും വലിയതും, ഒഴിക്കവയ്യാത്തതുമായ സങ്കടം ഇതൊന്നുതന്നെയാണ്. ഇതിൽനിന്നു വിടുതി നേടാതെ, മറ്റൊരു ഉപായംകൊണ്ടും ജീവന്നു് ഒരുതരം സമാധാനവും സിദ്ധിക്കുന്നതല്ല. ഈ ഭയത്തെ തുരത്തുന്നതിന്നായിട്ടുതന്നെയാണ് കലിയുഗത്തിൽ ശ്രീശുകൻ ശ്രീമദ് ഭാഗവതം എന്ന ഒരു ശാസ്ത്രം അരുളിച്ചെയ്തതു്. മനഃശുദ്ധി കിട്ടാൻ

ഇതിലും വലുതായി യാതൊരു സാധനവും ഇല്ലതന്നെ. ഒരുവൻെറ ജന്മ-ജന്മാന്തരങ്ങളിലെ പുണ്യസമുച്ചയംകൊണ്ടു മാത്രമേ ഈ ഭാഗവതശാസ്ത്രം ആ ആൾക്ക കിട്ടുകയുള്ളൂ. ശ്രദ്ധിച്ചു കേട്ടാലും! ശ്രീശുകൻ സഭയിൽവച്ചു് ശ്രീപരീക്ഷിത്തിനേ ഈ ഭാഗവതകഥ കേൾപ്പിക്കാൻ തുടങ്ങിയപ്പോൾ, ദേവന്മാർ കൂട്ടംകൂടി, ഒരു അമൃതകുംഭവും വഹിച്ചുകൊണ്ടു് അവിടെ എത്തി. സ്വാത്ഥം നേടുന്നതിൽ വിരുതന്മാരാണല്ലോ ആ ദേവന്മാർ. ഇവിടെ അവർ ആ മിടുക്ക കാണിച്ചു. എല്ലാവരും ശ്രീശുകനെ നമസ്കരിച്ചിട്ടു്,—"അവിടുന്നു് ഈ അമൃതം എടുത്തുകൊണ്ടു്, പകരമായി കഥാമൃതത്തെ ഞങ്ങൾക്ക തന്നാലും! ഈ കൈമാററം ഇവിടേയ്ക്കു് സമ്മതമാണു് എങ്കിൽ, പരീക്ഷിത്തുമഹാരാജാവു് ഈ അമൃതു സേവിച്ചു് അമരനായിത്തീൎന്നു കൊള്ളട്ടെ; ഞങ്ങളെല്ലാവരും ഈ ഭാഗവതകഥാമൃതം പാനംചെയ്യുന്നും ചെയ്തുകൊള്ളാം"—എന്നു പറഞ്ഞു.-അപ്പോൾ ശ്രീശുകൻ ചിന്തിച്ചു—"ലോകത്തിൽ അമൃതത്തിൻെറ സ്ഥാനമെവിടെ, ഹരികഥയുടെ സ്ഥാനമെവിടെ!! വെള്ളാറങ്കല്ലു് എവിടെ, വിലമതിക്കവയ്യാത്ത മാണിക്യമണി എവിടെ!!" ദേവകളുടെ 'വിദ്യ' കേട്ടു് ശ്രീശുകൻ ചിരിക്കാൻ തുടങ്ങി. ദേവകൾ ഭക്തിശൂന്യരാണെന്നറിഞ്ഞു്, അവരേ കഥാമൃതപാനത്തിൽ പങ്കുകൊള്ളിച്ചുമില്ല അദ്ദേഹം. ഇതു നിമിത്തം തന്നെയാണു്, ശ്രീമദ്ഭാഗവതകഥ ദേവന്മാൎക്കും ദുർല്ലഭമെന്നു പറയുന്നതു്.— [൯—൧൦]

ഹേ ശൗനക! ശ്രീമദ്ഭാഗവതം കേട്ടതുകൊണ്ടു അന്നു പരീക്ഷിത്തുമഹാരാജാവു മുക്തനായി എന്നുകണ്ടു്,

ബ്രഹ്മദേവനും പോലും വലിയ ആശ്ചര്യം ഉളവായിരുന്നു: അപ്പോൾ ബ്രഹ്മാവു് സത്യലോകത്തിലുള്ള തുലാസ്സ് എടുത്തു് സകലസാധനമാർഗ്ഗങ്ങളേയും തൂക്കി നോക്കി അപ്പോൾ, മറെറല്ലാം കനക്കറവുള്ളതായും, ഭാഗവതം മാത്രം സ്വമാഹാത്മ്യം നിമിത്തം എല്ലാററിലും കനത്തും അനുഭവപ്പെട്ടു. അപ്പോൾ അതുകണ്ടു് ഋഷിമാരെല്ലാം അദ്ഭുതപ്പെടുകയും, കലിയുഗത്തിൽ ഭഗവദ്രൂപമായ ഈ ഭാഗവതശാസ്ത്രംതന്നെ പഠിക്കയും കേൾക്കകയും ചെയ്യുന്നതുകൊണ്ടു് പെട്ടെന്നു മോക്ഷം കിട്ടുമെന്നു നിശ്ചയിക്കകയും ചെയ്തു. സപ്താഹപാരായണവിധിയനുസരിച്ചു് ഇതിനെ കേൾക്കകയാണെങ്കിൽ, എല്ലാ പ്രകാരത്തിലുള്ള മുക്തിയും ഇതു നൽകുന്നതാണു്. പണ്ടു് സനകാദികളായ ദയാലുക്കൾ ഇതു നാരദനു് ഉപദേശിച്ചുകൊടുത്തിരുന്നു. നാരദൻ അതിനു മുമ്പുതന്നെ ബ്രഹ്മദേവന്റെ മുഖത്തുനിന്നു് ഇതിനെ കേട്ടിരുന്നുവെങ്കിലും, ഇതിന്റെ സപ്താഹശ്രവണവിധി സനകാദികളിൽനിന്നാണു് ശ്രീനാരദനും അറിഞ്ഞതു്.— [൪൮—൫൨]

ശൗനകൻ ചോദിച്ചു:—അല്ലയോ സൂത! ദേവർഷി നാരദനാണെങ്കിൽ പ്രാപഞ്ചികബന്ധങ്ങളിൽനിന്നു് അകന്നു നില്ക്കുന്ന ആളാണല്ലോ. അദ്ദേഹം അധികസമയം ഒരിടത്തുതന്നെ നില്ക്കുകയുമില്ലല്ലോ. പിന്നെ, ഇങ്ങനെ സപ്താഹവിധിപ്രകാരമുള്ള ഭാഗവതശ്രവണത്തിൽ അദ്ദേഹത്തിന്നെങ്ങനെ താൽപര്യം ജനിച്ചു? പിന്നെ, സനകാദികളെ നാരദനു കണ്ടുകിട്ടിയതും എവിടെവെച്ചാണു്?— [൫൩]

സൂതൻ പറഞ്ഞു:—നന്നായി! ഞാനിപ്പോഠ അങ്ങയേ ആ ഭക്തിപൂർണ്ണമായ കഥ പറഞ്ഞുകേഠപ്പിക്കാം. ശ്രീശുകദേവൻ എന്നേ തന്റെ പരമശിഷ്യനാണെന്നറിഞ്ഞു് ഏകാന്തത്തിൽ വെച്ചു് എനിക്ക പറഞ്ഞുതന്നതാണു് ആ കഥ. ഒരിക്കൽ സനകാദികളായ നിർമ്മലഹൃദയന്മാർ നാലുപേരും സൽസംസർഗ്ഗം ഇച്ഛിച്ചു് ബദരീവനത്തിൽപെട്ട വിശാലാപുരത്തിൽ ചെന്നുകൂടി. അവിടെ നാരദനേ ആണു് അവർ കണ്ടതു്.— [൨൮—൨൯]

സനകാദികഠ ചോദിച്ചു:—ഹേ ബ്രഹ്മൻ! അങ്ങയുടെ മുഖം എന്തു നിമിത്തത്താൽ ഇങ്ങനെ വാടിയിരിക്കുന്നു? അങ്ങു് ചിന്താഗ്രസ്തനായിത്തീന്നതു് എങ്ങനെ? ഇത്ര തിടുക്കത്തിൽ അങ്ങു് എങ്ങോട്ടാണു് പോകുന്നതു്? അങ്ങ വരുന്നതും എവിടെനിന്നാണു്? തന്റെ സർവ്വസ്വവും കൊള്ളക്കാർ കൊണ്ടുപോയ ഒരുവനേപ്പോലെ അശാന്തനായിത്തീന്നിരിക്കുന്നുവല്ലോ അങ്ങിപ്പോഠ! അങ്ങയെപ്പോലെ വൈരാഗ്യം വന്നിട്ടുള്ളവക്കു് ഈ വിധത്തിൽ ഒരവസ്ഥ വരാവുന്നതല്ലല്ലോ. കൃപ ചെയ്തു് ഇതിന്റെയൊക്കെ കാരണം പറഞ്ഞാലും!— [൩൦—൩൨]

നാരദൻ പറഞ്ഞു:—മനുഷ്യലോകം കർമ്മഭൂമിയാണല്ലോ; അതുകൊണ്ടു് സർവ്വശ്രേഷ്ഠമാണതു് എന്നു കരുതി ഞാൻ ഇവിടെ വരുകയായിരുന്നു. ഇവിടെയെത്തി, പുഷ്കരം-പ്രയാഗം-കാശി-ഗോദാവരി (നാസികം), ഹരിദ്വാരം, കുരുക്ഷേത്രം, ശ്രീരംഗം, സേതുബന്ധം മുതലായ പല പല തീൎത്ഥസ്ഥാനങ്ങളിൽ ഞാൻ അങ്ങിങ്ങ സഞ്ചരിച്ചുകൊണ്ടിരുന്നു. എന്നാൽ എനിക്കൊരിടത്തും മനസ്സന്തോഷം നൽകുന്ന ശാന്തി ലഭിച്ചില്ല. ഇക്കാലത്തു്

അധമ്മത്തിൻെറ കൂട്ടുകാരനായ കലിയുഗം കയറി പൃഥ്വിയെ മുഴുവൻ പീഡിപ്പിച്ചു വച്ചിരിക്കുകയാണു്. ഇപ്പോൾ ഇവിടെ സത്യം, തപസ്സ്, ശൗചം, ദയ, ദാനം മുതലായതൊന്നും തീരെ ഇല്ല. പാവപ്പെട്ട ജീവന്മാക്ക് തങ്ങളുടെ വയറു നിറയ്ക്കുന്നതിൽ [വിഷയഭോഗത്തിൽ] തന്നെയാണു് ശ്രദ്ധ. അസത്യഭാഷികളും, അലസരും, മന്ദബുദ്ധികളും ഭാഗ്യഹീനരും ആയിപ്പോയിരിക്കുന്നു അവർ. ഓരോ തരം ആപത്തുകൾ അവരെ എപ്പോഴും ചുഴന്നുകൊണ്ടിരിക്കുന്നു. സജ്ജനമഹാത്മാക്കൾ എന്നു പറയപ്പെടുന്നവർ തീരെ പാഖണ്ഡികളായിച്ചമഞ്ഞിരിക്കുന്നു. കാഴ്ചയിൽ വിരക്തന്മാരെപ്പോലെയൊക്കെ നടിയ്ക്കും. പക്ഷേ, സ്ത്രീകളേയും ധനത്തേയുമെല്ലാം പരിഗ്രഹിക്കുവാൻ അവക്കൊരുമടിയുമില്ല! ഗൃഹങ്ങളിലെങ്ങും സ്ത്രീകളുടെ നായകത്വമാണു്. സ്യാലന്മാരാണു് ഉപദേഷ്ടാക്കളുടെ സ്ഥാനത്തു്. ധനലോഭം നിമിത്തം പാവപ്പെട്ട കന്യകകളെ വിററുവരുന്നു. സ്ത്രീപുരുഷന്മാർ തമ്മിൽ എന്നും എപ്പോഴും അടിപിടിലഹളയും നടന്നുവരുന്നു. മഹാത്മാക്കളുടെ ആശ്രമങ്ങൾ, തീത്ഥസ്ഥാനങ്ങൾ, പുണ്യനദീഘട്ടങ്ങൾ എന്നിവിടെയെല്ലാം വിധമ്മികൾ കടന്നു വിളയാട്ടു നടത്തുകയാണു്. ആ ദുഷ്ടന്മാർ അനവധി ദേവാലയങ്ങളേ നശിപ്പിക്കയും കഴിഞ്ഞിരിക്കുന്നു. ഇക്കാലത്തിവിടെ ഒരൊററ യോഗിപോലുമില്ല; ഒരൊററ സിദ്ധനുമില്ല, ഒരു ജ്ഞാനിയുമില്ല; സൽകമ്മം ചെയ്യുന്ന ഒരുവനുമില്ല. സാധനമാഗ്ഗങ്ങളെല്ലാം ഇപ്പോൾ കലിയെന്ന കാട്ടുതീ കയറി കത്തിച്ചുകരിച്ചു വെണ്ണീറാക്കിക്കഴിഞ്ഞിരിക്കുന്നു. ഈ കലിയുഗത്തിൽ ദേശവാസികളെല്ലാം അങ്ങാടികളിലെത്തി ചോററു കച്ചു

അധമ്മത്തിൻെറ കൂട്ടുകാരനായ കലിയുഗം കയറി പൃഥ്വിയെ മുഴുവൻ പീഡിപ്പിച്ചു വച്ചിരിക്കുകയാണു്. ഇപ്പോൾ ഇവിടെ സത്യം, തപസ്സു്, ശൗചം, ദയ, ദാനം മുതലായതൊന്നും തീരെ ഇല്ല. പാവപ്പെട്ട ജീവന്മാക്കു് തങ്ങളുടെ വയറു നിറയ്ക്കുന്നതിൽ [വിഷയഭോഗത്തിൽ] തന്നെയാണു് ശ്രദ്ധ. അസത്യഭാഷികളും, അലസരും, മന്ദബുദ്ധികളും ഭാഗ്യഹീനരും ആയിപ്പോയിരിക്കുന്നു അവർ. ഓരോ തരം ആപത്തുകൾ അവരേ എപ്പോഴും ചുഴന്നുകൊണ്ടിരിക്കുന്നു. സജ്ജനമഹാത്മാക്കൾ എന്നു പറയപ്പെടുന്നവർ തീരെ പാഖണ്ഡികളായിച്ചമഞ്ഞിരിക്കുന്നു. കാഴ്ചയിൽ വിരക്തന്മാരെപ്പോലെയൊക്കെ നടിയ്ക്കും. പക്ഷേ, സ്ത്രീകളേയും ധനത്തേയുമെല്ലാം പരിഗ്രഹിക്കുവാൻ അവക്കൊരു മടിയുമില്ല! ഗൃഹങ്ങളിലെങ്ങും സ്ത്രീകളുടെ നായകത്വമാണു്. സ്യാലന്മാരാണു് ഉപദേഷ്ടാക്കളുടെ സ്ഥാനത്തു്. ധനലോഭം നിമിത്തം പാവപ്പെട്ട കന്യകകളെ വിററുവരുന്നു. സ്ത്രീപുരുഷന്മാർ തമ്മിൽ എന്നും എപ്പോഴും അടിപിടിലഹളയും നടന്നുവരുന്നു. മഹാത്മാക്കളുടെ ആശ്രമങ്ങൾ, തീത്ഥസ്ഥാനങ്ങൾ, പുണ്യനദീഘട്ടങ്ങൾ എന്നിവിടെയെല്ലാം വിധമ്മികൾ കടന്നു വിളയാട്ടു നടത്തുകയാണു്. ആ ദുഷ്ടന്മാർ അനവധി ദേവാലയങ്ങളേ നശിപ്പിക്കയും കഴിഞ്ഞിരിക്കുന്നു. ഇക്കാലത്തിവിടെ ഒരൊററ യോഗിപോലുമില്ല; ഒരൊററ സിദ്ധനുമില്ല, ഒരു ജ്ഞാനിയുമില്ല; സൽകമ്മം ചെയ്യുന്ന ഒരുവനുമില്ല. സാധനമാഗ്ഗങ്ങളെല്ലാം ഇപ്പോൾ കലിയെന്ന കാട്ടുതീ കയറി കത്തിച്ചുകരിച്ചു വെണ്ണീറാക്കിക്കഴിഞ്ഞിരിക്കുന്നു. ഈ കലിയുഗത്തിൽ ദേശവാസികളെല്ലാം അങ്ങാടികളിലെത്തി ചോററു കച്ച

വടം തുടങ്ങിയിരിക്കുന്നു. ബ്രാഹ്മണരാണെങ്കിൽ, പണം വാങ്ങിക്കൊണ്ടു് വേദം പഠിപ്പിക്കുവാൻ മുതിൎന്നിരിക്കുന്നു. സ്ത്രീകളാകട്ടെ, വേശ്യാവൃത്തികൊണ്ടു ജീവിക്കാനും മടിക്കാതായിരിക്കുന്നു.— [൨൬—൩൧]

ഇങ്ങനെ കലിയുടെ കടുങ്കൈകൾ കണ്ടു കണ്ടു് സഞ്ചരിച്ചു് ഞാൻ യമുനാതടത്തിലെത്തിക്കൂടി. അവിടെയാണല്ലോ ശ്രീകൃഷ്ണഭഗവാന്റെ വിവിധലീലകൾ നടന്നിട്ടുള്ളതു്. ഹേ ഋഷീന്ദ്രന്മാരേ! കേൾക്കുവിൻ! അവിടെ ഞാൻ ഒരു വലിയ ആശ്ചൎയ്യം കണ്ടു. ആ സ്ഥലത്തു് ഒരു യുവതി വളരെ വിഷണ്ണയായിട്ടു് ഇരിക്കുന്നുണ്ടായിരുന്നു. അവളുടെ അടുക്കൽ രണ്ടു വൃദ്ധന്മാർ, മൃതപ്രായരായിക്കിടന്നുകൊണ്ടു് ശക്തിപൂൎവ്വം ശ്വാസം വലിക്കുന്നതും കണ്ടു. ആ യുവതി വൃദ്ധന്മാരേ ശുശ്രൂഷിച്ചുകൊണ്ടും ഇരിക്കുന്നു. ചിലപ്പോൾ അവരേ ബോധമുള്ളവരാക്കിത്തീൎക്കാൻ യത്നിച്ചുകൊണ്ടും, ചിലപ്പോൾ അവരേ നോക്കി നിലവിളിച്ചുകൊണ്ടും ആണു് അവൾ ഇരുന്നിരുന്നതു്. ഇടയ്ക്കിടയ്ക്കു് അവൾ തന്റെ ശരീരത്തെ രക്ഷിക്കുന്നതിന്നു് ആരെങ്കിലും വരുന്നുണ്ടോ എന്നു് പത്തുദിക്കിലും എത്തിനോക്കിക്കൊണ്ടുമിരുന്നു. അവളുടെ ചുററും ഇരുന്നു് അനേകശതം സ്ത്രീകൾ അവളേ വീശുകയും സമാധാനിപ്പിക്കുകയും ചെയ്യുന്നമുണ്ടായിരുന്നു. അകലെ നിന്നു് ഇതെല്ലാം കണ്ടു് ഞാൻ ഉൽകണ്ഠിതനായി അവളുടെ അടുക്കലേയ്ക്കു പോയി. എന്നേക്കണ്ട ഉടൻ ആ യുവതി എണീററു നില്ക്കുകയും, വളരെ വ്യസനത്തോടെ പറയാൻ തുടങ്ങുകയും ചെയ്തു.—

[൩൨—൪൨]

യുവതി പറഞ്ഞു:—ഹേ മഹാത്മൻ! കറച്ചുനേരം, ഇവിടെ നിന്ന് എന്റെ സങ്കടം തീൎത്തന്നാലും! അവിടുത്തെ കാണുന്നതുതന്നെ, പ്രാപഞ്ചികപാപങ്ങളെയെല്ലാം നശിപ്പിച്ചു കളയുന്നതാണു്. അവിടുത്തെ വാക്കുകൾ കേട്ടാൽ എന്റെ ദുഃഖത്തിന്നും ഏറെക്കുറെ ശമനം വരും. മനുഷ്യന്നു് വലിയ ഭാഗ്യം ഉണ്ടാവുമ്പോഴാണു് അവിടുത്തെ കാണാൻ കിട്ടുന്നതു്.— [൪൨—൪൩]

നാരദൻ പറയുന്നു:—അപ്പോൾ ഞാൻ ആ സ്ത്രീയോടു ചോദിച്ചു: ദേവി! നീയ് ആരാണു്? കിടക്കുന്നവരായ ഈ രണ്ടുപേർ നിന്റെ ആരാണു്? നിന്റെ ചുററുമുള്ള ഈ സുന്ദരിമാർ ആയ ദേവിമാർ ആരൊക്കെയാണു്? നിന്റെ ദുഃഖത്തിന്റെ കാരണം എന്നോടു വിസ്തരിച്ചു പറയുകയും ചെയ്യുക.— [൪൪]

യുവതി പറഞ്ഞു:—എന്റെ പേർ 'ഭക്തി' എന്നാകുന്നു. 'ജ്ഞാനം' എന്നും 'വൈരാഗ്യം' എന്നും പേരുള്ള എന്റെ പുത്രന്മാരാണു് ഈ കിടക്കുന്നവർ. കാലത്തിന്റെ മാററംകൊണ്ടു് ഇവർ ഇങ്ങനെ വൃദ്ധരായിപ്പോയതാണു്. ഈ ദേവിമാർ ഗംഗ തുടങ്ങിയ നദികൾ അത്രേ. എന്നെ ശുശ്രൂഷിക്കാൻ തന്നെയാണു് ഇവരെല്ലാം എത്തിയിരിക്കുന്നതു്. ഇപ്രകാരം ദേവിമാർ പ്രത്യക്ഷപ്പെട്ടു വന്നു ശുശ്രൂഷിച്ചിട്ടും എനിക്കു സമാധാനം സിദ്ധിക്കുന്നില്ല. ഹേ തപോധന! സ്വല്പം മനസ്സുവെച്ചു് അങ്ങെന്റെ കഥ കേൾക്കുവാൻ പ്രാൎത്ഥിക്കുന്നു. സ്വല്പം നീളവും വിസ്തൃതിയും ഉള്ളതാണു് എന്റെ കഥ. അതു കേട്ടിട്ടു് അവിടുന്നു് എനിക്കു് സമാധാനം ഉണ്ടാക്കിത്തരണം.—

[൪൫—൫൦]

ഞാൻ ദ്രവിഡദേശത്തു ജനിച്ചു്, കർണ്ണാടകദേശത്തു വളൎന്നുവന്നു. ഇടയ്ക്കിടെ, മഹാരാഷ്ട്രദേശത്തും എന്നെ നല്ലവണ്ണം മാനിച്ചിരുന്നു. എന്നാൽ ഗുജറാത്തിൽവെച്ചു് എനിക്കു വാൎദ്ധക്യംവന്നുകൂടി. അവിടെ കലിയുഗത്തിന്റെ കടുപ്പക്കൂടുതൽ നിമിത്തം, പാഖണ്ഡികളായ ജനങ്ങൾ എന്നെ അംഗഭംഗംചെയ്തുവിട്ടു. അതുമുതൽ, പുത്രന്മാരോടൊന്നിച്ചു് ഞാൻ വളരെനാളേയ്ക്കു് ദുൎബ്ബലയായിക്കഴിഞ്ഞുകൂടിയതിനാൽ തേജസ്സററവൾ ആയി. പിന്നെ, ഞാൻ വൃന്ദാവനത്തിൽ ചെന്നുകൂടിയപ്പോൾ, വീണ്ടും എനിക്കു് ആരോഗ്യം കിട്ടുകയും, ഞാൻ സുന്ദരിയായ ഒരു യുവതിയായിച്ചമയുകയും ചെയ്തു. എന്നാൽ എന്റെ അടുത്തു കിടക്കുന്ന ഈ പുത്രന്മാർ ഇപ്പോഴും തളൎന്നു പരവശരായി ക്ലേശം അനുഭവിച്ചുകൊണ്ടിരിക്കുകയാണു്. ഈ നാടുവിട്ടു വിദേശത്തു പോവാനാണു് എന്റെ താൽപര്യം. പുത്രന്മാർ രണ്ടുപേരും, വൃദ്ധന്മാരായിത്തീൎന്നുപോയി. ഇതിലാണു് എനിക്കു വലിയ ദുഃഖവും. ഹേ മഹൎഷേ! ഞങ്ങൾ മൂന്നുപേരും ഒരുമിച്ചു തന്നെയാണു് വസിച്ചിരുന്നതു്. പിന്നെ, പുത്രന്മാർ വൃദ്ധന്മാരുമായി; ഞാൻ താരുണ്യവതിയുമായി. ഈ വിപരീതാവസ്ഥ എങ്ങനെ വന്നുകൂടി? വേണ്ടതു്, മാതാവു വൃദ്ധയാവുകയും, പുത്രന്മാർ തരുണരാവുകയും ആണല്ലോ. ഇതുതന്നെ ഓൎത്തോൎത്താണു് ഞാൻ ചകിതഹൃദയത്തോടെ ചിന്താകുലയായിക്കഴിയുന്നതു്. അവിടുന്നു് ജ്ഞാനിയും യോഗിയും ആണല്ലോ. ഈ അവസ്ഥയുടെ കാരണം പറഞ്ഞുതന്നാലും! [൪൦—൫൪]

നാരദൻ പറഞ്ഞു:—ഹേ സാധ്വി! ഞാൻ ജ്ഞാനദൃഷ്ട്യാ നിന്റെ ദുഃഖത്തിന്റെ കാരണം നോക്കിക്കൊണ്ടി

ഭിക്ഷയാണു്. നീ ഒട്ടും വ്യാകുലയാവേണ്ടതില്ല. ഭഗവാൻ നിനക്കു നന്മ വരുത്തിത്തരും.— [൩൩]

സൂതൻ പറഞ്ഞു:—പിന്നെ, ദേവർഷി നാരദൻ ക്ഷണത്തിൽ അവളുടെ ദുഃഖകാരണം കണ്ടുപിടിച്ചിട്ടു് അവളോടു പറഞ്ഞു.— [൩൪]

ശ്രീ നാരദൻ പറഞ്ഞു:—ഹേ ബാലേ! നീ മനസ്സിരുത്തിക്കേൾക്കുക: ഇതു് ഭയങ്കരകലികാലമാണു്. അതുകൊണ്ടുതന്നെയാണു് ഇപ്പോൾ സദാചാരം, യോഗമാൎഗ്ഗം, തപസ്സു് ഇത്യാദിയെല്ലാം ലോപിച്ചുപോയതു്. ശാഠ്യവും ദുഷ്കൎമ്മങ്ങളും നിമിത്തം ജനങ്ങളുടെ സ്വഭാവം ദുഷ്ടദാനവന്മാരുടേതുപോലെ ആയിക്കഴിഞ്ഞു. ലോകത്തിലെവിടെ നോക്കിയാലും, സജ്ജനങ്ങൾ വലഞ്ഞുഴലുന്നതും, ദുൎജ്ജനങ്ങൾ സുഖിച്ചുരസിക്കുന്നതും കാണാവുന്നതാണു്. ഇപ്പോൾ ധൈൎയ്യത്തോടുകൂടിക്കഴിയുന്ന ബുദ്ധിമാനായ പുരുഷനെയാണു് ജ്ഞാനിയായും പണ്ഡിതനായും ഗണിക്കേണ്ടതു്. ഭൂമി ക്രമേണ ആണ്ടോടാണ്ടു് അനന്തഭഗവാനു ഭാരമായിത്തീൎന്നുകൊണ്ടിരിക്കുകയാണു്. ഇപ്പോൾ ഇതു് തൊടാനെന്നല്ല, കാണാൻതന്നെ കൊള്ളരുതാത്തതായിപ്പോയി; ഇതിൽ എങ്ങുമേ ഒരു മംഗലകാൎയ്യം കാണാനും ഇല്ലാതായി. നിന്റേയും, നിന്റെ പുത്രന്മാരുടേയും നേരേ നോക്കാൻപോലും ആൎക്കും താൽപൎയ്യം ഇല്ലാതായി. ഇങ്ങനെ വിഷയാന്ധരായ ജനങ്ങൾ ഉപേക്ഷിച്ചതുമൂലമാണു് നിനക്കു വാൎദ്ധക്യം വന്നുപോയതും. എന്നാൽ, വൃന്ദാവനത്തിലെത്തിയപ്പോൾ നീയൊരു നവീനതരുണിയായിച്ചമഞ്ഞു എന്നു മാത്രം. അതേ—ഈ വൃന്ദാവനധാമം ധന്യ

മത്രേ. അവിടെയാണല്ലോ ഭക്തി സവ്വത്ര നൃത്തംചെയ്തിരുന്നതു്. എന്നാൽ, ഈ ജ്ഞാനത്തെയും വൈരാഗ്യത്തെയുംപാറി ചോദിക്കാൻ ഇവിടെയും ആരുമില്ല. അതുകൊണ്ടാണു് ഇവരുടെ വാൎദ്ധക്യം വിട്ടുപോകാത്തതു്. എന്നാൽ, ഇവരുടെ ഹൃദയത്തിന്നു് സ്വല്പം സമാധാനം അവശ്യം സിദ്ധിച്ചിട്ടുണ്ടു്. അതിനാൽ ഇവർ സുഷുപ്തിയിലെന്നപോലെ ഒരു സുഖം അനുഭവിച്ചുകൊണ്ടു കിടക്കുകയാണു്.— [൬൦-൭൨]

ഭക്തി പറഞ്ഞു:—ഭഗവാനേ! പരീക്ഷിത്തുമഹാരാജാവു് പാപാത്മാവായ ഈ കലിയെ ജീവിക്കാനനുവദിച്ചതു് എന്തുകൊണ്ടാണു്? കലി കടന്നുകഴിഞ്ഞപ്പോഴേയ്ക്കും സവ്വവസ്തുക്കളുടെയും സാരം, എവിടെയോ ഓടി ഒളിച്ചപോലെയായല്ലോ. കരുണാമയനായ ഭഗവാനും ഈ അധൎമ്മത്തെ കണ്ടുകൊണ്ടു കഴിയുന്നതെങ്ങനെയാണു്? ഹേ മഹാമുനേ! എന്റെ ഈ സംശയം തീൎത്തുതന്നാലും! അവിടുത്തെ വാക്കുകൾ കേട്ടു് എനിക്കു വലിയ സമാധാനം കിട്ടിയിട്ടുണ്ടു്.— [൭൩-൭൪]

ശ്രീനാരദൻ പറഞ്ഞു:—നിന്റെ ചോദ്യങ്ങൾക്കുത്തരം പറയാം; സന്തോഷത്തോടുകൂടി നീ കേട്ടാലും! എല്ലാം വിവരിച്ചു പറഞ്ഞുതരാം. ഇതു കേട്ടാൽ നിന്റെ സവ്വദുഃഖവും നീങ്ങിപ്പോവും. ഭഗവാൻ ശ്രീകൃഷ്ണൻ ഈ ഭൂതലത്തെ വിട്ടു് തന്റെ പരമധാമത്തിലേയ്ക്കു് എഴുന്നരുളിയ ദിനംമുതൽത്തന്നെ, സാധനമാൎഗ്ഗങ്ങളിലെല്ലാം ബാധചെലുത്തുന്ന കലിയുഗം ഇവിടെ കയറിക്കഴിഞ്ഞിരിക്കുന്നു. പരീക്ഷിത്തുമഹാരാജാവു് ദിഗ്വിജയം നടത്തി

ക്കൊണ്ടിരിക്കുമ്പോൾ ഈ കലിയെ കാണുകയുണ്ടായി. ഉടനെ അതിദൈന്യത്തോടെ കലി പരീക്ഷിത്തിന്റെ ശരണം പ്രാപിച്ചു. രാജാവു് മധുകരനെപ്പോലെ സാരഗ്രാഹിയായിരുന്നു. അതുനിമിത്തം അദ്ദേഹം കരുതി—ഞാൻ ഇവനെ കൊല്ലേണ്ടതില്ല: ഇയ്യാളിൽ ഒരു വലിയ അപൂർവ്വഗുണമുണ്ടു്. അതായതു്—അന്യയുഗങ്ങളിൽ തപസ്സ്—യോഗം–സമാധി എന്നിവയാൽപോലും കിട്ടാത്ത ഫലം, ഈ കലിയുഗത്തിൽ കേവലം ഹരികീർത്തനംകൊണ്ടുതന്നെ സംപൂർണ്ണമായി സംഭവിക്കുന്നു. മററുദോഷങ്ങൾകൊണ്ടു് കലി സാരഹീനനാണെങ്കിലും, ഈയൊരു സാരാംശം അയാൾക്കുള്ളതറിഞ്ഞു്, കലികാലത്തു പിറക്കുന്നവരുടെ ഗുണത്തിനായിട്ടു തന്നെ പരീക്ഷിത്തു് കലിയെ കൊല്ലാതെ വിട്ടു.— [൩൭–൩൮]

ഇക്കാലത്തു ദുഷ്കർമ്മങ്ങൾ വളർന്നുവരായതുകൊണ്ടു്, എല്ലാററിന്റേയും സാരം തീരെകെട്ടിരിക്കുന്നു; ഭൂമിയിലുള്ള പദാർത്ഥങ്ങൾ എല്ലാം പതിരെന്നപോലെ ബീജരഹിതമായിരിക്കുന്നു. ബ്രാഹ്മണജനങ്ങൾ അന്നലോഭംനിമിത്തം ഗൃഹംതോറും ചെന്നു്, അധികാരിയെന്നും അനധികാരിയെന്നും ഉള്ള ഭേദം ഗണിയ്ക്കാതെ, ആരെയും ഭാഗവത്കഥ കേൾപ്പിക്കുവാൻ തുടങ്ങിയിരിക്കുന്നതിനാൽ, കഥയുടെ മാഹാത്മ്യം അസ്തമിച്ചുകഴിഞ്ഞു. തീർത്ഥസ്ഥാനങ്ങളിൽ, മഹാഭയങ്കരകർമ്മങ്ങൾ ചെയ്യുന്ന നാസ്തികന്മാരും നരകാർഹന്മാരും നിറഞ്ഞുകഴിഞ്ഞിട്ടുണ്ടു് ഇപ്പോൾ. അതിനാലിപ്പോൾ തീർത്ഥങ്ങൾക്കും ഒരു മഹത്വവുമില്ലാതായിരിക്കുന്നു. കാമ-ക്രോധ-ലോഭ-തൃഷ്ണാദികൾകൊണ്ടു ചുട്ടുപിടിച്ചിരിക്കുന്ന ചിത്തത്തോടുകൂടിയവരും ഇപ്പോൾ തപസ്വികളുടെ

നാട്യം നടിച്ചുതുടങ്ങിയിരിക്കുന്നു. അങ്ങനെ തപസ്സിന്റെ വൈഭവവും നശിച്ചുപോയി. മനഃസംയമം ഇല്ലായ്കയാലും, ലോഭം—ദംഭം—പാഖണ്ഡം ഇവയെ കൈക്കൊൾകയാലും, ശാസ്ത്രാഭ്യാസം ഉപേക്ഷിച്ചതിനാലും ഇപ്പോൾ ധ്യാനയോഗത്തിന്നു് ഒരു വിലയും ഫലവും ഇല്ലാതായി. പണ്ഡിതന്മാർ ഇപ്പോൾ തങ്ങളുടെ സ്ത്രീകളോടുകൂടി പോത്തുകളെപ്പോലെ രമിച്ചുകൊണ്ടു കഴിയുകയാണു്; സന്താനോല്പാദനത്തിനുള്ള സാമൎത്ഥ്യമേ ഇപ്പോഴവരിലുള്ളു. മുക്തിസാധനയിൽ അവർ സർവ്വഥാ അസമൎത്ഥരാണു്. പണ്ടേയ്ക്കുപണ്ടേ ഉണ്ടായി വളൎന്നുവന്ന വൈഷ്ണവത്വവും ഇപ്പോൾ കാണ്മാനില്ലാതായി. ഇങ്ങനെ, ഓരോന്നിലും സാരാംശം തീരെ ഇല്ലാതായിക്കഴിഞ്ഞിരിക്കുന്നു. ഇതു് ഈ യുഗത്തിന്റെ സ്വഭാവംതന്നെയാണു്. ആരെയും ഇതിൽ കുറ്റപ്പെടുത്തുവാനില്ല. അതുകൊണ്ടാണു് ഇതെല്ലാം കണ്ടുകൊണ്ടിരുന്നിട്ടും ഭഗവാൻ സഹിച്ചു സഹിച്ചങ്ങനെ കഴിയുന്നതു്.— [൬൦—൬൯]

സൂതൻ പറഞ്ഞു:—ഹേ ശൗനക! നാരദമഹൎഷിയുടെ ഈവക വാക്കുകൾ കേട്ടപ്പോൾ ഭക്തിക്കു വലിയ അദ്ഭുതം തോന്നി. എന്നിട്ടു് ആ ദേവി പറഞ്ഞതെന്താണെന്നുള്ളതും അങ്ങുന്നു് ശ്രദ്ധയോടെ കേട്ടാലും!— [൭൦]

ഭക്തി പറഞ്ഞു:—ഹേ ദേവൎഷേ! അവിടുന്നു ധന്യൻതന്നെ! എന്റെ പരമഭാഗ്യംകൊണ്ടു് അവിടുന്നിവിടെ എഴുന്നരുളി. സജ്ജനങ്ങളുടെ ദൎശനംതന്നെയാണു് ലോകത്തിൽ സർവ്വാൎത്ഥസാധകമായ സർവ്വശ്രേഷ്ഠവസ്തു. ഹേ ശ്രീനാരദ! അങ്ങയുടെ ഉപദേശം ഒന്നുകൊണ്ടുതന്നെ

കയാധുവിന്റെ പുത്രനായ പ്രഹ്ലാദൻ സംസാരമായയെ ജയിച്ചരുളി. ധ്രുവന്ന് സ്ഥിരസ്ഥാനം കിട്ടിയതും അവിടുത്തെ കൃപയാൽത്തന്നെ ആണല്ലോ. അവിടുന്ന് സർവ്വമംഗളമയനും ബ്രഹ്മദേവന്റെ സാക്ഷാൽ പുത്രനും ആണ താനും. ഞാൻ അവിടുത്തെ നമസ്കരിച്ചുകൊള്ളട്ടെ!—

[൬൯—൭൦]

---

# രണ്ടാം അദ്ധ്യായം

## ഭക്തിയുടെ ദുഃഖം നീക്കാനായി നാരദൻ പ്രയത്നിക്കുന്നത്.

നാരദൻ പറഞ്ഞു—ഹേ ബാലേ! നീ ഇത്ര ദുഃഖിക്കാനൊന്നും ഇല്ല. ഇത്ര വിചാരപ്പെടുവാൻ എന്തുണ്ട്? നീ ഭഗവാൻ ശ്രീകൃഷ്ണന്റെ പാദാരവിന്ദങ്ങളെത്തന്നെ ചിന്തിക്കുക; തൃത്തിരുവടിയുടെ കരുണയാൽ നിന്റെ സർവ്വദുഃഖവും നീങ്ങും. കൗരവന്മാരുടെ അത്യാചാരത്തിൽ നിന്ന് പാഞ്ചാലിയെ പരിരക്ഷിച്ച ആ ഭഗവാൻ, ഗോപിമാരുടെ ആ ആനന്ദക്കുട്ടൻ-പ്രാണനാഥൻ—എങ്ങും പോയിട്ടില്ല. ഭക്തിയാകുന്ന നീയാകട്ടെ, ഭഗവാന്ന് പ്രാണനേക്കാളും പ്രിയതമയുമാണ്. നീ ഒന്നു വിളിച്ചാൽ മതി, നീചന്മാരുടെ കുടിലുകളിൽപോലും ഭഗവാൻ ഓടിക്കയറിവരും. സത്യം-ത്രേതാ-ദ്വാപരം ഈ മൂന്നു യുഗങ്ങളിൽ ജ്ഞാനവും വൈരാഗ്യവും തന്നെയായിരുന്നു മുക്തിസാധനങ്ങൾ. ഈ കലിയുഗത്തിലാകട്ടെ, ഭക്തിയാകുന്ന നീ ഒരുത്തി മതി ബ്രഹ്മസായുജ്യത്തിനെ [മോക്ഷത്തെ] സാധിച്ചുകൊടുക്കുവാൻ. ഇതു കരുതിത്തന്നെയാണ് പര

മാനന്ദചിന്മൂർത്തിയായ ജ്ഞാനസ്വരൂപൻ ശ്രീഹരി സ്വസ്വരൂപത്തിൽനിന്നുതന്നെ നിന്നെ സൃഷ്ടിച്ചുവച്ചതു്. സാക്ഷാൽ ശ്രീകൃഷ്ണചന്ദ്രന്റെ പ്രിയതമയും പരമസുന്ദരിയും ആണു് നീയു്. നീയൊരിയ്ക്കൽ തൊഴുതുകൊണ്ടു ഭഗവാനോടു ചോദിച്ചു—"ഞാൻ എന്താണു് ചെയ്യേണ്ടതു്?" ഭഗവാൻ നിനക്കു തന്ന ആജ്ഞ, "എന്റെ ഭക്തന്മാരെ പോഷിപ്പിക്കുക" എന്നായിരുന്നില്ലേ? ഭഗവാന്റെ ആ ആജ്ഞയെ നീ കൈക്കൊണ്ടു. ഭഗവാൻ ഇതിനാൽ നിങ്കൽ വളരെ പ്രസന്നനായിത്തീർന്നു. എന്നല്ല, നിന്നെ ശുശ്രൂഷിയ്ക്കാനായി മുക്തിയേ നിന്റെ ദാസിയാക്കി വിടുകയും ചെയ്തില്ലേ? അതുപോലെ, ഈ ജ്ഞാനത്തേയും വൈരാഗ്യത്തേയും പുത്രരൂപത്തിലും നിനക്കു തന്നു. നീ നിന്റെ സാക്ഷാൽ സ്വരൂപത്തോടെ വൈകുണ്ഠധാമത്തിൽ വാണു് ഭക്തന്മാരെ പോഷിപ്പിച്ചു വരുന്നു. ഭൂലോകത്തിൽ നീയെത്തിയിരിക്കുന്നതു് കേവലം ഛായാരൂപത്തിലാണു്. അതും ഭക്തന്മാരെ പുഷ്ടിപ്പെടുത്തുവാൻ വേണ്ടിത്തന്നെയാണുതാനും. [൧—൭]

മുക്തി, ജ്ഞാനം, വൈരാഗ്യം—ഇവരോടുകൂടി ഭൂലോകത്തിലെത്തിയ നീയു്, സത്യയുഗംമുതൽ ദ്വാപരയുഗംവരെ ആനന്ദത്തോടെ കഴിഞ്ഞുകൂടി. കലിയുഗത്തിൽ നിന്റെ ദാസിയായ മുക്തി 'പാഷണ്ഡം' എന്ന രോഗം പിടിപെട്ടു് പീഡിതയായി ക്ഷീണിക്കുവാൻതുടങ്ങി. അപ്പോൾ, നിന്റെ ആജ്ഞഅനുസരിച്ചുതന്നെ, അവൾ വൈകുണ്ഠധാമത്തിലേയ്ക്കു പോവുകയും ചെയ്തു. ഈ ലോകത്തിലും, നീ സ്മരിച്ചാൽ അവൾ എത്തിച്ചേരും; വീണ്ടും പോവുകയും ചെയ്യും. എന്നാൽ, ഈ ജ്ഞാനത്തേയും

വൈരാഗ്യങ്ങളും നീ പുത്രരാണെന്നഭിമാനിച്ചു്, തന്റെ കൂടെത്തന്നെ നിൎത്തിക്കൊണ്ടു. എന്നിട്ടും കലിയുഗത്തിൽ ഇവൎക്കു് അനാദരം വന്നുകൂടിയപ്പോൾ, ഇവർ നിരുത്സാഹരും വൃദ്ധരും ആയിപ്പോയിരിക്കയാണു്. എന്നാലും, നീ വിചാരപ്പെടേണ്ട; ഞാൻ ഇവരെ ഉദ്ധരിക്കുന്നതിന്നു യത്നിക്കാം—ഉപായം ചിന്തിക്കാം. ഹേ സുമുഖി! കലിയ്ക്കൊപ്പം ഒരു യുഗവും ഇല്ല. ഈ യുഗത്തിൽ ഞാൻ നിന്നെ, ഓരോ ഗൃഹത്തിലും, ഓരോ പുരുഷന്റെയും ഹൃദയത്തിലും, സ്ഥിരപ്രതിഷ്ഠ കഴിച്ചുവയ്ക്കുന്നുണ്ടു്. നോക്കിക്കൊള്ളുക—മറ്റു സകലധൎമ്മങ്ങളേയും കീഴടക്കി, ഉത്സവപൂർവ്വം ഞാൻ നിന്നെ ലോകത്തിൽ പ്രചരിപ്പിച്ചില്ല എങ്കിൽ, ഞാൻ ശ്രീഹരിയുടെ ദാസനല്ലെന്നു കരുതിക്കൊള്ളുക! കലിയുഗത്തിൽ നിന്റെ കരുണയ്ക്കു പാത്രമാവുന്ന ജീവന്മാർ പാപികളായിരുന്നാൽക്കൂടിയും, ഭയപ്പാടൊഴിഞ്ഞു് ശ്രീകൃഷ്ണന്റെ പരമധാമത്തിൽ എത്തും. പ്രേമരൂപിണിയായ ഭക്തി ആരുടെ ഹൃദയത്തിൽ ഇരിക്കുന്നുവോ, ആ നിൎമ്മലാത്മാക്കൾ സ്വപ്നത്തിൽ പോലും യമരാജന്റെ മുഖം ദൎശിക്കുന്നതല്ല. ഭക്തിയാകുന്ന മഹാറാണിയുടെ ഇരിപ്പിടമായ ഹൃദയം ഉള്ളവരേ പ്രേത–പിശാച–രാക്ഷസ–ദൈത്യ–വൎഗ്ഗം ഒന്നും സ്പൎശിക്കാൻകൂടി ധൈര്യപ്പെടുകയില്ല. തപസ്സ്, വേദാധ്യയനം, ജ്ഞാനം, കൎമ്മം–ഇത്യാദിയാലൊന്നും ഭഗവാൻ സ്വാധീനനാവുകയില്ല; ഭക്തി ഒന്നുകൊണ്ടു മാത്രമേ അവിടുന്നു വശപ്പെടുകയുള്ളു. ഇക്കാൎയ്യത്തിൽ ഗോപീജനങ്ങൾ സാക്ഷികളത്രേ. ആയിരമായിരം ജന്മങ്ങളിലെ പുണ്യം കൊണ്ടേ മനുഷ്യൎക്കു ഭക്തിയിൽ താൽപൎയ്യം ജനിക്കൂ. കലിയുഗത്തിൽ ഭക്തി

തന്നെയാണു് സാരം; ഭക്തിതന്നെയാണു് സാരം. ഭക്തി കൊണ്ടു്, സാക്ഷാൽ, ശ്രീകൃഷ്ണചന്ദ്രൻ മുമ്പിൽ വന്നു കളിയാടിത്തുടങ്ങും. ഭക്തിയെ ദ്രോഹിക്കുന്നവൎക്കു് മൂന്നുലോകത്തിലും സമാധാനം ലഭിക്കുന്നതല്ല. കേട്ടിട്ടില്ലേ, പണ്ടു് ഭക്തനേ വകവയ്ക്കാതിരുന്ന ദുർവ്വാസാവുമഹൎഷിക്കു് എത്രയെത്ര കഷ്ടം പിണഞ്ഞു എന്നു്? വ്രതചര്യാ, തീൎത്ഥസേവ, യോഗാനുഷ്ഠാനം, യജ്ഞനിർവ്വഹണം, ജ്ഞാനചൎച്ച തുടങ്ങിയ ഒട്ടേറെ സാധനങ്ങൾ എന്തിനാണു്? മുക്തി കേവലം ഭക്തികൊണ്ടു തന്നെ കിട്ടുന്നതാണു്.—
[൯—൧൧]

സൂതൻ പറഞ്ഞു:—ഇങ്ങനെ നാരദമഹൎഷി നിൎണ്ണയിച്ചു കഴിഞ്ഞ തന്റെ മാഹാത്മ്യത്തെ കേട്ടുകേട്ടു്, ഭക്തിദേവിയുടെ ഓരോ അംഗവും പുഷ്ടമായിച്ചമഞ്ഞു! അവൾക്കു് ബലവും ഉണ്ടായി. അവൾ നാരദനോടു പറഞ്ഞു.—
[൨൨]

ഭക്തി പറഞ്ഞു—ശ്രീനാരദ! അവിടുന്നു ധന്യനാണു്. അവിടെയ്ക്കു് എന്നിൽ സ്ഥിരമായ പ്രീതിയുണ്ടു്. ഞാനെപ്പോഴും അവിടുത്തെ ഹൃദയത്തിൽ പാൎത്തുകൊള്ളാം. അവിടുത്തെ വിട്ടു് ഒരിടത്തും പോവുകയില്ല. ഹേ സാധോ! അവിടുന്നു പരമദയാലു! ഒററ നിമിഷംകൊണ്ടു തന്നെ എന്റെ ദുഃഖമെല്ലാം അവിടുന്നു തുരത്തിക്കളഞ്ഞു! എന്നാൽ, എന്റെ പുത്രന്മാൎക്കിനിയും ചൈതന്യം കിട്ടിയിട്ടില്ലല്ലോ. അവിടുന്നു ദയചെയ്തു് ഇവരേക്കൂടി വേഗത്തിൽ ചൈതന്യശാലികളാക്കിത്തീൎത്താലും!— [൨൩—൨൭]

സൂതൻ പറയുന്നു:—ഭക്തിയുടെ ഈ വാക്കുകൾ കേട്ടു്, നാരദനു വലിയ ദയ തോന്നി. എന്നിട്ടദ്ദേഹം

കൈകൊണ്ടു കുലുക്കി അവരെ ഉണൎത്താൻ ശ്രമിച്ചു, ഉണൎന്നില്ല. അപ്പോൾ അവരുടെ ചെവിയുടെ അടുക്കൽ മുഖം വച്ചുകൊണ്ടു്, "ഹേ ജ്ഞാന! വേഗത്തിൽ ഉണരുക; ഹേ വൈരാഗ്യ! വേഗത്തിൽ ഉണരുക" എന്നു് ഉറക്കെ പ്പറഞ്ഞുനോക്കി. എന്നിട്ടും ഉണൎന്നില്ല. അപ്പോൾ അദ്ദേഹം, വേദം ചൊല്ലിയും വേദാന്തഘോഷം മുഴക്കിയും ഗീതാപാഠം കേൾപ്പിച്ചും ഉണൎത്തിനോക്കി. അപ്പോൾ പെട്ടെന്നവർ ഉണൎന്നെണീററു. എങ്കിലും, ആലസ്യാ നിമിത്തം, അവർ കോട്ടുവാ വിട്ടുകൊണ്ടു് ഇരുന്നതേ ഉള്ളൂ. കണ്ണു തുറന്നു നോക്കാൻ പോലും ശക്തരായില്ല. അവരുടെ തലമുടി വെളിരുകളെപ്പോലെ വെളുത്തുപോയിരുന്നു. അവരുടെ ശരീരം ഉണക്കത്തടിപോലെ കഠോരവും നിഷ്പ്രഭവും ആയിരുന്നു. വിശപ്പും ദാഹവും നിമിത്തം അതീവ ദുർബ്ബലരായിരുന്ന അവർ വീണ്ടും ഉറങ്ങാൻ തുടങ്ങുന്നതുപോലെ കണ്ടപ്പോൾ നാരദനു വലിയ വിചാരമായി. "ഞാനിനി ഇവിടെ എന്താണു് ചെയ്യേണ്ടതു്? ഇവരുടെ ഈ ഉറക്കവും, അതിലും വലുതായ ഈ വാൎദ്ധക്യവും ഞാൻ എങ്ങനെ കളയേണ്ടു?" ഹേ ശൗനക! ശ്രീനാരദൻ ഇങ്ങനെ ചിന്തിച്ചു ചിന്തിച്ചു്, ആ ചിന്ത ഭഗവൽസ്മരണയായി മാറാൻ തുടങ്ങി. അപ്പോൾ അദ്ദേഹം ഒരു അശരീരിവാക്കു കേട്ടു—"ഹേ മഹഷേ! ഖേദിക്കേണ്ട; അങ്ങയുടെ ഈ ശ്രമം നിശ്ചയമായും ഫലവത്താവും. ഇതിന്നുവേണ്ടി അങ്ങു് ഒരു സൽകൎമ്മം ചെയ്യണം. ആ കൎമ്മം എന്താണെന്നു് മഹാനുഭാവന്മാരായ മഹാത്മാക്കൾ അങ്ങയ്ക്കു പറഞ്ഞുതരും. ആ സൽകൎമ്മം അനുഷ്ഠിച്ചാൽ ഉടനെ ഇവരുടെ ഉറക്കവും വൃദ്ധത

യും പൊയ്ക്കൊള്ളും. ഭക്തി എല്ലാ സ്ഥലത്തും പ്രസരിക്കുകയും ചെയ്യും."

ഈ ആകാശവാക്യം അവിടെ എല്ലാവക്കും കേൾക്കാമായിരുന്നു. ശ്രീനാരദനിതു കേട്ടപ്പോൾ വലിയ വിസ്മയമായി. അദ്ദേഹം പറഞ്ഞു.—"എനിക്കിതിന്റെ താൽപൎയ്യം തീരെ മനസ്സിലായില്ല"—എന്നു്.

[൨൭—൩൪]

നാരദൻ പറഞ്ഞു:—ഈ ആകാശവാണിയും, ആ കാൎയ്യമിന്നതെന്നു് സ്പഷ്ടമാക്കിയിട്ടില്ല; ഒളിച്ചു വച്ചിട്ടേ ഉള്ളു. ഇവരുടെ കാൎയ്യം സാധിക്കേണ്ടതിന്നു ഇന്ന വിധം കൎമ്മം ചെയ്യണം എന്നല്ലല്ലോ പറഞ്ഞതു്. ആ മഹാത്മാക്കളെ എവിടെക്കണ്ടുപിടിക്കാനാവുമോ! അറികവയ്യ. അവർ പറഞ്ഞുതരുന്നതും എന്തൊരു സാധനയായിരിക്കുമോ!! ആകാശവാണിയനുസരിച്ചു് ഇനി ഞാനെന്തു ചെയ്യണമെന്നും അറിഞ്ഞില്ല—[൩൭—൩൯]

സൂതൻ പറയുന്നു:—പിന്നെ, ജ്ഞാനത്തേയും വൈരാഗ്യത്തേയും അവിടെത്തന്നെ വിട്ടിട്ടു്, ശ്രീനാരദൻ അവിടെനിന്നു പുറപ്പെട്ടു. ഓരോ തീൎത്ഥസ്ഥാനങ്ങളിലും അദ്ദേഹം ചെന്നുകൂടുകയും, കണ്ടുകിട്ടുന്ന ഋഷിമാരോടൊക്കെ ആ സൽകൎമ്മം എന്തെന്നു ചോദിക്കുകയും ചെയ്തു. ശ്രീനാരദന്റെ ചോദ്യം എല്ലാവരും ശ്രദ്ധയോടുകൂടി കേട്ടു. പക്ഷെ, ഇന്നതാണു് ചെയ്യേണ്ടതെന്നു് നിശ്ചയിച്ചു പറയാൻ ആരും ഉണ്ടായില്ല. ചിലർ അദ്ദേഹത്തിന്റെ ഉദ്ദേശ്യം സാദ്ധ്യമല്ലെന്നുതന്നെ പറഞ്ഞു. ഒരാൾ ഇങ്ങിനെയും പറഞ്ഞു—"ഇതിന്റെ വിവരം സൂക്ഷ്മമായിട്ടറിയുക വളരെ പ്രയാസപ്പെട്ട കാൎയ്യമാണു്." വേറൊരാൾ,

കേട്ടിട്ടൊന്നുമേ ഉരിയാടാതെ നിന്നു. വേറേ ചിലർ തങ്ങൾക്കു വല്ല കുറവും തട്ടുമോ എന്നു ഭയപ്പെട്ടു്, പാതി കേട്ടും, പാതി കേൾക്കാതെയും ഓടിപ്പോവുക തന്നെ ചെയ്തു. അപ്പോൾ, മൂന്നു ലോകത്തിലും വിസ്മയകരമായ ഹാ! ഹാ! ശബ്ദം മുഴങ്ങിക്കേൾക്കായി. സകലജനങ്ങളും അപ്പോൾ തമ്മിൽത്തമ്മിൽ 'പിറുപിറുക്കുവാൻ' തുടങ്ങി. "കേട്ടോ; വേദധ്വനി, വേദാന്തഘോഷം, വീണ്ടും വീണ്ടും ഗീതാപാഠം—ഇതൊക്കെ ഉണ്ടായിട്ടും ഭക്തി-ജ്ഞാന-വൈരാഗ്യ-വർഗ്ഗത്തെ ഉണർത്തുവാൻ കഴിഞ്ഞില്ലത്രേ! ഇനി എന്തെങ്കിലും ഉപായം ഇല്ലതന്നെ. അതേ-അതേ; യോഗിരാജനായ നാരദനു പോലും അറിഞ്ഞുകൂടാത്തതു്, സംസാരികളായ മററുള്ളവർ എങ്ങനെ പറഞ്ഞുകൊടുക്കും?" ഇങ്ങനെ, ആരോടാരോടു് ഇക്കാര്യം ചോദിച്ചുവോ, അവരെല്ലാം ഋഷി-മുനിമാർ ആയിരുന്നിട്ടും, ഇതു ദുഃസാദ്ധ്യം തന്നെയാണു് എന്നത്രേ തീരുമാനിച്ചതു്.—
[൩൭—൪൨]

അപ്പോൾ ശ്രീനാരദൻ അധികം ചിന്താകുലനായി. ഒടുവിൽ, "ഇതറിയാൻ ഞാൻ തപസ്സുചെയ്യും" എന്നു് ഉറച്ചുംകൊണ്ടു് ബദരീവനത്തിൽ എത്തിച്ചേർന്നു. അവിടെ എത്തിയ ഉടനേ അദ്ദേഹത്തിന്നു്, കോടികോടിസൂര്യസമാനന്മാരായ സനകാദി മഹർഷിമാരേ കണാൻ കഴിഞ്ഞു. ഉടനേ അവരോടു നാരദൻ ചോദിക്കാൻ തുടങ്ങി—
[൪൩—൪൪]

നാരദൻ പറഞ്ഞു:—ഹേ മഹാത്മാക്കളേ! എന്റെ മഹാഭാഗ്യംകൊണ്ടാണു് ഈ ഘട്ടത്തിൽ നിങ്ങളേ എനിയ്ക്കു കാണാൻ കിട്ടിയതു്. ഭവാന്മാർ ദയചെ്ചു് ആരു

സാധനം [കമ്മം] എന്താണെന്നു് വെക്കം പറഞ്ഞു തന്നാലും! നിങ്ങളെല്ലാവരും വലിയ യോഗീശ്വരന്മാരാണു്; ബുദ്ധിമാന്മാരാണു്; ബഹുശ്രുതന്മാരും ആണു്. അഞ്ചു വയസ്സായ ബാലകന്മാരേപ്പോലെയേ നിങ്ങളെ കണ്ടാൽ തോന്നു; വസ്തുതഃ പൂർവ്വജന്മാക്കുകൂടി പൂർവ്വജന്മാരാണു്. മരീചിപ്രഭൃതി പ്രജാപതിമാർപോലും ഭവാന്മാരേക്കാൾ ചെറുപ്പക്കാരാണല്ലോ. വൈകുണ്ഠധാമത്തിലാണു് ഭവാന്മാരുടെ നിവാസം. ഇടവിടാതെ ഹരികീർത്തനം ചെയ്തു കൊണ്ടിരിയ്ക്കുന്നവരുമാണല്ലോ. ഭഗവല്ലീലാമൃതത്തെ ആസ്വദിച്ചാസ്വദിച്ചു് എപ്പോഴും ഉന്മത്തരേപ്പോലെ കഴിയുകയും ചെയ്യുന്നു. ഭഗവച്ചൎച്ച മാത്രമാണു് നിന്തിരുവടിമാരുടെ ഒരൊറ്റജ്ജീവനാധാരം. 'ഹരിഃ ശരണം' എന്ന മന്ത്രമേ നിങ്ങളുടെ മുഖങ്ങളിൽനിന്നു് എപ്പോഴും പുറപ്പെടുകയുള്ളൂ. അതുകൊണ്ടാണു് കാലകലിതമായ വാൎദ്ധക്യത്തിനു ഭവാന്മാരുടെ മേൽ യാതൊരധികാരവും ചെലുത്താൻ കഴിയാത്തതു്. പണ്ടു്, ഭവാന്മാരുടെ പുരികം ചുളുക്കൽകൊണ്ടുതന്നെ വിഷ്ണുഭഗവാന്റെ ദ്വാരപാലന്മാർ ആയ ജയനും വിജയനും, പെട്ടെന്നു ഭൂമിയിൽ പതിച്ചുപോയി. അവർ വീണ്ടും വൈകുണ്ഠത്തിലെത്തിയതും ഭവാന്മാരുടെ കരുണകൊണ്ടുതന്നെ. മഹാഭാഗ്യം നിമിത്തമാണു് എനിക്കിപ്പോൾ നിന്തിരുവടിമാരുടെ ദർശനം ലഭിച്ചതു്. ഞാൻ എത്രയും ദീനനായിരിയ്ക്കുന്നു. ഭഗവാന്മാർ സ്വഭാവേനതന്നെ ദീനദയാലുക്കളുംആണല്ലോ. അതുകൊണ്ടു് എന്നിൽ കനിയണം നിന്തിരുവടിമാർ. എന്തിനേപ്പറ്റിയാണു് ആ ആകാശവാണി പറഞ്ഞതു്, എങ്ങനെയാണു് അതു നടത്തേണ്ടതു് എന്നു പറഞ്ഞു

തന്നാലും! ഞാൻ എങ്ങനെ അതന്വേഷിക്കണം? ഇതെല്ലാം വിസ്തരിച്ചുതന്നെ നിങ്ങൾ പറഞ്ഞുതരണം. ഭക്തിയ്ക്കും ജ്ഞാനത്തിന്നും വൈരാഗ്യത്തിന്നും എങ്ങനെ സുഖം കിട്ടും? ഇവരെ എല്ലാജ്ജാതികളിലും പ്രേമപൂർവം പ്രചരിപ്പിയ്ക്കേണ്ടുന്ന പ്രകാരവും എന്തെന്നു പറഞ്ഞുതന്നാലും!— [൪൭—൫൨]

സനകാദികൾ പറഞ്ഞു—ഹേ ദേവർഷേ! അങ്ങു ചിന്താകുലനാകേണ്ട. മനഃപ്രസാദം കൈക്കൊണ്ടാലും! കേട്ടോളു—അവരെ ഉദ്ധരിയ്ക്കുന്നതിന്നു് ഒരുപായം, മുമ്പു തന്നെ എളുപ്പത്തിൽ കിട്ടിയിട്ടുണ്ടു്. ഹേ നാരദ! അങ്ങെന്നു ധന്യനാണു്. വിരക്തശിരോമണിയാണങ്ങന്നു്. ശ്രീകൃഷ്ണ ഭഗവാന്റെ ദാസന്മാരിൽവച്ചു് സർവദാ അഗ്രഗണ്യനാണു് അങ്ങു്. യോഗവിദ്യയെ പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്ന ഭാസ്കരനും മറ്റാരുമല്ല. ഭക്തിയ്ക്കുവേണ്ടി ഇങ്ങനെ ശ്രമപ്പെട്ടുകൊണ്ടിരിയ്ക്കുന്നതു് അങ്ങയെസ്സംബന്ധിച്ചിടത്തോളം ഒരാശ്ചര്യമൊന്നുമല്ല. ഒരു ഭഗവദ്ഭക്തന്നു് ഭക്തിയെ സ്ഥാപിച്ചുവെയ്ക്കുക ഉചിതകർമ്മംതന്നെയാണു് എപ്പോഴും ഋഷിമാർ ലോകത്തിൽ വിവിധമാർഗ്ഗങ്ങളെ പ്രകാശിപ്പിച്ചു കാണിച്ചിട്ടുണ്ടു്. പക്ഷേ, അവയെല്ലാം വളരെ കഷ്ടപ്പെട്ടുനേടേണ്ടതാണു്. പിന്നെ, ഒടുക്കം മിയ്ക്കതും സ്വർഗ്ഗപ്രാപ്തിയെമാത്രം തരുന്നവയുമാണു്. ഭഗവൽപ്രാപ്തിയെ സാധിച്ചുതരുന്ന മാർഗ്ഗം ഇപ്പോഴും ഒളിഞ്ഞിരിയ്ക്കുകയാണെന്നു പറയാം. അതിനെ ഉപദേശിച്ചുതരുന്ന പുരുഷനാകട്ടെ പ്രായേണ ഭാഗ്യംകൊണ്ടു മാത്രമേ കിട്ടൂ. ആ ആകാശവാണി യാതൊരു സൽകർമ്മത്തിനെ അങ്ങയ്ക്കു സൂചിപ്പിച്ചുതന്നുവോ, അതിനെ ഞങ്ങൾ പറഞ്ഞുതരാം

ന്നുണ്ടു്. പ്രസന്നവും സമാഹിതവുമായ മനസ്സോടുകൂടി അങ്ങതു കേട്ടാലും.— [൫൩—൫൭]

ഹേ നാരദ! ദ്രവ്യയജ്ഞം, തപോയജ്ഞം, യോഗയജ്ഞം, സ്വാധ്യായരൂപമായ ജ്ഞാനയജ്ഞം—എന്നിവയെല്ലാം സ്വർഗ്ഗാദിപ്രാപ്തി നല്കുന്ന കർമ്മത്തിന്റെ വഴിയിലേയ്ക്കുതന്നെ സൂചന നല്കുന്നവയാണു്. പണ്ഡിതന്മാർ ജ്ഞാനയജ്ഞത്തെ മാത്രമാണു് സൽകർമ്മ (മോക്ഷപ്രദകർമ്മ)മായി മാനിച്ചിട്ടുള്ളതു്. അതു്, ശ്രീശുകൻ തുടങ്ങിയ മഹാമുനിമാർ അനുഷ്ഠിച്ചിട്ടുള്ള ശ്രീമദ്ഭാഗവതപാരായണം തന്നെയാണുതാനും. ഭാഗവതത്തിന്റെ ശബ്ദം കേൾക്കുമ്പോൾതന്നെ ഭക്തി-ജ്ഞാന-വൈരാഗ്യങ്ങൾക്കെല്ലാം നല്ല ബലം കിട്ടും. ജ്ഞാനവൈരാഗ്യങ്ങൾക്ക വന്നുകൂടിയിട്ടുള്ള വലച്ചിൽ ഇതുകൊണ്ടു നീങ്ങുന്നതുമാണു്; ഭക്തിക്കു് ആനന്ദവും ലഭിക്കും. സിംഹത്തിന്റെ അലച്ച് കേട്ടാൽ ചെന്നായ്ക്കളൊക്കെ ഓടിയൊളിക്കില്ലേ? അതുപോലെ, ശ്രീമദ്ഭാഗവതത്തിന്റെ ധ്വനിയാൽത്തന്നെ കലിയുഗദോഷങ്ങളെല്ലാം ദൂരദൂരത്തു പോയ്ക്കൊള്ളും. അപ്പോൾ പ്രേമരസത്തെ പ്രവഹിപ്പിക്കുന്നതായ ഭക്തി, ജ്ഞാനവൈരാഗ്യങ്ങളോടുകൂടി, വീടുതോറും, ഓരോരുത്തരുടേയും ഹൃദയംതോറും ചെന്നു കളിച്ചുതുടങ്ങും. എല്ലാ സ്ഥലത്തും ഭക്തിക്ക ധാരാളം പ്രചാരവും സിദ്ധിക്കും.— [൫൮—൬൩]

ശ്രീനാരദൻ പറഞ്ഞു:—ഞാൻ വേദ-വേദാന്തങ്ങളുടെ ധ്വനി കേൾപ്പിച്ചും, ഗീതാപാഠം കേൾപ്പിച്ചും അവരെ ഉണർത്താൻ നന്ന ശ്രമിച്ചുനോക്കി. എന്നിട്ടും, ഭക്തി-ജ്ഞാന-വൈരാഗ്യങ്ങൾ മൂന്നുപേരും ഉണച്ച്

പൂണ്ടില്ല. ഈ സ്ഥിതിക്ക്, ശ്രീമദ്ഭാഗവതം കേൾപ്പി
ക്കുന്നതുകൊണ്ടു് അവരെങ്ങനെ ഉണർവണയും? എന്തെ
ന്നാൽ, ഭാഗവതകഥയുടെ ഓരോ ശ്ലോകത്തിലും, ഓരോ
പദത്തിലുംകൂടിയും, വേദങ്ങളുടെ സാരാംശം തന്നെയാണ
ല്ലോ ഉള്ളതു്. നിന്തിരുവടിമാർ ശരണാഗതരിൽ വാത്സ-
ല്യമുള്ളവരാണു്; ഭഗവാന്മാരുടെ കാഴ്ച ഒരിക്കലും വെറുതെ
ആയിപ്പോവുകയുമില്ല. ഭവാന്മാർ തന്നെ എന്റെ ഈ
സംശയം ദൂരീകരിച്ചുതരണം. ഇതിലൊട്ടും അമാന്തിക്കയും
അരുതു്.— [ന്ദർ—ന്നു]

സനകാദികൾ പറഞ്ഞു:—ശ്രീമദ്ഭാഗവതകഥ,
വേദസാരംകൊണ്ടും ഉപനിഷൽസാരംകൊണ്ടും കെട്ടിച്ചമ
ച്ചിരിക്കുന്നതാണു്. അതുകൊണ്ടു് വേദങ്ങളിൽനിന്നും
ഉപനിഷത്തുകളിൽനിന്നും ഭിന്നമായി, അവയുടെ ഫല
രൂപമായിത്തീർന്നിരിക്കുന്ന ഈ ഭാഗവതം ഉത്തമോത്തമ
സ്ഥാനത്തു ശോഭിക്കുന്നു. വൃക്ഷത്തിലുള്ള രസം അതിന്റെ
ചുവടുമുതൽ ശാഖാഗ്രംവരെ വ്യാപിച്ചുകിടക്കുന്നതാണല്ലോ;
എന്നാൽ ആ അവസ്ഥയിൽ ആ രസത്തെ ആസ്വദി
ക്കാൻ സാധ്യമാകുന്നില്ല. ആ രസംതന്നെ, വേർപിരി
ഞ്ഞു് പഴമായിട്ടു പുറപ്പെടുന്നു; അപ്പോൾ അതു് എല്ലാ
വർക്കും ഇഷ്ടപ്പെട്ട വസ്തുവായുംതീരുന്നു. പാലിൽ നെയ്
ഇരിക്കുന്നുണ്ടല്ലോ. പക്ഷേ, പാൽ കുടിച്ചാൽ നെയ്യിന്റെ
സ്വാദു് അനുഭവപ്പെടുകയില്ല. പാലിൽനിന്നു നെയ്
വേർപിരിച്ചെടുത്തുകഴിയുമ്പോൾ, അതു ദേവന്മാർക്കുകൂടി
[illegible] സ്വാദ്യവും ആയിത്തീരുന്നു. കരിമ്പിന്റെ
[illegible]ഭാഗത്തും ശർക്കര വ്യാപിച്ചുകിടക്കുന്നുണ്ടു്. എന്നി
ട്ടും അതു വേർപെടുത്തുമ്പോഴേ ശർക്കരയുടെ മാധുര്യ

അനുഭവിക്കാൻ കഴിയുന്നുള്ളൂ. ആ മാധുര്യം കരിമ്പിൻ നീരിനില്ലല്ലോ. ഭാഗവതകഥയുടെ അവസ്ഥയും അങ്ങിനെ തന്നെ ആണു്. വേദങ്ങൾക്കു തുല്യമായിട്ടാണു് ഇതു മാനിക്കപ്പെട്ടുവരുന്നതു്. ശ്രീ വേദവ്യാസൻ ഭക്തി-ജ്ഞാന-വൈരാഗ്യ-ങ്ങളെ സ്ഥാപിക്കുവാൻവേണ്ടിത്തന്നെ ഇതിനെ പ്രകാശിപ്പിച്ചിരിക്കുന്നു. പണ്ടു്, വേദവേദാന്തങ്ങളുടെ മറുകര കണ്ട ആളും, ഗീതയുടെ രചയിതാവുമായ ഭഗവാൻ വ്യാസദേവൻ ഖിന്നനായി അജ്ഞാനസമുദ്രത്തിൽ മുങ്ങി മയങ്ങിയ അവസരത്തിൽ, അങ്ങുന്നുതന്നെയാണല്ലോ ചതുഃശ്ലോകീരൂപമായ ഭാഗവതം അദ്ദേഹത്തിനുപദേശിച്ചുകൊടുത്തതു്. അതു കേട്ട ഉടനെ വ്യാസന്റെ വ്യാമോഹമെല്ലാം നീങ്ങുകയുംചെയ്തു. ഈ സ്ഥിതിക്കു്, അങ്ങുന്നിപ്പോൾ ആശ്ചര്യപ്പെടുവാനുള്ള കാരണമൊന്നും കാണുന്നില്ല. പിന്നെയെന്താണു് അങ്ങുന്നിങ്ങനെ ചോദിക്കുവാൻ? അങ്ങുന്നു് അവരെ ശോകമോഹാപഹമായിരിക്കുന്ന ശ്രീമദ് ഭാഗവതത്തെ കേൾപ്പിക്കുകതന്നെയാണു് വേണ്ടതു്.— [൫൭-൬൭]

ശ്രീനാരദൻ പറഞ്ഞു:—ഹേ മഹാത്മാക്കളേ! ഭഗവാന്മാരുടെ ദർശനം ഏതുജീവന്റെയും പാപത്തെയെല്ലാം ഉടനേ നശിപ്പിക്കുന്നതാണു്. സംസാരദുഃഖരൂപമായ കാട്ടുതീയിൽപെട്ടു ചുട്ടെരിയുന്നവർക്കു് ക്ഷണേന ശാന്തിവർഷം നൽകുന്നതുമാണു് അതു്. ആദിശേഷഭഗവാന്റെ ആയിരം മുഖങ്ങളിൽനിന്നു നിർഗ്ഗളിക്കുന്ന ഭഗവൽകഥകളെ പാനം ചെയ്തുകൊണ്ടു കഴിയുന്നവരാണു് നിന്തിരുവടിമാർ. പ്രേമലക്ഷണമായ ഭക്തിയെ പ്രകാശിപ്പിക്കണമെന്നുള്ള ഉദ്ദേശ്യത്തോടെ ഞാൻ നിന്തിരുവടികളെ ശ

ന്നും പ്രാപിക്കുന്നു. അനേകജന്മങ്ങളിൽ സഞ്ചയിച്ചിട്ടുള്ള പുണ്യങ്ങൾ എല്ലാം ഒന്നിച്ചുകൂടി ഫലം തരാൻ തുടങ്ങുമ്പോഴാണ് ഒരു പുരുഷന് സജ്ജനസംസർഗ്ഗം ലഭിക്കുക. അപ്പോൾ അവന്റെ അജ്ഞാനജന്യമായ മോഹമെല്ലാം നശിക്കും; മദരൂപമായ അന്ധകാരത്തിന്റെ നാശവും സംഭവിക്കും; ഉടൻതന്നെ വിവേകം ഉദിക്കയും ചെയ്യും!— [൭—൬൯]

---

# മൂന്നാം അദ്ധ്യായം

## ഭക്തിയുടെ കഷ്ടപ്പാടു തീരുന്നതു്.

---

നാരദൻ പറയുന്നു:—ശരിതന്നെ. ഞാനിനി ഭക്തി-ജ്ഞാന-വൈരാഗ്യങ്ങളുടെ സ്ഥാപനയ്ക്കുവേണ്ടി, ശ്രീശുകപ്രോക്തമായ ഭാഗവതശാസ്ത്രത്തിന്റെ കഥാദ്വാരാ ഉജ്ജ്വലമായ ജ്ഞാനയജ്ഞം നടത്തുവാൻതന്നെ പ്രയത്നിക്കാം എന്നാൽ, എവിടെയാണ് ഈ യജ്ഞം ഞാൻ നടത്തേണ്ടതു്? അതെനിക്കു ഭഗവാന്മാർ നിർദ്ദേശിച്ചുതരണം. വേദപാരഗാമികളാണല്ലോ ഭവാന്മാർ. അതുകൊണ്ടു്, ഈ ശുകശാസ്ത്രത്തിന്റെ മാഹാത്മ്യവും എന്നെ കുറേക്കൂടി പറഞ്ഞു കേൾപ്പിച്ചാൽ കൊള്ളാം. അതിനും പുറമേ, എത്ര ദിവസംകൊണ്ടാണ് ഈ കഥയെ ഞാൻ കേൾപ്പിക്കേണ്ടതു്; അതു കേൾക്കാനും കേൾപ്പിക്കാനും ഉള്ള വിധികൾ ഏതൊക്കെയാണ് എന്നുള്ളതും കൃപാപൂർവം പറഞ്ഞുതന്നാൽ കൊള്ളാം.— [൧—൨]

സനകാദികൾ പറഞ്ഞു:—ഹേ നാരദ! അങ്ങുന്നു വളരെ വിനയം ഉള്ളവനും വിവേകിയും ആകുന്നു. അതു കൊണ്ടു്, അങ്ങു ചോദിച്ചതൊക്കെ ഞങ്ങൾ പറഞ്ഞു തരാം. കേട്ടുകൊള്ളു! ഹരിദ്വാരത്തിനടുത്തു് "ആനന്ദം" എന്ന പേരുള്ള ഒരു സ്ഥലമുണ്ടു്. അനവധി ഋഷി–മുനിമാർ അവിടെ നിവസിക്കുന്നു. ദേവന്മാർ-സിദ്ധന്മാർ തുടങ്ങിയവരും അവിടെ വന്നു–പോയ്ക്കൊണ്ടിരിക്കുന്നു. പലതരം വൃക്ഷങ്ങളും വള്ളികളും വളൎന്നു് വലിയ കാടായിക്കിടക്കുന്നതാണു് അതു്. മനോഹരവും നേൎത്തതുമായ പുതുമണൽ അവിടെ നിറഞ്ഞു കിടക്കുന്നുണ്ടു്. ആ സ്ഥലം പൊതുവേ മനസ്സിനിണങ്ങുന്നതും വിജനവും ആകുന്നു. അവിടെ എപ്പോഴും പൊന്താമരപ്പൂക്കളുടെ സുഗന്ധം വീശിക്കൊണ്ടിരിക്കുന്നു. അതിന്റെ അടുക്കൽ കഴിയുന്ന കൂട്ടന്ന സിംഹങ്ങൾക്കും ഹരിണങ്ങൾക്കും തമ്മിൽ യാതൊരു വൈരവുമില്ല. വിശേഷപരിശ്രമമൊന്നും കൂടാതെ തന്നെ അങ്ങയ്ക്കു് അവിടെവെച്ചു് ഈ ജ്ഞാനയജ്ഞം നടത്താം. കഥാരൂപമായ ഈ യജ്ഞം അവിടെവെച്ചു നടത്തുമ്പോഴത്തെ രസം ഒന്നു വേറെയായിരിക്കും. അങ്ങേ മുമ്പിൽ ജരാജീൎണ്ണരായി നിൎബ്ബലരായിക്കിടക്കുന്ന ജ്ഞാന–വൈരാഗ്യരായ പുത്രന്മാരോടുകൂടി ഭക്തിദേവിയും അപ്പോൾ അവിടെ എത്തിച്ചേരും. ശ്രീമദ്ഭാഗവതകഥ നടക്കുന്നേടത്തു് ഭക്തി മുതലായ മൂവരും എത്താതിരിക്കുന്നതല്ല. അവരുടെ ചെവികളിൽ ഈ കഥയുടെ ശബ്ദം പ്രവേശിക്കുമ്പോൾ ആ മൂവരും തരുണരാവുംതാനും.

[൪—ൻ]

സൂതൻ പറയുന്നു:—ഇങ്ങനെ പറഞ്ഞിട്ടു്, സനകാദികളും നാരദനോടൊന്നിച്ചു്, ശ്രീമദ്ഭാഗവതകഥാമൃതം ആസ്വദിക്കുവാനായി അവിടെനിന്നിറങ്ങി, ക്ഷണത്തിൽ ഗംഗാതടത്തിലെത്തി. അവരവിടെ എത്തിയപ്പോഴേയ്ക്കും, ഭൂലോകത്തിലും സ്വർല്ലോകത്തിലും ബ്രഹ്മലോകത്തിലും എങ്ങുംതന്നെ ഈ വാർത്ത പരന്നുവശായി. അതറിഞ്ഞു്, ഭഗവൽകഥയിൽ തൽപരന്മാരായ വിഷ്ണുഭക്തന്മാരെല്ലാം, ഞാൻ മുമ്പേ ഞാൻ മുമ്പേ എന്നഭാവത്തോടെ, ശ്രീഭാഗവതകഥാമൃതം പാനംചെയ്യാനായി അവിടെ ഓടിയെത്തുവാൻ തുടങ്ങി. ഭൃഗു, വസിഷ്ഠൻ, ച്യവനൻ, ഗൗതമൻ, മേധാതിഥി, ദേവലൻ, ദേവരാതൻ, പരശുരാമൻ, വിശ്വാമിത്രൻ, ശാകലൻ, മാർക്കണ്ഡേയൻ, ദത്താത്രേയൻ, പിപ്പലാദൻ, വ്യാസഭഗവാൻ, പരാശരൻ, ഛായാശുകൻ, ജാജലി, ജഹ്നു തുടങ്ങിയ മുനിവരന്മാർ തങ്ങളുടെ പുത്രന്മാരോടും ശിഷ്യന്മാരോടും പത്നിമാരോടുംകൂടി, സന്തോഷപൂർവം അവിടെ വന്നുചേർന്നു. ഇവർക്കുപുറമേ, വേദങ്ങൾ, ഉപനിഷത്തുകൾ, മന്ത്രങ്ങൾ, തന്ത്രങ്ങൾ, പതിനേഴുപുരാണങ്ങൾ, ആറുശാസ്ത്രങ്ങൾ, എന്നിവയും മൂർത്തിമത്തുക്കളായി അവിടെ പ്രത്യക്ഷപ്പെട്ടു. പിന്നെ, ഗംഗാദിനദികൾ, പുഷ്കരം മുതലായ സരോവരങ്ങൾ, കുരുക്ഷേത്രം മുതലായ പുണ്യസ്ഥാനങ്ങൾ, ദിക്കുകൾ, ദണ്ഡകാദിവനങ്ങൾ, ഹിമാലയാദിപർവ്വതങ്ങൾ, ദേവന്മാർ,—ഗന്ധർവ്വന്മാർ—ദാനവന്മാർ എന്നിവരെല്ലാം ആ കഥ കേൾക്കുവാനായിട്ടവിടെ വന്നിരുന്നു. തങ്ങളാണു് വലിയവർ, കഥയല്ല, എന്നു നടിച്ചു് അങ്ങോട്ടു പുറപ്പെടാതിരുന്ന ചുരുക്കം ചിലരെ, ഭൃഗുമഹർഷി ഉപദേശിച്ചു മനസ്സിലാക്കി കൊണ്ടുപോവുകയും ചെയ്തു.— [൧൦—൧൯]

അനന്തരം കഥ കേൾക്കുവാനായിട്ടുള്ള ദീക്ഷപൂണ്ടു്, ശ്രീകൃഷ്ണപരായണരായ സനകാദികൾ, ശ്രീനാരദൻ നല്കിയ സുന്ദരാസനങ്ങളിൽ ഇരുന്നരുളി. അപ്പോൾ മറ്റെല്ലാവരുംതന്നെ അവരെ വന്ദിച്ചു. കേൾക്കാനായിട്ടിരുന്നവരിൽ മുൻപന്തിയിൽ വൈഷ്ണവർ, പിന്നെ വിരക്തന്മാർ, പിന്നീടു സംന്യാസിമാർ, അനന്തരം ബ്രഹ്മചാരികൾ ഈ ക്രമമാണുണ്ടായിരുന്നതു്. എന്നാൽ എല്ലാവർക്കും മുമ്പിലായിട്ടു് ശ്രീനാരദഭഗവാൻ പ്രശോഭിച്ചിരുന്നു. ഒരുവശത്തു് ഋഷിഗണങ്ങൾ, ഒരുവശത്തു ദേവവൃന്ദം, ഒരുവശത്തു് വേദങ്ങളും ഉപനിഷത്തുകളുംമററും, ഒരുവശത്തു് തീൎത്ഥങ്ങളെല്ലാം, ഇത്തരത്തിലാണു് ഇരുന്നിരുന്നതു്. മറെറാരുഭാഗത്തു് സ്ത്രീകളും ഇരുന്നു. അപ്പോഴേയ്ക്കും, ജയജയശബ്ദവും, നമോനമഃശബ്ദവും, ശംഖനാദവും എങ്ങും മുഴങ്ങിക്കേൾക്കാൻ തുടങ്ങി. സുഗന്ധചൂൎണ്ണം, ലാജം [മലർ], പുഷ്പം ഇത്യാദിയെല്ലാം ആ സ്ഥലത്തു വൎഷിച്ചു. ചില ചില ദേവന്മാർ വിമാനങ്ങളിൽ വന്നു്, ഇരുന്നവരിലെല്ലാം കല്പവൃക്ഷപ്പൂക്കളെ വൎഷിക്കയും ചെയ്തു.— [൰൯—൨൨]

സൂതൻപറഞ്ഞു:—ഇങ്ങനെ(രംഗ)പൂജ അവസാനിച്ചപ്പോൾ, അവിടെയിരുന്ന സകലരും ഏകചിത്തന്മാരായിത്തീൎന്നു. അപ്പോൾ, സനകാദിമുനീശ്വരന്മാർ ശ്രീനാരദനോടു് ശ്രീമദ്ഭാഗവതത്തിൻെറ മാഹാത്മ്യം വഴിപോലെ പറയാനായിട്ടാരംഭിച്ചു.— [൨൩]

സനകാദികൾപറഞ്ഞു:—ഇനി ഈ ഭാഗവതശാസ്ത്രത്തിന്റെ മഹിമയെ ഞങ്ങൾ അങ്ങയോടു പറയാം. ശ്രീമദ്

ഭാഗവതം കേൾക്കുന്നതുകൊണ്ടുതന്നെ, എത്ര ജീവന്നും മുക്തി കരസ്ഥമായിത്തീരും. എപ്പോഴും സേവിക്കേണ്ടതായ ദിവ്യവസ്തുവാണു് ശ്രീഭാഗവതകഥ. അതു കേൾക്കുന്നതുകൊണ്ടുതന്നെ ഭഗവാൻ ശ്രീഹരി ഹൃദയത്തിലെത്തിക്കൂടും. ഇതിൽ പതിനെണ്ണായിരം [൧൮൦൦൦] ശ്ലോകങ്ങൾ ഉണ്ടു്. ൧൨-സ്കന്ധങ്ങളും ഇതിനുണ്ടു്. ശ്രീശുകന്റെയും ശ്രീപരീക്ഷിത്തിന്റെയും സംവാദരൂപേണയാണു് ഇതിലെ കഥകൾ. ഞങ്ങൾ ഈ ഭാഗവതശാസ്ത്രത്തെ അങ്ങയ്ക്കു കേൾപ്പിക്കാം; ശ്രദ്ധാപൂർവ്വം ഇതുകേട്ടാലും! സ്വല്പസമയമെങ്കിലും ഈ ശുകശാസ്ത്രകഥ കർണ്ണങ്ങളിൽ പെടാതിരിക്കുന്നിടത്തോളംകാലമേ, ജീവന്മാർക്കു് അജ്ഞാനവശഗരായി ഈ സംസാരചക്രത്തിൽ ചുറ്റേണ്ടതായി വരുകയുള്ളു. അനവധി-അനവധി ശാസ്ത്രങ്ങളും പുരാണങ്ങളും കേട്ടതുകൊണ്ടു് ഒരു ഫലവുമില്ല. ഒരുപയോഗവും കൂടാതെ, മനസ്സിന്നു് ഭ്രമംവർദ്ധിക്കാൻമാത്രം കൊള്ളാം. മുക്തി നല്കുന്നതിന്നു് ഭാഗവതശാസ്ത്രം ഒന്നുമാത്രമാണു് ഗർജ്ജിച്ചുകൊണ്ടിരിക്കുന്നതു്. എന്നും ഭാഗവതം വായിക്കപ്പെട്ടുവരുന്ന ഗൃഹം, തീർത്ഥസ്ഥാനമാണെന്നു പറയണം. അതിൽ പാർക്കുന്നവരുടെ സകലപാപങ്ങളും നശിക്കുകയും ചെയ്യുന്നു. ആയിരമായിരം അശ്വമേധങ്ങളും, ആയിരമായിരം വാജപേയങ്ങളും [രണ്ടും യാഗങ്ങളാണു്] ഈ ഭാഗവതകഥയുടെ ൧൬-ൽ ഒരംശം മേന്മയെ അർഹിക്കുന്നില്ല. തപോധനന്മാരേ! ഭാഗവതകഥയെ വേണ്ടവിധം കേൾക്കാതിരിക്കുവോളം കാലം മാത്രമേ, ജനങ്ങളുടെ ശരീരങ്ങളിൽ പാപങ്ങൾ നിലനില്ക്കുകയുള്ളു. ഫലശ്രുതിപ്രാപ്തിയ്ക്കായി, ഈ ശുകശാസ്ത്രകഥയ്ക്കു തുല്യമായി, ഗംഗ

യേയോ, ഗയയേയോ, കാശിയേയോ, പുഷ്കരത്തേയോ പ്രയാഗത്തേയോ, ഗണിക്കുവാൻ പാടുള്ളതല്ല.—
[൨൪—൩൨]

പരമഗതിയിൽ അങ്ങയ്ക്കിച്ഛയുണ്ടെങ്കിൽ, സ്വന്തം മുഖംകൊണ്ടുതന്നെ ഭാഗവതത്തിന്റെ ശ്ലോകാൎദ്ധമോ ശ്ലോകപാദമോ പതിവായി നിയമപൂൎവ്വം ചൊല്ലുക. പ്രണവം, ഗായത്ത്രി, പുരുഷസൂക്തം, മൂന്നുവേദങ്ങൾ, ശ്രീമദ്ഭാഗവതം, 'ഓംനമോ ഭഗവതേവാസുദേവായ' എന്ന ദ്വാദശാക്ഷരമന്ത്രം, ദ്വാദശാത്മാവായ സൂൎയ്യഭഗവാൻ, പ്രയാഗം, സംവത്സരരൂപമായ കാലം, ബ്രാഹ്മണർ, അഗ്നിഹോത്രം, ഗോവ്, ദ്വാദശീപക്ഷം, തുളസി, വസന്തകാലം, ഭഗവാൻ പുരുഷോത്തമൻ—ഇപ്പറഞ്ഞതിലൊന്നിലും, ബുദ്ധിയുള്ള മനുഷ്യർ ഒരന്തരവും കാണുന്നതല്ല. രാപകൽ അൎത്ഥത്തോടുകൂടി ഭാഗവതം വായിയ്ക്കുന്നവരുടെ കോടികോടിജന്മങ്ങളിലെ പാപം നശിച്ചുപോകും; യാതൊരു സംശയവുമില്ല. ഏതൊരുവൻ പതിവായി ഭാഗവതത്തിലെ(ഒരു ശ്ലോകമോ)ശ്ലോകാൎദ്ധമെങ്കിലുമോ, അഥവാ ശ്ലോകപാദമോ പഠിച്ചുകൊണ്ടിരിയ്ക്കുമോ, അവനു രാജസൂയത്തിന്റെയും, അശ്വമേധത്തിന്റെയും ഫലം കിട്ടും. പതിവായി ഭാഗവതം വായിയ്ക്കുക, ഭഗവാനെ ധ്യാനിക്കുക, തുളസിയ്ക്കു നനയ്ക്കുക—ശുശ്രൂഷിയ്ക്കുക, പശുവിനെ ശുശ്രൂഷിയ്ക്കുക—ഇതു നാലും തുല്യമാണു്. മരണകാലത്തു് ഭാഗവതത്തിലെ വാക്യം കേൾക്കാൻ ഇടയാവുന്നവൎക്കു്, ഭഗവാൻ പ്രസാദിച്ചു് വൈകുണ്ഠലോകം വരെ കൊടുക്കുന്നു. യാതൊരുവൻ ഭാഗവതത്തെ സ്വൎണ്ണസിംഹാസനത്തിൽവെച്ചു് വിഷ്ണുഭക്തന്നു ദാനം ചെയ്യുമോ,

അവൻ നിശ്ചയമായും ഭഗവാൻെറ സായുജ്യമുക്തിയെ പ്രാപിയ്ക്കും— [൩൩–൪൧]

ഏതൊരു ദുഷ്ടൻ ജീവിതത്തിലൊരിയ്ക്കലും ശ്രദ്ധാപൂർവ്വം ഭാഗവതത്തിൽ അല്പാംശമെങ്കിലും ആസ്വാദിയ്ക്കുകയില്ലയോ, അവൻ അവൻെറ ജന്മത്തെ ചണ്ഡാലജന്മംപോലെയും കഴുതയുടെ ജന്മംപോലെയും വൃഥാ 'കളഞ്ഞുകളിയ്ക്കുന്നവ'നാണു്. അവൻ അവൻെറ മാതാവിന്നു് പ്രസവവേദന നൽകാൻമാത്രം പിറന്നവൻ എന്നു കരുതുക. "ഈ ശുകശാസ്ത്രത്തിൽ ഒട്ടുമേ കേൾക്കാത്ത മഹാപാപി, ജീവനുള്ള ശവംതന്നെയാണു്. ഭൂമിയ്ക്കു ഭാരമായി ജന്തുതുല്യനായിക്കഴിയുന്ന ആ മനുഷ്യൻ നിന്ദനീയൻ തന്നെ"—എന്നിങ്ങനെ സ്വർഗ്ഗലോകത്തിൽ ഇന്ദ്രാദിദേവപ്രവരന്മാർ പറഞ്ഞുവരുന്നു.— [൪൨–൪൩]

ശ്രീ ഭാഗവതകഥ കിട്ടുക,വളരെ പ്രയാസമുള്ള കാര്യമാണു് ലോകത്തിൽ. അനേകകോടി ജന്മങ്ങളിലെ സുകൃതംകൊണ്ടുമാത്രമേ അതു കിട്ടുകയുള്ളു. അതുകൊണ്ടു്, ഹേ യോഗീന്ദ്രനും ജ്ഞാനിയുമായ നാരദ! ഈ ഭാഗവതകഥയേ പ്രയത്നപൂർവ്വം കേൾക്കുകതന്നെ വേണം. ഈ പുണ്യകഥ കേൾക്കാൻ ദിവസവ്യവസ്ഥയൊന്നും ആവശ്യമില്ല. എപ്പോഴും എന്നും കേൾക്കണം—അതാണു് നല്ലതു്. സത്യഭാഷണവും ബ്രഹ്മചര്യനിയമവും വെച്ചുകൊണ്ടു് ഇതിനെ എപ്പോഴും കേൾക്കുന്നതു് അധികം ശ്രേഷ്ഠമായി പറയപ്പെടുന്നു. പക്ഷേ, കലിയുഗത്തിൽ ഇങ്ങനെ സാധിയ്ക്കുക വളരെ പ്രയാസമാണു്. അതുകൊണ്ടു്, ശ്രീ ശുകദേവൻ ഇതിനെ സംബന്ധിച്ചു് ഒരു വിശേഷ

വിധി നിശ്ചയിച്ചിട്ടുള്ളതു് അവശ്യം അറിയേണ്ടതാണു്. കലിയുഗത്തിൽ ഏറെനാൾ മനോവൃത്തികളെ അടക്കി നിൎത്തുകയും, നിയമങ്ങളാൽ ബദ്ധനായിരിയ്ക്കുകയും, ഏതെങ്കിലും പുണ്യകാൎയ്യത്തിന്നായി ദീക്ഷ ധരിയ്ക്കുകയും എളുതായിട്ടുള്ള കാൎയ്യങ്ങളല്ല. അതുകൊണ്ടു് ഇക്കാലത്തു് സപ്താഹശ്രവണവിധി ഉണ്ടായിരിയ്ക്കുന്നു. ശ്രദ്ധാപൂൎവ്വം എപ്പോഴെങ്കിലും കേൾക്കുന്നതിന്റെ ഫലവും, അഥവാ മാഘമാസത്തിൽ കേൾക്കുന്നതിന്റെ ഫലവും സപ്താഹ ശ്രവണംകൊണ്ടു കിട്ടുമെന്നാണു്, ശ്രീ ശുകൻ വിധിച്ചിട്ടുള്ളതു്. മനസ്സംയമമില്ലായ്ക, രോഗങ്ങളുടെ കൂടുതൽ, ആയുസ്സിന്റെ അല്പത എന്നീ വക കാരണങ്ങളാലും, മറ്റനേകം ദോഷങ്ങൾ വന്നുകൂടാവുന്നതിനാലും കലിയുഗത്തിൽ സപ്താഹശ്രവണത്തിനു മുഖ്യത കല്പിച്ചിരിക്കയാണു്. യോഗം, തപസ്സ്, സമാധി എന്നിവകൊണ്ടും കിട്ടാത്തതായ ഫലം, സമ്പൂൎണ്ണമായും സൎവ്വാംഗപൂൎവ്വമായും എളുപ്പത്തിൽ സിദ്ധിക്കും സപ്താഹശ്രവണത്താൽ. യാഗത്തേക്കാൾ മേലേക്കിടയിലാണു് സപ്താഹശ്രവണം, വ്രതത്തേക്കാളും മേലേക്കിടതന്നെ; തപസ്സിനെക്കാൾ വളരെ മുന്തിയതാണു്; തീൎത്ഥസ്ഥാനസേവനത്തേക്കാൾ എപ്പോഴും വലിയതാണു്; യോഗത്തേക്കാൾക്കൂടിയും വലുതാണു്—അതുംപോര, ധ്യാനത്തേക്കാളും കൂടി വലുതാണു്. ഹേ നാരദ! ഇതിന്റെ വിശിഷ്ടത വൎണ്ണിച്ചു തീൎക്കാൻ കഴിയുകയില്ല. സൎവ്വോൽകൃഷ്ടമാണു് ഇതു്.— [൪൮-൫൨]

ശൌനകൻ ചോദിച്ചു:—ഹേ സൂതമഹാത്മാവേ! അങ്ങു് ഇപ്പറഞ്ഞതു് വലിയ ആശ്ചൎയ്യകരമായ കാൎയ്യമാണു്. നിശ്ചയമായും ഈ ഭാഗവതപുരാണം യോഗ

ജനകനായ ബ്രഹ്മദേവന്റെയും ആദികാരണമായ ശ്രീമന്നാരായണമൂർത്തിയെപ്പററി നിരൂപണം ചെയ്യുന്നതുതന്നെ. എന്നാൽ, മോക്ഷപ്രാപ്തിയ്ക്കു് ജ്ഞാനാദിസാധനങ്ങളെയെല്ലാം അതിശയിച്ചു്, ഈ യുഗത്തിൽ അവയെക്കാളും ശ്രേഷ്ഠമായിട്ടു ഭവിച്ചതു് എങ്ങിനെയാണു്?—— [൩൭]

സൂതൻ പറഞ്ഞു:—ഹേ ശൌനകമുനേ! ഭഗവാൻ ശ്രീകൃഷ്ണൻ ഈ ലോകത്തെ ഉപേക്ഷിച്ചു്, സ്വന്തം വൈകുണ്ഠലോകത്തിലേയ്ക്കു് എഴുന്നരുളുവാൻ തുടങ്ങിയപ്പോൾ അവിടുത്തെ മുഖാരവിന്ദത്തിൽനിന്നു് ഏകാദശസ്കന്ധത്തിലെ ജ്ഞാനോപദേശം കേട്ടപ്പോൾ ശ്രീ ഉദ്ധവൻ ചോദിച്ചു.—— [൩൮]

ഉദ്ധവൻ പറഞ്ഞു:—ഹേ ഗോവിന്ദ! അവിടുന്നിപ്പോൾ തന്റെ ഭക്തന്മാരുടെ കാര്യങ്ങളെല്ലാം ചെയ്തുതീർത്തിട്ടു്, സ്വധാമത്തിലേയ്ക്കു് എഴുന്നരുളുവാൻ തുടങ്ങുകയാണല്ലോ. എന്നാൽ, എന്റെ മനസ്സിൽ ഒരു വലിയ [illegible] കടന്നുകൂടിയിരിയ്ക്കുന്നു. അതുകേട്ടു് അവിടുന്നു് [illegible] സമാധാനിപ്പിച്ചാൽകൊള്ളാം. ഇപ്പോൾ ഭയങ്കരനായ കലികാലം വരാൻ തുടങ്ങുകയാണല്ലോ. ഇതുകൊണ്ടു് ലോകത്തിൽ [illegible] ദുഷ്ടന്മാർ ഇനിയും പ്രത്യക്ഷപ്പെടും. അവരുടെ സംസർഗ്ഗംകൊണ്ടു്, ലോകത്തിലെ നല്ലവരും [illegible], ഉഗ്രപ്രകൃതികൾ ആയിത്തീരും. അപ്പോൾ, [illegible] ഭാരംകൊണ്ടു് അമങ്ങിപ്പോകുന്ന ഗോരൂപിണിയായ ഈ ഭൂമി, ആരെ ശരണം പ്രാപിയ്ക്കും? ഹേ കമലനയന! അവിടുന്നല്ലാതെ ഈ ഭൂമിയെ രക്ഷിയ്ക്കുവാൻ ആരും ഉണ്ടെന്നു് എനിക്കു തോന്നുന്നില്ല. അതുകൊണ്ടു്, എന്റെ ഭക്തവത്സല! നിന്തിരുവടി സജ്ജനങ്ങളിൽ കനിവുള്ളവ-

നായിട്ട്, ഈ ലോകം ഉപേക്ഷിച്ച് പോകാതിരുന്നാൽ കൊള്ളാം. ഹേ! ഭഗവൻ! നിന്തിരുവടി നിരാകാരനും ജ്ഞാനമാത്രനും ആയിരുന്നിട്ടുകൂടിയും, ഭക്തന്മാർക്കുവേണ്ടി തന്നെ ഈ സഗുണരൂപം കൈക്കൊണ്ടിരിയ്ക്കുകയാണല്ലോ. അപ്പോൾ പിന്നെ, അവിടുന്നു മറഞ്ഞുകഴിയുമ്പോൾ ആ ഭക്തജനങ്ങൾ എങ്ങനെ ഈ ലോകത്തിൽ കഴിച്ചുകൂട്ടും? നിർഗ്ഗുണോപാസനയിൽ വളരെ അധികം കഷ്ടപ്പാടുകൾ ഉണ്ട്. ആ ഭക്തന്മാർക്ക് അതു് സാധ്യമാവുകയുമില്ല. അതുകൊണ്ട്, ഞാൻ ഈ പറഞ്ഞതിനെപ്പററി ഒന്നു ഗാഢമായിട്ട് അവിടുന്നുതന്നെ ചിന്തിച്ചാൽ കൊള്ളാം.— [൧൨–൧൯]

പ്രഭാസക്ഷേത്രത്തിൽവെച്ച് ഭഗവാൻ ഉദ്ധവന്റെ ഈ അഭിപ്രായം കേട്ടിട്ട് കുറേ ആലോചിച്ചു—ഭക്തന്മാരുടെ ഗുണത്തിനായി താൻ എന്തു വ്യവസ്ഥയാണു ചെയ്തുവെയ്ക്കേണ്ടതു്–എന്നു്. ഹേ ശൗനക! അപ്പോൾ ഭഗവാൻ തന്റെ സകലശക്തിയും ഭാഗവതത്തിൽ സമർപ്പിച്ചുവെച്ചു. അവിടുന്നു് അപ്രത്യക്ഷനായിട്ട്, ഈ ഭാഗവതമഹാസമുദ്രത്തിൽത്തന്നെ പ്രവിഷ്ടനായി. അതുകൊണ്ട്, ഈ ഭാഗവതം ഭഗവാന്റെ ശബ്ദമയിയായ സാക്ഷാൽ മൂർത്തിയായിത്തീർന്നിരിയ്ക്കുന്നു. ഭാഗവതത്തെ ഭജിയ്ക്കുയും കേൾക്കുകയും പാരായണം ചെയ്കയും ചെയ്യുന്ന മനുഷ്യന്റെ സർവ്വപാപങ്ങളും നശിച്ചുപോകുന്നു. ഭാഗവതത്തിന്റെ സപ്താഹശ്രവണത്തിനു് ഇത്ര മാഹാത്മ്യം സിദ്ധിച്ചതും ഇതുനിമിത്തം തന്നെയാണു്. കലിയുഗത്തിൽ മറ്റെല്ലാത്തരം സാധനമാർഗ്ഗങ്ങളേക്കാളും ഇതിന്നു പ്രാധാന്യം സിദ്ധിപ്പാനും ഇതുതന്നെ കാരണം. ദാരിദ്ര്യം,

ദൗർഭാഗ്യം, ദുഃഖം, പാപങ്ങൾ ഇവയെ നശിപ്പിയ്ക്കുവാനും, കാമ–ക്രോധാദിശത്രുക്കളെ കീഴടക്കാനും, ഭാഗവതശ്രവണാദിപോലെ ശ്രേഷ്ഠമായ ഒരു മാർഗ്ഗം ഈ കലികാലത്തിൽ മറെറാന്നില്ല. ഈ ഒരു ഭാഗവതമാർഗ്ഗത്തിൽക്കൂടി അല്ലാതെ, ദേവന്മാൎക്കുപോലും ത്യജിക്കാൻ കഴിയാത്തതായ ഭഗവന്മായയെ അതിക്രമിയ്ക്കുന്നതിന്നു് മനുഷ്യൎക്കെങ്ങനെ സാധിയ്ക്കും? അങ്ങനെ ഭഗവന്മായയെ ജയിയ്ക്കുന്നതിന്നും ഈ സപ്താഹശ്രവണം വിധിക്കപ്പെട്ടിരിക്കുന്നു.—

[൬൦—൬൭]

സൂതൻ പറയുന്നു:—ഹേ ശൗനക! സനകാദിയോഗീശ്വരന്മാർ ഇങ്ങനെസപ്താഹശ്രവണത്തിന്റെ മാഹാത്മ്യം വൎണ്ണിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു വലിയ ആശ്ചര്യമുണ്ടായി; അതും ഞാൻ അങ്ങയോടു പറയാം. കേൾക്കുക! താരുണ്യം പൂണ്ട തന്റെ രണ്ടു പുത്രന്മാരോടുംകൂടി വിശുദ്ധപ്രേമമയിയായ ഭക്തിദേവി അവിടെ പെട്ടെന്നു് പ്രത്യക്ഷപ്പെട്ടു്, "ശ്രീകൃഷ്ണ! ഗോവിന്ദ! ഹരേ! മുരാരേ! ഹേ നാഥ! നാരായണ!വാസുദേവ!" ഇത്യാദി ഭഗവന്നാമങ്ങളെ കീൎത്തിയ്ക്കുവാൻ തുടങ്ങി. അതുകണ്ടു്, ആ സഭയിൽ ഇരുന്ന സകലരും, ഭാഗവതത്തിന്റെ പരമതത്ത്വമായ ശ്രീഭഗവാന്റെ ഗളമാല്യമായും, സുന്ദരവേഷത്തോടുകൂടിയവൾ ആയും ശോഭിക്കുന്ന ഈ ഭക്തിമഹാറാണി ഈ മുനിമഹാസദസ്സിൽ എങ്ങനെ എവിടെനിന്നു വന്നുകൂടി എന്നു് ആശ്ചര്യത്തോടെ ചിന്തിക്കുവാൻ ആരംഭിച്ചു. ഇവിടെ ഇവൾ എങ്ങനെ എന്തു വഴിയ്ക്കു പ്രവേശിച്ചു? സഭ്യന്മാരുടെ ഈ ആശ്ചര്യം കണ്ടു്, സനകാദികൾ പറഞ്ഞു—'മഹതിയായ ഈ ഭക്തിദേവി ഭാഗവതകഥയുടെ മാഹാത്മ്യത്താൽ

ആണു് ഇവിടെ പ്രത്യക്ഷീഭവിച്ചതു്"— എന്നു്. അവരുടെ ഈ വാക്കുകൾ കേട്ടപ്പോൾ, ഭക്തിദേവി പുത്രന്മാരോടുകൂടി അവരെ വന്ദിച്ചിട്ടു്, ശ്രീസനൽകുമാരനോടു പറഞ്ഞു.— [൬൬—൬൮]

ഭക്തി പറഞ്ഞു:—ഞാൻ ഈ കലിയുഗത്തിൽ നഷ്ടപ്രായയായിത്തീർന്നിരുന്നു. ഇപ്പോൾ നിന്തിരുവടി എന്നെ കഥാമൃതംകൊണ്ടു ധാരകോരി വീണ്ടും പോഷിപ്പിച്ചുതന്നിരിയ്ക്കുന്നു. ഇനി അവിടുന്നു് പറഞ്ഞുതരേണ്ടതു്, ഞാൻ എവിടെ നിവസിയ്ക്കണം എന്നുള്ളതാണു്. ഇതുകേട്ടിട്ടു് സനകാദികൾ പറഞ്ഞു—"ഹേ ദേവി, നീയ് ഭക്തന്മാൎക്കു് ഭഗവൽസ്വരൂപത്തെ പ്രത്യക്ഷപ്പെടുത്തിക്കൊണ്ടും, ഭഗവാങ്കൽ അത്യന്തപ്രേമത്തെ വളൎത്തിക്കൊണ്ടും, സംസാരരോഗത്തെ നശിപ്പിച്ചുകൊണ്ടും വിളങ്ങുന്നവളാണു്: അതുകൊണ്ടു്, നല്ലധൈൎയ്യത്തോടുകൂടി എന്നും ഇടവിടാതെ വിഷ്ണുഭക്തന്മാരുടെ ഹൃദയങ്ങളിൽ നീയ് നിവസിച്ചുകൊള്ളുക! ഈ കലിയുഗത്തിന്റെ ദോഷങ്ങൾ ലോകത്തിൽ മുഴുവനും സ്വപ്രഭാവം പടൎത്തിക്കൊള്ളട്ടെ; പക്ഷേ, നിന്റെമേൽ അവയുടെ ദൃഷ്ടിയ്ക്കു് എത്തുവാൻ കഴിയുകയില്ല."—ഇങ്ങനെ ശ്രീസനകാദികളുടെ ആജ്ഞകിട്ടിക്കഴിഞ്ഞ ഉടനേ ഭക്തിദേവി അവിടെനിന്നു മറഞ്ഞു്, ഭഗവദ്ഭക്തന്മാരുടെ ഹൃദയത്തിൽ കുടികൊണ്ടു വിരാജിച്ചു.— [൬൯—൭൨]

ഹേ ശൌനക! ആരുടെ ഹൃദയത്തിൽ ശ്രീഹരിഭക്തി നിരന്തരം നിവസിയ്ക്കുന്നുവോ ആയാൾ ത്രൈലോക്യത്തിൽവച്ചു് അത്യന്തദരിദ്രനാണെന്നുതന്നെ വന്നാലും, ആ ആളേക്കാൾ ധന്യനായി വേറെ ആരുമില്ല. എന്തു

കൊണ്ടെന്നാൽ, ഭഗവാന്റെ പ്രിയതമയായ ഈ ഭക്തി യാൽ ആകൃഷ്ടനായിട്ടു് ഭഗവാൻ തന്റെ പരമധാമത്തെ ഉപേക്ഷിച്ചു്, പെട്ടെന്നു് ഭക്തന്മാരുടെ ഹൃദയങ്ങളിൽ ത്തന്നെ വന്നുകുടികൊണ്ടരുളുന്നതാണു്. [അതാണല്ലോ പരമധന്യത.] ഭൂലോകത്തിൽ ഈ ഭാഗവതം സാക്ഷാൽ പരബ്രഹ്മവിഗ്രഹം തന്നെയത്രേ. ഞങ്ങൾ എത്രമാത്രം ഇതിന്റെ മാഹാത്മ്യം വൎണ്ണിയ്ക്കും! ഈ ഭാഗവതത്തെ ത്തന്നെ പരമാശ്രയമായിക്കരുതി, ഇതിനെ കേൾക്കുന്ന വൎക്കും, കേൾപ്പിയ്ക്കുന്നവൎക്കും—രണ്ടുകൂട്ടൎക്കും—ശ്രീകൃഷ്ണഭ ഗവാന്റെ സാരൂപ്യം കിട്ടും. അപ്പോൾ, ഇതുവിട്ടു് മറ്റൊന്നും ആവശ്യകമല്ലതന്നെ.— [൭൨—൭൪]

# നാലാം അദ്ധ്യായം

കഥയിൽ ഭഗവാൻ പ്രത്യക്ഷപ്പെടുന്നതും,

ഗോകൎണ്ണോപാഖ്യാനത്തിന്റെ പ്രാരംഭവും.

സൂതൻ പറഞ്ഞു:—ഹേ മുനിശ്രേഷ്ഠ! ഈ അവസ രത്തിൽ തന്റെ ഭക്തന്മാരുടെ ഹൃദയങ്ങളിൽ ദിവ്യ മായ ഭക്തിഭാവം ജനിച്ചതായിട്ടറിഞ്ഞു് ഭക്തവത്സല നായ ഭഗവാൻ സ്വന്തം ധാമം വിട്ടു് അങ്ങോട്ടു് എഴു ന്നരുളി. തൃത്തിരുവടിയുടെ കഴുത്തിൽ വനമാല ഞാന്നു കിടന്നിരുന്നു. തിരുവുടൽ മുഴുവൻ നീർകൊണ്ട കൊണ്ടൽ ച്ചാൎത്തിനൊപ്പം നീലിമ പൂണ്ടിരുന്നു. മനോഹരമായ മഞ്ഞത്തിരുവുടയാട ധരിച്ചിരുന്നു അവിടുന്നു്. കടിതട

ത്തിൽ കാഞ്ചീകലാപവും അവിടുന്ന് അണിഞ്ഞിരുന്നു. ശിരസ്സിൽ കിരീടവും, കാതുകളിൽ കുണ്ഡലങ്ങളും തിളങ്ങിയിരുന്നു. തൻതിരുവടി മൂന്നു വളവു തോന്നത്തക്കവണ്ണം [ത്രിഭംഗലളിതം] മനോഹരമായിട്ടാണ് നിന്നിരുന്നത്. അവിടുത്തെ തിരുമാറിൽ കൗസ്തുഭമണി മിന്നിത്തിളങ്ങിയിരുന്നു. ദേഹം മുഴുവൻ ചന്ദനച്ചാറുകൊണ്ട് അലങ്കരിച്ചിരുന്നു. ആ ഭഗവത്സ്വരൂപത്തിന്റെ സൗന്ദര്യത്തെ എങ്ങനെ വർണ്ണിക്കാം! അനേകകോടി അനംഗന്മാരുടെ അംഗമാധുര്യം തൻതിരുവടിയിൽ കളിയാടിയിരുന്നുവെന്നേ പറയേണ്ടു! പരമാനന്ദസ്വരൂപനും ജ്ഞാനമയനും ആയ ഭഗവാൻ മാധുര്യമാത്രനായിരുന്നു. അവിടുത്തെ തൃക്കൈയിൽ ഓടക്കുഴലും ഉണ്ടായിരുന്നു. ഈവിധത്തിൽ ദിവ്യമാധുര്യ—സൗന്ദര്യങ്ങളുടെ തിരുവവതാരമായിരുന്ന ഭഗവാൻ, ആ സദസ്സിലിരുന്ന സ്വഭക്തന്മാരുടെയെല്ലാം സ്വച്ഛഹൃദയങ്ങളിൽ പ്രവേശിച്ചു പ്രകാശിച്ചു. ഭഗവാൻെറ നിത്യലോകമായ വൈകുണ്ഠത്തിൽ വാണരുളുന്ന ഉദ്ധവപ്രഭൃതി മഹാവൈഷ്ണവന്മാരും, കഥകേൾക്കാനായി അവിടെ ഗൂഢരൂപേണ വന്ന് ഇരുന്നിരുന്നു. ഭഗവാൻ പ്രത്യക്ഷപ്പെട്ട ഉടനെ അവിടെ നാലുപാടും ജയ—ജയധ്വനി മുഴങ്ങിക്കേൾക്കായി. ഭക്തിരസത്തിൻെറ അദ്ഭുതപ്രവാഹം അപ്പോഴവിടെ ഉണ്ടായി. കൂടെക്കൂടെ, സുഗന്ധചൂർണ്ണവും സുന്ദരപുഷ്പങ്ങളും അവിടെ വർഷിച്ചിരുന്നു. ശംഖനാദവും അവിടെ മുഴങ്ങിക്കൊണ്ടിരുന്നു. അവിടെ ഇരുന്നിരുന്ന ഒരുത്തർക്കും, തങ്ങളുടെ ദേഹഗേഹങ്ങളേയും ആത്മാവിനേയും കുറിച്ച് ഒരോർമ്മയും ചിന്തയും ഉണ്ടായിരുന്നില്ല. അങ്ങനെ ഭഗവന്മാത്ര

ബുദ്ധികളായിത്തീൎന്ന ആ സദസ്യരെ കണ്ടിട്ടു്, ശ്രീനാരദൻ ഇപ്രകാരം പറയാൻ തുടങ്ങി— [൬—൭]

ഹേ മുനീശ്വരന്മാരേ! ഞാനിന്നു് 'സപ്താഹശ്രവണ'ത്തിന്റെ അലൗകികവും അനന്തവുമായ മാഹാത്മ്യം മനസ്സിലാക്കിയിരിക്കുന്നു. മൂഢന്മാരും, ദുഷ്ടന്മാരും, പശു-പക്ഷികളുംകൂടി ഇതുകേട്ടു്, അല്പംപോലും പാപമില്ലാത്തവരായി ഭവിച്ചിരിക്കുന്നു. അതുകൊണ്ടു്, ഈ കലിയുഗകാലത്തിൽ ചിത്തശുദ്ധിയെ നല്കാനും, പാപരാശിയെ നശിപ്പിക്കാനും, ഈ ഭാഗവതകഥയ്ക്കു തുല്യമായി, ഭൂലോകത്തിൽ പാവനമായ മറ്റൊന്നും തന്നെ ഇല്ലെന്നു് തീൎച്ചപ്പെട്ടുകഴിഞ്ഞു. ഹേ മുനിവരന്മാരേ! നിങ്ങളെല്ലാവരും വലിയ ദയാലുക്കളാണു്. നിന്തിരുവടിമാർ ലോകകല്യാണത്തിനുവേണ്ടി, ചിന്തിച്ചറിഞ്ഞു്, ഈ ഒരൊററ വഴി കണ്ടുപിടിച്ചു വെളിപ്പെടുത്തിയല്ലോ! നിന്തിരുവടിമാർ കനിഞ്ഞു് ഇതരുളിച്ചെയ്യാലും:—ഈ ഭാഗവതകഥയുടെ സപ്താഹയജ്ഞത്താൽ, ലോകത്തിലുള്ള ഏതേതുതരക്കാരൊക്കെയാണു് പരിശുദ്ധന്മാരായിത്തീരുന്നതു്?—

[൮—൧൦]

സനകാദികൾ പറഞ്ഞു:—എപ്പോഴും പലതരം പാപങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നവർ, എപ്പോഴും ദുരാചാരങ്ങളിൽത്തന്നെ നിരതന്മാരായി ഇരിക്കുന്നവർ, എപ്പോഴും വിപരീതവഴിക്കുതന്നെ ചരിക്കുന്നവർ, ക്രോധാഗ്നികൊണ്ടു കത്തിക്കാളി കുടിലരും കാമപരായണരുമായി കഴിയുന്നവർ—ഇങ്ങനെയുള്ളവൎക്കൊക്കെ ഈ കലിയിൽ ഈ സപ്താഹകഥാപാരായണം കേൾക്കുക മാത്രമേ പാപശോധനത്തിന്നു് ഒരു വഴിയുള്ളൂ. സത്യം പറഞ്ഞു നടക്കുന്നവർ,

മാതാപിതാക്കളെ നിന്ദിച്ചുകൊണ്ടിരിക്കുന്നവർ, ധനം മോഹിച്ചു വലയുന്നവർ, ആശ്രമധൎമ്മങ്ങൾ എല്ലാം വിട്ടവർ, ദാംഭികന്മാർ, മററുള്ളവരുടെ ഉൽകർഷംകണ്ടു് അസൂയപ്പെടുന്നവർ, മററുള്ളവരെ ദുഃഖിപ്പിച്ചുകൊണ്ടിരിക്കുന്നവർ,—ഇത്തരക്കാരെല്ലാം ഈ സപ്താഹപാരായണയജ്ഞം കേട്ടാൽ പരിശുദ്ധന്മാരായിത്തീരുന്നു. പിന്നെ, മദ്യപാനംചെയ്യുന്നവർ, ബ്രഹ്മഹത്യ ചെയ്യുന്നവർ, സ്വൎണ്ണം മോഷ്ടിക്കുന്നവർ, ഗുരുസ്ത്രീഗമനംചെയ്യുന്നവർ, വിശ്വാസവഞ്ചനചെയ്യുന്നവർ—ഈ പഞ്ചമഹാപാതകികളും, എപ്പോഴും വ്യാജപ്രവൃത്തിചെയ്യുന്നവരും, ക്രൂരന്മാരും, പിശാചുക്കളെപ്പോലെ നിർദ്ദയന്മാരും, ബ്രഹ്മസ്വാപഹാരികളും, വ്യഭിചാരജീവികളും, ഈ സപ്താഹയാഗംകൊണ്ടേ പരിശുദ്ധന്മാരായിത്തീരൂ കലികാലത്തു്. നിർബ്ബന്ധപൂർവ്വം എപ്പോഴും വാക്കുകൊണ്ടും, മനസ്സുകൊണ്ടും, ദേഹംകൊണ്ടും പാപംതന്നെ ചെയ്തുവരുന്ന ദുഷ്ടന്മാരും, മററുള്ളവരുടെ ധനംകൊണ്ടുതന്നെ തടിച്ചുകൊഴുത്തുകഴിയുന്നവരും, മനസ്സും ഹൃദയവും ദുഷിച്ചുവശായവരും ഈ കലിയിൽ സപ്താഹയജ്ഞത്താൽ മാത്രമേ പരിശുദ്ധന്മാരായി വരുകയുള്ളൂ.—[൫൫—൮൪]

## ഗോകർണ്ണന്റെ കഥ

ഹേ ശ്രീനാരദ! ഇനി ഞങ്ങൾ ഈ വിഷയത്തിൽ ഒരു പഴയ കഥ പറഞ്ഞുതരാം അങ്ങേയ്ക്കു്; അതുകേട്ടാൽ തന്നെ, സർവ്വപാപങ്ങളും നശിയ്ക്കുന്നതുമാണു്. പണ്ടു്, തുംഗഭദ്ര എന്ന നദിയുടെ കരയിൽ ഒരു മനോഹരനഗരം ഉണ്ടായിരുന്നു. എല്ലാജ്ജാതിക്കാരും അവിടെ താന്താങ്ങളുടെ ധൎമ്മങ്ങളെത്തന്നെ ആചരിച്ചുംകൊണ്ടു്, സത്യ

ത്തിലും സൽകൎമ്മങ്ങളിലും തൽപരരായിക്കഴിഞ്ഞുവന്നു. അക്കൂട്ടത്തിൽ 'ആത്മദേവൻ' എന്ന ഒരു ബ്രാഹ്മണൻ എല്ലാവേദങ്ങളേയും അറിയുന്നവനായും, ശ്രൗത-സ്മാൎത്തകൎമ്മങ്ങളിൽ സമൎത്ഥനായും പ്രശോഭിച്ചു. മറെറാരു സൂൎയ്യൻ എന്നപോലെതന്നെ തേജസ്വിയായിരുന്നു അദ്ദേഹം. വാസ്തവം അദ്ദേഹം ഭിക്ഷാജീവിയായിട്ടാണ് കഴിഞ്ഞതു്. എങ്കിലും സ്വല്പധനവാനായിട്ട് അദ്ദേഹം ഗണിയ്ക്കപ്പെട്ടുവന്നിരുന്നു. "ധുന്ധുലീ" എന്നായിരുന്നു ആ ബ്രാഹ്മണന്റെ പത്നിയുടെ പേർ. അവൾ വലിയ ശാഠ്യക്കാരിയും നിർബ്ബന്ധബുദ്ധിയും, തന്നിഷ്ടംപോലെ കഴിയുന്നവളും ആയിരുന്നു. നല്ലകുലത്തിലാണ് അവൾ ജനിച്ചതു്: സുന്ദരിയുമായിരുന്നു അവൾ. കുറെ ക്രൂരമായിരുന്നു അവളുടെ സ്വഭാവം. എപ്പോഴും വല്ലേടത്തേ കഥകളും പറഞ്ഞുകൊണ്ടേയിരിയ്ക്കു അവൾ. വലിയ വായാടിത്തവും ഉണ്ടായിരുന്നു അവൾക്ക്. കടുംബകാൎയ്യങ്ങൾ നോക്കാൻ ബഹുസാമൎത്ഥ്യവും ഉണ്ടായിരുന്നു. ധനലോഭവും പിശുക്കും അവൾക്ക് ഒട്ടും കുറവല്ലായിരുന്നു. എപ്പോഴും കലഹിച്ചുകൊണ്ടിരിക്കുന്നതായിരുന്നു അവൾക്കു രസം. ഇങ്ങനെയുള്ള പത്നിയും, അങ്ങനെയുള്ള പതിയും തമ്മിൽ, സഹവാസമായിട്ടുതന്നെയാണ് കഴിഞ്ഞുവന്നതു്. അവൎക്ക് ... ജിപ്പുകേടും ഉണ്ടായിരുന്നില്ല. ആവശ്യത്തിനുള്ള ... സുഖസാധനങ്ങളും അവിടെ ഉണ്ടായിരുന്നുതാനും. ... സന്താനഭാഗ്യം ഇല്ലാതിരുന്നതുകൊണ്ടു്, ഒരസ്വ... സ്ഥയും അവൎക്കെപ്പോഴും ഉണ്ടായിരുന്നു. ... കഴിഞ്ഞപ്പോൾ, സന്താനസിദ്ധിക്കുവേണ്ടി ... പുണ്യകൎമ്മങ്ങളും ചെയ്യുവാൻതുടങ്ങി അവർ. ... ലികൾക്കും, പശു, ഭൂമി, സ്വൎണ്ണം,

വസ്ത്രം ഇത്യാദികളെ അവർ കൊടുത്തുവന്നു. ഇങ്ങനെ ധർമ്മാർത്ഥമായിത്തന്നെ അവരുടെ ധനത്തിൽ പാതിയും ചെലവായി. എന്നിട്ടും ഒരു പുത്രനേയോ പുത്രിയേയോ അവർക്കു കാണാൻ കിട്ടിയില്ല. അതുനിമിത്തം ആ ബ്രാഹ്മണൻ ദുഃഖം ചിന്താതുരനാവുകയും ചെയ്തു.—[൧൭—൨൨]

ഒരു ദിവസം ആത്മദേവൻ—ആ ബ്രാഹ്മണൻ—വളരെ സങ്കടപ്പെട്ടുംകൊണ്ടു് ഗൃഹം വിട്ടു കാട്ടിലേയ്ക്കു പോയി. ഉച്ചതിരിഞ്ഞപ്പോഴേയ്ക്കും അയാൾ നന്ന വലഞ്ഞുവശായി; ദാഹാർത്തനായിത്തീർന്നു. അതുനിമിത്തം അയാൾ ഒരു പൊയ്കക്കരയിൽ ചെന്നുകൂടി. സന്താനദുഃഖം അയാളുടെ ദേഹത്തെ നന്ന വരട്ടിക്കളഞ്ഞിരുന്നു. അതുകൊണ്ടു്, അയാൾ പൊയ്കയിൽനിന്നു വെള്ളം കുടിച്ചിട്ടു്, ക്ഷീണതാധിക്യത്താൽ അവിടെത്തന്നെ കുത്തിയിരുന്നു. ഒന്നുരണ്ടു നാഴിക അവിടെ ഇരുന്നു കഴിഞ്ഞപ്പോൾ, സംന്യാസിയായ ഒരു മഹാത്മാവു് അവിടെ ചെന്നുചേർന്നു. അദ്ദേഹവും വെള്ളം കുടിച്ചു കഴിഞ്ഞു എന്നു കണ്ടപ്പോൾ, ബ്രാഹ്മണൻ മെല്ലെ അദ്ദേഹത്തിന്റെ അടുക്കൽ ചെന്നു. ചെന്നു കാല്ക്കൽ വീണു നമസ്കരിച്ചിട്ടു് എഴുന്നേററുനിന്നുകൊണ്ടു് ദീർഘശ്വാസത്തോടെ കരയുവാൻ തുടങ്ങി.—
[൨൩—൨൭]

സംന്യാസി ചോദിച്ചു:—ഹേ ബ്രാഹ്മണ! പറഞ്ഞാലും, എന്തിനാണു് അങ്ങു് കരയുന്നതു്? അങ്ങയ്ക്കു് ഇത്ര കനത്ത ദുഃഖം എന്തുണ്ടായി? അങ്ങു് സ്വന്തം ദുഃഖത്തിന്റെ കാരണം വേഗത്തിൽ എന്നോടു പറയണം.—[൨൮]

ബ്രാഹ്മണൻ പറഞ്ഞു:—ഹേ മുനേ! ഞാൻ എന്റെ ദുഃഖത്തെപ്പററി എന്താണു് പറയേണ്ടതു്? ഇതെല്ലാം

എന്റെ പൂർവ്വപാപങ്ങളുടെ ഫലമായിരിക്കണം. എന്നിയ്യോരൊററസ്സന്താനം പോലുമില്ല. അതുകൊണ്ടു് ഞാൻ പിതൃക്കൾക്കു നൽകുന്ന തിലാഞ്ജലി അവർ അനുഭവിക്കുന്നതു്, തങ്ങളുടെ ചിന്താജനിതമായ ദീർഘശ്വാസത്തിൽ ചൂടുപിടിപ്പിച്ചുംകൊണ്ടാണു്. ദേവന്മാർക്കും ബ്രാഹ്മണർക്കും ഞാൻ വല്ലതും നൽകുന്നതും, പ്രസന്നഹൃദയത്തോടുകൂടിയല്ല അവർ സ്വീകരിക്കുന്നതു്. സന്താനഹീനതകൊണ്ടുള്ള ദുഃഖം എനിക്കു് പ്രപഞ്ചം മുഴുവൻ ശൂന്യമാക്കിത്തീർത്തിരിക്കുന്നു. അതുനിമിത്തം പ്രാണത്യാഗം ചെയ്യാനാണു് ഞാൻ ഇവിടെ എത്തിയിരിക്കുന്നതു്. സന്താനവിഹീനമായ ജീവിതം തന്നെ ധിക്കാരയോഗ്യമാകുന്നു. ബാല-ബാലികമാർ ഇല്ലാത്ത ഗൃഹവും ധിക്കാരയോഗ്യം തന്നെ. പിൽക്കാലത്തെയ്ക്കു നോക്കി സൂക്ഷിക്കാൻ ആളില്ലാത്ത സ്വത്തും ധിക്കാരയോഗ്യം തന്നെ. സന്താനശൂന്യമായിരിക്കുന്ന വംശവും ധിക്കരണീയമത്രേ. ഞാൻ വളർത്തുന്ന പശുവും സർവ്വഥാ വന്ധ്യയായിരിക്കുന്നു; ഞാൻ വച്ചു പിടിപ്പിച്ചിട്ടുള്ള വൃക്ഷവും, പൂക്കളെയോ കായ്കളെയോ ചെയ്യുന്നില്ല. അത്രയുമല്ല, എന്റെ ഗൃഹത്തിൽ എന്തെങ്കിലും ഒരു ഫലം (കായ്) വന്നു കൂടിയാൽ, അതുപോലും വളരെ വേഗത്തിൽ കേടു പിടിച്ചു പോകുന്നു. ഞാൻ ഇത്ര നിർഭാഗ്യനും പുത്രഹീനനും ആയിരിക്കെ, ഇങ്ങനെയുള്ള ഒരു ജീവിതം ഞാൻ വെച്ചുകൊണ്ടിരുന്നിട്ടു് എന്താണു് പ്രയോജനം എന്നു് അങ്ങുന്നു തന്നെ പറഞ്ഞാലും!— [ഭ—ബ്ര].

ആ ബ്രാഹ്മണൻ ഇപ്രകാരം പറഞ്ഞിട്ടു്, ദുഃഖവിവശനായി ആ സംന്യാസിയുടെ അടുക്കൽനിന്നു് പൊട്ടിക്ക

രയാൻ തുടങ്ങി. അപ്പോൾ ആ യതിശ്രേഷ്ഠന്നു് ബ്രാഹ്മണനേക്കുറിച്ചു് അതീവ കരുണ തോന്നി. അദ്ദേഹം യോഗനിഷ്ഠൻ ആയിരുന്നു. ആ ബ്രാഹ്മണൻെറ നെററിത്തടത്തിലേ രേഖകൾ നോക്കിക്കണ്ടറിഞ്ഞു്, ആ ആളുടെ ഭാവികാൎയ്യങ്ങളെല്ലാം ഗ്രഹിച്ചു. അനന്തരം, അദ്ദേഹത്തോടു വിസ്തരിച്ചു പറഞ്ഞു.— [൩൨—൩൩]

സംന്യാസി പറഞ്ഞു:—ഹേ മഹാബ്രാഹ്മണ! സന്താനത്തേപ്പററിയുള്ള ഈ ഭ്രമം വിട്ടുകളയൂ! കൎമ്മത്തിൻെറ ഗതി വളരെ ബലമേറിയതാണെന്നറിയണം. അങ്ങു് വിവേകത്തേ കൈക്കൊണ്ടു്, സാംസാരികവാസനകളെയെല്ലാം ഉപേക്ഷിക്കയാണു് വേണ്ടതു്. ഹേ വിപ്രവര! കേൾക്കൂ; ഞാനിപ്പോൾ അങ്ങേയുടെ 'പ്രാരബ്ധ'ത്തേ മനസ്സിലാക്കി നിശ്ചയിച്ചിരിക്കയാണു്—ഏഴുജന്മത്തേയ്ക്കു് അങ്ങേയ്ക്കു് ഒരു സന്താനവും ഉണ്ടാവാൻ ഒരു പ്രകാരത്തിലും വഴികാണുന്നില്ല. അതുകൊണ്ടു് ഈ കുടുംബമമതയേ അങ്ങുന്നു് ഉപേക്ഷിക്കതന്നെയാണു് നല്ലതു്. ത്യാഗത്തിൽ സൎവ്വപ്രകാരേണയും ഉള്ള സുഖം സിദ്ധിക്കും. സന്താനത്തേപ്പററിയുള്ള ഈ മായാമോഹത്തിൽപെട്ടു്, എന്തൊരു സുഖമാണു് അങ്ങേയ്ക്കു് നേടുവാനുള്ളതു്? ആലോചിച്ചു നോക്കൂ; പണ്ടു് സഗരമഹാരാജാവിന്നും, അംഗരാജാവിന്നും സന്താനവിഷയകമായി എന്തെല്ലാം കഷ്ടപ്പാടുകൾ അനുഭവിക്കേണ്ടിവന്നു!— [൩൪—൩൭]

ബ്രാഹ്മണൻ പറഞ്ഞു:—ഹേ മഹാത്മൻ! വിവേകംകൊണ്ടു് എനിക്കു് എന്തൊന്നാണു് കിട്ടുവാനുള്ളതു്? ഏതു വിധത്തിലെങ്കിലും എനിക്കു് ഒരു സന്താനത്തേ അങ്ങുന്നു് സമ്പാദിച്ചുതരണം! ഇല്ലെങ്കിൽ, ഈ ദുഃഖത്താൽ

ട്ടാന്തു പിടിച്ചു് ഞാൻ, അവിടത്തെമുമ്പിൽ വെച്ചു തന്നെ, പ്രാണത്യാഗം ചെയ്യാൻ ഇടവരും. പുത്ര-കളത്രാദികളെക്കൊണ്ടുള്ള സുഖലേശമില്ലാത്തതായ ഈ സംന്യാസം എത്രയോ ശുഷ്കശുഷ്കമാണു്. പുത്രപൗത്രാദികളെക്കൊണ്ടു നിറഞ്ഞ ഗൃഹസ്ഥാശ്രമം തന്നെയാണു് ലോകത്തിൽ ഏററവും രസവത്തരമായിട്ടുള്ളതു്.—

[൩൬—൩൭]

ബ്രാഹ്മണന്റെ ഈ നിർബ്ബന്ധംകണ്ടു്, ആ തപസ്വി പറഞ്ഞു:—ബ്രഹ്മാവിന്റെ വിധിയേ മാററാനായിട്ടു പണിപ്പെട്ടു നിർബ്ബന്ധം പിടിച്ച ചിത്രകേതുരാജാവിന്നു് വളരെ കഷ്ടതകൾ അനുഭവിക്കേണ്ടതായി വന്നു എന്നോർക്കണം. ദൈവം മറുത്തു നില്ക്കുന്നവന്റെ പ്രയത്നങ്ങൾ ഒന്നും ഫലിക്കുന്നതല്ല. അതുപോലെ, അങ്ങയ്ക്കും എത്ര പണിപ്പെട്ടാലും പുത്രസുഖം ലഭിക്കുവാൻ ഇടയില്ല. പക്ഷേ, പറഞ്ഞിട്ടെന്തു ഫലം? അങ്ങു് വലിയ നിർബ്ബന്ധംപിടിച്ചിരിക്കയാണു്. എന്തായാലും പുത്രനേ കിട്ടിയേ കഴിയൂ എന്നാണു് അങ്ങയുടെ ശാഠ്യം!—

[൩൯—൪൦]

എന്തൊക്കെപ്പറഞ്ഞാലും പുത്രാഭ്യർത്ഥനയിൽനിന്നു് ബ്രാഹ്മണൻ ഒഴിയുന്നതല്ല എന്നുകണ്ടപ്പോൾ, ആ മഹാത്മാവു് ഒരു ഫലം [കായ്] ആ ബ്രാഹ്മണന്നു കൊടുത്തിട്ടു് ഇങ്ങനെ പറഞ്ഞു:—"ഇതു്" അങ്ങു് അങ്ങയുടെ പത്നിക്കു ഭക്ഷിപ്പിക്കണം. ഇതുകൊണ്ടു് അവൾക്കു് ഒരു പുത്രൻ ജനിക്കും. ഒരു വർഷംവരെയ്ക്കും അങ്ങയുടെ പത്നി, സത്യം-ശൌചം-ദയ-ദാനം എന്നിതുകളോടുകൂടിയവൾ ആയിരിക്കണം, ഒരുനേരം ഒരന്നം മാത്രം ഭക്ഷിക്കുക എന്ന

നിയമവും പാലിച്ചുകൊണ്ടിരിക്കണം. അവൾ ഇങ്ങനെ അനുഷ്ഠിക്കുമെങ്കിൽ, പിറക്കുന്ന ബാലകൻ വളരെ വിശുദ്ധമായ സ്വഭാവത്തോടുകൂടിയവനായിരിക്കും."—

[൪൧-൪൮]

ഇപ്രകാരം പറഞ്ഞു്, ആ യോഗിരാജൻ പോയി. ബ്രാഹ്മണൻ സ്വഗൃഹത്തിലേയ്ക്കുതന്നെ മടങ്ങുകയുംചെയ്തു. അവിടെയെത്തി ഫലം പത്നിക്കു കൊടുത്തിട്ടു്, ബ്രാഹ്മണൻ ഗൃഹംവിട്ടു പുറത്തുപോയി. പത്നിയാണെങ്കിൽ, വലിയ കുടിലസ്വഭാവയായിരുന്നു എന്നു പറഞ്ഞിട്ടുണ്ടല്ലോ. അവൾ കരഞ്ഞുംകൊണ്ടു് തന്റെ ഒരു സഖിയോടു് ഇങ്ങനെ പറയാൻ തുടങ്ങി:—

"ഹേ സഖി! എനിക്കു വലിയ വിചാരമായിരിക്കുന്നു. ഞാൻ ഈ കായ് തിന്നുകയില്ല. കായ് തിന്നാൽ ഗർഭം ഉണ്ടാവും; ഗർഭം ഉണ്ടായാൽ വയറു വലുതാവുകയും ചെയ്യും. പിന്നെ ഇഷ്ടംപോലെ തിന്നാനും കുടിക്കാനും വയ്യാതാവും: എന്റെ ശക്തിയെല്ലാം പൊയ്പ്പോകയും ചെയ്യും. അപ്പോൾപ്പിന്നെ, നീ പറ, വീട്ടുകാര്യങ്ങളൊക്കെ ആരു നോക്കും? അത്രയുമല്ലല്ലോ—പിന്നെ, ഗ്രാമത്തിലെങ്ങാനും കൊള്ളക്കാർ കടന്നുകൂടിയാൽ,—അങ്ങനെ വരാതിരിക്കട്ടെ—ഗർഭിണിയായ സ്ത്രീ എങ്ങനെ ഓടി രക്ഷപ്പെടും? അതിന്നും പുറമേ, ശുകദേവനേപ്പോലെ ഈ ഗർഭവും [൧൨-വർഷത്തേയ്ക്കു്] വയററിൽത്തന്നെ കിടന്നുപോയെച്ചാൽ, പിന്നെ ഇതിനെ പുറത്താക്കുന്നതെങ്ങനെയാണു ? പിന്നെ, പ്രസവമടുക്കുമ്പോൾ ഗർഭം വല്ലവിധത്തിലും വിലങ്ങിത്തങ്ങാൻ ഇടയായാൽ, എനിയ്ക്കു മരിയ്ക്കുയല്ലാതെ ഒരു ശരണവുമില്ലതാനും! മേരേ പൊറുകയാണേ

കിൽത്തന്നെ അപ്പോൾ ഭയങ്കരവേദന സഹിയ്ക്കണം. സുകുമാരിയായ ഞാൻ ഇതൊക്കെ സഹിയ്ക്കുവാൻ ശക്തിയുള്ളവൾ ആണോ? പേറുകഴിഞ്ഞാൽത്തന്നെ, ഞാൻ ഉള്ളോം ശക്തിയററവൾ ആയിരിയ്ക്കും. ഒന്നും നോക്കി സംരക്ഷിക്കാൻകഴിയുകയില്ല എനിയ്ക്ക്; ഒന്നും ചെയ്യാനും ആവുകയില്ല. അപ്പോഴോ, ഗൃഹത്തിലുള്ള മുതൽവകകളെല്ലാം ഭർത്താവിന്റെ സഹോദരിവന്ന് തട്ടിക്കൊണ്ടുപോവുകയും ചെയ്യും. ഈ സത്യ-ശൗചാദി നിയമങ്ങളേ പാലിച്ചുകൊണ്ടു കഴിയുക എന്നതും എനിയ്ക്കു സാധ്യമായിട്ടു തോന്നുന്നില്ല. സന്താനമുള്ള സ്ത്രീയുടെ തലയിൽ, ആ സന്താനത്തിന്റെ പാലന-പോഷണഭാരവും എപ്പോഴും ഒരു ചുമടായിട്ടിരിയ്ക്കുന്നതാണല്ലോ. ഒരു മച്ചിയോ, വിധവതന്നെയോ ആയിട്ടിരിയ്ക്കുന്നതാണ് എന്റെ പക്ഷത്തിൽ സുഖമായിട്ടുള്ളത്—" [൪൩—൪൯]

ഹേ നാരദ! ഇങ്ങനെ ഓരോ കഥകളും പറഞ്ഞു പറഞ്ഞ് അവൾ ആ ഫലം തിന്നേണ്ട എന്നു നിശ്ചയിച്ചു. എന്നാൽ ഭർത്താവുവന്ന്, "കായ് തിന്നുവോ" എന്നു ചോദിച്ചപ്പോൾ "കായ് തിന്നു" എന്നവൾ പറയുകയുംചെയ്തു. ഒരു ദിവസം അവളുടെ സഹോദരി സ്വയം ആ ഗൃഹത്തിൽ ചെന്നു. അപ്പോൾ അവളോട് ആ നടന്ന വൃത്താന്തങ്ങൾ ഒക്കെ പറഞ്ഞിട്ട്, ആ ബ്രാഹ്മണി ചോദിച്ചു—"സഹോദരി! എനിയ്ക്കു വലിയ വിചാരമായിരിയ്ക്കുന്നു, സന്താനമുണ്ടാവാതിരിക്കുമ്പോൾ ഭർത്താവിനോട് ഞാൻ എന്തു പറയേണ്ടു എന്ന്. ഈ ദുഃഖംനിമിത്തം ഞാൻ ദിവസംപ്രതി ചടച്ചു ചടച്ചുവരികയുമാണ്. ഹേ അനുജത്തി! നീയ് പറയുക ഞാനെന്താണിനി ചെയ്യേണ്ടത്"

എന്നു്."—അപ്പോൾ ആ അന്തർജ്ജനം പറഞ്ഞു—"സാരമില്ല; എന്റെ വയററിൽ സന്താനമുണ്ടു്. പ്രസവം കഴിഞ്ഞാൽ ആ കുഞ്ഞിനെ ഞാൻ നിനക്കു തരാം. അതുവരെ നീയ്, ഒരു ഗർഭിണിയുടെ നാട്യത്തിൽ, ഇവിടെത്തന്നെ മറഞ്ഞു പാൎക്കുക. നീ എന്റെ ഭൎത്താവിന്നു കുറച്ചു ധനം കൊടുക്കണം. അപ്പോൾ അദ്ദേഹവും ആ കുഞ്ഞിനെ നിനക്കായിട്ടു വിട്ടു തരും. "ഇവളുടെ കുഞ്ഞു് ആറുമാസം കഴിഞ്ഞപ്പോൾ മരിച്ചുപോയി" എന്നു് എല്ലാവരും പറയത്തക്ക ഒരു കൗശലത്തിൽ, നാം കാൎയ്യങ്ങളെല്ലാം മുമ്പോട്ടു കൊണ്ടുപോകണം. ഞാൻ പതിവായി നിന്റെ ഈ ഗൃഹത്തിൽ വന്നു്, കുഞ്ഞിനെ നോക്കി വളൎത്തിക്കൊള്ളുകയും ചെയ്യാം. ഇപ്പോൾ നീയ് പരീക്ഷണാൎത്ഥം ഈ കായ് പശുവിനെ തീററുകയും ചെയ്യുക." അന്തർജ്ജനം ഇങ്ങനെയൊക്കെ പറഞ്ഞുകൊടുത്തപ്പോൾ, സ്ത്രീസ്വഭാവംനിമിത്തം ആ ബ്രാഹ്മണി, ഇതെല്ലാം സമ്മതിക്കുകയും, വേണ്ടുന്നതു് അനുഷ്ഠിക്കുകയും ചെയ്തു.— [൬൦—൬൫]

അനന്തരം, അന്തർജ്ജനം കാലം വന്നപ്പോൾ പ്രസവിച്ചു. പുത്രൻ തന്നെയായിരുന്നു കുഞ്ഞു്. അതിനെ അതിന്റെ പിതാവു്, രഹസ്യമായിട്ടു് 'ധുന്ധുലി'ക്കുകൊണ്ടുചെന്നു കൊടുക്കുകയും ചെയ്തു. ധുന്ധുലി ആത്മദേവനെ അറിയിച്ചു, തനിക്കു സുഖപ്രസവം നടന്നു എന്നും, ബാലകൻ ആണെന്നും. ഇങ്ങനെ ആത്മദേവന്നു പുത്രനുണ്ടായെന്നു കേട്ടപ്പോൾ ജനങ്ങൾക്കൊക്കെ വളരെ സന്തോഷമായി. പിന്നെ, ആത്മദേവൻ കുഞ്ഞിന്റെ ജാതകൎമ്മസംസ്കാരം നടത്തുകയും, ബ്രാഹ്മണൎക്കു ദാനങ്ങൾ

ചെയ്യുകയും കഴിച്ചു. ആത്മദേവന്റെ ഗൃഹത്തിൽ സന്തോഷസൂചകമായി ഗാന–വാദ്യഘോഷാദികളും, മററനേക മംഗളകർമ്മങ്ങളും നടത്തുവാനും ഏർപ്പാടു ചെയ്തു. ഇത്രയൊക്കെയായതിനു ശേഷം, ധുന്ധുലി ഭർത്താവിനോടു പറഞ്ഞു—"എന്റെ സ്തനങ്ങളിൽ പാൽ തീരെ ഇല്ല. പശു മുതലായ അന്യജീവികളുടെ പാൽ കൊടുത്ത് എന്റെ കുഞ്ഞിനെ പാലിക്കുന്നതു ശരിയായിരിക്കുമോ? എന്റെ അനുജത്തിക്ക് ഈയിടെ ഒരു പുത്രൻ ജനിച്ചിരുന്നു. ന്ന–മാസം കഴിഞ്ഞപ്പോൾ മരിച്ചും പോയി. അവളെ വിളിച്ചുകൊണ്ടുവന്ന് ഇവിടെ താമസിപ്പിക്കുകയാണെങ്കിൽ, അവൾ അങ്ങയുടെ കുഞ്ഞിന്റെ സംരക്ഷണമെല്ലാം ചെയ്തുകൊള്ളും."—പുത്രനെ രക്ഷിക്കാനായി ആത്മദേവൻ പത്നി പറഞ്ഞു കൊടുത്ത വഴിതന്നെ കൈക്കൊണ്ടു. ആ ബാലകന്ന് 'ധുന്ധുകാരി' എന്ന് മാതാവായ ധുന്ധുലി നാമകരണവും ചെയ്തു.— [൫൧—൫൫]

മൂന്നുമാസം കാലം കഴിഞ്ഞപ്പോൾ, ആ ഫലം തിന്ന പശുവിന്നും മനുഷ്യാകൃതിയിൽ ഒരു വത്സൻ ഉണ്ടായി. സർവ്വാംഗസുന്ദരനും ദിവ്യലക്ഷണമുള്ളവനും നിർമ്മലനും സ്വർണ്ണവർണ്ണനും ആയിരുന്നു ആ ബാലൻ. ആ ഉണ്ണിയെ കണ്ടപ്പോൾ ബ്രാഹ്മണൻ അളവില്ലാതെ സന്തോഷിച്ചു. ആ ബാലന്റെ സംസ്കാരങ്ങളെല്ലാം ആ ബ്രാഹ്മണൻതന്നെ നടത്തുകയും ചെയ്തു. ഈ വർത്തമാനം കേട്ട് ജനങ്ങൾക്കെല്ലാം വളരെ ആശ്ചര്യം ഉളവായി. വളരെപ്പേർ ബാലകനെക്കാണാനായി ബ്രാഹ്മണഗൃഹത്തിലെത്തി. അവർ തമ്മിൽ ഇങ്ങനെ പറഞ്ഞു—"ഇതാ നോക്കുവിൻ, ആത്മദേവന്ന് എത്ര വലിയ ഭാഗ്യം സിദ്ധിച്ചിരിക്കുന്നു!

പശുവിന്നും ഇത്ര ദിവ്യലക്ഷണനായ പുത്രൻ ജനിച്ചിരിക്കുന്നതു് എത്ര വലിയ അദ്ഭുതമാണു്!"—ദൈവേച്ഛാവശാൽ അവിടെ നടന്ന രഹസ്യങ്ങളൊന്നും ആരും അറിഞ്ഞില്ല! പശുവിൻേറതെന്നപോലെയുള്ള ചെവികൾ ഉണ്ടായിരുന്ന ആ ബാലന്നു് 'ഗോകർണ്ണൻ' എന്നാണു് ആത്മദേവൻ പേരിട്ടതു്.— [൩൨—൩൭]

കാലം കുറേ കഴിഞ്ഞതോടുകൂടി ആ രണ്ടു പുത്രന്മാരും യുവാക്കളായി അവരിൽ ഗോകർണ്ണൻ വലിയ പണ്ഡിതനും ജ്ഞാനിയും ആയിത്തീൎന്നു. എന്നാൽ 'ധുന്ധുകാരി' വലിയ ദുഷ്ടനായിട്ടാണു തീൎന്നതു്. സ്നാനം-ശൗചം—മുതലായ ബ്രാഹ്മണോചിതാചാരങ്ങൾ ധുന്ധുകാരിയിൽ ഒട്ടുമേ ഉണ്ടായിരുന്നില്ല. പാന-ഭോജനാദികളിൽ യാതൊരു നിയമവും ആയാൾ പാലിച്ചിരുന്നുമില്ല. ശുണ്ഠിയാണെങ്കിൽ സഹിയ്ക്കുവയ്യാത്തവിധം ഉണ്ടായിരുന്നുതാനും. പീത്ത-പ്പീത്തസ്സാധനങ്ങളെ ഒക്കെ അയാൾ സംഭരിച്ചിരുന്നു. ശവഹസ്തം സ്പൎശിച്ച അന്നംപോലും അയാൾ ഭക്ഷിച്ചിരുന്നു. മററുള്ളവരുടെ മുതൽ തട്ടിയെടുക്കുകയും, എല്ലാവരുമായിട്ടു കലഹിക്കുകയും അയാളുടെ സ്വഭാവമായിത്തീൎന്നു. ആരുമറിയാതെ, മററുള്ളവരുടെ കുട്ടികളെ കളിപ്പിക്കുവാനെന്ന ഭാവത്തിൽ അയാൾ എടുക്കുകയും, പൊട്ടുന്ന കിണററിലിടുകയും ചെയ്യുവന്നു. ഹിംസാകൎമ്മങ്ങളിൽ അയാൾക്കു് എന്തെന്നില്ലാത്ത ഒരു കൊതി ആയിരുന്നു. എപ്പോഴും ഏതെങ്കിലും ചില ആയുധങ്ങൾ അയാളുടെ കൈയിൽ ഉണ്ടാവുമായിരുന്നു. പാവപ്പെട്ടവർ, കണ്ണുകാണാത്തവർ, ദീനന്മാർ, ദുഃഖിതന്മാർ എന്നിവരെ, വെറുതേ വലയ്ക്കുകയും ഉപദ്രവിക്കുകയും

ചെയ്തുംവന്നിരുന്നു. ചണ്ഡാലന്മാരുമായിട്ട് വിശേഷമമത ഉണ്ടായിരുന്നു അയാൾക്ക്. കയ്യിൽ പാശാദികളേന്തി, പട്ടികളോടുംകൂടി നായാട്ടുനടത്തുക അയാളുടെ പതിവായിരുന്നു. വേശ്യാലയങ്ങളിൽ ചെന്ന് അവരുടെ പിട്ടിലും പിടിയിലും അകപ്പെട്ട്, അച്ഛൻ സമ്പാദിച്ചിരുന്ന മുതലെല്ലാം അയാൾ ധൂർത്തടിച്ചു കളഞ്ഞുകളിച്ചു. ഒരുദിവസം അയാൾ മാതാപിതാക്കന്മാരെ അടിച്ചുമത്തി, ഗൃഹത്തിലുണ്ടായിരുന്ന പാത്രങ്ങളും വകകളും എല്ലാം എടുത്തുംകൊണ്ടു കടന്നുകളഞ്ഞു!— [൩൩—൪൦]

ഇങ്ങനെ മുതലെല്ലാം നശിച്ചുകഴിഞ്ഞപ്പോൾ, പാവപ്പെട്ട പിതാവു് കരഞ്ഞുംകൊണ്ടു പറയാൻതുടങ്ങി—"ഇതിലും എത്രയോ നല്ലതായിരുന്നു ഇയാളുടെ അമ്മ ഒരു മച്ചിയായിരുന്നുവെങ്കിൽ! കുപുത്രൻ വലിയ ദുഃഖത്തെ നല്കുന്നവൻതന്നെ, സംശയമില്ല. ഇനി ഞാൻ എവിടെ പാക്കും? എവിടെയ്ക്കുപോവും? ഈ സങ്കടം തീർത്തുതരാൻ എനിക്കാരുണ്ടു്? അയ്യോ! എന്റെ തലയ്ക്കുമീതെ അത്യാപത്താണു് വന്നിരിക്കുന്നതു്. ഇതുനിമിത്തംതന്നെ എനിക്കൊരുദിവസം ആത്മഹത്യതന്നെ വേണ്ടിവരും." ഇങ്ങനെ പറഞ്ഞുകൊണ്ടിരിക്കെ, പരമജ്ഞാനിയായ ഗോകർണ്ണൻ അങ്ങോട്ടു ചെന്നു. അദ്ദേഹം വൈരാഗ്യം ഉപദേശിച്ചുംകൊണ്ടു് പിതാവിനെ പലവിധത്തിൽ സമാധാനിപ്പിക്കയും ചെയ്തു. അദ്ദേഹം പറഞ്ഞു—

"ഹേ പിതാവേ! പരമാർത്ഥം ധരിയ്ക്കു: ഈ സംസാരത്തിൽ സാരമായിട്ട് ഒന്നുമേ ഇല്ല. ഈ സംസാരം അത്യന്തം ദുഃഖമയവും, മോഹിപ്പിക്കുന്നതും ആകുന്നു. പുത്രനാ

കട്ടെ, ധനമാകട്ടെ, ആൎക്കെപ്പോൾ ഉണ്ടായി? ഇവയിലുള്ള മമതാമായയ്ക്കു വശംവദനാവുന്നവൻ, രാപ്പകൽ ദുഃഖേ ശധനായിക്കഴിയുകയേ ഉള്ളു. ചക്രവൎത്തിക്കും സുഖമില്ല, ദേവേന്ദ്രനും സുഖമില്ല; ഏകാന്തവാസിയും വിരക്തനുമായ മുനിക്കുമാത്രമേ സുഖം ഉള്ളു. പുത്രസ്നേഹമെന്ന ഈ അജ്ഞാനത്തെ അവിടുന്നു വെടിയണം: ആ വ്യാമോഹത്തിൽ അകപ്പെടുന്നവൻ നരകത്തിൽത്തന്നെ പോവേണ്ടി വരും. ഏതായാലും ഒടുക്കം ഈ ശരീരം നശിക്കാതിരിക്കില്ല. അതുകൊണ്ടു്, ഇപ്പോൾത്തന്നെ ഇതൊക്കെ ഉപേക്ഷിച്ചു് കാട്ടിലേയ്ക്കു പോവുന്നതാണു് നല്ലതു്.—"

[൭൧—൭൯]

ഗോകൎണ്ണന്റെ ഉപദേശം കേട്ടപ്പോൾ, ആത്മദേവൻ കാട്ടിലേയ്ക്കു പുറപ്പെടുവാൻ തന്നെ തയ്യാറായി: എന്നിട്ടു് അദ്ദേഹത്തോടു പറഞ്ഞു:—

കുഞ്ഞേ! കാട്ടിൽ ചെന്നിട്ടു് ഞാനെന്താണു് ചെയ്യേണ്ടതു്? അതു് എനിക്കു വിസ്തരിച്ചു പറഞ്ഞുതരൂ! ഞാൻ മഹാമൂഢനാണു്. ഇന്നുവരെ ഞാൻ, കൎമ്മത്താൽ സ്നേഹപാശത്തിൽ കെട്ടപ്പെട്ടു് ഗൃഹരൂപമായ അന്ധകൂപത്തിൽ [പൊട്ടക്കിണററിൽ] മുടന്തനായിട്ടു കിടക്കുകയായിരുന്നു. നീ വലിയ ദയാനിധിയാണു്. എങ്ങനെയെങ്കിലും എന്നെ കരയ്ക്കു കയററുക!—

[൮൦—൮൨]

ഗോകൎണ്ണൻ പറഞ്ഞു:—ഹേ പിതാവേ! ഈ ശരീരം, അസ്ഥി–മാംസ–രുധിരാദികളുടെ ഒരു പിണ്ഡമാണു്. ഇതിനെ അങ്ങു് 'ഞാൻ' എന്നു കരുതിപ്പോവരുതു്. സ്ത്രീ–പുത്രാദികളെ തന്റേതെന്നും കണക്കാക്കരുതു്.

ക്ഷണത്തിൽ തകരുന്നതാണു് ഈ സംസാരം എന്നു് രാപ്പ കൽ ഓൎമ്മിക്കണം. ഇതിലെ ഒരു സാധനവും സ്ഥായിയാണെന്നു് ഗണിക്കരുതു്. അതിൽ സ്നേഹവും വെയ്ക്കരുതു്. വൈരാഗ്യരസം ഒന്നിൽത്തന്നെ രസിച്ചുംകൊണ്ടു്, ഭഗവദ്ഭക്തിയിൽ താല്പൎയ്യത്തോടെ കഴിയണം. എല്ലാറ്റിലും വലിയ ധൎമ്മം ഭഗവദ്ഭജനം തന്നെയത്രേ. എപ്പോഴും അതിനെത്തന്നെ ആശ്രയിക്കണം. മററു സകല ലൗകികധൎമ്മങ്ങളിൽനിന്നും മുഖം തിരിക്കണം. സജ്ജനങ്ങളെ എപ്പോഴും സേവിക്കണം. ഭോഗലാലസ അടുത്തുവരുവാൻ തീരെ സമ്മതിക്കരുതു്. മററുള്ളവരുടെ ഗുണദോഷങ്ങളെ വിചാരിക്കുന്ന ശീലം വിട്ടു്, ഭഗവാനെ ഭജിയ്ക്കുകയും, ഭഗവൽകഥകളുടെ രസത്തെ പാനംചെയ്യുകയും തന്നെ വേണം താനും.— [൫൯—൭൦]

ഇങ്ങനെ പുത്രവചനം കേട്ടു്, ആത്മദേവൻ ഷഷ്ടിപൂൎത്തി കഴിഞ്ഞിരുന്നിട്ടും സ്ഥിരഹൃദയത്തോടെ, ഗൃഹം ത്യജിച്ചു് വനത്തിലേയ്ക്കു ഗമിച്ചു. അവിടെച്ചെന്നു് രാപ്പകൽ ഭഗവത്സേവ നടത്തിക്കൊണ്ടും, നിയമേന ഭാഗവതത്തിലെ ദശമസ്കന്ധം പാരായണം ചെയ്തുകൊണ്ടും ആയുശ്ശേഷം നയിച്ചു. തൽഫലമായിട്ടു്, ഒടുക്കം അദ്ദേഹം ഭഗവാൻ ശ്രീകൃഷ്ണചന്ദ്രനെ പ്രാപിക്കയും ചെയ്തു.—[൭൧]

---

# അഞ്ചാം അദ്ധ്യായം

## ധുന്ധുകാരി പ്രേതമായിത്തീരുന്നതും, ഒടുവിൽ, മുക്തി ലഭിക്കുന്നതും.

സൂതൻ പറയുന്നു:—ഹേ ശൗനക! പിതാവു വനത്തിലേയ്ക്കു് പോയ്ക്കഴിഞ്ഞിട്ടു് ഒരു ദിവസം, ധുന്ധുകാരി അമ്മയേ വളരെ അടിക്കുകയും, അവളോടു് ഇങ്ങനെ പറയുകയും ചെയ്തു:—"പറ നീയ്; ധനം എവിടെ വെച്ചിരിക്കുന്നു? പറഞ്ഞില്ലെങ്കിൽ ഇപ്പോൾത്തന്നെ നിന്നെ തല്ലിക്കൊല്ലുന്നുണ്ടു്". ഈ അടിയും നടവടിയും കൊണ്ടു ഭയപ്പെട്ടും, പുത്രന്റെ മററുപദ്രവങ്ങളോർത്തു ദുഃഖിച്ചും, അമ്മയായ ധുന്ധുലി രാത്രിയിൽ പോയി കിണററിൽ ചാടി. അതിൽ വെച്ചു് അവൾ മരിക്കുകയും ചെയ്തു. ഇങ്ങനെ മാതാവും പിതാവും ഇല്ലാതായപ്പോൾ, ശ്രീഗോകർണ്ണൻ തീർത്ഥയാത്രയായി പുറപ്പെട്ടുപോയി. അദ്ദേഹം യോഗിയായിരുന്നു. ഈ സംഭവങ്ങൾനിമിത്തം സുഖമോ ദുഃഖമോ ഒന്നും അദ്ദേഹത്തിന്നു തോന്നിയില്ല. കാരണം—അദ്ദേഹത്തിന്നു മിത്രമോ ശത്രുവോ ആയി ആരും ഉണ്ടാകാതിരുന്നതു തന്നെ!— [പ—൩]

അനന്തരം ധുന്ധുകാരി അഞ്ചു വേശ്യമാരോടുകൂടി ആ ഗൃഹത്തിൽ പാർക്കുവാൻ തുടങ്ങി. വേശ്യമാൎക്കു വേണ്ടുന്ന ഭോഗസാമഗ്രി സംഭരിക്കാനുള്ള ബദ്ധപ്പാടു്, അയാളുടെ ബുദ്ധിയെ കെടുത്തിക്കളഞ്ഞു. പിന്നെ അയാൾ ഓരോരോ ക്രൂരകൎമ്മങ്ങൾ ചെയ്യാൻ തുടങ്ങി. ഒരു ദിവസം ആ കുലടകൾ അയാളോടു് ഒട്ടേറെ ആഭരണങ്ങൾ

ആവശ്യപ്പെട്ടു. അയാളോ!—കാമാന്ധനായിക്കഴിയുകയു മായിരുന്നു! മരണത്തിനേപ്പറ്റി അയാൾക്ക് ഓർമ്മയേ ഇല്ലാതായിരുന്നു. ആഭരണങ്ങൾ സമ്പാദിപ്പാനായിട്ട് അയാൾ വീടുവിട്ടുപോയി. എവിടെയോ ഒക്കെ ചെന്നു് വളരെ ധനം കവൎന്നെടുത്തു്, കുറേ ആഭരണങ്ങളും നല്ല വസ്ത്രങ്ങളും വാങ്ങിച്ചു്, വീട്ടിൽ തിരിച്ചെത്തി അവൎക്കു കൊടുക്കുകയും ചെയ്തു. കട്ടു മുതൽ ഒട്ടധികം വീട്ടിൽ കൂട്ടിക്കണ്ടപ്പോൾ, സ്ത്രീകൾ തമ്മിൽ ചിന്തിക്കാൻ തുടങ്ങി:

"ഇയ്യാൾ എന്നും മോഷണം നടത്തിവരുന്നു. നിശ്ചയമായും ഇയ്യാളെ ഒരു ദിവസം അധികാരികൾ പിടിക്കും. അപ്പോൾ രാജാവു് മുതലെല്ലാം എടുക്കുകയും, ഇയ്യാൾക്കു് പ്രാണദണ്ഡം കൊടുക്കുകയും ചെയ്യും. അങ്ങനെ ഇയ്യാളുടെ മരണദിവസം അടുത്തിരിക്കുന്ന സ്ഥിതിക്കു്, നമുക്കുതന്നെ ഒളിവിൽ ഇയ്യാളുടെ 'കഥ കഴിച്ചാൽ' എന്താണു? എന്നാൽ, ധനമെങ്കിലും ശേഷിച്ചു് കിട്ടും. ഇയ്യാളെ കൊന്നിട്ടു് ഇയ്യാളുടെ ധന–സാധനങ്ങളെല്ലാം കൈയടക്കിക്കൊണ്ടു് നമുക്കു എങ്ങോട്ടെങ്കിലും പോകുന്നതു തന്നെ കൊള്ളാം".

അവർ ഒത്തുചേൎന്നു് ഇങ്ങനെ നിശ്ചയിച്ചിട്ടു്, ഉറങ്ങിക്കിടന്ന ധൂൎത്തകാരിയെ കയറുകൊണ്ടു കെട്ടിവരി ഞ്ഞു്, കഴുത്തിൽ കുടുക്കിട്ടുകൊല്ലാൻ ശ്രമിച്ചു തുടങ്ങി അയാൾ മരിക്കാൻ താമസിക്കുന്നതു കണ്ടപ്പോൾ, അവൎക്കു വലിയ ചിന്തയായി. ഒടുവിൽ, കത്തുന്ന കനൽ അയാളുടെ മുഖത്തു വാരിയിട്ടു നോക്കി. അപ്പോൾ, അയാൾ ഏറെ സ്സങ്കടപ്പെട്ടു പിടച്ചു മരിക്കുകയും ചെയ്തു. അയാളുടെ

ദേഹത്തെ അവർ ഒരു വലിയ കുഴിയിലാക്കി, കുഴി മൂടിക്കളഞ്ഞു. പരമാർത്ഥത്തിൽ, ഇത്തരം സ്ത്രീകൾ വലിയ സാഹസക്കാർ തന്നെയാണ്. അവരുടെ ഈ ദുഷ്കൃത്യം ആരും അറിയാതെ കഴിഞ്ഞുകൂടി. ജനങ്ങൾ ധുന്ധുകാരിയെപ്പറ്റി ചോദിച്ചപ്പോൾ, അവർ പറഞ്ഞു: "ഞങ്ങളുടെ പ്രിയതമൻ ധനം നേടുന്നതിനായി, ഇത്തവണ ഒരു ദീർഘയാത്ര ചെയ്തിരിക്കയാണ്, പക്ഷേ, ഈ വർഷത്തിൽ തന്നെ അദ്ദേഹം മടങ്ങിവന്നേക്കാം."— ബുദ്ധിമാനായ മനുഷ്യൻ ദുഷ്ടസ്ത്രീകളെ ഒരിക്കലും വിശ്വസിച്ചു പോകരുത്. ഇവരെ വിശ്വസിച്ചുപോകുന്ന മൂഢന്മാർക്ക് നിശ്ചയമായും ആപത്തു വന്നു ചേരാതിരിക്കയില്ല. ഇവരുടെ വാക്കുകൾ അമൃതത്തെപ്പോലെ കാമികളെ രസിപ്പിക്കും. എന്നാൽ ഇവരുടെ ഹൃദയം കത്തിയുടെ വായ്ത്തലപോലെ തീക്ഷ്ണമാണ്. ഈ സ്ത്രീകൾക്ക് ആരെങ്കിലും, പ്രിയപ്പെട്ടവരായിട്ടുണ്ടോ!— [൪—൧൫]

ആ വേശ്യകൾ ഇതെല്ലാം കഴിച്ചിട്ട്, ധുന്ധുകാരിയുടെ സകലമുതലും തട്ടിയെടുത്തുകൊണ്ട് ആ പ്രദേശത്തുനിന്നും കടന്നുകളഞ്ഞു. അവൾക്ക് ഇത്തരം എത്ര പതികൾ ഉണ്ടായിക്കഴിഞ്ഞിരുന്നു എന്ന് ആർക്കറിയാം!

ധുന്ധുകാരി തന്റെ ദുഷ്കർമ്മങ്ങളുടെ കൂടുതൽ നിമിത്തം വലിയ പ്രേതം ആയിത്തീർന്നു. കൊടുങ്കാറ്റിന്റെ രൂപം ധരിച്ചുംകൊണ്ട് ആ പ്രേതം എല്ലാദിക്കുകളിലും ഓടിയോടി അലയാൻ തുടങ്ങി. തണുപ്പും ചൂടും സഹിക്കവയ്യാതെയും, വിശപ്പും ദാഹവുംകൊണ്ടു തളർന്നും ആ പ്രേതം അധികമധികം കഷ്ടപ്പെട്ട്, "ദൈവമേ! ദൈവമേ!" എന്നു മുറയിട്ടുകൊണ്ടിരുന്നു. എങ്കിലും അയാൾക്ക് എങ്ങും

ഒരാശ്രയം കിട്ടിയില്ല. കുറച്ചുകാലം കഴിഞ്ഞപ്പോൾ, ഗോകർണ്ണൻ ജനങ്ങൾ പറഞ്ഞറിഞ്ഞു, ധുന്ധുകാരി മരിച്ചിരിക്കുന്നു എന്നു്. അപ്പോൾ, അയാൾ അനാഥനാണല്ലോ എന്നു കരുതി, അയാൾക്കു വേണ്ടി ഗയയിൽ ചെന്നു് ഗോകർണ്ണൻ ശ്രാദ്ധകർമ്മം നടത്തി. പിന്നെയും ഗോകർണ്ണൻ ചെന്നുകൂടിയ പുണ്യസ്ഥാനങ്ങളിലെല്ലാം, ധുന്ധുകാരിയെ ഉദ്ദേശിച്ചു് ശ്രാദ്ധം നടത്തിക്കൊണ്ടിരുന്നു.— [൧൬—൧൯]

ഗോകർണ്ണൻ ഇങ്ങനെ ചുററിത്തിരിഞ്ഞു തിരിഞ്ഞു്, താൻ പിറന്ന നഗരത്തിൽത്തന്നെ വരാൻ ഇടയായി. അന്നുരാത്രി ഉറങ്ങുന്നതിനായിട്ടു ഗോകർണ്ണൻ താൻ വളന്ന ഗൃഹത്തിന്റെ മുററത്തു് മററുള്ളവരാരും കാണാതെ എത്തിച്ചേർന്നു. ഗോകർണ്ണൻ ആ മുററത്തു കിടന്നുറങ്ങുന്നതറിഞ്ഞു്, ധുന്ധുകാരി തന്റെ വികടപ്രേതരൂപത്തെ പല തരത്തിൽ ഗോകർണ്ണനു കാണിച്ചുകൊടുക്കുവാൻ തുടങ്ങി. ഒരിക്കൽ ആടിന്റെ ആകൃതിയിൽ; പിന്നെ ആനയുടെ ആകൃതിയിൽ; മൂന്നാമതു പോത്തിന്റെ രൂപത്തിൽ; പിന്നെ ഇന്ദ്രന്റെ വേഷത്തിൽ; അഗ്നിയുടെ വേഷത്തിൽ, ഒടുക്കം മനുഷ്യവേഷത്തിലും. ഈ വിപരീതാവസ്ഥകളെല്ലാം കണ്ടപ്പോൾ, ഗോകർണ്ണനു മനസ്സിലായി, ഇതേതോ ദുർഗ്ഗതിയിലുഴലുന്ന ജീവന്റെ വികൃതിയാണു് എന്നു്. ഗോകർണ്ണൻ ധൈര്യത്തോടെ ആ ജീവനോടു ചോദിച്ചു.— [൨൦—൨൩]

ഗോകർണ്ണൻ ചോദിക്കുന്നു:— ഭയങ്കരനായിരിക്കുന്ന നീ ആരാണു? രാത്രിസമയത്തു് ഇത്തരം രൂപങ്ങൾ കാണിച്ചു ഭയപ്പെടുത്തുന്നതെന്തിനാണു്? നിനക്കു് എങ്ങ

നെ ഈ അവസ്ഥ സംഭവിച്ചു? നീ പ്രേതമാണോ, പിശാചാണോ, രാക്ഷസനാണോ എന്നുള്ള വസ്തുത എന്നോടു പറഞ്ഞാലും!— [൨൮]

സൂതൻ പറയുന്നു:—ഗോകർണ്ണൻ ഇങ്ങനെ ചോദിച്ചപ്പോൾ ആ പ്രേതം ഉറക്കെ നിലവിളിയ്ക്കാൻ തുടങ്ങി. പറയുന്നതിന്നുള്ള ശക്തി പ്രേതത്തിന്നുണ്ടായിരുന്നില്ല. ആംഗ്യം കാണിക്കാനേ അതിന്നു കഴിഞ്ഞുള്ളു. അതു കണ്ടു്, ഗോകർണ്ണൻ കുറേ വെള്ളം കയ്യിലെടുത്തു മന്ത്രം ജപിച്ചു്, പ്രേതത്തിന്മേൽ തളിച്ചു. അപ്പോൾ പ്രേതത്തിന്റെ പാപങ്ങൾക്കു് സ്വല്പം ശമനം കിട്ടുകയും, പ്രേതം ഇങ്ങനെ പറയാൻ തുടങ്ങുകയും ചെയ്തു.— [൨൯—൩൧]

പ്രേതംപറഞ്ഞു:—"ഞാൻ നിന്റെ സോദരനായ ധുന്ധുകാരിയാണു്. ഞാനെന്റെ കർമ്മദോഷംകൊണ്ടു തന്നെ എന്റെ ബ്രാഹ്മണത്വം കളഞ്ഞുകുളിച്ചു. എന്റെ ദുഷ്കർമ്മങ്ങൾ എത്രയാണെന്നു് കണക്കാക്കാൻ കഴിയുന്നതല്ല. അജ്ഞാനാന്ധകാരത്തിൽ കിടന്നു ചുറ്റുന്നവനായിരുന്നു ഞാൻ. അതുനിമിത്തം, ഞാൻ ജനങ്ങളെ ഒട്ടേറെ ഉപദ്രവിയ്ക്കുകയും ഹിംസിക്കുകയും ചെയ്തുപോയി. ഒടുക്കം എന്നെ കുലടകൾ ഒത്തുകൂടി തൈക്കിതെരിച്ചു കൊന്നുവിട്ടു. ഈ പ്രേതയോനിയിൽ വന്നു് കഷ്ടതകൾ അനുഭവിച്ചുകൊണ്ടിരിക്കുന്നതു് അതുനിമിത്തമാണു്. ദൈവത്തിന്റെ അധീനമായ കർമ്മഫലംനിമിത്തം ഞാനിപ്പോൾ വായുഭക്ഷണംകൊണ്ടുതന്നെ കഴിഞ്ഞുകൂടുകയാണു്. സഹോദര! അങ്ങുന്നു് ദയാനിധിയാണല്ലോ: ഏതെങ്കിലും വിധത്തിൽ, കഴിയുന്നത്ര വേഗത്തിൽ എന്നെ ഈ പ്രേത

ത്വത്തിൽനിന്ന വിടുർത്തിത്തരുക." പ്രേതത്തിൻെറ ഈ വാൎത്തകളെല്ലാം കേട്ടിട്ടു് ഗോകൎണ്ണൻ പ്രേതത്തോട്ട പറഞ്ഞു,— [൨൭—൩൦]

ഗോകൎണ്ണൻ പറഞ്ഞു:—സഹോദര! ഇതു വലിയ ആശ്ചൎയ്യമായിരിക്കുന്നുവല്ലോ. ഞാൻ നിനക്കുവേണ്ടി വിധിപ്രകാരം ഗയയിൽ ശ്രാദ്ധം നടത്തിയിട്ടുണ്ടു്. എന്നിട്ടും നീ പ്രേതത്വത്തിൽനിന്ന മോചിയ്ക്കാതെവന്നതു് എങ്ങിനെയാണു്? ഗയാശ്രാദ്ധംകൊണ്ടും നിനക്കു മുക്തി ലഭിച്ചില്ലെങ്കിൽ, അതിന്ന മറെറാരുപായവും ഉണ്ടെന്നറിയുന്നില്ല. ഏതായാലും, ഉള്ളതെല്ലാം നീ തുറന്ന പറയുക. ഞാനിനി എന്താണു് ചെയ്യേണ്ടതു്?— [൩൧—൩൨]

പ്രേതംപറഞ്ഞു:—സഹോദര! അനേകശതം ഗയാശ്രാദ്ധം നടത്തിയാലും എനിക്കു മുക്തി കിട്ടുകയില്ല. നീ തന്നെ ഇതിന്ന വേറെ ഉപായം കണ്ടുപിടിക്കണം.— [൩൩]

ഗോകൎണ്ണന്നു്, പ്രേതത്തിന്റെ വാക്കുകേട്ടു് വളരെ അദ്ഭുതമായി. എന്നിട്ടദ്ദേഹം പറഞ്ഞു—"അനേകശതം ഗയാശ്രാദ്ധംകൊണ്ടും നിനക്കു മുക്തി സിദ്ധിക്കുന്നതല്ലെങ്കിൽ, നിൻെറ മുക്തി സാദ്ധ്യമല്ലെന്നാണു് അതിൻെറ അൎത്ഥം. ഏതായാലും, ഇനി നീ പേടിക്കാതെ നിൻെറ സ്ഥാനത്തു് ഇരിക്കുക; ഞാൻ ആലോചിച്ചു് നിശ്ചയിച്ചു്, നിൻെറ മുക്തിക്കു് മറെറാരു ഉപായം അന്വേഷിക്കാം.— [൩൪—൩൬]

ഗോകൎണ്ണൻെറ ആജ്ഞയനുസരിച്ചു് ധുന്ധുകാരി (പ്രേതം) അവിടെനിന്നു്, തൻെറ സ്ഥാനത്തേയ്ക്കുപോയി. ഗോകൎണ്ണൻ രാത്രിമുഴുവൻ ഉപായാന്തരം ചിന്തിച്ചു

എന്നിട്ടും ഒരുപായവും അദ്ദേഹത്തിന്നു തോന്നിയില്ല. പുലൎച്ചയ്ക്കു ജനങ്ങളെല്ലാം ഗോകൎണ്ണൻ തിരിച്ചെത്തിയിരിക്കുന്നുവെന്നറിഞ്ഞു: സ്നേഹാദരങ്ങളോടെ അദ്ദേഹത്തെ കാണ്മാൻ അവിടെ ചെല്ലുകയും ചെയ്തു. അപ്പോൾ രാത്രിയിൽ നടന്നതെല്ലാം ഗോകൎണ്ണൻ ജനങ്ങളെ കേൾപ്പിച്ചു. അവരിൽ യോഗികളും, വിദ്വാന്മാരും, ജ്ഞാനികളും, വേദജ്ഞരും ആയിരുന്നവരെല്ലാം അനേകശാസ്ത്രങ്ങൾ പരിശോധിച്ചുനോക്കി. എന്നിട്ടും ആ പ്രേതത്തിൻെറ മുക്തിക്കു് ഒരു വഴിയും കണ്ടെത്തിയില്ല. അപ്പോൾ അവരെല്ലാം ചേൎന്നു നിശ്ചയിച്ചതു്, ശ്രീസൂൎയ്യനാരായണൻ ഇക്കാൎയ്യത്തിൽ എന്തുകല്പന തരുന്നുവോ അതു ചെയ്യുക എന്നാണു്. അതനുസരിച്ചു് ഗോകൎണ്ണൻ തന്റെ തപോബലത്താൽ സൂൎയ്യൻെറ ഗതിയെ നിരോധിച്ചുംകൊണ്ടു് ഇങ്ങനെ പ്രാൎത്ഥിച്ചു—"ഹേ ഭഗവൻ! നിന്തിരുവടി പ്രപഞ്ചത്തിൻെറ മുഴുവൻ സാക്ഷിയാണു്. ഞാൻ അവിടുത്തെ നമിച്ചുകൊള്ളുന്നു. അവിടുന്നു് എങ്കൽ കൃപ ചെയ്തു്, ധുന്ധുകാരിയുടെ മുക്തിയ്ക്കുള്ള മാൎഗ്ഗം പറഞ്ഞുതരേണമേ!" സൂൎയ്യദേവൻ സ്പഷ്ടമായി കേൾക്കത്തക്കവണ്ണംതന്നെ മറുപടിപറഞ്ഞു—"ശ്രീമദ് ഭാഗവതത്താൽ മുക്തിനേടുവാൻ കഴിയും. അതുകൊണ്ടു് ഭാഗവതസപ്താഹപാരായണം നടത്തുക." സൂൎയ്യദേവൻെറ ഈ ധൎമ്മപ്രാണമായ വചനം അവിടെക്കൂടിയിരുന്ന എല്ലാവരും കേട്ടു. എല്ലാവരും ഒത്തുചേൎന്നു് ഗോകൎണ്ണനോടു പറയുകയും ചെയ്തു— "അങ്ങു് ഏതുവിധത്തിലും ഇതുതന്നെ സാധിയ്ക്കണം. ഇതു പിന്നെ, വളരെ എളുപ്പമുള്ള വഴിയുമാണല്ലോ—"

എന്നു്. അപ്പോൾ, ഗോകർണ്ണനും, നിശ്ചയമായും അതു നടത്തുവാൻ ഒരുങ്ങിയവനായി.— [൬൭—൪൨]

പാരായണം നടക്കാൻപോകുന്നുവെന്നറിഞ്ഞപ്പോൾ, അടുത്തുള്ള ദേശങ്ങളിൽനിന്നും, ഗ്രാമങ്ങളിൽനിന്നും അനവധി—അനവധി ജനങ്ങൾ അതുകേൾക്കാനായി വരാൻ ആരംഭിച്ചു. മുടന്തുള്ളവർ, കുരുടന്മാർ, വൃദ്ധന്മാർ, മന്ദമതികൾ എന്നിത്തരക്കാരും, തങ്ങളുടെ പാപം കളയാനുദ്ദേശിച്ചു്, അവിടെ വളരെ വന്നുകൂടി. പൊതുവേ ആ സദസ്സു് വളരെ മഹത്തായിത്തീൎന്നു. ദേവകൾക്കുകൂടി അതുകണ്ടു്, വിസ്മയം ജനിച്ചുപോയി. ഗോകർണ്ണൻ വ്യാസപീഠത്തിലിരുന്നു് കഥപറയാൻ തുടങ്ങിയപ്പോൾ, ധുന്ധുകാരിയുടെ പ്രേതവും അവിടെ എത്തിച്ചേൎന്നു. എന്നിട്ടു ഒരിടത്തിരിക്കുവാനായി പലേടവും നോക്കുകയായി. ആ നോട്ടത്തിൽ, അവിടെ നാട്ടിയിരുന്ന ഏഴു മുട്ടുകളുള്ള ഒരു മുള പ്രേതദൃഷ്ടിയിൽപെട്ടു. ആ മുളയുടെ ചുവട്ടിലെ ദ്വാരത്തിൽ പ്രേതവും ഇരിപ്പായി, കഥകേൾക്കാനായിട്ടു്. പ്രേതം വായുരൂപിയായിരുന്നതുകൊണ്ടു് പുറത്തെങ്ങും അതിന്നിരിക്കാൻ കഴിയുമായിരുന്നില്ല. അതിനാലാണു് മുളത്തുളയിൽ കയറിയിരുന്നതു്.— [൪൩—൪൭]

ശ്രീഗോകർണ്ണൻ ഒരു വൈഷ്ണവബ്രാഹ്മണനെ മുഖ്യശ്രോതാവാക്കിക്കല്പിച്ചു. എന്നിട്ടു് പ്രഥമസ്കന്ധം മുതല്ക്കു തന്നെ വിശദമായി കഥ പറയാനും തുടങ്ങി. വൈകുന്നേരമായപ്പോൾ കഥാപ്രവചനം നിൎത്തി. അപ്പോൾ ഒരദ്ഭുതമുണ്ടായി: ആ മുളയുടെ ചുവട്ടിലുണ്ടായിരുന്ന മുട്ടു്, ചടചടാശബ്ദം ഉയൎത്തികൊണ്ടു് താനേ പിളൎന്നു. അതുപോലെ

വരും കാണുകയും ചെയ്തു. പിറ്റേന്നും ഇതുപോലെതന്നെ കഥനിർത്തിയ സായംകാലത്ത്, രണ്ടാമത്തെ മുട്ടും പൊട്ടുന്നതു സദസ്യരെല്ലാം കേട്ടു. മൂന്നാമത്തെ മുട്ട് മൂന്നാംദിനത്തിലും പൊട്ടി. ഈവിധത്തിൽ ഏഴുദിവസംകൊണ്ട് ആ മുളയുടെ ഏഴുമുട്ടും പൊട്ടിപ്പിളൎന്നു. എന്നുമാത്രമല്ല, ധുന്ധുകാരി ശ്രീഭാഗവതത്തിന്റെ ൧൨-സ്കന്ധവും കേട്ടുകഴിഞ്ഞപ്പോൾ പ്രേതത്വംവിട്ട് നിഷ്പാപനും ദിവ്യവേഷനുമായി ആ പുണ്യസദസ്സിൽ പ്രത്യക്ഷപ്പെട്ടു. മേഘശ്യാമളമായ ദേഹം, പീതാംബരം, തുളസീമാല്യം, മനോഹരമായ കിരീടം, കർണ്ണകുണ്ഡലങ്ങൾ—ഇത്യാദിയായിരുന്നു ധുന്ധുകാരിയുടെ അപ്പോഴത്തെ വേഷം. തന്റെ സോദരനായ ഗോകർണ്ണനെ പെട്ടെന്നു നമസ്കരിച്ചിട്ട്, ധുന്ധുകാരി ഗോകർണ്ണനോടു പറഞ്ഞു—"ഹേ സഹോദര! അങ്ങന്നെന്നെ കൃപയോടെ പ്രേതത്വത്തിൽനിന്നു രക്ഷിച്ചിരിക്കുന്നു. പ്രേതപീഡയേ നശിപ്പിക്കുന്നതായ ഈ ശ്രീമദ്ഭാഗവതകഥ ധന്യയായിട്ടുള്ളതുതന്നെ! ശ്രീകൃഷ്ണചന്ദ്രന്റെ സാലോക്യമുക്തി നല്കുന്നതായ ഈ സപ്താഹശ്രവണവും ധന്യംതന്നെ. സപ്താഹശ്രവണത്തിന്നു യോഗമുണ്ടാവുമ്പോൾ, സർവ്വപാപങ്ങളും കിടുകിടെ വിറച്ചുപോകുന്നു. നമ്മെയെല്ലാം ഈ കഥ ഉടനെ നശിപ്പിച്ചുകളയുമല്ലോ എന്നാണ് പാപങ്ങളുടെ പേടി! നനഞ്ഞതോ, ഉണങ്ങിയതോ, ചെറുതോ, വലുതോ ആയ ഏതുതരം വിറകിനെയും അഗ്നി അവശ്യം ഭസ്മീകരിച്ചു കളയുമല്ലോ; അതുപോലെ ഈ സപ്താഹശ്രവണം, വാങ്-മനഃ-കായങ്ങളാൽ വന്നുപോയിട്ടുള്ള പുതുതും-പഴതും, ചെറുതും-വലുതും ആയ സകലപാപങ്ങളേയും ദഹിപ്പിച്ചു വെണ്ണീറാക്കിത്തീൎക്കുന്നതാണ്.— [൪൭—൫൧]

വിദ്വാന്മാർ ദേവന്മാരുടെ സഭയിൽ ഇങ്ങനെ പറഞ്ഞുവരുന്നു—"ഏതൊരു പുരുഷൻ ഈ ഭാരതവർഷത്തിൽ ജനിച്ചിട്ടു്, ശ്രീമദ്ഭാഗവതകഥ കേൾക്കുന്നില്ലയോ അവൻെറ ജന്മം വെറുതേതന്നെയാണു്." അതേ—അതെ. വ്യാമോഹപൂർവ്വം ലാളന-പോഷണങ്ങൾ ചെയ്തു് ഈ അനിത്യമായ ശരീരത്തെ ഹൃഷ്ടപുഷ്ടവും ബലവത്തും ആക്കിത്തീർത്തുകൊണ്ടിരുന്നാലും, ശ്രീമദ്ഭാഗവതകഥ കേൾക്കുന്നില്ലെങ്കിൽ പിന്നെ ആ ദേഹംകൊണ്ടു് എന്തൊരുലാഭമാണു്? അസ്ഥിയാകുന്ന തൂണു്; നാഡികളും ഞരമ്പുകളും ആകുന്ന കയർകൊണ്ടു് അതു കെട്ടിയിരിക്കുന്നു; അടി-മുടി ഒരുപോലെ മാംസവും രക്തവും തേച്ചു്, തൊലികൊണ്ടു പൊതിഞ്ഞുമിരിക്കുന്നു ഇതു്. ഇങ്ങനെയുള്ള ശരീരത്തിലെ ഓരോ അംഗവും ദുർഗ്ഗന്ധം വമിക്കുന്നതാണു്. അതിന്നു കാരണം, ഇതു് മലമൂത്രാദികളുടെ ഒരു ഭാണ്ഡമായിരിക്കുന്നതു തന്നെ. വാർദ്ധക്യംകൊണ്ടും ശോകാധിക്യംകൊണ്ടും, ഒടുവിലിതു് ദുഃഖമയമായിത്തന്നെ തീരുന്നു. രോഗങ്ങളുടെ ഒരു ഇരിപ്പിടമാണു് ഇതെന്നു പറയാം. ഏതെങ്കിലും ചില കാമനകൾ മൂലം ഇതു് എന്നും പീഡിച്ചുകൊണ്ടുതന്നെ ഇരിക്കുന്നു. ഒരിക്കലും ഇതിന്നൊരു തൃപ്തി വരുന്നതല്ല. ഇങ്ങനെയുള്ള ഈ ശരീരത്തെ ധരിക്കാതിരിക്കുന്നതും ഒരു ഭാരം തന്നെയാണു്. ഇതിലെ ഓരോ രോമത്തിലും ദോഷം നിറഞ്ഞിരിക്കുന്നു. ഇതു താഴെ വീണു നശിക്കാൻ ഒരു ക്ഷണം പോലും വേണ്ട. ഒടുക്കം ഇതു കുഴിച്ചിട്ടു കഴിഞ്ഞാൽ, ഇതു പുഴുക്കളായി. അപ്പോൾ ഏതെങ്കിലും ജന്തു തിന്നു പോയാൽ ഇതു വിഷ്ഠയായും തീരുന്നു. കഴിച്ചിടാതെ ,ദഹിപ്പിക്കുക

യാണെങ്കിൽ ഇതൊരു ചാരക്രദ്ധന്ധാരമമായും തീരുന്നു. ഇങ്ങനെ മൂന്നു വിധമാണു് ദേഹത്തിന്നു ഗതി പറഞ്ഞിട്ടുള്ളതു്. ഇത്ര അസ്ഥിരമായ ഈ ശരീരംകൊണ്ടു്, മനുഷ്യൻ അനശ്വരമായ ഫലം നൽകുന്ന സൽകർമ്മം ചെയ്യാത്തതു് എന്തുകൊണ്ടാണു്? രാവിലേ തയാറാക്കുന്ന ചോറും കറിയും, അന്തിയാവുമ്പോഴേയ്ക്കും പഴകിപ്പുളിച്ചു തുടങ്ങും. അപ്പോൾ, ആ അന്നോപദംശാദികളുടെ രസംകൊണ്ടു പോഷിപ്പിക്കുന്ന ശരീരത്തിന്നു് എത്രമാത്രം നിത്യത്വം—സ്ഥിരത്വം—ഉണ്ടായിരിക്കും? [൬൩—൬൨]

സപ്താഹശ്രവണംകൊണ്ടു് അതിവേഗത്തിൽ ഭഗവൽപ്രാപ്തി സാധിക്കുന്നു ഈ ലോകത്തിൽ. അതുകൊണ്ടു്, സർവ്വപ്രകാരദോഷനിവൃത്തിക്കും ഇതു് ഒന്നുതന്നെയാണു് പരമസാധനം. ജലത്തിൽ കുമിളകൾ പോലെയും, ജന്തുക്കളിൽ കൊതുക്കളേപ്പോലെയും ആണു്, ഭാഗവതകഥ കേൾക്കാൻ കഴിയാത്തവരുടെ ജന്മം: മരണത്തിനായി മാത്രം അവർ ജനിച്ചിരിക്കുന്നു. ഏതൊന്നിന്റെ പ്രഭാവത്താൽ ജഡവും ശുഷ്കവും ആയ മുളയുടെ മുട്ടുകൾ പൊട്ടിപ്പിളരുന്നുവോ, ആ ഭാഗവതകഥയുടെ ശ്രവണം നിമിത്തം ഹൃദയത്തിലേ കെട്ടുപാടു പൊട്ടിത്തകരുന്നതു് വലിയൊരു കാര്യമാണോ? സപ്താഹശ്രവണം ചെയ്യുന്നതുകൊണ്ടു് മനുഷ്യഹൃദയത്തിന്റെ കെട്ടെല്ലാം അഴിഞ്ഞൊഴിയുന്നു; എന്നു വെച്ചാൽ, ദേഹം തന്നെയാണു് ആത്മാവു് എന്നുള്ള പിഴച്ച ധാരണ എന്നെന്നേയ്ക്കുമായി വിട്ടുപോകുന്നു; അവന്റെ സർവ്വസന്ദേഹങ്ങളും ഛിന്നഭിന്നമായിപ്പോകുന്നു; സർവ്വകർമ്മങ്ങളും ക്ഷീണിച്ചു തളർന്നു പോകുന്നു. ഭാഗവതകഥാമയമായ ഈ തീർത്ഥം സാംസാ

രികമലങ്ങളെയെല്ലാം കഴുകിക്കളയുന്നതിന്ന് അതീവ സാമൎത്ഥ്യമുള്ളതാണ്. ആ തീൎത്ഥം ഹൃദയത്തിൽ ഇരിക്കുമ്പോൾ, മനുഷ്യന്നു മുക്തികിട്ടുമെന്നുള്ളതു വിദ്വാന്മാർ തന്നെ സമ്മതിച്ചിട്ടുള്ള തത്വമാണ്.—"[൩൨—൩൩]

വേഷം പകൎന്ന ധുന്ധുകാരി ഇങ്ങനെ പറഞ്ഞുകൊണ്ടിരിക്കെ, ആ ധുന്ധുകാരിക്കുവേണ്ടി, വൈകുണ്ഠത്തിൽ നിന്നു് പാൎഷദന്മാരോടുകൂടി ഒരു വിമാനം അവിടെ വന്നുചേൎന്നു. നാലുപാടും പരമശോഭ വിതറിക്കൊണ്ടിരിക്കുന്നതായിരുന്നു ആ വിമാനം. സദസ്യരെല്ലാവരും നോക്കിക്കൊണ്ടിരിക്കെത്തന്നെ, ധുന്ധുകാരി ആ വിമാനത്തിൽ കയറി. അപ്പോൾ ആ വിമാനത്തിൽ വന്ന പാൎഷദന്മാരെ നോക്കി ശ്രീഗോകൎണ്ണൻ അവരോടു ചോദിച്ചു.—[൩൪—൩൭]

ഗോകൎണ്ണൻ ചോദിക്കുന്നു:—ഹേ ഭഗവൽപ്രിയന്മാരായ പാൎഷദന്മാരേ! ഇവിടെയാണെങ്കിൽ ഒട്ടനവധി ശുദ്ധഹൃദയന്മാരായ ഭാഗവതശ്രോതാക്കൾ ഉണ്ടു്. അവൎക്കെല്ലാവൎക്കും കൂടി, ഭവാന്മാർ ഒട്ടേറെ വിമാനങ്ങൾ എന്തുകൊണ്ടു കൊണ്ടുവന്നില്ല? ഇവിടെയെല്ലാവരും ഒരേ തരത്തിലാണ് കഥ കേട്ടതെന്നു് എനിക്കു നിശ്ചയമുണ്ടു്. പിന്നെ, ഫലത്തിൽ ഇത്ര വലിയ വ്യത്യാസം എങ്ങനെ വന്നുചേൎന്നു?—[൩൮—൪൦]

ഭഗവൽപാൎഷദർ പറഞ്ഞു:—അല്ലയോ മാനദ! ഈ ഫലഭേദത്തിന്റെ കാരണം, പാരായണംകേട്ടതിലേ തരഭേദംതന്നെയാണ്. എല്ലാവരും ഒപ്പം കേട്ടു എന്നേടത്തോളം ശരിതന്നെ. എന്നാൽ, ധുന്ധുകാരിയെപ്പോലെ, കേട്ടു

തിന്റെ മനനം മററാരും ചെയ്തിട്ടില്ല. അതു നിമിത്തമാണു്, ഒന്നിച്ചുതന്നെ ഭജിച്ചുവെങ്കിലും, അതിന്റെ ഫലത്തിൽ ഇത്ര ഭേദം വന്നതു്. ധുന്ധുകാരി ഏഴുദിവസം മുഴുവൻ നിരാഹാരനായിട്ടാണു് കഥാശ്രവണം ചെയ്തിരിക്കുന്നതു്. കേട്ടതിന്റെ മനനവും നിദിധ്യാസനവും, ഈയാൾ സ്ഥിരഹൃദയത്തോടെ നടത്തുകയും ചെയ്തിരിക്കുന്നു. ഒന്നു മനസ്സിലാക്കണം—ഉറയ്ക്കാത്ത ജ്ഞാനത്തിനു ഫലമില്ല; അതുപോലെ, ശ്രദ്ധ ചെലുത്താത്ത ശ്രവണവും, സംശയപൂർവ്വകമായ മന്ത്രവും, മനസ്സിന്റെ ഏകാഗ്രതയോടുകൂടാത്ത ജപവും ഫലം തരുന്നതല്ല. എവിടെയെങ്കിലും ഒരു വിഷ്ണുഭക്തനില്ലാത്ത ദേശം നശിച്ചുപോകുന്നതാണു്; സൽപാത്രമല്ലാത്ത ബ്രാഹ്മണനെക്കൊണ്ടു് നടത്തുന്ന ശ്രാദ്ധവും നിഷ്ഫലമാകുന്നതത്രേ; ശ്രോത്രിയനല്ലാത്തവനു നൽകുന്ന ദാനവും, ഒരു ഫലത്തേയും തരുന്നതല്ല; അനാചാരംകൊണ്ടു് കുലവും നശിച്ചുപോകുന്നതാണു്. ഗുരുവചനത്തിൽ വിശ്വാസമുണ്ടായിരിക്കുകയും, തന്നേക്കുറിച്ചു് അഭിമാനമില്ലാതെ ദൈന്യമുണ്ടായിരിക്കുകയും, മനോദോഷങ്ങളെ അടക്കിനിർത്തുകയും, കഥയിൽ ദൃഢനിഷ്ഠ വയ്ക്കുകയും ചെയ്തിട്ടുണ്ടെങ്കിൽ മാത്രമേ, കഥാശ്രവണത്തിന്റെ സമ്പൂർണ്ണഫലം കിട്ടാൻ കഴികയുള്ളൂ. എന്നാൽ കഥാശ്രവണം സമ്പൂർണ്ണമായ്ക്കഴിയുമ്പോൾ, നിശ്ചയമായും എല്ലാവർക്കും വൈകുണ്ഠവാസം ലഭിയ്ക്കുന്നതുമാണു്. ഹേ ഗോകർണ്ണാ! അങ്ങയേ ഭഗവാൻ സ്വയം എഴുന്നരുളി, ഗോലോകധാമത്തിലേയ്ക്കു കൊണ്ടുപോകുന്നതാണു്. ഇപ്രകാരം പറഞ്ഞിട്ടു് ആ ഭഗവൽപാർഷദന്മാരെല്ലാവരും, ഗോവിന്ദനാമസങ്കീർത്തനത്തോടുകൂടി, വൈകുണ്ഠലോകത്തിലേയ്ക്കു ഗമിച്ചു.— [൫—൭]

ശ്രാവണമാസത്തിൽ ശ്രീഗോകർണ്ണൻ, വീണ്ടും, പാർഷദർ പറഞ്ഞതുപോലെ സപ്താഹക്രമത്തിൽ ഭാഗവതകഥാപ്രവചനം നടത്തി. മുൻശ്രോതാക്കൾതന്നെ വീണ്ടും ആ കഥ കേട്ടു. ഹേ നാരദ! ഈ സപ്താഹകഥാസമാപ്തിയിൽ എന്തൊക്കെയാണു് സംഭവിച്ചതെന്നും കേട്ടുകൊള്ളു! അനേകാ-നേകവിമാനങ്ങളോടും ഭക്തന്മാരോടുംകൂടി ഭഗവാൻ അവിടെ എഴുന്നള്ളി. അപ്പോൾ എല്ലാഭാഗത്തുനിന്നും ജയജയഘോഷവും, നമസ്കാരശബ്ദവും മുഴങ്ങിക്കൊണ്ടിരുന്നു. ഭഗവാനും പ്രസന്നനായി, തന്റെ പാഞ്ചജന്യശംഖത്തെ സ്വയം മുഴക്കുവാൻ തുടങ്ങി. അനന്തരം, ഗോകർണ്ണനെ പിടിച്ചു് ആലിംഗനംചെയ്തു് തനിക്കു തുല്യനും ആക്കി ഭഗവാൻ. തദനന്തരം തന്തിരുവടി മററു ശ്രോതാക്കളെയെല്ലാം, കാർമേഘവർണ്ണന്മാരും പീതാംബരധാരികളും കിരീട-കുണ്ഡലാദിവിഭൂഷണശാലികളും ആക്കിത്തീർത്തു. ശ്വാവും ശ്വപചനുംവരെ, എത്രയെത്ര ജീവന്മാർ ആ ഗ്രാമത്തിൽ ഉണ്ടായിരുന്നുവോ അവരെല്ലാംതന്നെ ശ്രീഗോകർണ്ണന്റെ കാരുണ്യത്താൽ വിമാനങ്ങളിൽ കയറ്റപ്പെട്ടുകയും, യോഗീന്ദ്രന്മാർ ചെന്നെത്തുന്ന ദിവ്യ-ഭഗവദ്ധാമത്തിൽ അയയ്ക്കപ്പെട്ടുകയും ചെയ്തു. ഭക്തവത്സലനായ ഭഗവാൻ ശ്രീകൃഷ്ണൻ, ഗോകർണ്ണന്റെ കഥകേൾപ്പിക്കലിൽ അത്യന്തം പ്രീതനായിട്ടു്, അദ്ദേഹത്തെ താനൊന്നിച്ചു് ഗോപാലപ്രിയലോകമായ ഗോലോകത്തിലേയ്ക്കുതന്നെ കൊണ്ടുപോയി. പണ്ടു കാലത്തു്, അയോധ്യാവാസികളായ ജനങ്ങളെല്ലാം ശ്രീരാമചന്ദ്രഭഗവാനാൽ സാകേതലോകത്തിൽ നയിയ്ക്കപ്പെട്ടതുപോലെ, അവിടെ ഉണ്ടായിരുന്നവരെയെല്ലാം ഭഗവാൻ ശ്രീകൃഷ്ണൻ ഗോലോകത്തിലേയ്ക്കു കൊണ്ടുപോയി.

മഹായോഗികൾക്കുപോലും ദുർല്ലഭമായിട്ടുള്ളതാണു് ആ ഗോലോകം. സൂര്യനും ചന്ദ്രനും സിദ്ധന്മാർക്കുംകൂടി സിദ്ധിക്കാത്ത ലോകത്തിലേയ്ക്കുള്ള ഗതിയാണു്, ശ്രീഭാഗവതശ്രവണംകൊണ്ടു് അവർ എല്ലാവരും സാധിച്ചതു്.—

[വ്യ—൮൩]

ഹേ നാരദ! സപ്താഹയജ്ഞംവഴിക്കു കഥാശ്രവണം ചെയ്താൽ, എത്ര ഉജ്ജ്വലഫലം കിട്ടുമെന്നുള്ളതു്, എങ്ങനെയാണു് ഞങ്ങൾ അങ്ങയെ ധരിപ്പിക്കേണ്ടതു്? തന്റെ കർണ്ണപുടംകൊണ്ടു് ഗോകർണ്ണന്റെ കഥാപ്രവചനത്തിൽ ഒരക്ഷരമെങ്കിലും കേട്ടിട്ടുള്ളവൻ, പിന്നെ ഒരിക്കലും മാതൃഗർഭത്തെ പ്രാപിച്ചിട്ടില്ല! വാതാംബുപർണ്ണാശനരായി, ബഹുകാലം ഘോരതപസ്സുചെയ്തു് ശരീരമെല്ലാം ഉണക്കിവരട്ടിയാലും, യോഗാഭ്യാസംതന്നെ ചെയ്തുകൊണ്ടിരുന്നാലും, യാതൊരു ഗതി ലഭിക്കുവാൻ ആർക്കും സാധ്യമല്ലയോ, അങ്ങനെയുള്ള ഗതിയേ സപ്താഹശ്രവണംമാത്രംകൊണ്ടു്, വളരെ എളുപ്പത്തിൽ സാധിക്കാവുന്നതാണു്. ഈ പരമപവിത്രമായ ഇതിഹാസത്തെ ചിത്രകൂടത്തിൽ പാർത്തുവരുന്ന ശാണ്ഡില്യമുനി ബ്രഹ്മാനന്ദനിമഗ്നനായിട്ടു് സർവ്വദാ പഠിച്ചുകൊണ്ടിരിക്കുന്നു. ഈ കഥയുടെ പരിശുദ്ധിയ്ക്കു് ഒരതിരില്ല. ഒരൊററത്തവണ കേട്ടാൽ മതി, സർവ്വപാപങ്ങളേയും ഈ കഥ ഭസ്മീകരിച്ചുകളയും! ശ്രാദ്ധസമയത്തു്, ഈ ഭാഗവതകഥ പാരായണം ചെയ്യുയാണെങ്കിൽ, പിതൃഗണങ്ങൾക്കു് പരമസംതൃപ്തി ലഭിയ്ക്കുന്നതാണു്. പതിവായിട്ടു പാരായണം ചെയ്തുകൊണ്ടിരുന്നാലോ, പിന്നെ ജന്മ-മരണചക്രത്തിൽ അകപ്പെട്ടു് ഒരിയ്ക്കലും കുഴങ്ങേണ്ടതായും വരുന്നതല്ല. [വ്യാ—൪൦]

# ആറാം അധ്യായം

## സപ്താഹപാരായണത്തിനുള്ള വിധി

ശ്രീസനകാദികൾ പറയുന്നു—ഹേ നാരദ! ഇനി ഞങ്ങൾ അങ്ങയോട്ട സപ്താഹശ്രവണത്തിന്റെ വിധിയെ പറയാം. ജനങ്ങളുടെ സാഹായ്യവും ധാരാളം ധനവും ഉണ്ടെങ്കിലേ ഇതു വേണ്ടുംപോലെ നടത്തപ്പെടാനാവൂ. ആദ്യംതന്നെ ജ്യോത്സ്യനേ വരുത്തി തുടങ്ങാനുള്ള മുഹൂർത്തം നിശ്ചയിപ്പിക്കണം. പിന്നെ ഒരു വിവാഹം നടത്താൻ എത്ര ധനം വേണമോ, അത്രയുംധനം ഇതിനുവേണ്ടിയും ശേഖരിക്കണം. ഭാദ്രപദം, ആശ്വിനം, കാർത്തികം, മാർഗ്ഗശീർഷം, ആഷാഢം, ശ്രാവണം—ഈ ആറു ചാന്ദ്രമാസങ്ങൾ ആണ്, കഥാരംഭത്തിനു നല്ല മാസങ്ങൾ. ഈ മാസങ്ങൾ ശ്രോതാക്കൾക്കു മോക്ഷം നല്കുന്നവയത്രേ. ഹേ ദേവർഷേ! ഈ മാസങ്ങളിൽത്തന്നെ, ഭദ്രാ-വ്യതീപാതാദികൾ വർജ്ജിക്കപ്പെടേണ്ടവയുമാണ്. ഉത്സാഹികളായ ആളുകളെ സഹായന്മാരായി തിരഞ്ഞെടുക്കണം. അനന്തരം, കഴിവുള്ള ദേശങ്ങളിലൊക്കെ, "ഇവിടെ സപ്താഹകഥ നടക്കുവാൻപോകുന്നു. കഴിവുള്ളവരൊക്കെ അതു കേൾക്കാൻ പരിവാരങ്ങളോട്ടുംകൂടിത്തന്നെ വന്നെത്തണം" എന്ന് അറിവുകൊടുക്കണം. ചിലചില ആളുകൾ, ഭഗവൽകഥകളിൽനിന്നും, നാമസങ്കീർത്തനാദികളിൽനിന്നും അകന്നു നില്ക്കുന്നവരാണ്. അതുകൊണ്ട്, അത്തരം സ്ത്രീശൂദ്രാദികളും കഥകേൾക്കാൻ വരത്തക്കവിധംവേണം അറിവുകൊടുക്കുവാൻ. വിരക്തരും വൈഷ്ണവരും ഹരി

കീർത്തനപ്രിയരുമായി ദേശ-ദേശാന്തരങ്ങളിലുള്ള യോഗ്യന്മാൎക്കൊക്കെ ക്ഷണപത്രം അയയ്ക്കണം. അവൎക്കുള്ള ക്ഷണപത്രം ഇപ്രകാരം എഴുതുകയും വേണം—"ഹേ മഹാനുഭാവന്മാരേ! ഏഴുദിവസത്തേയ്ക്കു് ഇവിടെ സജ്ജനങ്ങളുടെ ഒരു വലിയ ദുർല്ലഭസഭ ഉണ്ടായിരിക്കുന്നതാണു്. അപൂർവ്വരസമയമായ ശ്രീമദ്ഭാഗവതകഥാപ്രവചനവും അത്രയും ദിവസത്തേയ്ക്കു് ഉണ്ടായിരിക്കും. ഭവാന്മാരെല്ലാം ഭാഗവതകഥകളിൽ വളരെ വളരെ രസിക്കുന്നവരാണല്ലോ. അതുകൊണ്ടു് സ്നേഹപൂർവ്വം ഇവിടെയും വന്നുചേരുവാൻ ദയചെയ്യണം. കൃത്യാന്തരവശാലോ മറ്റോ മുഴുവൻദിവസവും ഇവിടെ കഥകേട്ടിരിക്കാൻ സൗകൎയ്യക്കുറവുണ്ടെങ്കിൽത്തന്നെയും, ഒരു ദിവസമെങ്കിലും വന്നിരുന്നു കഥകേട്ടു്, അനുഗ്രഹിക്കാൻ ദയയുണ്ടാകണം. ഇങ്ങനെയുള്ള ഒറ്റനിമിഷംപോലും ദുർല്ലഭമായിട്ടുള്ളതാണല്ലോ."

ഇങ്ങനെ വിനയപൂർവ്വം വേണം അവരെ ക്ഷണിക്കുവാൻ. ക്ഷണമനുസരിച്ചു് വരുന്നവരെ സൽകരിച്ചു പാൎപ്പിക്കുവാനുള്ള ഏൎപ്പാടും ചെയ്തിരിക്കണം.— [൫—൧൧]

കഥാശ്രവണം ഏതെങ്കിലും തീൎത്ഥസ്ഥാനത്തോ വനത്തിലോ സ്വന്തം ഗൃഹത്തിലോ വെച്ചു് നടത്തപ്പെടാനാണു് വിധി. നീളവും വീതിയുമുള്ള നല്ല മൈതാനം വേണം കഥാസ്ഥലമായിട്ടുപയോഗിക്കുവാൻ. തറയെല്ലാം കിളച്ചുടിച്ചു നന്നാക്കി മെഴുകി ധാതുദ്രവ്യങ്ങളെക്കൊണ്ടലങ്കരിക്കണം. ഗൃഹോപകരണം വല്ലതും അവിടെ ഉണ്ടെങ്കിൽ അതെടുത്തു ഗൃഹത്തിൽത്തന്നെ വെയ്ക്കണം. അഞ്ചുദിവസം മുമ്പുതന്നെ, ഇരിക്കാനായി ധാരാളം പലകകൾ ശേഖരിച്ചു വയ്ക്കണം. കൊലവാഴകളും മററും നാട്ടിയ ഒരു ഉയൎന്ന മണ്ഡപം തയ്യാറാക്കുകയും വേണം.

കുരുത്തോലകൾ, പൂക്കൾ, നാളികേരക്കുലകൾ മുതലായവയാൽ ആ മണ്ഡപം വിതാനിക്കപ്പെടണം. അതിന്റെ നാലുവശത്തും ധ്വജങ്ങൾ നാട്ടി പല തരത്തിൽ മോടി പിടിപ്പിക്കുകയും വേണം. ആ മണ്ഡപത്തിന്മേൽ സപ്തലോകങ്ങളെ കല്പിക്കണം. വിരക്തബ്രാഹ്മണരെ അതിന്മേൽ, പ്രത്യേകം ക്ഷണിച്ച്, ഇരുത്തുകയും വേണം. യഥോചിതങ്ങളായ ഇരുപ്പിടങ്ങളിൽ വേണം അവരെ ഇരുത്തുവാനും. ഇതിൽനിന്നകന്ന്, പ്രത്യേകമായി, കഥാപ്രവചനം ചെയ്യാനുള്ള ആൾക്ക്, ഉൽകൃഷ്ടമായ ഒരു ഇരിപ്പിടം (വ്യാസപീഠം) തയ്യാർചെയ്തുകൊള്ളണം. വടക്കോട്ടു നോക്കിയാണ് വക്താവ് ഇരിക്കുന്നതെങ്കിൽ, ശ്രോതാക്കളെല്ലാം കിഴക്കോട്ടു നോക്കി ഇരിക്കണം. വക്താവ് കിഴക്കോട്ടു തിരിഞ്ഞാണിരിക്കുന്നതെങ്കിൽ, ശ്രോതാക്കൾ വടക്കോട്ടു തിരിഞ്ഞാണ് ഇരിക്കേണ്ടതും. മറ്റൊരു മട്ടിൽ പറഞ്ഞാൽ, വക്താവിന്റെയും ശ്രോതാക്കളുടെയും ഇടയ്ക്കു വരണം കിഴക്കുദിക്ക് എന്നു' സാരം. ദേശകാലഗതിജ്ഞരായ മഹാത്മാക്കൾ, ശ്രോതാക്കന്മാരെ ഉദ്ദേശിച്ച് ഇങ്ങനെയാണ് വിധിച്ചിട്ടുള്ളത്. വേദ–ശാസ്ത്രങ്ങളെ സ്പഷ്ടമായി വ്യാഖ്യാനിക്കാൻ കഴിവുള്ളവനും തരാതരംപോലെയുള്ള ഉദാഹരണങ്ങൾ ധാരാളം പറയുന്നവനും വിവേകിയും വിരക്തനും ആയിട്ടുള്ളവനും വിഷ്ണുഭക്തനും ബ്രാഹ്മണനും ആയിരിക്കണം വക്താവായിട്ടിരിക്കുന്നത്. ഏതൊരാൾ, പലതരം മതാന്തരങ്ങളുടെ ചക്രക്കെണിയിൽ പെട്ടിരിക്കുന്നുവോ, സ്ത്രീലമ്പടനായിരിക്കുന്നുവോ, നാസ്തികവാദത്തിനും വിരുതനാകുന്നുവോ, അങ്ങനെയുള്ള ആൾ, നല്ല പണ്ഡിതനാണെങ്കിൽക്കൂടിയും, ശ്രീമദ്ഭാഗവതത്തിന്റെ വക്താവായി അദ്ദേഹത്തെ

നിയമിക്കരുതു്. വക്താവിന്റെ അടുത്തു് തത്സഹായനായിട്ടു് തത്തുല്യനായ മററൊരാളെയും ഇരുത്തിക്കൊള്ളണം. സർവ്വസംശയങ്ങളേയും തീക്കാൻ മിടുക്കനും, ജനങ്ങളെ പറഞ്ഞുമനസ്സിലാക്കാൻ വിരുതുള്ളവനും ആവണം അദ്ദേഹവും.— [൫൧—൨൧]

കഥ തുടങ്ങുന്നതിന്റെ ഒരു ദിവസത്തിനുമുമ്പു് വക്താവു് ക്ഷൗരം ചെയ്യിച്ചിരിക്കണം. അതു് വ്രതാംഗമായിട്ടുള്ള ഒരു കമ്മമാണു്. ശ്രോതാവു് (സപ്താഹം നടത്തിക്കുന്ന ആൾ) അരുണോദയത്തിൽത്തന്നെ ഉണന്നു് ശൗച—സ്നാനാദികളും, സന്ധ്യാവന്ദനവും മററും നടത്തി, കഥാവിഘ്നബാധാനിവൃത്ത്യത്ഥം ഗജാനനപൂജ നടത്തണം. പിന്നെ, പിതൃതപ്പണം ചെയ്തു്, പൂർവ്വപാപാപനോദനത്തിനായി പ്രായശ്ചിത്തം ചെയ്യണം. അനന്തരം ഒരു മണ്ഡലം നിമ്മിച്ചു്, അതിൽ ശ്രീഹരിയെ സ്ഥാപിക്കണം. പിന്നീടു് ശ്രീകൃഷ്ണനെ ഉദ്ദേശിച്ചു് [ശ്രീകൃഷ്ണമൂലംകൊണ്ടു്] മന്ത്രപൂർവ്വകം ഷോഡശോപചാരവിധിയോടെ പൂജിക്കണം. പൂജാവസാനത്തിൽ പ്രദക്ഷിണ–നമസ്കാരാദികൾ ചെയ്തു് ഇങ്ങനെ സ്തുതിക്കണം—"ഹേ കരുണാനിധേ! ഞാൻ സംസാരസാഗരത്തിൽ നിമഗ്നനും, അതീവ ദീനനും ആകുന്നു. കമ്മങ്ങളുടെ മോഹരൂപിയായ മുതല വന്നു് എന്നെ പിടികൂടിയിരിക്കുന്നു. നിന്തിരുവടി, ഈ സംസാരസമുദ്രത്തിൽ നിന്നു് എന്നെ ഉദ്ധരിക്കേണമേ!"—ഇതു കഴിഞ്ഞാൽ, ധൂപദീപങ്ങൾകൊണ്ടും മററും, ശ്രീമദ്ഭാഗവതത്തിന്നും പൂജിക്കണം. ഉത്സാഹത്തോടും സന്തോഷത്തോടും വിധിപൂവ്വകവും ആയിരിക്കണം അവിടെയും പൂജിക്കുന്നതു്. പൂജയ്ക്കു

ശേഷം, പുസ്തകത്തിന്റെ മുമ്പിൽ ഒരു നാളികേരം വച്ച്, നമസ്കരിച്ച്, പ്രസന്നഹൃദയനായിട്ട് ഇങ്ങനെ സ്തുതിക്കണം.—

"ശ്രീമദ്ഭാഗവതരൂപത്തിൽ സാക്ഷാൽ ശ്രീകൃഷ്ണചന്ദ്രൻ തന്നെയാണ് ഇവിടെ വിളങ്ങുന്നത്. ഹേ നാഥ! ഞാൻ സംസാരാർണ്ണവത്തിൽനിന്നു കരകയറുവാനായി അവിടുത്തെ ശരണം പ്രാപിക്കുന്നു. എന്റെ ഈ ആരംഭത്തെ നിർവിഘ്നം, ഒരു വിഘ്നബാധയും വരാതെ, സാംഗോപാംഗം സമാപിപ്പിച്ചു തരുമാറാകണം. ഹേ കേശവ! ഞാനവിടുത്തെ ദാസനാണേ!—"

[൨൩—൩൧]

ഇങ്ങനെ ദീനവചനം പറഞ്ഞിട്ട്, പിന്നെ വക്താവിനെ പൂജിക്കണം. സുന്ദരവസ്ത്രങ്ങളും ഭൂഷണങ്ങളും അദ്ദേഹത്തെ ധരിപ്പിക്കണം. അനന്തരം പൂജിക്കുക—പിന്നെ സ്തുതിക്കുക. "ഹേ ശുകസ്വരൂപനായ ഭഗവാനേ! അവിടുന്ന് ജ്ഞാനദാനത്തിൽ സമർത്ഥനും, സർവ്വശാസ്ത്രങ്ങളിലും പാരംഗതനും ആയിരിക്കുന്നു. കൃപാപൂർവ്വം ഈ കഥയെ പ്രകാശിപ്പിച്ച്, അവിടുന്ന് എന്റെ അജ്ഞാനത്തെ നീക്കിത്തരേണമേ!" തദനന്തരം സ്വഗുണത്തിനായി, പ്രസന്നതയോടെ വക്താവിന്റെ മുമ്പിൽ വെച്ച് ദീക്ഷാനിയമം സ്വീകരിക്കയും, ഏഴുദിവസത്തേയ്ക്ക് യഥാശക്തി അതു പാലിക്കുകയും ചെയ്യണം. കഥാവിഘ്നമൊന്നും വരാതിരിക്കാനായി വീണ്ടും അഞ്ചു ബ്രാഹ്മണരെ വരിക്കണം. അവരെക്കൊണ്ട്, ശ്രീവാസുദേവദ്വാദശാക്ഷരമന്ത്രം ജപിപ്പിക്കുകയും വേണം. പിന്നീട്, ബ്രാഹ്മണർ, വിഷ്ണുഭക്തന്മാർ, കീർത്തനം ചെയ്തുകൊണ്ടിരി-

ക്കന്നവർ–എന്നിവരെ നമസ്കരിച്ച്, അവരെയും പൂജി ച്ച്, അവരുടെ അനുവാദം വാങ്ങി, താനും ഇരിപ്പിടത്തി ലിരിക്കണം. ആരൊരാൾ, ലോക-സമ്പദ്–ധന–ഗൃഹ– പുത്രാദി ചിന്തകളെ വെടിഞ്ഞു്, ചിത്തശുദ്ധിയോടുകൂടി കേവലം കഥയിൽത്തന്നെ ശ്രദ്ധവെച്ചുകൊണ്ടിരിക്കുമോ, ആ ആൾക്കു് കഥാശ്രവണത്തിന്റെ പരമോൽകൃഷ്ടമായ ഫലം ലഭിക്കുന്നതാണു്.— [൩൨—൩൭]

ബുദ്ധിമാനായ വക്താവു് സൂര്യോദയം മുതൽത്തന്നെ കഥ ആരംഭിക്കണം. മൂന്നര 'പ്രഹരം' [മൂന്നേമുക്കാൽ നാഴിക] ആകുംവരെ [നട്ടുച്ചയ്ക്കു മുമ്പുവരെ] മദ്ധ്യമസ്വര ത്തിൽ നല്ലവണ്ണം വായിക്കണം. ഉച്ചയ്ക്കു രണ്ടു നാഴിക വായിക്കാതെ വർജ്ജിക്കണം. ആ സമയത്തു്, സന്ദർഭ മനുസരിച്ചുള്ള ഭഗവദ്ഗുണങ്ങളെ വൈഷ്ണവന്മാർ വർണ്ണി ച്ചുകൊണ്ടിരിക്കണം. വെറും വിട്ടുവാക്കുകൾ പറഞ്ഞു കൊണ്ടിരിക്കരുതു്. വായനയുടെ ഇടയ്ക്കു് മല–മൂത്ര വേഗം വരാതിരിക്കാനായി, അല്പാഹാരം സ്വീകരിക്കുന്ന തു് നല്ലതാണു്. അതുകൊണ്ടു് ശ്രോതാക്കൾ ഒരു നേരം മാത്രം ഹവിഷ്യാന്നം ഭക്ഷിക്കുന്നതാണു് ഉത്തമം. ശക്തി തികഞ്ഞിട്ടുള്ളവർ, ഏഴുദിവസത്തേയ്ക്കു നിരാഹാരരായിരി ക്കുന്നതാണു് ഏററ ഉത്തമം. അഥവാ, പാലോ നെയ്യോ മാത്രം കഴിച്ചുംകൊണ്ടു്, സുഖേന ശ്രവണം ചെയ്യുകയു മാകാം. അഥവാ, പലഹാരവും, ഒരു തവണ മാത്രം ആഹാരവും ആവാം. കഥാശ്രവണം സുഖമായിട്ടു സാധി ക്കുന്നതു് എങ്ങനെയായാലാണോ അങ്ങനെയുള്ള ഒരു നിയമം ശ്രോതാക്കൾ അനുഷ്ഠിച്ചുകൊള്ളണം എന്നു സാരം. ഉപവാസത്തേക്കാൾ, എന്തെങ്കിലും ഭക്ഷി

കന്നതു തന്നെയാണു് നല്ലതെന്നത്രെ എന്റെ പക്ഷം. ആ ആഹാരം, കഥാശ്രവണത്തിന്നു സഹായകമാകുമെങ്കിൽ മാത്രം. ശ്രവണവിഘ്നത്തിനിടവരുത്തുന്നുവെങ്കിൽ, ഉപവാസം അരുതെന്നു തന്നെ പറയാം.—[ബ്ര-വൈ—കൃ-ജ-]

ഹേ നാരദ! നിയമേന സപ്താഹം കേൾക്കുന്നവർ അനുസരിക്കേണ്ടതായ വിധികളെ ഇനിപ്പറയാം: കേൾക്കുക! വിഷ്ണുമന്ത്രത്തെ ദീക്ഷിച്ചിട്ടില്ലാത്തവർ, അഥവാ—വിഷ്ണുഭക്തി അത്ര ഇല്ലാത്തവർ—സപ്താഹം കേൾക്കാൻ അധികാരികളല്ല. നിയമേന കഥ കേൾക്കുന്നവർ ബ്രഹ്മചര്യം പാലിക്കണം. നിലത്തു കിടക്കണം; പതിവായി കഥ സമാപിച്ചതിന്നു ശേഷം, ഇലയിൽ [കിണ്ണത്തിലും മററും അരുതു്] ഉണ്ണണം. പരിപ്പു്, തേൻ, എണ്ണ, ഗുരുത്വമുള്ള അന്നം, ഭാവദൂഷിതമായ പദാൎത്ഥം, നന്നാ പഴകിയതു്–ഇതെല്ലാം കഥാവ്രതി വൎജ്ജിച്ചുകൊള്ളണം. പിന്നെ–കാമം, ക്രോധം, മദം, മത്സരം, മാനം, ലോഭം, ദംഭം, മോഹം, ദ്വേഷം ഇവയെ, തന്റെ സമീപത്തുപോലും എത്താൻ സമ്മതിക്കരുതു്. വേദം, വൈഷ്ണവർ, ബ്രാഹ്മണർ, ഗുരുക്കന്മാർ, ഗോസേവകന്മാർ, സ്ത്രീകൾ, രാജാക്കന്മാർ, മഹാപുരുഷന്മാർ–എന്നിവരെ നിന്ദിക്കാൻ ഇടയാവാതെയും ഇരിക്കണം. രജസ്വലമാർ, ചണ്ഡാലാദികൾ, മ്ലേച്ഛാദികൾ [ഗോഭക്ഷകർ], പതിതർ, ഗായത്രീഹീനദ്വിജന്മാർ, ബ്രാഹ്മണരെ ദ്വേഷിക്കുന്നവർ, വേദത്തെ മാനിക്കാത്തവർ–എന്നിവരുമായി കഥാവ്രതി സംഭാഷണംചെയ്തുപോകരുതു്. സൎവ്വദാ സത്യം—ശൗചം–ദയ–മൗനം–വിനയം—ആൎജ്ജവം–ഔദാൎയ്യം—എന്നീ ആഭ്യന്തരഗുണങ്ങളെ പാലിച്ചുകൊണ്ടിരിക്കുകയും

വേണം. ദരിദ്രൻ, ക്ഷയരോഗി, അന്യരോഗി, നിർഭാഗ്യൻ, പാപി, പുത്രഹീനൻ, മോക്ഷേച്ഛു എന്നിവർ സപ്താഹകഥ കേൾക്കാൻ അധികം അധികാരികളാണ്. രജസ്വലാത്വം തെററിയിരിക്കുന്നവരം, ഒററസ്സന്താനം മാത്രം ഉള്ളവരം, ഒന്നും പെററിട്ടില്ലാത്തവരം, സന്താനം പിറന്നു മരിച്ചുപോയിട്ടുള്ളവരം, ഗർഭപാതം സംഭവിച്ചിട്ടുള്ളവരം,—ഇവരെല്ലാം അവശ്യം സപ്താഹം കേൾക്കേണ്ടവരാണ്. ഇവരെല്ലാം വിധിപോലെ സപ്താഹം കേൾക്കുമെങ്കിൽ, ഇവക്ക് അക്ഷയമായ ഫലം സിദ്ധിക്കാതിരിക്കയില്ല. കോടി-കോടിയജ്ഞങ്ങളുടെ ഫലത്തെ നൽകുന്നതാണു് ഇതു്. [൪൪—൭൨]

ഇപ്രകാരത്ത വിധത്തിലെല്ലാം വ്രതവിധിയെ പാലിച്ചിട്ടു്, ഒടുവിൽ ഉദ്യാപനവും ചെയ്യണം. ഇതിൽനിന്നു് വിശേഷഫലം ഇച്ഛിക്കുന്നവർ, ജന്മാഷ്ടമീവ്രതം സമാപിപ്പിക്കുംവണ്ണം ഈ കഥാവ്രതവും സമാപിപ്പിക്കണം. ഭഗവദ്ഭക്തന്മാരായ അകിഞ്ചനന്മാൎക്ക് [മഹാസാധുക്കൾക്കു്] ഉദ്യാപനത്തിൻെറ ആവശ്യകതയില്ല. കേൾവികൊണ്ടു തന്നെ അവർ പരിശുദ്ധന്മാരായിത്തീരുന്നതാകുന്നു. ഒന്നാമതു് അവർ വിഷ്ണുപരായണന്മാർ; അവൎക്കു് ഒരു ഫലത്തിലും ഇച്ഛയുണ്ടാവുന്നതല്ല. [൭൪—൭൭]

ഇങ്ങനെ സപ്താഹയജ്ഞം സമാപ്തമാവുമ്പോൾ, ശ്രോതാക്കളെല്ലാം അത്യന്തഭക്തിപൂർവ്വകം പുസ്തകത്തേയും വക്താവിനേയും പൂജിക്കണം. അനന്തരം, വക്താവു് പ്രസാദത്തെയും, തുളസീദളത്തേയും, പ്രസാദമാല്യത്തെയും, ശ്രോതാക്കൾക്കു കൊടുക്കണം. എന്നിട്ടു്, മൃദംഗം-ഇലത്താളം ഇത്യാദി വാദ്യങ്ങളെ മുഴക്കിക്കൊണ്ടിരിക്കണം; അപ്പോൾ നാമസങ്കീർത്തനവും വേണം. ബ്രാഹ്മണ

ൎക്കും യാചകൎക്കും മററും ധനവും അന്നവും ദാനം ചെയ്യു
യും വേണം: അതിന്നു മുമ്പുതന്നെ, ജയ-ജയശബ്ദഘോഷം,
നമോനമഃ ശബ്ദഘോഷം, ശംഖനാദഘോഷം എന്നിവ
നടത്തിച്ചിരിക്കേണ്ടതുമാണു്. ഈ സമാപനത്തിൻെറ
പിറേറന്നു്, ശ്രോതാവു വിരക്തനാണെങ്കിൽ, കൎമ്മത്തി
ൻെറ ശാന്തിക്കായി, ഗീതാപാഠവും വേണം. ശ്രോതാവു്
ഗൃഹസ്ഥനാണെങ്കിൽ, പിറേറന്നു് ഹോമമാണു് വേണ്ട
തു്. ദശമസ്കന്ധത്തിലെ ഓരോ ശ്ലോകവും ചൊല്ലി,
പായസം-നെയ്യു് തേൻ-ഇവ എല്ലാം ഹവിസ്സും മററും
കൂട്ടി ഹോമിക്കയാണു് വേണ്ടതു്. അഥവാ, മനസ്സുനി
ന്നി ഗായത്രീമന്ത്രം ജപിച്ചു് ഹോമിച്ചാലും മതിയാകും.
എന്തുകൊണ്ടെന്നാൽ, പരമാൎത്ഥത്തിൽ പരംപുരുഷനായ
ഭഗവാനും, ശ്രീമദ്ഭാഗവതപുരാണവും ഗായത്രീസ്വരൂ
പത്തിലാണല്ലോ ഇരിക്കുന്നതു്. ഇങ്ങനെ ഹോമം നട
ത്തുന്നതിന്നുള്ള ശക്തിയില്ലെന്നു വന്നാൽ, ഇപ്പറഞ്ഞ
ഹോമസാമഗ്രികൾ ബ്രാഹ്മണൎക്കു ദാനം ചെയ്താലും മതി,
ഹോമത്തിൻെറ ഫലം ലഭിക്കുന്നതാണു്. അനന്തരം,
അനേകവിധത്തിലുള്ള വിഘ്നങ്ങളുടെ നിവൃത്തിയ്ക്കായിട്ടും,
സപ്താഹം നടത്തിച്ചതിൽ വല്ല ന്യൂനതകളും മററും മന
സ്സറിയാതെ വന്നുപോയിട്ടുണ്ടെങ്കിൽ, ആ ദോഷങ്ങൾ
തീരുന്നതിന്നായിട്ടും, വിഷ്ണുസഹസ്രനാമജപം നടത്തണം.
അതുകൊണ്ടു്, സൎവ്വകൎമ്മങ്ങളും സഫലമായിത്തീരും.
എന്തെന്നാൽ, ഇതിലും വലുതായിട്ടു് ഒരു കൎമ്മവും
കാണുവാനില്ല. [൭൫—൯൩]

തദനന്തരം, പന്ത്രണ്ടു-ബ്രാഹ്മണരെ, യഥാവിധി പായ
സം-തേൻ മുതലായവയോടുകൂടി കാൽകഴുകിച്ചു് ഊട്ടുക.

വ്രതപൂർത്തിയ്ക്കായിട്ടു് അവൎക്കു് പശുവിനേയും സ്വൎണ്ണത്തേയും ദാനവും ചെയ്യുക. ശക്തിയുണ്ടെങ്കിൽ, മൂന്നുപലം സ്വൎണ്ണംകൊണ്ടു് ഒരു സിംഹാസനം പണിയിക്കണം. മനോഹരമായിട്ടെഴുതപ്പെട്ടിട്ടുള്ള ശ്രീമദ്ഭാഗവതം ആ സിംഹാസനത്തിന്മേൽവെച്ചു്, ആവാഹനാദി വിധിപ്രകാരം അതിനെ പൂജിക്കണം—പിന്നെ, ജിതേന്ദ്രിയനായ ഒരാചാൎയ്യനെ വസ്ത്രാലങ്കാരഗന്ധപുഷ്പാദികൾകൊണ്ടു പൂജിച്ചു്, ദക്ഷിണാസഹിതം ആ ഭാഗവതത്തെ അദ്ദേഹത്തിന്നു ദാനംചെയ്യണം. ഇങ്ങനെ ചെയ്യുന്നതുകൊണ്ടു്, ബുദ്ധിമാനായ ആ ദാതാവു് ജന്മ-മരണബന്ധനത്തിൽനിന്നു് അവശ്യം മുക്തനാവും. ഈ സപ്താഹപാരായണവിധി സൎവ്വപാപങ്ങളിൽനിന്നും നിവൃത്തി നല്കുന്നതാണു്. ഈ വിധിയെ വേണ്ടുംവിധം അനുസരിച്ചാൽ, മംഗലമയമായ ഈ മഹാപുരാണം അഭീഷ്ടഫലത്തെ തരാതിരിക്കുകയില്ല. ധൎമ്മം—അൎത്ഥം—കാമം—മോക്ഷം—ഈ നാലു പുരുഷാൎത്ഥങ്ങളേയും ഇതു സാധിപ്പിച്ചുതരും; സംശയിക്കേണ്ടതില്ല.— [൩൪—൩൮]

സനകാദികൾ പറയുന്നു:—ഹേ നാരദ! സപ്താഹശ്രവണത്തിന്റെ വിധി സമ്പൂൎണ്ണമായിട്ടങ്ങയെ കേൾപ്പിച്ചു കഴിഞ്ഞിരിയ്ക്കുന്നു. ഇനി വേറെ എന്താണു് കേൾക്കേണ്ടതു്? ഈ ശ്രീമദ്ഭാഗവതത്താൽ, ലൗകികസുഖങ്ങളും മോക്ഷവും സിദ്ധിക്കും.— [൩൯]

സൂതൻ പറയുന്നു:—അല്ലയോ ശൗനകമുനേ! ഇങ്ങനെ പറഞ്ഞിട്ടു് മഹാത്മാക്കളായ സനകാദികൾ, ഒരു സപ്താഹംവരെ ഈ സൎവ്വപാപനാശിനിയും, പരമപാവ

നിയും, ഭോഗ-മോക്ഷപ്രദയും ആയ ഭാഗവതകഥയെ കേൾപ്പിച്ചുകൊണ്ടിരുന്നു. സർവ്വപ്രാണികളും നിയമപൂർവ്വം അതു കേൾക്കുകയും ചെയ്തു. തദവസാനത്തിൽ എല്ലാവരും ചേർന്നു് ശ്രീകൃഷ്ണഭഗവാനെ സ്തുതിക്കുകയുമുണ്ടായി. അപ്പോൾ, ജ്ഞാനം, വൈരാഗ്യം, ഭക്തി—ഇവക്കു വളരെ പുഷ്ടി കിട്ടി. അവർ മൂവരും പെട്ടെന്നു് യൗവനം പൂണ്ടു്, സർവ്വജീവഹൃദയങ്ങളേയും തങ്ങളുടെ നേക്കു് ആകർഷിക്കുവാനും തുടങ്ങി. തന്റെ മനോരഥം സാധിച്ചു കഴിഞ്ഞപ്പോൾ ശ്രീനാരദനും വലിയ സന്തോഷമായി: അദ്ദേഹത്തിന്റെ ഉടലാകെ, രോമാഞ്ചംകൊണ്ടു. പരമാനന്ദപരിപൂർണ്ണനുമായി അദ്ദേഹം! ഇങ്ങനെ ഭഗവൽകഥ കേട്ടുകഴിഞ്ഞതിനുശേഷം, ഭഗവൽപ്രിയനായ ശ്രീനാരദൻ കൈകൂപ്പിക്കൊണ്ടു്, പ്രേമഗദ്ഗദവാക്കുകളിൽ സനകാദികളോടു പറഞ്ഞു.— [൭൦—൭൪]

ശ്രീനാരദൻ പറഞ്ഞു:—ഞാൻ ധന്യനായി! ഭഗവാന്മാർ കനിഞ്ഞു്, എന്നെ നല്ലവണ്ണം അനുഗ്രഹിച്ചിരിക്കുന്നു. ഇന്നെനിക്കു് സമസ്തപാപഹരത്താവായ ശ്രീഹരിഭഗവാന്റെ പ്രാപ്തി സിദ്ധിച്ചിരിക്കുന്നു. ഹേ തപോധനരായ മുനീന്ദ്രരേ! എന്റെ പക്ഷത്തിൽ, സർവ്വധർമ്മങ്ങളിലും മേലേക്കിടയിൽ നില്ക്കുന്നതു് ഭാഗവതശ്രവണം തന്നെ, എന്നായിരിക്കുന്നു. കാരണം—സാക്ഷാൽ വൈകുണ്ഠവിഹാരിയായ ശ്രീകൃഷ്ണഭഗവാൻ ഈ ഭാഗവതശ്രവണം കൊണ്ടു് ലബ്ധനായിത്തീരുന്നു എന്നുള്ളതുതന്നെ.— [൭൫—൭൭]

സൂതൻ പറയുന്നു:—ഹേ ശൗനക! വൈഷ്ണവശിരോമണിയായ ശ്രീനാരദൻ ഇങ്ങനെ പറഞ്ഞുകൊണ്ടിരിക്കുമ്പോൾ,

ആ സ്ഥലത്തു് പെട്ടെന്നു് ശ്രീശുകയോഗീശ്വരൻ ചുററി ത്തിരിഞ്ഞെത്തി. ഒരു ൧൬-വയസ്സിന്റെ പ്രായമേ ആ വ്യാസനന്ദനനു തോന്നിച്ചിരുന്നുള്ളു. അദ്ദേഹം ആത്മലാഭത്തിൽത്തന്നെ സംതൃപ്തനായ്ക്കഴിയുന്നു. ലൗകി കമോ ദിവ്യമോ ആയ യാതൊന്നിന്റെയും ഇച്ഛ അദ്ദേഹ ത്തിന്നില്ല. ജ്ഞാനമഹാസമുദ്രത്തിന്നു് പൂർണ്ണചന്ദ്രനാണു് അദ്ദേഹം. ഭാഗവതം അങ്ങനെ ചൊല്ലിച്ചൊല്ലിയാണു്, അദ്ദേഹമവിടെ എത്തിച്ചേർന്നതു്. പരമതേജോമയനായ ശ്രീശുകനെ കണ്ടപ്പോൾ സദസ്യരെല്ലാവരുംതന്നെ പെട്ടെന്നു് എഴുന്നേററുപോയി. അദ്ദേഹത്തെ സ്വീക രിച്ചു് ഒരുയൎന്ന പീഠത്തിൽ അവിടെ ഇരുത്തി. ശ്രീനാര ദൻ അദ്ദേഹത്തെ ഭക്തിപൂൎവ്വം യഥാവിധി പൂജിക്കുകയും ചെയ്തു. ഇങ്ങനെ അദ്ദേഹം സുഖമായിരിക്കവേ, "ഞാൻ പറയുന്ന നിൎമ്മലസൂക്തികൾ നിങ്ങളെല്ലാവരും കേൾക്കു വിൻ" എന്നുപറഞ്ഞുകൊണ്ടു് അദ്ദേഹമരുളിച്ചെയ്തു.—

[൭൦—൭൬]

ശ്രീശുകൻ പറഞ്ഞു:—രസമൎമ്മജ്ഞരും, ഭക്തിഭാവ ത്താൽ ഭൂഷിതരുമായ ഹേ സഹൃദയന്മാരേ! ഈ ശ്രീമദ് ഭാഗവതം വേദമാകുന്ന കല്പവൃക്ഷത്തിന്റെ പഴമാണു്. ശുകദേവനായ കിളിയുടെ മുഖസംബന്ധംനിമിത്തം ഇതു പരമാനന്ദമയമായ അമൃതുകൊണ്ടു നിറഞ്ഞതായുമിരി ക്കുന്നു. രസം മാത്രമാണു് ഇതു മുഴുവൻ. കായും കുരുവും ഒന്നും ഇതിൽ കളയേണ്ടതായിട്ടില്ല. ശരീരത്തിൽ ചേതന ഇരിക്കുവോളം, സംസാരബന്ധം വിടാതിരിക്കുവോളം, ഈ ദിവ്യഭഗവദ്രസത്തെ ഇടവിടാതെ നിങ്ങൾ പാനം ചെയ്തുകൊണ്ടിരിക്കുവിൻ! ഈ അമൃതത്തിന്നായി സ്വൎഗ്ഗ

ത്തിൽ പോകേണ്ട ആവശ്യകതയില്ല; ഇതു ഭൂമിയിൽ തന്നെ സുലഭമായിരിക്കുന്നു. ഈ ശ്രീമദ്ഭാഗവതമഹാപുരാണം എന്റെ അച്ഛൻ മഹാമുനി ഭഗവാൻ ശ്രീ കൃഷ്ണദ്വൈപായനൻ വ്യാസദേവൻ നിർമ്മിച്ചിരിക്കുന്നതാണ്. ആ നിഷ്കപടവും പരമവുമായ ധർമ്മമാണ് ഇതിൽ പ്രതിപാദിച്ചിരിക്കുന്നത്. മോക്ഷപര്യന്തമുള്ള യാതൊരു വസ്തുവിന്റെയും കാമന ആ ധർമ്മത്തിലില്ല. ആ പരമധർമ്മം വിശുദ്ധവും ഏകാന്തവുമായ ഭഗവൽപ്രേമം മാത്രമാണ്. ഹൃദയശുദ്ധിയുള്ളവരും, മത്സരവിഹീനരും, ആയ സജ്ജനങ്ങൾക്ക് അറിയേണ്ടതായ ആ വസ്തു—പരബ്രഹ്മമായ ഭഗവാൻ ശ്രീകൃഷ്ണൻ—ഇതിൽ നല്ലവണ്ണം നിരൂപിക്കപ്പെട്ടിരിക്കുന്നു. ദേഹസംബന്ധമായിട്ടും, ദേവസംബന്ധമായിട്ടും, ഭൂതസംബന്ധിയായിട്ടും ഉള്ള—മൂന്നുതരം—താപങ്ങളേയും നശിപ്പിക്കുന്നതും, മഹോന്നതമംഗലത്തെ പ്രദാനംചെയ്യുന്നതുമാണ് ഇതു്. ഇതിനെ ആശ്രയിക്കുന്നവർക്ക്, താമസിച്ചു ഫലം തരുന്നതായ മറെറാരു ധർമ്മത്തിന്റെയും, ശാസ്ത്രത്തിന്റെയും ആവശ്യകത വരുന്നതല്ല. അനേകജന്മ–ജന്മാന്തരങ്ങളിലെ മഹാസുകൃതം കൊണ്ടു് ഈ മഹാപുരാണശ്രവണത്തിൽ യാവർ ചിലക്ക് ഇച്ഛയുണ്ടാകുന്നുവോ, തൽക്ഷണം അവരുടെ ഹൃദയങ്ങളിൽ ഭഗവാൻ സ്വയം എഴുന്നരുളി വിരാജിക്കുന്നു; പിന്നീടൊരിക്കലും അവിടെനിന്നു് ഭഗവാൻ മറയുന്നതുമല്ല. ഈ ഭാഗവതം, പുരാണങ്ങളിൽവെച്ചു് മഹത്തമവും, വൈഷ്ണവന്മാരുടെ പരമധനവും ആകുന്നു. ഇതിൽ പരമഹംസന്മാർക്കുമാത്രം പ്രാപ്യമായ വിശുദ്ധജ്ഞാനത്തിന്റെ വർണ്ണനം മാത്രമാണ് വാസ്തവത്തിൽ ഉള്ളതു്. ജ്ഞാനം—

വൈരാഗ്യം-ഭക്തി ഇവയോടുകൂടിയ നിവൃത്തിമാർഗ്ഗം തന്നെ ഇതിൽ പ്രകാശിപ്പിക്കപ്പെട്ടിരിക്കുന്നു. ഭക്തിയോടു കൂടി ഇതു വായിക്കയും, കേൾക്കയും, ചിന്തിക്കയും ചെയ്യുന്നവർ മുക്തന്മാരായിത്തീരുന്നു. സ്വർഗ്ഗത്തിലും സത്യലോകത്തിലും കൈലാസത്തിലും വൈകുണ്ഠത്തിലും ഈ രസം ലഭ്യമല്ല. ഹേ ഭാഗ്യമുള്ള ശ്രോതാക്കളേ! അതുകൊണ്ടു് ഇതു ധാരാളം ആസ്വദിച്ചുകൊള്ളുവിൻ! ഒരു കാരണവശാലും ഇതിനെ വിട്ടുകളയരുതു്; തള്ളിക്കളയരുതു്!—[൮൦-൮൩]

സൂതൻ പറയുന്നു:—ശ്രീശുകദേവൻ ഇങ്ങനെ പറഞ്ഞുകൊണ്ടിരിക്കുന്നതിനിടയ്ക്കു്, പെട്ടെന്നു് അവിടെ ഭഗവാൻ മഹാവിഷ്ണു, പാർഷദന്മാരായ പ്രഹ്ലാദൻ-ബലി-ഉദ്ധവൻ-അർജ്ജുനൻ മുതൽപേരോടുകൂടി സദസ്യർക്കിടയിൽ പ്രത്യക്ഷപ്പെട്ടു. ശ്രീനാരദൻ അപ്പോൾ ഭഗവാനെയും അവിടുത്തെ പരമഭക്തന്മാരേയും യഥോചിതം പൂജിച്ചു. ഭഗവാൻ പ്രസന്നനായിരിക്കുന്നതുകണ്ടു്, വിശാലമായ ഒരു സിംഹാസനത്തിൽ അവിടുത്തെ ശ്രീനാരദൻ ഇരുത്തി. അനന്തരം, അവിടുത്തെ തിരുമുമ്പിൽ സങ്കീർത്തനഘോഷവും ആരംഭിച്ചു. ആ കീർത്തനം കാണാനായി, ശ്രീപാർവ്വതിയോടുകൂടി ശ്രീപരമേശ്വരനും, ബ്രഹ്മാവും അവിടെ എഴുന്നള്ളി. അപ്പോഴും കീർത്തനം തുടന്നുകൊണ്ടിരുന്നു. പ്രഹ്ലാദൻ അപ്പോൾ ഇലത്താളം പിടിച്ചു. നിലയുറപ്പിക്കാതെ അദ്ദേഹം നടന്നിരുന്നു. ഉദ്ധവൻ ചേങ്കില കൊട്ടുകയാണു് ചെയ്തതു്. ശ്രീനാരദൻ തൻെറ വീണാവാദ്യം തന്നെ വായിച്ചുകൊണ്ടിരുന്നു. സംഗീതവിദ്യാവല്ലഭനായ അർജ്ജുനൻ രാഗാലാപം തുടങ്ങി. ദേവേന്ദ്രൻ മൃദംഗം

കൊട്ടുകയാണു് ചെയ്തിരുന്നതു്. ഇടയ്ക്കിടയ്ക്കു് ജയജയ ഘോഷം മുഴക്കുകയാണു് സനകാദികൾ ചെയ്തതു്. ഇതിന്റെയെല്ലാം മുമ്പിൽ, ശ്രീശുകദേവൻ ഓരോ രസങ്ങൾ നടിച്ചുകൊണ്ടു് മുദ്രയ്ക്കു ചൊല്ലിയാട്ടവും നടത്തിക്കൊണ്ടിരുന്നു. ഇവരുടെയെല്ലാം ഇടയ്ക്കായി, പരമതേജസ്വിനിയായ ഭക്തിയും, ജ്ഞാനവും, വൈരാഗ്യവും, നടന്മാരെപ്പോലെ നൃത്തം വെച്ചുകൊണ്ടുമിരുന്നു. ഇത്ര ദിവ്യമായ കീർത്തനം കണ്ടപ്പോൾ ഭഗവാൻ അധികം പ്രസന്നനായിപ്പോയി. എന്നിട്ടിപ്രകാരം അരുളിച്ചെയ്കയും ഉണ്ടായി:—"ഞാൻ നിങ്ങളുടെ ഈ കഥയും കീർത്തനവും നിമിത്തം വളരെ പ്രസന്നനായിരിക്കുന്നു. നിങ്ങളുടെ ഭക്തിഭാവം എന്നെ നിങ്ങൾക്കധീനനാക്കിയിരിക്കുന്നു. അതുകൊണ്ടു് നിങ്ങളെല്ലാവരും വേണ്ടുന്ന വരം ആവശ്യപ്പെട്ടുകൊള്ളുവിൻ!" ഭഗവാന്റെ ഈ വാക്കുകൾ കേട്ടു് സകലരും വളരെ വളരെ സന്തോഷിച്ചു. പ്രേമാർദ്രമായ ഹൃദയത്തോടുകൂടി അവർ ഭഗവാനോടു പറഞ്ഞു—"ഭഗവാനേ! ഞങ്ങളുടെ അഭ്യർത്ഥന ഇതാണു്: മേലാലും, എവിടെയെങ്കിലും സപ്താഹം നടക്കുമ്പോൾ, തിരുവടി ഇങ്ങനെ പാർഷദന്മാരോടുംകൂടി അവിടെ എഴുന്നരുളുമാറാകണം. ഇതുതന്നെയാണു് ഞങ്ങളുടെ അഭിലാഷം: ഇതവിടുന്നു് സാധിപ്പിച്ചുതരുമാറാകണം!!"—"തഥാസ്തു" [അങ്ങനെ ഭവിക്കട്ടെ] എന്നു് അരുളിച്ചെയ്തുംകൊണ്ടു്, ഭഗവാൻ അപ്രത്യക്ഷനായി.— [വ്യ൮—വ്യ൯]

അനന്തരം ശ്രീനാരദൻ, ഭഗവാന്റെയും അവിടുത്തെ പാർഷദന്മാരുടെയും ചരണങ്ങളെ ലക്ഷ്യമാക്കി, നമസ്കു

രിച്ചു. ഉടനെ ശ്രീശുകദേവൻ തുടങ്ങിയ തപോധനന്മാരേയും നമിച്ചു. കഥാമൃതം പാനംചെയ്തുചെയ്ത് എല്ലാവക്കും വളരെ വളരെ ആനന്ദമുളവായി. അവരുടെ അജ്ഞാനം മുഴുവനും നശിച്ചുപോയി. അങ്ങനെ കൃതാത്ഥരായ്ത്തീൎന്ന എല്ലാവരും താന്താങ്ങളുടെ സ്ഥാനങ്ങളിലേയ്ക്കു തിരിച്ചുപോവുകയും ചെയ്തു. ശ്രീശുകദേവൻ ഭക്തിയേയും തൽപുത്രരേയും തന്റെ ശാസ്ത്രത്തിൽ [ഭാഗവതത്തിൽ] സ്ഥാപിച്ചുവച്ചു. ഇതുനിമിത്തം, ശ്രീമദ്ഭാഗവതത്തെ സേവിക്കുന്ന വൈഷ്ണവന്മാരുടെ ഹൃദയങ്ങളിൽ ശ്രീഹരിഭഗവാൻ വന്നു വിളങ്ങിക്കൊണ്ടിരിക്കുന്നു. ദാരിദ്ര്യംകൊണ്ടും, ദുഃഖജ്വരംകൊണ്ടും പീഡിച്ചുവലയുന്നവക്കും, മായയാകുന്ന പിശാചിയുടെ മൎദ്ദനമേററു കുഴയുന്നവക്കും, സംസാരമാകുന്ന സമുദ്രത്തിൽ വീണ് ഉഴലുന്നവക്കും സൎവ്വമംഗളങ്ങളേയും നല്കാനായി ശ്രീമദ്ഭാഗവതം ഗൎജ്ജിച്ചുകൊണ്ടിരിക്കുന്നു.— [൯൦—൯൨]

അപ്പോൾ ശൗനകൻ ചോദിച്ചു:—ഹേ സൂത! ഞങ്ങൾക്കൊരു സംശയം: ദയചെയ്ത് അതും നീക്കിത്തന്നാലും! ശ്രീശുകൻ പരീക്ഷിത്തുമഹാരാജാവിന്നും, ഗോകൎണ്ണൻ ധുന്ധുകാരിക്കും, സനകാദികൾ ശ്രീനാരദന്നും എപ്പോഴെപ്പോഴൊക്കെയാണ് ശ്രീഭാഗവതത്തെ ഉപദേശിച്ചതു്?— [൯൩]

സൂതൻ പറഞ്ഞു:—ഭഗവാൻ ശ്രീകൃഷ്ണൻ സ്വധാമത്തിലേയ്ക്കെഴുന്നള്ളിയതിനുശേഷം, കലിയുഗം തുടങ്ങി മുപ്പതിൽപരം വഷങ്ങൾ കഴിഞ്ഞപ്പോഴാണ്, ഭാദ്രപദമാസത്തിലെ വെളുത്ത നവമിനാൾ, ശ്രീശുകൻ പരീക്ഷിത്തിനെ കഥ കേൾപ്പിക്കാൻ തുടങ്ങിയതു്. പരീക്ഷിത്തു

കഥ കേട്ടു്, കലിയുഗത്തിൽ ൨൦൦–വർഷം കഴിഞ്ഞിരി യ്ക്കവെ, ആഷാഢമാസത്തിലെ ശുക്ലനവമിയിൽ ശ്രീഗോ കർണ്ണൻ ധുന്ധുകാരിയെ ഈ കഥ കേൾപ്പിക്കാൻ ആരം ഭിച്ചു. അതിന്റെയും ശേഷം, മുപ്പതുവർഷം കഴിഞ്ഞ തിൽപ്പിന്നെ, കാർത്തികമാസത്തിലെ ശുക്ലനവമിമുതൽ ശ്രീസനകാദികൾ ശ്രീനാരദനെ കേൾപ്പിക്കവാൻ തുടങ്ങി. ഹേ നിഷ്പാപനായ ശൌനക! അങ്ങു ചോദിച്ചതിനെല്ലാം ഞാൻ മറുപടി പറഞ്ഞിരിക്കുന്നു. ഭാഗവതകഥയാണു് കലികാലത്തിൽ സംസാരരോഗത്തെ നശിപ്പിച്ചുതരുന്ന ഔഷധി.— [൯൪—൯൭]

ഹേ സജ്ജനങ്ങളേ! ആദരപൂർവ്വം നിങ്ങൾ ഈ കഥാമൃതത്തെ പാനംചെയ്യുവിൻ! ശ്രീകൃഷ്ണഭഗവാനു് പരമപ്രിയം—സർവ്വപാപങ്ങളേയും നശിപ്പിക്കുന്നതു്— മോക്ഷത്തിലേയ്ക്കുള്ള ഒരൊററവഴി—ഭക്തിയേ വളർത്തി ത്തരുന്നതു്; ഇങ്ങനെയുള്ളതാണു് ഈ ഭാഗവതം. മററു ഗുണകരങ്ങളായ സാധനമാർഗ്ഗങ്ങളേയും തീർത്ഥങ്ങളേയും സേവിച്ചിട്ടു കാര്യമൊന്നും ഇല്ല. എന്തുകൊണ്ടെന്നാൽ— കയ്യിൽ കയറുമേന്തി, തന്റെ മുമ്പിൽ നില്ക്കുന്ന ദൂതന്മാ രോടു് യമൻ ഇങ്ങനെ ചെവിയിൽ പറയുന്നു—"നോക്കു വിൻ, ഭഗവൽകഥാവാർത്തകളിൽ കളിച്ചു രമിച്ചു കഴിയുന്ന വരുടെ അടുത്തു് നിങ്ങൾ പോയേയ്ക്കരുതു്. അങ്ങനെയ ല്ലാത്തവരെ ദണ്ഡിപ്പിക്കുന്നതിനുമാത്രമേ എനിക്കു ശക്തി യുള്ളൂ. ഞാൻ വൈഷ്ണവന്മാരുടെ പ്രഭുവല്ല." ഈ അസാ രസാംസാരത്തിൽ, വിഷയരൂപമായ വിഷത്താൽ വ്യാകുല രായ ജനങ്ങളേ! അരനിമിഷമെങ്കിലും ഈ ഭാഗവത മെന്ന അതുല്യാമൃതം നിങ്ങൾ പാനംചെയ്യിൻ! ഇതു

കൊണ്ടു നിങ്ങൾക്കു സമ്പൂർണ്ണശാന്തി കിട്ടും. മററു കുത്സിതകഥകളോടുകൂടിയ കമാൎഗ്ഗങ്ങളിൽ വൃഥാ ചുററിത്തിരിഞ്ഞിട്ടു കാൎയ്യമില്ല. ഭാഗവതകഥ കർണ്ണത്തിൽ വീണാൽ ത്തന്നെ മുക്തി കൈവരും. പരീക്ഷിത്തു് ഇതിൽ സാക്ഷിയാണു്. പ്രേമരസപ്രവാഹത്തിൽ നിന്നുകൊണ്ടാണു് ശ്രീശുകൻ ഈ കഥ പറഞ്ഞതു്. ഇതിനെ കണ്ഠത്തിൽ ധരിക്കുന്നവർ വൈകുണ്ഠത്തിൽത്തന്നെ ചെന്നുകൂടും. ഹേ ശൗനക! സർവ്വശാസ്ത്രങ്ങളേയും ഒത്തുനോക്കിയതിനുശേഷമാണു് പരമരഹസ്യമായ ഇതിനെ ഞാൻ അങ്ങയ്ക്കു പറഞ്ഞുതന്നിരിക്കുന്നതു്. സർവ്വശാസ്ത്രസിദ്ധാന്തങ്ങളുടേയും സാരം ഇതുതന്നെയാണു്. ഈ ശുകശാസ്ത്രത്തെ അതിശയിച്ചു് മറെറാന്നും ഈ ലോകത്തിലില്ല. അതുകൊണ്ടു് നിങ്ങളെല്ലാവരും പരമാനന്ദപ്രാപ്തിക്കായി, ഈ ദ്വാദശസ്കന്ധരൂപമായ രസത്തെ ആസ്വദിച്ചുകൊണ്ടിരിയ്ക്കുവിൻ! ഇതിനെ നിയമേന ഭക്തിപൂർവ്വം കേൾക്കുന്നവരും, വിശുദ്ധവൈഷ്ണവന്മാരെ ഇതു നിയമേന കേൾപ്പിക്കുന്നവരും, വിധ്യനുസാരേണ പ്രവർത്തിക്കുന്നവരായതുകൊണ്ടു്, ആ രണ്ടുകൂട്ടരും ഇതിൻെറ ശരിയായ ഫലത്തെ അനുഭവിയ്ക്കുമാറാകുന്നു. ത്രൈലോക്യത്തിൽ അവൎക്കസാധ്യമായിയാതൊന്നും ഉണ്ടായിരിക്കുന്നതല്ല.— [൯൩—൧൦൨]

[പദ്മപുരാണം—ഉത്തരഖണ്ഡത്തിലുള്ള ഭാഗവതമാഹാത്മ്യം ഇങ്ങനെ സമ്പൂർണ്ണമായിരിക്കുന്നു.]

---

ശ്രീരാധാകൃഷ്ണാഭ്യാം നമഃ

# ശ്രീമദ്ഭാഗവതമാഹാത്മ്യം—൧

[സ്കന്ദപുരാണാന്തർഗ്ഗതം]

## ഒന്നാം അദ്ധ്യായം

പരീക്ഷിത്തും വജ്രനാഭനും തമ്മിൽ കാണുന്നതും, ഭഗവാന്റെ ലീലകളുടെ രഹസ്യത്തെയും, വ്രജഭൂമിയുടെ മഹത്വത്തെയും ശാണ്ഡില്യമഹർഷി വർണ്ണിക്കുന്നതും.

വ്യാസഭഗവാൻ പറയുന്നു:—സച്ചിദാനന്ദഘന സ്വരൂപനായും, സൗന്ദര്യമാധുര്യാദിഗുണങ്ങൾകൊണ്ടു് സർവ്വഹൃദയങ്ങളേയും ആകർഷിക്കുന്നവനായും, എപ്പോഴും അനന്തസുഖത്തെ വർഷിക്കുന്നവനായും, സർവ്വബ്രഹ്മാണ്ഡങ്ങളുടേയും ഉൽപത്തിക്കും സ്ഥിതിക്കും പ്രളയത്തിനും ഹേതുഭൂതനായും വിളങ്ങുന്ന ഭഗവാൻ ശ്രീകൃഷ്ണസ്വാമിയെ ഞങ്ങൾ ഭക്തിരസസിദ്ധിക്കായിക്കൊണ്ടു് ഇടവിടാതെ പ്രണമിച്ചുകൊള്ളുന്നു.— [൧]

നൈമിഷാരണ്യത്തിലെ കഥയാണു്; സൂതമഹാത്മാവു് പ്രസന്നഹൃദയത്തോടെ തന്റെ ഇരിപ്പിടത്തിൽ ഇരിക്കുകയായിരുന്നു. അപ്പോൾ, ഭഗവാന്റെ അമൃതമയങ്ങളായ ലീലാകഥകളിൽ രസിക്കുന്നവരായും, ആ രസാസ്വാദനത്തിൽ അതികുശലന്മാരായും അവിടെയിരിക്കുന്ന ശൗനകൻ തുടങ്ങിയ മഹർഷിമാർ, സൂതനെ അഭിവാദനം ചെയ്തിട്ടു് അദ്ദേഹത്തിനോടു് ഈ ചോദ്യം ചെയ്തു.— [൨]

ഋഷിമാർ ചോദിച്ചു:—ഹേ സൂതമഹാശയ! ധർമ്മാത്മാവായ യുധിഷ്ഠിരൻ, മഥുരാരാജ്യത്ത് അനിരുദ്ധപുത്രനായ വജ്രനാഭനേയും, ഹസ്തിനാപുരത്തിൽ തന്റെ പൗത്രനായ പരീക്ഷിത്തിനേയും അഭിഷേകം ചെയ്തു വാഴിച്ചിട്ട് ഹിമാലയത്തിലേയ്ക്കു മഹാപ്രസ്ഥാനം ചെയ്തതിനു ശേഷം, ശ്രീപരീക്ഷിത്തും ശ്രീവജ്രനാഭനും എന്തൊക്കെ, എങ്ങനെയൊക്കെ ചെയ്തു?— [൩]

സൂതൻ പറഞ്ഞു:—ശ്രീനാരായണഭഗവാനേയും, നരോത്തമനായ ശ്രീനരനേയും, സരസ്വതീദേവിയേയും, ശ്രീവേദവ്യാസനേയും നമസ്കരിച്ച് ശുദ്ധചിത്തനായിട്ടു വേണം, ഭഗവത്തത്വത്തെ പ്രകാശിപ്പിക്കുന്ന ഇതിഹാസപുരാണരൂപമായ "ജയ"ത്തെ പറഞ്ഞുതുടങ്ങുവാൻ!

ഹേ ശൗനകാദിബ്രഹ്മർഷികളേ! ധർമ്മപുത്രാദിപാണ്ഡവന്മാർ സ്വർഗ്ഗാരോഹണത്തിന്നായി ഹിമാലയത്തിലേയ്ക്കു പോയതിനുശേഷം, ഒരു ദിവസം, പരീക്ഷിത്തുമഹാരാജാവ് മഥുരയിലേയ്ക്കു പോയി. അവിടെച്ചെന്ന് വജ്രനാഭനുമൊന്നിച്ചു കുറച്ചുനാൾ കഴിച്ചുകൂട്ടിയിട്ടു പോരേണമെന്നേ ഈ യാത്രയിൽ പരീക്ഷിത്ത് ഉദ്ദേശിച്ചിരുന്നുള്ളു. തന്റെ പിതാവിനു തുല്യനായ പരീക്ഷിത്ത് തന്നെ കാണ്മാൻ വരുന്നു എന്നറിഞ്ഞപ്പോൾ, വജ്രനാഭൻ വളരെ വളരെ സന്തോഷിച്ചു. അദ്ദേഹം മഥുരാനഗരത്തിന്നു പുറത്തു തന്നെ വന്ന് പരീക്ഷിത്തിനെ സ്വാഗതോപചാരപൂർവ്വം സ്വീകരിക്കുകയും, പാദപ്രണാമം ചെയ്കയും, ചെയ്തിട്ട്, സ്നേഹാദരപുരസ്സരം തന്റെ കൊട്ടാരത്തിലേയ്ക്കു കൂട്ടിക്കൊണ്ടു പോയി. വീരനായ പരീക്ഷിത്ത് ശ്രീകൃഷ്ണഭഗവാന്റെ പരമഭക്തനായിരുന്നുവല്ലോ. അദ്ദേഹത്തി

ന്റെ ഹൃദയം സർവ്വദാ സച്ചിദാനന്ദഘനനായ ഭഗവാൻ ശ്രീകൃഷ്ണചന്ദ്രനിൽത്തന്നെ രമിച്ചുംകൊണ്ടിരുന്നിരുന്നു. ഭഗവാൻ ശ്രീകൃഷ്ണന്റെ പ്രപൌത്രൻ എന്ന അഭിമാനത്തോടെ ശ്രീവജ്രനാഭനെ ശ്രീപരീക്ഷിത്തു് അത്യന്തപ്രേമപൂർവ്വം ആലിംഗനം ചെയ്തു. അനന്തരം അന്തഃപുരത്തിൽ ചെന്നു് ശ്രീകൃഷ്ണഭഗവാന്റെ പത്നിമാരായ രോഹിണി മുതൽപേരെ പരീക്ഷിത്തു നമസ്കരിച്ചു. ഭഗവൽപത്നിമാർ പരീക്ഷിത്തുമഹാരാജാവിനേയും യഥോചിതം സൽകരിച്ചു ബഹുമാനിച്ചു. അനന്തരം, പരീക്ഷിത്തു് വിശ്രമിച്ചു് സുഖമായിട്ടിരിക്കുമ്പോൾ, അദ്ദേഹം വജ്രനാഭനോടു് ഇങ്ങനെ പറഞ്ഞു.— [൪—൧൨]

പരീക്ഷിത്തു പറഞ്ഞു:—അങ്ങയുടെ പിതാവും പിതാമഹന്മാരും, എന്റെ പിതാവിനേയും പിതാമഹന്മാരേയും, വലിയ വലിയ സങ്കടങ്ങളിൽനിന്നു രക്ഷിച്ചിട്ടുള്ളവരാണു്. എന്നെ രക്ഷിച്ചതോ–ഭഗവാൻ ശ്രീകൃഷ്ണൻ തന്നെ! ഹേ പ്രിയവജ്രനാഭ! ആ മഹോപകാരങ്ങൾക്കു് എന്തെങ്കിലും പ്രത്യുപകാരം ചെയ്യാൻ ഞാൻ ആശിച്ചാൽത്തന്നെയും, എന്നെക്കൊണ്ടു് ഒരു വിധത്തിലും സാദ്ധ്യമായിട്ടുള്ളതല്ല. അതുകൊണ്ടു് ഇത്രയേ എനിക്കു് അങ്ങയോടു പ്രാർത്ഥിക്കുവാനുള്ളൂ.—അങ്ങു് സുഖപൂർവ്വം സ്വന്തം രാജ്യകാര്യങ്ങൾ നടത്തിക്കൊണ്ടിരിക്കുമാറാകണേ! സ്വന്തം ഖജനാവിനേപ്പററിയോ, സ്വന്തം സൈന്യത്തെപ്പററിയോ, ശത്രുക്കളെ അമർത്തേണ്ടതിനേപ്പററിയോ, മറേറതെങ്കിലും ഒന്നിനെപ്പററിയോ യാതൊരു ചിന്തയും അങ്ങയ്ക്കു് ഉണ്ടാകേണ്ടതില്ല. അങ്ങുന്നുതന്നെ ചെയ്യേണ്ടതായ കർത്തവ്യം ഒന്നുണ്ടെങ്കിൽ, അതു് ഇതു

മാത്രമാണു്. അങ്ങയുടെ ഈ മാതാക്കളെ എല്ലാം വഴി പോലെ ധാരാളം ശുശ്രൂഷിച്ചു സേവിച്ചുംകൊണ്ടിരിക്കുക തന്നെ! എപ്പോഴെങ്കിലും അങ്ങേയ്ക്കു വല്ല ആപത്തുകളും ഉണ്ടായിപ്പോവുകയോ, അഥവാ വല്ല മനഃക്ലേശവും ജനിക്കുകയോ ആണെങ്കിൽ, എന്നോടു് ഒന്നു പറഞ്ഞേക്കുകയേ വേണ്ടൂ; ഞാൻ ഏതു കാര്യവും നടത്തിക്കൊള്ളാം. അങ്ങന്നു് സ്വസ്ഥമായിട്ടിരുന്നാൽ മതി. യാതൊരു സംശയവും വേണ്ട.

പരീക്ഷിത്തുചക്രവർത്തിയുടെ ഈ അരുളപ്പാടു കേട്ടപ്പോൾ, വജ്രനാഭന്നു വലിയ സന്തോഷമായി. അദ്ദേഹം പരീക്ഷിത്തിനോടു പറഞ്ഞു.— [൯—൧൨]

വജ്രനാഭൻ പറഞ്ഞു:—ഹേ മഹാരാജ! അവിടുന്നു് എന്നോടു പറഞ്ഞതെല്ലാം അവിടേയ്ക്കനുരൂപമായിട്ടുള്ളതുതന്നെയാണു്. അവിടുത്തെ അച്ഛൻകൂടി എനിക്കു ധനുർവ്വിദ്യ പഠിപ്പിച്ചു തന്നു് വലിയ ഉപകാരം ചെയ്തിട്ടുണ്ടു്. അതുകൊണ്ടു് ഒരു കാര്യത്തിനെപ്പററിയും എനിക്കു തെല്ലും ചിന്തയില്ല. കാരണം—അദ്ദേഹത്തിന്റെ കൃപകൊണ്ടു്, ക്ഷത്രിയന്നു വേണ്ടുന്ന വീര്യശൌര്യാദികളിലൊന്നും എനിയ്ക്കൊരു കുറവുമില്ല; തികവുണ്ടുതാനും. ഒരൊററക്കാര്യത്തിലാണു് എനിക്കു ചിന്ത; അതു വാസ്തവത്തിൽ വലിയ ചിന്തയുമാണു്. അക്കാര്യത്തെപ്പററി അവിടുന്നും ആലോചിച്ചാൽ കൊള്ളാം. എന്റെ തീരാത്ത ചിന്ത ഇതൊന്നാണു്:—ഞാൻ ഈ മഥുരാമണ്ഡലത്തിൽ രാജാവായിട്ടഭിഷിക്തനായി വാഴുകയാണെങ്കിലും, ഞാൻ ഇവിടെ നിർജ്ജനവനത്തിൽ കഴിയേണ്ടതായിരിക്കുന്നു. ഇവിടുത്തെ പ്രജകളൊക്കെ എവിടെ

ട്ടായിരിക്കുന്നു എന്നുള്ളതിനെപ്പറ്റി എനിക്കു് ഒരറിവും ഇല്ല. പ്രജകൾ ഉണ്ടെങ്കിലേ രാജത്വത്തിനു സുഖമുള്ളു എന്നു പറയേണ്ടല്ലോ. [ഇവിടെ എന്തു വേണം?]

വജ്രനാഭന്റെ ഈ ചോദ്യത്തിനു സമാധാനം ഉണ്ടാക്കുവാനായി ശ്രീപരീക്ഷിത്തു് ശാണ്ഡില്യമഹർഷിയെ ഉടനെ അവിടേയ്ക്കു് ക്ഷണിച്ചു. ഈ ഋഷിതന്നെയായിരുന്നു പണ്ടു് നന്ദാദികളുടെയും പുരോഹിതൻ. പരീക്ഷിത്തിന്റെ ക്ഷണനം അറിഞ്ഞ ഉടൻ ശാണ്ഡില്യൻ പർണ്ണശാല വിട്ടു പുറപ്പെട്ടു. പുരോഹിതനെത്തിയ ഉടൻ വജ്രനാഭൻ സ്വാഗതസൽകാരാദി ചെയ്തു് അദ്ദേഹത്തെ ഒരു ഉന്നതപീഠത്തിലിരുത്തി. പരീക്ഷിത്താണു് വജ്രനാഭന്റെ അവസ്ഥ ഋഷിയെ ധരിപ്പിച്ചതു്. ശാണ്ഡില്യൻ വളരെ പ്രസന്നതയോടുകൂടി അവരെ സാന്ത്വനപ്പെടുത്തിക്കൊണ്ടു് ഇങ്ങനെ പറഞ്ഞുതുടങ്ങി. [൧൩-൧൪]

ശാണ്ഡില്യൻ പറഞ്ഞു:—ഹേ പ്രിയപരീക്ഷിത്തേ! പ്രിയവജ്രനാഭ! ഈ വ്രജഭൂമിയുടെ രഹസ്യമാണു് ഞാൻ നിങ്ങളോടു പറയാൻ തുടങ്ങുന്നതു്. നിങ്ങൾ മനസ്സിരുത്തി കേൾക്കേണ്ടതാണു്. 'വ്രജ'ശബ്ദത്തിന്റെ അർത്ഥം 'വ്യാപ്തി' എന്നത്രേ. വ്യാപകമായിരിയ്ക്കുന്നതിനാലാണു് ഇതു് 'വ്രജം' എന്നായിത്തീർന്നതും. സത്വം, രജസ്സ്, തമസ്സ്–ഈ മൂന്നു ഗുണങ്ങളേയും അതിശയിച്ചു വിളങ്ങുന്ന പരബ്രഹ്മം മാത്രമാണു് സാക്ഷാൽ വ്യാപകം. അതുനിമിത്തം, പരബ്രഹ്മത്തേയും 'വ്രജം' എന്നു പറയുന്നു. സദാനന്ദസ്വരൂപവും, പരമജ്യോതിർമ്മയവും, ശാശ്വതവുമാണു് ആ പരബ്രഹ്മം. ജീവന്മുക്തന്മാർ പരബ്രഹ്മത്തിൽത്തന്നെ രമിച്ചുവരുന്നവരാകുന്നു. ഈ പരബ്രഹ്മസ്വരൂപമായ

ബ്രജധാമത്തിൽ നന്ദനന്ദനനായ ഭഗവാൻ ശ്രീകൃഷ്ണൻ നിവസിച്ചുവരുകയാണു്. അവിടുത്തെ ഓരോ അവയവവും സച്ചിദാനന്ദസ്വരൂപമത്രേ. ആത്മാവിൽത്തന്നെ ആരമിച്ചുവരുന്നവനും, യാതൊരു കാമനയും സാധിയ്ക്കുവാനായിട്ടില്ലാത്തവനും, [ആപ്തകാമനും] ആകുന്നു തന്തിരുവടി. ഭഗവൽപ്രേമരസത്തിൽ മുങ്ങിപ്പൊങ്ങിത്തുടിച്ചു നീന്തിക്കളിച്ചുവരുന്ന രസികാഗ്രേസരന്മാർ മാത്രമേ, തന്തിരുവടിയുടെ പരമാൎത്ഥം അനുഭവിച്ചറിയുന്നുള്ളു. ഭഗവാൻ ശ്രീകൃഷ്ണന്റെ ആത്മാവു് 'രാധ'യാണു്. ആ ആത്മാവിൽ—രാധയിൽ—രമിച്ചുവരുന്നതുകൊണ്ടുതന്നെയാണു് ഭഗവാനു് 'ആത്മാരാമൻ' എന്ന സ്ഥാനം കിട്ടിയതു്. രഹസ്യമൎമ്മജ്ഞന്മാരായ ജ്ഞാനികളാണു് അവിടുത്തെ ഇങ്ങനെ അറിയുന്നതും. 'കാമ'ശബ്ദത്തിനു് കാമന—ഇച്ഛ എന്നൎത്ഥമാണു്. വ്രജത്തിൽ ഭഗവാന്റെ അഭീഷ്ടവസ്തുക്കൾ—ഗോക്കൾ, ഗോപാലന്മാർ, ഗോപികൾ ഇവരെല്ലാവരുമായി ലീലകൾ ചെയ്യുക ഇത്യാദിയത്രേ. ഇപ്പറഞ്ഞതൊക്കെയും എന്നും തന്നെ ഇവിടെ നിവസിച്ചുവരുന്നതുമുണ്ടു്. ശ്രീകൃഷ്ണനെ 'ആപ്തകാമൻ' എന്നു പറയുന്നതും ഇതിനാലാകുന്നു. ശ്രീകൃഷ്ണഭഗവാന്റെ ഈ ലീല പ്രകൃതിയ്ക്കതീതമായിട്ടുള്ളതാണു്. തന്തിരുവടി ഏതൊരു സമയം പ്രകൃതിയോടുകൂടി ക്രീഡിയ്ക്കുവാൻ തുടങ്ങുമോ, അപ്പോൾ മററുള്ളവരും അവിടുത്തെ ലീലകളെ അനുഭവിച്ചുകൊണ്ടിരിയ്ക്കും. പ്രകൃതിയോടു ചേൎന്നു ഭഗവാൻ നടത്തുന്ന ലീലയിൽ, രജോഗുണവും, സത്വഗുണവും, തമോഗുണവും വഴിയ്ക്കു്, സൃഷ്ടി—സ്ഥിതി—പ്രളയങ്ങളുടെ പ്രതീതി ഉണ്ടാവുന്നു. ഇങ്ങനെ, ഭഗവാനു രണ്ടുതരം ലീലകൾ ഉണ്ടെന്നു മനസ്സിലാക്കണം—

൧. വാസ്തവലീല; ൨. വ്യാവഹാരികലീല. വാസ്തവലീല സ്വസംവേദ്യം മാത്രമാണ്: അതായതു്, ഭഗവാനും ഭഗവന്മയന്മാരായ ഭക്തന്മാൎക്കുംമാത്രം അതറിയാം. ജീവന്മാരുടെ മുമ്പിൽവച്ചു നടക്കുന്ന ലീലകളെ ആണ് വ്യാവഹാരികങ്ങൾ എന്നു പറയുന്നതു്. എന്നാൽ വാസ്തവലീലകൾ കൂടാതെ, വ്യാവഹാരികലീലകൾ സംഭവിക്കുന്നതല്ല. എങ്കിലും, വ്യാവഹാരികലീലയ്ക്കു് വാസ്തവികലീലാരാജ്യത്തു് ഒരിക്കലും പ്രവേശിയ്ക്കുവാൻ കഴിയുകയില്ല. നിങ്ങൾ രണ്ടുഭേദവും കണ്ടുകൊണ്ടിരിയ്ക്കുന്ന ഭഗവല്ലീല, വ്യാവഹാരികലീല മാത്രമാണ്. ഈ ഭൂലോകവും സ്വൎഗ്ഗാദിലോകങ്ങളും, ഭഗവാൻെറ ആ വ്യാവഹാരികലീലകളിൽ പെട്ടതുമാത്രമാണ്. ഈ മധുരാമണ്ഡലവും പൃഥിവീതലത്തിൽ പെട്ടതാണല്ലോ. എന്നാൽ, ഈ 'വ്രജ'ഭൂമിയാകട്ടെ, ഭഗവാൻെറ വാസ്തവലീലകൾ ആരും കാണാത്തവണ്ണം ഗുപ്തരൂപേണ നടന്നുകൊണ്ടിരിയ്ക്കുന്നതും, മധുരാമണ്ഡലാന്തൎഗ്ഗതവും ആകുന്നു. ഭഗവൽപ്രേമംകൊണ്ടു പരിപൂൎണ്ണമായ ഹൃദയത്തോടുകൂടിയ ഭക്തജനങ്ങൾക്കു് ചിലപ്പോഴൊക്കെ, ആ രഹസ്യലീലകളെ ഇവിടെ എങ്ങും കാണാൻ കിട്ടുന്നു. ഇനി, ഇരുപത്തെട്ടാം ദ്വാപരയുഗത്തിൻെറ അവസാനത്തിൽ, ഭഗവാൻെറ രഹസ്യലീലകളെ അനുഭവിയ്ക്കുന്നതിനുള്ള അധികാരികളായ ഭക്തജനങ്ങൾ ഇവിടെ ഒന്നിച്ചുകൂടുമ്പോൾ, ഈയിടെ കുറെക്കാലംമുമ്പു നടന്ന വിധം, ഭഗവാൻ തൻെറ അന്തരംഗപ്രേമഭാജനങ്ങളോടുകൂടി അവതാരഗ്രഹണം ചെയ്യും. അവിടുത്തെ അവതാരത്തിൻെറ ഒരു മുഖ്യപ്രയോജനം, രഹസ്യലീലാധികാരികളായ ഭക്തജനങ്ങൾകൂടി, അന്ത

രംഗപരികരങ്ങളോടു സമ്മിളിതരായി, ലീലാരസം ആസ്വദി യ്ക്കുമാറാകണം എന്നുള്ളതാണു്. ഭഗവാൻ ഇങ്ങനെ അവ താരം സ്വീകരിയ്ക്കുമ്പോൾ, ഭഗവാന്റെ ഭക്തന്മാരും പ്രേമപാത്രങ്ങളുമായ ദേവന്മാർ-ഋഷിമാർ-തുടങ്ങിയവരും അവതാരം കൈക്കൊണ്ടു്, ഭഗവല്ലീലാരസാസ്വാദനം ചെയ്യുന്നതാണു്.— [൫൯-൬൦]

ഈയിടെ ഉണ്ടായ അവതാരത്തിൽ, ഭഗവാൻ തന്റെ പ്രിയന്മാർക്കൊക്കെ അഭീഷ്ടങ്ങൾ നല്കികഴിഞ്ഞ തിന്നശേഷം, അന്തർദ്ധാനംചെയ്തിരിക്കുകയാണു്. ഇതിൽ നിന്നു നിശ്ചിതമായിട്ടറിയാം, മുമ്പു് ഇവിടെ മൂന്നുതരത്തി ലുള്ള ഭക്തജനങ്ങൾ ഉണ്ടായിരുന്നു എന്നു്: ഒട്ടും സംശയി ക്കേണ്ട. ആ മൂന്നു ഭക്തവർഗ്ഗങ്ങളിൽ ൧-ാമത്തേതു്, എന്നും ഭഗവാന്റെ അന്തരംഗപാർഷദന്മാരായിരിക്കുന്നവ രാണു്. അവർക്കു് ഒരിക്കലും ഭഗവാനോടു വേർപെട്ടിരി യ്ക്കലില്ല. രണ്ടാമത്തെ കൂട്ടർ, ഭഗവൽപ്രാപ്തിക്കുതന്നെ ഇച്ഛിച്ചുകൊണ്ടിരിക്കുന്ന ഭക്തന്മാരാണു്; അവർ ഭഗ വാന്റെ 'അന്തരംഗ'ലീലകളിൽ ഭാഗഭാക്കുകളാവണം എന്നു് ആശിക്കുന്നു. മൂന്നാമത്തെ തരക്കാർ ദേവന്മാർ- ഋഷിമാർ മുതൽപേരാണു്. ഇവരിൽ, ദേവാംശഭൂത രായി അവതരിച്ചിട്ടുള്ളവരെ, ഭഗവാൻ മുമ്പേതന്നെ വ്രജഭൂ മിയിൽനിന്നു നീക്കി, ദ്വാരകാനഗരത്തിൽ ആക്കിയിരുന്നു. അനന്തരം, ഋഷിശാപംനിമിത്തം യദുവംശത്തെ സംഹരി ക്കാനായി, സാംബന്റെ ഉദരത്തിൽനിന്നു് ഉലക്ക ഉദ്ഭവി പ്പിക്കുകയും, ആ ഇരുമ്പുലക്കപ്പൊടിയെല്ലാം എരപ്പുല്ലായിട്ടു മുളച്ചു്, ആ പുല്ലിനെ ആയുധമാക്കികൊണ്ടു് യദുവംശക്കാ രാകെ, പ്രഭാസക്ഷേത്രത്തിൽവച്ചു് തമ്മിൽ തമ്മിൽ കല

ഹരിച്ചുകൊണ്ടുവരുന്നതും, മരിച്ചുപോവുകയും ചെയ്തിരിക്കുന്നു. ഈ സംഭവം, യദുകുലത്തിൽ പിറന്നിട്ടുള്ള ദേവന്മാരെയൊക്കെ, തിരിയെ സ്വർഗ്ഗത്തിലയച്ചു് താന്താങ്ങളുടെ അധികാരങ്ങളിൽത്തന്നെ സ്ഥാപിക്കുന്നതിനായി ഭഗവാൻ കാണിച്ച ഒരു കൗശലമാണു്: അവിടുന്നങ്ങനെ സ്ഥാപിക്കുകയും ചെയ്തു. ഭഗവൽപ്രാപ്തിമാത്രകാമന്മാരായ ഭക്തന്മാരെയെല്ലാം ഭഗവാൻ പ്രേമാനന്ദസ്വരൂപന്മാരാക്കി, തന്റെ അന്തരംഗഭൂതരായ നിത്യപാർഷദന്മാരുടെ കൂട്ടത്തിൽ കൂട്ടിക്കഴിഞ്ഞിരിക്കുന്നു. പിന്നെ, ഭഗവാന്റെ നിത്യപാർഷദന്മാരുണ്ടു്: അവർ, ഈ വ്രജഭൂമിയിൽ ഗൂഢമായി നടക്കുന്ന നിത്യഭഗവല്ലീലകളിൽ പങ്കുകാരായിക്കൊണ്ടു്, ഇവിടെത്തന്നെ എന്നും കുടികൊള്ളുന്നു എങ്കിലും, അവരെ കാണാൻ അധികാരികളല്ലാത്ത അപൂർണ്ണന്മാർക്കു് സ്വന്തം ദർശനം അവർ നല്കുന്നില്ല. ഭഗവാന്റെ വ്യാവഹാരികലീലകളിൽ ഇരിക്കുന്നവർ, തന്തിരുവടിയുടെ നിത്യലീലകളെ കാണാൻ അധികാരമുള്ളവരല്ല. അതുകൊണ്ടു്, ഇവിടെ വരുന്നവർക്കെല്ലാം, എങ്ങും എപ്പോഴും നിർജ്ജനവനത്തിന്റെ അനുഭവമേ ഉണ്ടാവുകയുള്ളൂ. കാരണം—വ്യാവഹാരികലീലക്കാർ വാസ്തവികലീലക്കാരെ കാണ്മാൻ അധികാരികൾ അല്ലെന്നുള്ളതുതന്നെ. അതു പറഞ്ഞുതന്നുവല്ലോ.— [൩൧—൩൭]

ഹേ! വജ്രനാഭ! ഇതിനെപ്പററി അങ്ങൊട്ടും ചിന്താക്ലേശം അനുഭവിക്കേണ്ട. ഞാൻ പറയുന്നതനുസരിച്ചു്, അങ്ങുന്നിവിടെ ധാരാളം ഗ്രാമങ്ങൾ തീർപ്പിക്കുക. അങ്ങയ്ക്കുഭീഷ്ടസിദ്ധിവരും ഇതുകൊണ്ടു്. ശ്രീകൃഷ്ണഭഗവാൻ എവിടെയെവിടെ ഏതേതുലീലകൾ ചെയ്തുവോ, അതാതു

സ്ഥാനത്തിന്നു് അതാതു പേരുകൊടുത്തു് അങ്ങു് അനേകം ഗ്രാമങ്ങൾ തയ്യാറാക്കിയ്ക്കുക. പുണ്യഭൂമിയായ 'വ്രജ'ത്തെ ശുശ്രൂഷിയ്ക്കുയും പാലിക്കയും ചെയ്യേണ്ടതു് ഈവിധത്തിലാണു്. ഇങ്ങനെ വാഴണം അങ്ങുന്നു്. ഗോവർദ്ധനം, ദീർഘപുരം, മഥുരാ, ഗോകുലം, നന്ദിഗ്രാമം, ബൃഹൽസാനു തുടങ്ങിയ സ്ഥാനങ്ങളിലൊക്കെ അങ്ങയ്ക്കു പാർക്കുവാനുള്ള കൊട്ടാരങ്ങൾ പണിയിക്കണം. അങ്ങുന്നു് അവിടവിടെ ഇരുന്നു്, ഭഗവല്ലീലാസ്ഥാനങ്ങളായ നദികൾ, പർവ്വതങ്ങൾ, ഗുഹകൾ, തടാകങ്ങൾ, കുണ്ഡങ്ങൾ, നികുഞ്ജങ്ങൾ, വനങ്ങൾ മുതലായവയെ സേവിക്കണം. ഇങ്ങനെ ചെയ്താൽ, അങ്ങയുടെ രാജ്യത്തു് പ്രജകൾ എല്ലാം ബഹുസമ്പന്നരായിത്തീരും; അങ്ങയ്ക്കും അതീവ സന്തുഷ്ടി ലഭിക്കും. ഈ വ്രജഭൂമി സച്ചിദാനന്ദസ്വരൂപിണിയാണു്. ഇതിലെ ഓരോ തരിയിലും ഭഗവാൻ ശ്രീകൃഷ്ണൻ രമിച്ചുകൊണ്ടാണിരിക്കുന്നതു്. അതുകൊണ്ടു്, സർവ്വാത്മനാ അങ്ങുന്നു് ഈ ഭൂമിയെ സേവിച്ചുകൊണ്ടിരിക്കതന്നെ വേണം. ഞാനങ്ങയെ ആശീർവ്വദിച്ചുകൊള്ളുന്നു. എന്റെ ഈ അനുഗ്രഹവശാൽ അങ്ങയ്ക്കു് ഭഗവല്ലീലാസ്ഥാനങ്ങൾ ഏതൊക്കെയാണെന്നു് ശരിയ്ക്കറിയുമാറാകും. ഹേ വജ്രനാഭ! ഇനിയും ഒരു വലിയ കാര്യം ഞാൻ പറഞ്ഞുതരാം: ഇങ്ങനെ ഈ വ്രജഭൂമിയെ ഭജിച്ചുകൊണ്ടു കഴിയാൻ സംഗതിയാവുമ്പോൾ, ഒരുദിവസം അങ്ങയ്ക്കു് ഉദ്ധവമഹാശയനെ കാണ്മാനും ഇടവരും. അപ്പോഴാ; അങ്ങയ്ക്കും അങ്ങയുടെ മാതാവിന്നും, ഈ വ്രജഭൂമിയുടേയും ഭഗവല്ലീലകളുടേയും രഹസ്യങ്ങൾ, ശ്രീമദുദ്ധവനിൽനിന്നു് അധികമധികം അറിയുവാനും സംഗതി ലഭിയ്ക്കും.— [൩൬—൪൧]

ശാണ്ഡില്യമുനിവരൻ അവരെ രണ്ടുപേരേയും ഇങ്ങനെ ഉപദേശിച്ചുകേൾപ്പിച്ചിട്ടു്, ശ്രീകൃഷ്ണഭഗവാനെ സ്മരിച്ചുംകൊണ്ടു്, തന്റെ പർണ്ണശാലയിലേയ്ക്കു പോയി. ഋഷിവാക്യങ്ങൾ കേട്ടുകേട്ടു്, പരീക്ഷിത്തും വജ്രനാഭനും വളരെ പ്രസന്നരാവുകയും ചെയ്തു.— [൪൨]

---

# രണ്ടാം അധ്യായം

## യമുനയും ശ്രീകൃഷ്ണപത്നിമാരും തമ്മിലുള്ള സംവാദവും, കീർത്തനോത്സവത്തിനിടയ്ക്കു് ഉദ്ധവൻ പ്രത്യക്ഷപ്പെടുന്നതും.

ഋഷികൾ ചോദിച്ചു:—സൂതമഹാശയ! ഇനി അങ്ങുന്നു് ഞങ്ങൾക്കിതു പറഞ്ഞുതരണം: ശാണ്ഡില്യൻ പരീക്ഷിത്തിനോടും വജ്രനാഭനോടും ഇങ്ങനെ പറഞ്ഞിട്ടു പോയതിനുശേഷം, ആ രണ്ടുപേരും എന്തൊക്കെയാണു് ചെയ്തതു്? എങ്ങനെയൊക്കെയാണു് ചെയ്തതു്?— [൧]

സൂതൻ പറയാൻ തുടങ്ങി:—പരീക്ഷിത്തുമഹാരാജാവു്, ഭഗവാൻ ശ്രീകൃഷ്ണൻ ജീവിപ്പിച്ചെടുത്ത മഹാശയനായിരുന്നുവല്ലോ. അപ്പോൾ, ഭഗവാന്റെ പ്രപൗത്രനായ വജ്രനാഭനുവേണ്ടി, അദ്ദേഹം എന്തുതന്നെ ചെയ്യുമായിരുന്നില്ല! ഭൂമണ്ഡലത്തിന്റെ മുഴുവൻ ചക്രവർത്തിയുമായിരുന്നു പരീക്ഷിത്തു്: അദ്ദേഹത്തിന്റെ ആജ്ഞയ്ക്കു് എവിടെയെങ്കിലും ഭംഗം വരുക ഉണ്ടാകുമോ! ഇന്ദ്രപ്രസ്ഥത്തിൽ പാർത്തിരുന്ന വലിയ വലിയ വണിക്കുകളെ ആയിരക്കണ

ക്കിന്ന മഥുരയിൽ വരുത്തി, അവിടുത്തെ സ്ഥിരവാസിക
ളാക്കി പരീക്ഷിത്തു്. ഇതിന്നും പുറമേ, മഥുരാരാജ്യത്തു്
പാത്തിരുന്ന ബ്രാഹ്മണരേയും പ്രാചീനവാനരന്മാരേയും
അദ്ദേഹം ക്ഷണിച്ചു് മഥുരാനഗരിയിൽ വരുത്തി. അവർ
വലിയ ഭഗവദ്ഭക്തന്മാരായിരുന്നു. യോഗ്യതാനുസാരേണ
അവരെയെല്ലാം മഥുരാനഗരിയിൽ പാൎപ്പിക്കയും ചെയ്തു.
ഇങ്ങനെ പരീക്ഷിത്തിൻെറ സാഹായ്യവും, ശാണ്ഡില്യന്റെ
ഉപദേശവും അനുസരിച്ചുംകൊണ്ടു്, വജ്രനാഭൻ, ഭക്തരായ
ഗോപ—ഗോപീജനങ്ങളോടുകൂടി ഭഗവാൻ ക്രീഡിച്ചി
രുന്ന സ്ഥാനങ്ങൾ ഏതൊക്കെയാണെന്നു് അന്വേഷിക്ക
വാൻ തുടങ്ങി. അതാതുസ്ഥാനങ്ങളെ ശരിയായിട്ടറിഞ്ഞ
തിനുശേഷം, അതാതു ലീലയ്ക്കനുസരിച്ചുതന്നെ, അതാതു
സ്ഥാനങ്ങൾക്ക നാമകരണം ചെയ്തു. അവിടവിടെ
ഭഗവാൻെറ ലീലാവിഗ്രഹങ്ങളെ സ്ഥാപിക്കകയും ചെയ്തു.
അതാതു സ്ഥലങ്ങളിൽ എല്ലാം, അനേകം ഗ്രാമങ്ങളും
കെട്ടിച്ചു. പിന്നെ, ഓരോരോ സ്ഥാനങ്ങളിൽ ഭഗ
വാൻെറ തിരുനാമത്തിൽ ഓരോ കണ്ഡങ്ങളും കൂപ
ങ്ങളും ഉണ്ടാക്കിച്ചു. വള്ളിക്കുടിലുകൾ, പൂന്തോട്ടങ്ങൾ
മുതലായവ വച്ചുപിടിപ്പിച്ചു വളൎത്തി. ശ്രീപരമശിവൻ
മുതലായ ദേവന്മാരെ പ്രതിഷ്ഠിപ്പിച്ചു. ഗോവിന്ദദേവൻ—
ഹരിദേവൻ മുതലായ പേരുകളിൽ ഭഗവാൻെറ വിഗ്രഹ
ങ്ങളേയും സ്ഥാപിപ്പിച്ചു. ഈ ശുഭകൎമ്മങ്ങളെല്ലാം
വഴിക്കു്, വജ്രനാഭൻ തൻെറ രാജ്യത്തു് എങ്ങുംതന്നെ,
ശ്രീകൃഷ്ണഭക്തിയെ പ്രചരിപ്പിച്ചു. അതിൽ അദ്ദേഹം
അത്യന്തം സന്തുഷ്ടനമായി. അദ്ദേഹത്തിൻെറ പ്രജക
ൾക്കും വലിയ സുഖം കിട്ടി. അവർ എപ്പോഴുംതന്നെ

ഭഗവാന്റെ മധുര-മധുരനാമങ്ങളേയും, മഹത്തരലീലകളേയും കീർത്തിച്ചുകൊണ്ടു കഴിഞ്ഞുവന്നു. അതിലവക്ക് പരമാനന്ദസമുദ്രസ്നാനം സർവ്വദാ സിദ്ധിച്ചുകൊണ്ടിരുന്നു. വജ്രനാഭന്റെ രാജവാഴ്ചയെ അവരെല്ലാം വളരെ പ്രശംസിയ്ക്കുകയും ചെയ്തു. [൨-൭]

ഇനി ഒരു ദിവസത്തെ കഥ—ഭഗവാൻ ശ്രീകൃഷ്ണന്റെ പത്നിമാരായ പതിനാറായിരം റാണിമാരുംകൂടി, യമുനാതടത്തിൽ സ്നാനത്തിനായിട്ടുപോയി. അവരെല്ലാം എപ്പോഴും ഭഗവദ്വിരഹത്താൽ വ്യാകുലരായിക്കഴിയുകയായിരുന്നു. ശ്രീ യമുനയും ഭഗവാന്റെ പത്നിയായിരുന്നുവല്ലോ. ആ യമുനയ്ക്കുമാത്രം ഭഗവദ്വിരഹത്തിന്റെ വേദനയോ വിക്ലബതയോ തീരെ ഉണ്ടായിരുന്നില്ല. എന്നുതന്നെയുമല്ല; യമുന വളരെ പ്രസന്നയായിരിയ്ക്കുന്നുവെന്നും ശ്രീകൃഷ്ണപത്നിമാർ കണ്ടു. യമുന ആന്തരമായി ആനന്ദത്തുന്ദിലയായിട്ടുതന്നെ കഴിയുന്നുവെന്നും അവരറിഞ്ഞു. സപത്നിയുടെ ഈ സന്തോഷം കണ്ടിട്ട് അവക്ക് അസൂയയല്ല ഉണ്ടായതു്. അവർ വിനയത്തോടെ യമുനയോടു ചോദിച്ചു.— [൮]

ശ്രീകൃഷ്ണപത്നികളുടെ ചോദ്യം:—ഹേ സഹോദരി! കാളിന്ദി! ഞങ്ങളെല്ലാവരേയുംപോലെ നീയും ഭഗവാൻ ശ്രീകൃഷ്ണന്റെ ധർമ്മപത്നിയാണല്ലോ. ഭഗവദ്വിരഹത്തീയിൽ എരിഞ്ഞുകൊണ്ടാണ് ഞങ്ങൾ കഴിയുന്നതു്. ഞങ്ങളുടെ മനസ്സ് ആ വിരഹവേദനനിമിത്തം വിണ്ടുവിണ്ടാണ് വരുന്നതു്. എന്നാൽ, നിന്റെ മട്ടെല്ലാം മാറിക്കാണുന്നു. നീയ് പ്രസന്നയായിരിയ്ക്കുന്നു. ഇതിനെന്താ കാരണം? കനിഞ്ഞു പറഞ്ഞു തന്നാലും!— [൯]

സപത്നിമാരുടെ ചോദ്യം കേട്ടപ്പോൾ യമുനയ്ക്കു ചിരിവന്നുപോയി. എങ്കിലും, തന്റെ പ്രിയതമന്റെ പത്നി

മാരാണല്ലോ ഇവരും; അപ്പോൾ എന്റെ സഹോദരിമാരുമാണല്ലോ—എന്നോർത്തപ്പോൾ യമുനയുടെ ഹൃദയം അലിഞ്ഞുപോയി; ദയ വഴിഞ്ഞുപോയി. എന്നിട്ടവൾ ഇങ്ങനെ പറഞ്ഞു— [൧൦]

യമുന പറഞ്ഞു:—ഭഗവാൻ ശ്രീകൃഷ്ണൻ 'ആത്മാരാമൻ' ആയിരിയ്ക്കുന്നതു്, തന്റെ ആത്മാവിൽത്തന്നെ രമണംചെയ്യുന്നതു നിമിത്തമാണു്. അവിടത്തെ ആത്മാവാകട്ടെ 'ശ്രീ രാധാദേവി'യത്രേ. ഞാൻ ഒരു ദാസിയുടെ നിലയിൽ ശ്രീ രാധയെ പരിചരിച്ചുകൊണ്ടിരിയ്ക്കുന്നു. ശ്രീ രാധാദേവിയെ സേവിച്ചുവരുന്നതിന്റെ ഫലംതന്നെയാണു് എന്റെ ഈ പ്രസന്നത. ശ്രീ രാധാദാസ്യത്തിന്റെ പ്രഭാവംകൊണ്ടു്, ഭഗവദ്വിരഹം എന്നെ അല്പവും ദുഃഖിപ്പിയ്ക്കുന്നില്ല—സ്പർശിയ്ക്കുന്നതേ ഇല്ല! ശ്രീകൃഷ്ണഭഗവാന്റെ റാണിമാർ എല്ലാവരുംതന്നെ, ശ്രീ രാധാദേവിയുടെ അംശഭൂതരാണു്. ശ്രീരാധാദേവിയും ശ്രീകൃഷ്ണഭഗവാനും അന്യോന്യം സമ്മിളിതരായിരിയ്ക്കുകയാണു് എപ്പോഴും—അവർ നിത്യസംയുക്തരാണു് എന്നർത്ഥം. അതിനാൽ, ശ്രീരാധയുടെ രൂപത്തിങ്കൽ അംശഭൂതരായി വർത്തിയ്ക്കുന്ന അന്യഭഗവൽപത്നിമാർക്കും, വാസ്തവത്തിൽ ഭഗവാനോടു നിത്യസംയോഗം സിദ്ധമാണു്. ശ്രീകൃഷ്ണൻതന്നെ രാധ; രാധതന്നെ ശ്രീകൃഷ്ണൻ! അവരുടെ അന്യോന്യപ്രേമം തന്നെയാണു് 'മുരളി'. ശ്രീ രാധയുടെ പ്രിയസഖിയായ ചന്ദ്രാവലി, ശ്രീകൃഷ്ണതൃപ്പാദങ്ങളിലെ നഖങ്ങളാകുന്ന ചന്ദ്രമസ്സുകളെ സേവിയ്ക്കുന്നതിൽ തൽപരയാകയാലാണു് 'ചന്ദ്രാവലി' എന്ന പേർ നേടിയതു്. ശ്രീ രാധയേയും ശ്രീകൃഷ്ണനേയും സേവിയ്ക്കുന്നതിൽ അവൾക്കു് അളവി

ല്ലാത്ത ആസക്തിയാണു്; ആവേശമാണു്. അതിനാൽ അവരം മററൊരു രൂപവും കൈക്കൊള്ളുന്നില്ല. ഞാൻ, ശ്രീ രാധയിൽത്തന്നെ രുക്മിണീപ്രഭൃതികരം ലയിച്ചതു കണ്ടിരിയ്ക്കുന്നു. വാസ്തവത്തിൽ നിങ്ങരംക്കും ശ്രീകൃഷ്ണനിൽ നിന്നു വിരഹം വന്നിട്ടില്ലെന്നുള്ളതു നിസ്സംശയമത്രേ. പക്ഷേ, ഇപ്പറഞ്ഞ രഹസ്യങ്ങരം ഒന്നും നിങ്ങളാരും ഇന്നേരത്തിൽ അറിയാത്തതുകൊണ്ടു്, തങ്ങരം വളരെ വ്യാകലിതരാണെന്നു വിചാരിച്ചുകൊള്ളുന്നു. ഈവിധത്തിൽത്തന്നെയാണു്, പണ്ടു് അക്രൂരൻ നന്ദിഗ്രാമത്തിൽ വന്നു് ഭഗവാനെയുംകൊണ്ടു് മഥുരയിലേയ്ക്കു പോയപ്പോരം, ഗോപസ്ത്രീകരംക്കു തോന്നിപ്പോയ ഭഗവദ്വിരഹവേദനയും. അതും വാസ്തവവിരഹമായിരുന്നില്ല; വിരഹാഭാസമായിരുന്നു എന്നത്ഥം. ഈ പരമാത്ഥം അറിയാതിരുന്നിടത്തോളംകാലം അവക്കു വലിയ കഷ്ടംതന്നെയായിരുന്നു. എന്നാൽ പിന്നീടു് ഉദ്ധവൻവന്നു് പരമാത്ഥം ധരിപ്പിച്ചപ്പോരം, അവർ ഈ വസ്തുത മനസ്സിലാക്കുകയും ചെയ്തു. ഗോപിമാരുടെ അന്നത്തെ ഭഗവദ്വിരഹത്തെ 'വിരഹാഭാസം' എന്നാണു് ഉദ്ധവൻ പറഞ്ഞതു്. വസ്തുതയിൽ, ഭഗവാനോടു നിത്യസംയുക്തരായിരുന്നു ഗോപിമാർ. അതുപോലെ, നിങ്ങരംക്കും ഉദ്ധവദേവനോടു് സംബന്ധിക്കുവാൻ ഇടവരുകയാണെങ്കിൽ അപ്പോരം നിങ്ങളെല്ലാവരും, സ്വപ്രിയതമനായ ശ്രീകൃഷ്ണഭഗവാനോടുകൂടി നിത്യവിഹാരം ചെയ്യുന്ന സുഖത്തിന്നു പാത്രീഭൂതരായിത്തീരും.— [൧൧—൧൭]

സൂതൻ പറയുന്നു:—ഹേ ഋഷിമാരേ! ശ്രീകാളിന്ദി ഇങ്ങനെ പറഞ്ഞു മനസ്സിലാക്കിയപ്പോരം, ഭഗവൽപത്നി

മാരെല്ലാം, സർവ്വദാ പ്രസന്നയായിക്കഴിയുന്ന കാളിന്ദിയോടു വീണ്ടും പറയാനാരംഭിച്ചു. ഏതൊരു ഉപായത്താലാണു് ഉദ്ധവദേവനെ കണ്ടുകിട്ടാൻ സാധിക്കുക എന്നറിയുവാനായിരുന്നു ഭഗവൽപത്നിമാൎക്കു് അപ്പോൾ അതിരറ്റ അഭിലാഷം. അതു സാധിച്ചാൽ, സ്വന്തം പ്രിയതമനോടു നിത്യസംഗം ലഭിയ്ക്കുമല്ലോ എന്നായിരുന്നു അവരുടെ ലക്ഷ്യം.— [൧൮]

ശ്രീകൃഷ്ണപത്നിമാർ പറഞ്ഞു:—ഹേ സഖി! നിന്റെ ജീവിതംതന്നെ അത്യന്തം ധന്യം! സ്വന്തം പ്രാണനാഥന്റെ വിരഹം നിനക്കു് ഒരിക്കലും അനുഭവിക്കേണ്ടിവരുന്നില്ലല്ലോ! ഏതൊരു രാധാദേവിയുടെ കാരുണ്യത്താൽ നിനക്കു് അഭീഷ്ടസിദ്ധി കൈവന്നിരിക്കുന്നുവോ, ആ രാധാറാണിയുടെ ദാസിമാരായിച്ചമഞ്ഞിരിക്കുന്നു ഞങ്ങളും ഇപ്പോൾ. എന്നാൽ, ശ്രീമദുദ്ധവന്റെ സന്ദർശനംകൊണ്ടു മാത്രമേ ഞങ്ങൾക്കു സർവ്വാഭീഷ്ടസിദ്ധി വരൂ എന്നാണല്ലോ നീയിപ്പോൾ പറഞ്ഞതു്. അതുകൊണ്ടു്, അദ്ദേഹത്തെ ഉടനേ കണ്ടുകിട്ടാനുള്ള വഴിയുംകൂടി നീയ് പറഞ്ഞുതന്നാലും!— [൧൯—൨൦]

സൂതൻ പറയുന്നു:—ശ്രീകൃഷ്ണപത്നിമാർ യമുനയോടു് ഇങ്ങനെ പറഞ്ഞപ്പോൾ, യമുന ഭഗവാന്റെ ആ ൧൬— കലകളേയും അനുസ്മരിച്ചുംകൊണ്ടു് അവരോടു പറഞ്ഞുതുടങ്ങി—"ഉദ്ധവദേവൻ ശ്രീകൃഷ്ണഭഗവാന്റെ മന്ത്രി ആയിരുന്നുവല്ലോ. സ്വന്തം പരമധാമത്തിലേയ്ക്കു ഭഗവാൻ എഴുന്നരുളാറായപ്പോൾ, അവിടുന്നു് മന്ത്രിയായ ഉദ്ധവനോടു പറഞ്ഞതു് ഇതാണു്: "ഹേ ഉദ്ധവ! സാധന (തപസ്സ്) നടത്തേണ്ടുന്ന സ്ഥലം ശ്രീബദരികാശ്രമം

ആണ്. അതുകൊണ്ട് അങ്ങ് സ്വന്തം സാധന പൂർത്തിയാക്കുവാൻ അങ്ങോട്ടു പോയ്ക്കൊള്ളുക." ഭഗവാന്റെ ഈ ആജ്ഞയനുസരിച്ച് ഉദ്ധവർ ഇപ്പോഴും ബദരികാശ്രമത്തിൽ തന്റെ സ്വന്തംവേഷത്തോടേതന്നെ കുടികൊള്ളുന്നുണ്ട്. അവിടെച്ചെല്ലുന്ന ജിജ്ഞാസുക്കളായ ഭക്തന്മാക്ക്, ഭഗവാൻ ഉദ്ധവനുപദേശിച്ചുകൊടുത്ത ജ്ഞാനം മുഴുവൻ ഉദ്ധവൻ ഉപദേശിച്ചുവരുന്നതും ഉണ്ട്. സാധനയുടെ ഫലരൂപമായ ഭൂമിയാണ് 'വ്രജഭൂമി'; ഇതിനെ ഇതിന്റെ രഹസ്യങ്ങളോടുകൂടിത്തന്നെ, ഭഗവാൻ പണ്ട് ശ്രീഉദ്ധവനു കൊടുത്തിരുന്നു. എന്നാൽ ആ ഫലഭൂമി, ഇവിടെനിന്ന് ഭഗവാന്റെ അന്തർദ്ധാനത്തോടുകൂടിത്തന്നെ, സ്ഥൂലദൃഷ്ടികൾക്കു കാണുവാൻ വയ്യാത്തവിധത്തിലായിക്കഴിഞ്ഞിട്ടുണ്ട്. അതുനിമിത്തം, ഉദ്ധവനേയും ഇപ്പോൾ ഇവിടെ പ്രത്യക്ഷമായിക്കാണ്മാൻ സാധിക്കുകയില്ല. എങ്കിലും, ഒരു സ്ഥാനത്ത് ഉദ്ധവദേവനെ കണ്ടുകിട്ടുവാൻ സാധ്യത ഇല്ലെന്നില്ല. ഗോവർദ്ധനപർവ്വതത്തിന്റെ അടുക്കൽ, ഭഗവാന്റെ ലീലാസഹചരികളായ ഗോപിമാർ കളിച്ചിരുന്ന ഒരു സ്ഥാനമുണ്ട്. അവിടെ വല്ല വല്ലിയുടേയോ, ചെടിയുടേയോ മുളയുടേയോ മറ്റോ രൂപത്തിൽ ഉദ്ധവർ അവശ്യം പാർക്കുന്നുണ്ടാവും. ലതാരൂപത്തിൽ അദ്ദേഹം പാർക്കുന്നതിന്റെ ഉദ്ദേശ്യം, ഭഗവാന്റെ പ്രിയതമകളായ ഗോപിമാരുടെ പാദധൂളി ലതയിൽ പറ്റിപ്പിടിച്ചിട്ടുണ്ടാവും എന്നുള്ള ഭക്തിഭാവനയാണ്. ഭഗവാൻ തന്റെ ഉത്സവസ്വരൂപത്തെ ഉദ്ധവനു നല്കിയിട്ടുണ്ടെന്നുള്ളതും, സംശയമററ വസ്തുതയാണ്. ഭഗവാന്റെ ഉത്സവം, ഉദ്ധവദേവന്റെ അംഗമത്രേ. ആ ഉത്സവ

ത്തോട്ട വേർപെട്ടിരിക്കാൻ ഉദ്ധവന്നു സാധ്യമല്ല. അതു കൊണ്ടു്—നിങ്ങൾ ഒരു കാര്യം ചെയ്യിൻ! വജ്രനാഭനേയും കൂട്ടിക്കൊണ്ടു് നിങ്ങൾ അങ്ങോട്ടു പോകുവിൻ! അവിടെ "കുസുമസരോവര" ത്തിന്റെ അടുക്കൽ ഇരിക്കുവിൻ! എന്നിട്ടു്, ഭഗവദ്ഭക്തന്മാരുടെ ഒരു വലിയ സമൂഹത്തെ ഒന്നിച്ചുകൂട്ടി, വീണാ–വേണു–മൃദംഗാദിവാദ്യവിശേഷങ്ങളോടുംകൂടി,ഭഗവന്നാമസങ്കീർത്തനവും,ഭഗവല്ലീലാപ്രവചനങ്ങളും, ഭഗവത്സംബന്ധങ്ങളായ കാവ്യകഥാനകങ്ങളുടെ ശ്രവണവും, ഭഗവദ്ഗുണാനുവർണ്ണനമയങ്ങളായ മഹനീയഗാനങ്ങളുടെ ആലാപവും നടത്തിക്കൊണ്ടു്—ഇങ്ങനെ ഒരു ഭഗവന്മഹോത്സവം സാധിക്കുവിൻ! അപ്പോൾ ആ മഹോത്സവത്തിനിടയ്ക്കു് ഉദ്ധവദേവൻ പ്രത്യക്ഷപ്പെടാതിരിക്കയില്ല; നിശ്ചയംതന്നെ. ഉദ്ധവൻ മാത്രമേ നിങ്ങളുടെയെല്ലാം മനോരഥം സാധിച്ചുതരുന്നതിന്നു കഴിയുകയുമുള്ളു."— [൨൮—൨൯]

സൂതൻ പറയുന്നു:—യമുനാദേവി പറഞ്ഞതെല്ലാം കേട്ടു കഴിഞ്ഞപ്പോൾ, ശ്രീകൃഷ്ണപത്നിമാർക്കൊക്കെ വലിയ സന്തോഷമായി. അവർ യമുനയേ നമസ്കരിച്ചു. എന്നിട്ടവിടെ നിന്നുപോയി, വജ്രനാഭനോടും പരീക്ഷിത്തിനോടും—ഈ സംഗതികളൊക്കെ പറഞ്ഞു. ഇതെല്ലാം കേട്ടപ്പോൾ പരീക്ഷിത്തിന്നു് പരമപ്രീതിയുണ്ടായി. ഉടനേ തന്നെ അദ്ദേഹം വജ്രനാഭനേയും, ശ്രീകൃഷ്ണപത്നിമാരേയും കൂട്ടിക്കൊണ്ടു് മുൻപറഞ്ഞ സ്ഥാനത്തു ചെന്നുചേർന്നു. താമസിയാതെ തന്നെ, യമുനാദേവി പറഞ്ഞപ്രകാരമെല്ലാം വട്ടം കൂട്ടി, ശ്രീകൃഷ്ണസങ്കീർത്തനോത്സവം ആരംഭിച്ചു ഗോവർദ്ധനപർവ്വതത്തിന്റെ അടുക്കൽ, വൃന്ദാവന

ത്തിനിടയ്ക്ക് ആണ് ഈ കീർത്തനോത്സവം തുടങ്ങിയത്. അവിടെയുള്ള "കുസുമസരോവരം" ആണ് ശ്രീകൃഷ്ണസഖികളുടെ വിഹാരസ്ഥലമായിരുന്നത്. വൃഷഭാനുപുത്രിയായ ശ്രീരാധാദേവിയുടേയും, ആ ദേവിയുടെ പ്രിയതമനായ ശ്രീകൃഷ്ണഭഗവാൻേറയും ക്രീഡാകടീരമായിരുന്ന ആ സ്ഥലത്ത് ശ്രീകൃഷ്ണസങ്കീർത്തനം തിമിർത്തുവശായപ്പോൾ, ആ സ്ഥലം പരമശോഭനമായിത്തീൎന്നു. അവിടെക്കൂടിയിരുന്ന ഭക്തജനങ്ങളെല്ലാം അത്യന്തം ഏകാഗ്രഹൃദയരായി. അവരുടെ കണ്ണും മനസ്സും മററങ്ങും, മററൊന്നിലും ചെല്ലാത്തതായി. അങ്ങനെ ആ സങ്കീർത്തനം അത്യുച്ചദശയിൽ നടന്നുകൊണ്ടിരിക്കെ, എല്ലാവരും കാണത്തക്കവണ്ണം അവിടെയുള്ള തൃണഗുല്മലതാദികളുടെ ഇടയ്ക്കുനിന്ന് ശ്രീഉദ്ധവൻ പൊന്തിവന്ന്, എല്ലാവരുടേയും മുമ്പിലായിട്ടു നിന്നു! ഉടലാകെ കറുത്ത നിറം; അതിൽ ഒന്നാംതരം മഞ്ഞപ്പട്ട് ധരിച്ചിരിക്കുന്നു. കഴുത്തിൽ വനമാലയും, കുന്നിക്കുരുമാലയും അണിഞ്ഞിട്ടും ഉണ്ടായിരുന്നു ശ്രീഗോപീവല്ലഭനായ ശ്രീകൃഷ്ണഭഗവാൻെറ മധുരലീലകളെ കീർത്തിക്കുന്ന ഗാനങ്ങളെ ഇടവിടാതെ പാടിക്കൊണ്ടിരുന്നതാനും! ഉദ്ധവൻെറ ഈ പ്രത്യക്ഷീഭാവത്തിനു ശേഷം ആ സങ്കീർത്തനോത്സവത്തിൻെറ ശോഭ ശതഗുണീഭവിച്ചു. സ്ഫടികമണികൾകൊണ്ടു നിർമ്മിച്ച മണിമാളികയുടെ പുറത്ത് പൂനിലാവു പരക്കുമ്പോഴുണ്ടാവുന്ന അഴകും ശോഭയും അന്യാദൃശമാണല്ലോ; അതുപോലെയായി അപ്പോൾ ആ കീർത്തനോത്സവം!! സകലജനങ്ങളും അപ്പോൾ സർവ്വവും മറന്ന് ആനന്ദസന്ദോഹസമുദ്രത്തിൽ മുങ്ങിമറിയുകയായി! ആ പരമാനന്ദലഹരി

കുറെ നേരത്തേയ്ക്കു നിലനിന്നു. അനന്തരം അവരുടെ ചേതന ആ ദിവ്യലോകത്തിൽനിന്നു താഴത്തിറങ്ങിയപ്പോൾ, അതായതു് അവർക്കു് സ്വബോധം ശരിക്കുണ്ടായപ്പോൾ, ഉദ്ധവദേവൻ ശ്രീകൃഷ്ണഭഗവത്സ്വരൂപത്തിൽനില്ക്കുന്നതു് അവരെല്ലാവരും അറിഞ്ഞു കണ്ടു! അപ്പോൾ സ്വമനോരഥം സിദ്ധമായെന്നറിഞ്ഞു് അവർ അതീവ സന്തുഷ്ടരായി. ശ്രീഉദ്ധവദേവനെ അവരെല്ലാവരും വഴിപോലെ പൂജിച്ചു സൽക്കരിക്കുകയും ചെയ്തു.—
[൨൮—൩൭]

---

# മൂന്നാം അധ്യായം

ശ്രീമദ്ഭാഗവതത്തിന്റെ പാരമ്പര്യം തന്മാഹാത്മ്യവും—ഭാഗവതശ്രവണംകൊണ്ടു്, ശ്രോതാക്കൾ ഭഗവാന്റെ ധാമത്തെ പ്രാപിക്കുന്നതും.

സൂതൻ പറയുന്നു:—അവിടെക്കൂടിയിരുന്ന സകലരും ശ്രീകൃഷ്ണകീർത്തനതൽപരരായിരിക്കുന്നതു കണ്ടു്, ഉദ്ധവർ അവരെയെല്ലാം സൽക്കരിച്ചു ബഹുമാനിച്ചു. ശ്രീപരീക്ഷിത്തിനെ പിടിച്ചാലിംഗനം ചെയ്തുകൊണ്ടു് അദ്ദേഹത്തിനോടു് ഇങ്ങനെ പറയാനും തുടങ്ങി.— [൧]

ഉദ്ധവൻ പറഞ്ഞു:—ഹേ രാജൻ! അങ്ങയുടെ ഹൃദയം ഈ ശ്രീകൃഷ്ണകീർത്തനോത്സവത്തിൽ അത്യന്തം രമിച്ചുകൊണ്ടിരിക്കുന്നു; അതിനാൽ അങ്ങുന്നു ധന്യൻതന്നെ! അങ്ങയുടെ ഹൃദയം എപ്പോഴും തന്നെ ശ്രീകൃഷ്ണഭക്തികൊണ്ടു നിറഞ്ഞിരിക്കുന്നു. ശ്രീകൃഷ്ണപത്നിമാരിൽ

അങ്ങയ്ക്കുള്ള നിരതിശയഭക്തിയും, വജ്രനാഭനോടങ്ങയ്ക്കുള്ള പ്രേമവും, മഹാഭാഗ്യത്താൽ സിദ്ധിച്ചിരിക്കുന്നതത്രേ. ഹേ താത! അങ്ങു ചെയ്തുകൊണ്ടിരിക്കുന്നതെല്ലാം അങ്ങയ്ക്ക് അനുരൂപങ്ങളായ കർമ്മങ്ങൾ തന്നെയാണ്. അങ്ങനെയല്ലാതെ വരുമോ! ശ്രീകൃഷ്ണഭഗവാൻ തന്നെയാണല്ലോ അങ്ങയ്ക്കു ശരീരവും പ്രഭാവവും നൽകിയിരിക്കുന്നത്! അപ്പോൾ അവിടുത്തെ പ്രപൗത്രനിൽ പ്രേമമുണ്ടാവുന്നത്, അങ്ങയ്ക്കു യോജിച്ചതും സ്വാഭാവികവും ആണല്ലോ! ഭഗവാൻ ശ്രീകൃഷ്ണന്റെ ആജ്ഞയനുസരിച്ച് അർജ്ജുനൻ ദ്വാരകയിൽനിന്നു കൂടെക്കൊണ്ടുപോന്ന് ഈ വ്രജത്തിൽ പാർപ്പിച്ചിട്ടുള്ളവരെല്ലാം തന്നെ, ദ്വാരകാവാസികളിൽവച്ച് അധികം ധന്യതയുള്ളവരാണെന്ന് നിശ്ചയമായിപ്പറയാം. ശ്രീകൃഷ്ണന്റെ മനസ്സാകുന്ന ചന്ദ്രമസ്സ്, രാധയുടെ മുഖത്തിന്റെ പ്രഭയാകുന്ന കളിർനിലാവിനോടു ചേർന്ന്, അവരുടെ ലീലാഭൂമിയായ വൃന്ദാവനത്തെ സ്വന്തം കിരണധോരണികൊണ്ട് വീണ്ടും വീണ്ടും അങ്ങനെ ശോഭിപ്പിച്ചുംകൊണ്ട്, ഇവിടെ എപ്പോഴും ഇടവിടാതെ വിളങ്ങി വരുന്നു എന്നു മനസ്സിലാക്കണം. ശ്രീകൃഷ്ണചന്ദ്രൻ എന്നും, പരിപൂർണ്ണൻ ആണ്; പ്രാകൃതചന്ദ്രനെപ്പോലെ വളർച്ചയും വിളർച്ചയും [ക്ഷയവും] ഒന്നും അവിടെയില്ല. അവിടുത്തെ ഫന്യ-കലകളിൽ നിന്ന് ആയിരമായിരം ചിന്മയകിരണങ്ങൾ പുറപ്പെട്ടുകൊണ്ടിരിക്കുന്നു. ഇതിൽ നിന്ന് അവിടുത്തേയ്ക്ക് അനേകായിരം ഭേദങ്ങളും സിദ്ധിച്ചിരിക്കുന്നു. ഈ സകലകലകളും ഉള്ള തന്തിരുവടി ശ്രീകൃഷ്ണഭഗവാൻ, നിത്യപരിപൂർണ്ണതയോടെ ഈ വ്രജഭൂമിയിൽ വിളങ്ങിക്കൊണ്ടിരിക്കയാ

ണ്ട് എപ്പോഴും. ഈ ഭൂമിക്കും [വ്രജത്തിനും] ഭഗവത്സ്വരൂപത്തിനും തമ്മിൽ യാതൊരു അന്തരവും ഇല്ല. ഹേ പരീക്ഷിത്തേ! ഇങ്ങനെ ചിന്തിക്കുമ്പോൾ ഈ വ്രജവാടത്തിൽ പാർത്തുവരുന്നവരെല്ലാംതന്നെ, ഭഗവാന്റെ അംഗത്തിൽപാർത്തുവരുന്നവരാണ്. തന്നെസ്മരണംപ്രാപിക്കുന്നവരുടെ ഭയത്തെ ദൂരീകരിച്ചു കളയുന്ന ഈ വ്രജവാടത്തിന്റെ സ്ഥാനം ശ്രീകൃഷ്ണഭഗവാന്റെ വലത്തേ തൃക്കാലിലാണ്. ഈ അവതാരത്തിൽ ഭഗവാൻ ശ്രീകൃഷ്ണൻ തന്റെ യോഗമായ വഴിക്ക്, ഇവിടെ ഉള്ളവരെയെല്ലാം മോഹിപ്പിച്ചിരിക്കുകയാണ്. അതിന്റെ പ്രഭാവംകൊണ്ട് ഇവരെല്ലാം സ്വസ്വരൂപത്തെ മറന്നുപോയിരിക്കുന്നു. ആ മറവിനിമിത്തം, ഇവർ എപ്പോഴും ദുഃഖികളായും ഭവിച്ചു. ഇപ്പറഞ്ഞതിലൊന്നും, അന്യഥാ സംശയിക്കേണ്ട. ശ്രീകൃഷ്ണന്റെ പ്രകാശത്തെ പ്രാപിക്കാതെ യാതൊരുവനും തന്നെ തന്റെ സ്വരൂപത്തിന്റെ ബോധം സംഭവിക്കുകയില്ല. ജീവന്മാരുടെ അന്തഃകരണത്തിൽ യാതൊരു ശ്രീകൃഷ്ണഭഗവത്തത്ത്വം പ്രകാശിയ്ക്കുന്നുണ്ടോ, അതിന്മേൽ എപ്പോഴും മായയുടെ മൂടുപടം വീണുകിടക്കുകയാണ്. ൨൮-ാം-ദ്വാപരത്തിന്റെ അവസാനത്തിൽ ശ്രീകൃഷ്ണഭഗവാൻ സ്വയം പ്രത്യക്ഷപ്പെട്ട് ഈ മായയുടെ മറശ്ശീലയേ മാറ്റിക്കളഞ്ഞുതരുമ്പോൾ, ജീവന്മാർക്കൊക്കെ അവരവരുടെ പ്രകാശം സിദ്ധിയ്ക്കും. എന്നാൽ, ആ കാലം എത്രയോ അകന്നുകിടക്കുന്നതായിപ്പോയി. അതിനാൽ, ഈ ജീവന്മാരുടെ ഭഗവൽപ്രകാശസിദ്ധിയ്ക്കായി, വേറേ ഉപായം തേടണം ഇപ്പോൾ. അതെന്തെന്നു ഞാൻ പറഞ്ഞുതരാം: ശ്രദ്ധയോടെ കേൾക്കുക. മുൻപറഞ്ഞ ദ്വാപരകാലത്തിലല്ലാതെ ഏതെങ്കിലും സമയത്ത് ശ്രീകൃഷ്ണ

ത്താപ്രകാശം സിദ്ധിയ്ക്കണമെന്ന് ആരെങ്കിലും ആശിയ്ക്കുകയാണെങ്കിൽ, ശ്രീമദ്ഭാഗവതംകൊണ്ടുതന്നെവേണം അതു സിദ്ധിയ്ക്കുവാൻ. ഭഗവദ്ഭക്തന്മാർ എവിടെയെങ്കിലുംവെച്ച് എപ്പോഴെങ്കിലും ശ്രീമദ്ഭാഗവതശാസ്ത്രത്തെ കീർത്തിയ്ക്കുകയും ശ്രവിക്കുകയും ചെയ്യുകയാണെങ്കിൽ, അവിടെ അപ്പോൾ ശ്രീകൃഷ്ണഭഗവാൻ സാക്ഷാൽ സ്വരൂപത്തോടേ വിരാജിയ്ക്കുവാൻ തുടങ്ങുന്നു. ശ്രീമദ്ഭാഗവതത്തിലെ ഒരു മുഴുശ്ലോകമോ അഥവാ ഒരു മുറിശ്ലോകമോ എവിടെയെങ്കിലും വെച്ചു ചൊല്ലിപ്പോവുകയാണെങ്കിൽ, അവിടെ ഭഗവാൻ ശ്രീകൃഷ്ണൻ സ്വപ്രിയതമകളായ ഗോപിമാരോടുകൂടി എഴുന്നരുളുകയായി. ഈ പരിശുദ്ധ ഭാരതവർഷത്തിൽ മനുഷ്യജന്മം കിട്ടിക്കഴിഞ്ഞിട്ടും, ശ്രീമദ്ഭാഗവതശ്രവണം ചെയ്യാതെ പാപന്മാരായി ജീവിക്കുന്നവർ കേവലം ആത്മഘാതികളാണ്. യാവചില മഹാഭാഗന്മാർക്ക് ശ്രീമദ്ഭാഗവതശാസ്ത്രത്തെ ദിനംപ്രതി സേവിയ്ക്കുവാനുള്ള യോഗമുണ്ടാവുന്നുവോ, അവർ തങ്ങളുടെ പിതൃകുലത്തേയും മാതൃകുലത്തേയും പത്നീകുലത്തേയും സമുദ്ധരിച്ചവരായിബ്ഭവിയ്ക്കുന്നു: ശ്രീമദ്ഭാഗവതത്തെ പാരായണം ചെയ്താൽ ബ്രാഹ്മണൻ വിദ്യാപ്രകാശമുള്ളവനായിത്തീരും, ക്ഷത്രിയർ ശത്രുക്കളെ ജയിക്കുന്നവരുമാവും; വൈശ്യർ നല്ല ധനവാന്മാരും, ശൂദ്രർ ആരോഗ്യമുള്ളവരും ആയിത്തീരുകയും ചെയ്യും: സ്ത്രീകൾ മുതലായ മററുവർഗ്ഗക്കാർക്കൊക്കെ സർവ്വാഭീഷ്ടസിദ്ധിയാണ് ഭാഗവതസേവനഫലം. ഇങ്ങനെയിരിക്കെ, പതിവായും ഭാഗവതഭജനം ചെയ്യാൻ കൂടാത്തവരെല്ലാം ഭാഗ്യം കെട്ടവരെന്നേ പറയേണ്ടു. അനേകജന്മങ്ങളിൽചെയ്ത സുകൃത

കർമ്മങ്ങളെല്ലാം പരിപാകപ്പെട്ടു കിട്ടുമ്പോഴാണു്, ഒരുത്തനു ഭാഗവതം ലഭിയ്ക്കുക. ഭാഗവതത്തിൽനിന്നു് ഭഗവാന്റെ പ്രകാശവും സിദ്ധിയ്ക്കുന്നു. അങ്ങനെ ഭഗവാന്റെ പ്രകാശം സിദ്ധിച്ചാലേ, ഭഗവാനിൽ ഭക്തി ഉണ്ടാവുകയുമുള്ളു. പണ്ടു്, സാംഖ്യായനന്റെ അനുഗ്രഹം വഴിയ്ക്കു്, ബൃഹസ്പതിയ്ക്കു് ഭാഗവതം ലഭിച്ചു. ബൃഹസ്പതിയാണു് അതു് എനിയ്ക്കുതന്നതു്. ശ്രീകൃഷ്ണഭഗവാൻ തന്റെ പ്രിയതമസഖനായി എന്നേ സ്വീകരിച്ചതു്, എന്റെ ഈ ഭാഗവതലാഭത്താൽ ആണുതാനും. ഹേ പരീക്ഷിത്തേ! ശ്രീബൃഹസ്പതി ഈ ഭാഗവതംസംബന്ധിച്ചുള്ള ഒരു ആഖ്യായികയും എന്നേ കേൾപ്പിച്ചു. അതു ഞാൻ അങ്ങേയ്ക്കും പറഞ്ഞുതരാം. ആ ആഖ്യായിക കേട്ടാൽ, ശ്രീമദ്ഭാഗവതത്തിന്റെ പരമ്പരാഗമവും അറിയാൻ സാധിയ്ക്കും.—

[൨—൧൦]

ബൃഹസ്പതി പറഞ്ഞു:—സ്വന്തം മായാപ്രഭാവം കൊണ്ടു് പുരുഷരൂപം ധരിച്ച ഭഗവാൻ ശ്രീകൃഷ്ണൻ സൃഷ്ടി നടത്തുവാനായി സങ്കല്പിച്ചപ്പോൾ, അവിടുത്തെ ദിവ്യവിഗ്രഹത്തിൽനിന്നു് മൂന്നുപേർ പ്രത്യക്ഷപ്പെട്ടു. രജോഗുണപ്രധാനനായ ബ്രഹ്മാവു്, സത്വഗുണപ്രധാനനായ മഹാവിഷ്ണു, തമോഗുണപ്രധാനനായ ശ്രീരുദ്രൻ-ഇവരാണു് ആ മൂവർ. ഇവർക്ക മൂന്നുപേൎക്കും, ക്രമത്തിൽ, ജഗത്തിന്റെ ഉൽപത്തി-പാലനം-സംഹാരം-എന്നിവയ്ക്കുള്ള അധികാരം ഭഗവാൻ നല്കി. അപ്പോൾ ഭഗവാന്റെ നാഭികമലത്തിൽനിന്നു ജനിച്ച ബ്രഹ്മദേവൻ, ഭഗവത്സന്നിധിയിൽ സ്വന്തം മനോഭാവത്തെ ഇങ്ങനെ വെളിപ്പെടുത്തി.—

[൧൧—൧൨]

ബ്രഹ്മാവു പറഞ്ഞു:—ഹേ പരമാത്മൻ! നിന്തിരു വടി 'നാരം' അതായതു 'ജലം' തന്റെ ശയനസ്ഥാനമാക്കിയതിനാൽ 'നാരായണൻ' എന്നു് പ്രസിദ്ധനായി. സകലർക്കും ആദികാരണമായിരിയ്ക്കുന്നതിനാൽ "ആദിപുരുഷൻ" എന്നും സിദ്ധനായി. ആ നിന്തിരുവടിയ്ക്കുൻെറ നമസ്കാരം! ഹേ പ്രഭോ! അവിടുന്നു് എന്നെ സൃഷ്ടികർമ്മത്തിൽ ഏർപ്പെടുത്തി. എന്നാൽ എനിയ്ക്കൊരു പേടിയാണു്; സൃഷ്ടി നടത്തുമ്പോൾ അത്യന്തപാപമയമായ രജോഗുണം എന്നേ, അവിടുത്തേ സ്മരണത്തിൽനിന്നു് പിന്തിരിപ്പിച്ചേയ്ക്കുമോ എന്നു്! അതുകൊണ്ടു്, അവിടുത്തേപ്പററിയുള്ള സ്മരണം ഒരിക്കലും മായാതെ നിരന്തരം നിലനില്ക്കാനുള്ള ഒരു ഉപായം ഏതെങ്കിലും പറഞ്ഞുതന്നാൽ കൊള്ളാം എന്നു് ഞാൻ പ്രാൎത്ഥിയ്ക്കുന്നു.—

[൨൩—൨൪]

ബൃഹസ്പതി പറയുന്നു:—ബ്രഹ്മദേവൻ ഇങ്ങനെ പ്രാൎത്ഥിച്ചപ്പോൾ, ആ ആദിനാരായണഭഗവാൻ ശ്രീമദ് ഭാഗവതത്തേ ബ്രഹ്മനുപദേശിച്ചു: എന്നിട്ടരുളിച്ചെയ്കയും ചെയ്തു—"ഹേ ബ്രഹ്മൻ, അങ്ങു് സ്വമനോരഥസിദ്ധിയ്ക്കായി എപ്പോഴും ഇതിനെ സേവിച്ചുകൊണ്ടിരിയ്ക്കുക." ആ ഭാഗവതോപദേശവും അരുളപ്പാടും കിട്ടിക്കഴിഞ്ഞപ്പോൾ, ബ്രഹ്മാവു് വളരെ പ്രസന്നനായി. അനന്തരം ശ്രീകൃഷ്ണഭഗവാൻെറ നിത്യപ്രാപ്തിയ്ക്കായിട്ടും, ഏഴു് ആവരണങ്ങൾ നീങ്ങുന്നതിനായിട്ടും, ബ്രഹ്മാവു് ഭാഗവതത്തിന്റെ സപ്താഹപാരായണം അനുഷ്ഠിച്ചു. വിധിപൂൎവ്വം അങ്ങനെ സപ്താഹയജ്ഞം അനുഷ്ഠിച്ചു കഴിഞ്ഞപ്പോൾ, ബ്രഹ്മദേവൻെറ സൎവ്വമനോരഥങ്ങളും സഫലങ്ങളായിക്കഴിഞ്ഞു!

പിന്നെ എപ്പോഴും ഭഗവൽസ്മരണയോടുകൂടിത്തന്നെ വത്തിച്ചുംകൊണ്ടു്, ബ്രഹ്മൻ സൃഷ്ടികൎമ്മം നടത്തിക്കൊണ്ടു വന്നു. കൂടെക്കൂടെ സപ്താഹപാരായണയജ്ഞവും അനു ഷ്ഠിച്ചുപോന്നു. ബ്രഹ്മദേവനെപ്പോലെ, മഹാവിഷ്ണുവും സ്വാഭീഷ്ടസിദ്ധിയ്ക്കായി ആ പരമപുരുഷനായ പരമാത്മാ വിനോടു പ്രാൎത്ഥിയ്ക്കുകയുണ്ടായി. ശ്രീപുരുഷോത്തമൻ മഹാവിഷ്ണുവിനെയാണല്ലോ പ്രജാപാലനകൎമ്മത്തിൽ നിയോഗിച്ചിരുന്നതു്.— [൨൭—൨൮]

മഹാവിഷ്ണു പറഞ്ഞു:—ഹേ ദേവ! ഞാൻ അവിടുത്തെ ആജ്ഞപോലെ കൎമ്മാൎത്ഥവും ജ്ഞാനാൎത്ഥവും ആയി, പ്രവൃത്തിരൂപേണയും, നിവൃത്തിരൂപേണയും യഥോചിതം പ്രജാപരിപാലനം ചെയ്തുകൊണ്ടിരിയ്ക്കാം. കാലക്രമ ത്തിൽ ധൎമ്മഗ്ലാനി സംഭവിയ്ക്കുമ്പോഴൊക്കെ ഓരോ അവ താരം സ്വീകരിച്ചു് വീണ്ടും ധൎമ്മസ്ഥാപനം നടത്തുകയും ചെയ്യാം. ഭോഗേച്ഛയോടുകൂടി യജ്ഞാദികൎമ്മങ്ങൾ നട ത്തിക്കൊണ്ടിരിയ്ക്കുന്നവൎക്കു് ആ യജ്ഞഫലങ്ങൾ ഞാൻ നല്കിക്കൊണ്ടിരിയ്ക്കാം. സംസാരബന്ധത്തിൽനിന്നു മുക്തി ആവശ്യപ്പെടുന്നവൎക്കു്—വിരക്തന്മാൎക്കു്—അഞ്ചുതരം മുക്തികളേയും യഥായോഗ്യം ഞാൻ നൽകിക്കൊണ്ടി രിയ്ക്കാം. എന്നാൽ, മോക്ഷംകൂടിയും ഇച്ഛിക്കാത്ത ജന ങ്ങളെ ഞാൻ എങ്ങനെയാണു് പാലിക്കേണ്ടതു് എന്നു് എനിക്കു മനസ്സിലാകുന്നില്ല. ഇതിന്നും പുറമേ, ഞാൻ എന്നെയും ലക്ഷ്മീദേവിയേയും രക്ഷിക്കേണ്ടതെങ്ങനെയാ ണെന്നും അറിയുന്നില്ല. ഈ ഉപായങ്ങൾ പറഞ്ഞാൽ കൊള്ളാം. [൨൯ ൩൨]

വിഷ്ണുവിന്റെ ഈ അഭ്യർത്ഥന കേട്ടപ്പോൾ, ആദി പുരുഷനായ ശ്രീകൃഷ്ണപരമാത്മാവ്, മഹാവിഷ്ണുവിന്നും ശ്രീമദ്ഭാഗവതം തന്നെയാണ് ഉപദേശിച്ചുകൊടുത്തതു്. ഉപദേശാനന്തരം പരമാത്മാവുപറഞ്ഞു—"സ്വന്തം മനോരഥം സിദ്ധിയ്ക്കുവാൻ ഈ ശ്രീമദ്ഭാഗവതശാസ്ത്രം തന്നെ എപ്പോഴും പഠിച്ചുകൊണ്ടിരിയ്ക്കുക." ആ ഉപദേശം മഹാവിഷ്ണുവിനെ പരംപ്രസന്നനാക്കി. തന്തിരുവടി, ഓരോ മാസത്തിലും ശ്രീ മഹാലക്ഷ്മിയോടുകൂടി ഭാഗവതപരിചിന്തനം ചെയ്യാനാരംഭിച്ചു. അപ്പോൾ അവിടുന്ന് പരമാർത്ഥ പരിപാലനത്തിന്നും, വേണ്ടുന്ന വിധത്തിൽ സംസാരം സംരക്ഷിക്കുന്നതിന്നും സമർത്ഥനായിബ്ഭവിച്ചു. ഭഗവാൻ മഹാവിഷ്ണു വക്താവും, ഭഗവതി മഹാലക്ഷ്മി കേൾക്കാന്നും ആയിട്ടിരുന്ന്, ഭാഗവതപ്രവചനം നടന്ന അവസരങ്ങളിൽ ഒരൊററമാസംകൊണ്ടാണ് സമ്പൂർണ്ണഭാഗവതകഥ സമാപിച്ചു പോന്നിരുന്നതു്. നേരേമറിച്ച്, മഹാലക്ഷ്മി വായനക്കാരിയും, മഹാവിഷ്ണു സദസ്യനും ആയിരുന്നുംകൊണ്ടു് ശ്രീമദ്ഭാഗവതപാരായണവിധി നടന്നപ്പോൾ, രണ്ടുമാസംകൊണ്ടേ അതു പൂർത്തിയായുള്ളു. അപ്പോൾ കഥ വളരെ അധികം സുന്ദരമായും രുചികരമായും തോന്നിതാനും. ഈ വൈചിത്ര്യത്തിന്നും ഒരു കാരണം ഇല്ലായ്കയില്ല: അതായതു്–മഹാവിഷ്ണു അധികാരസ്ഥനാണ്; ജഗൽപരിപാലനഭാരം തന്തിരുവടിയ്ക്കുണ്ടു്. ആ ഭാരചിന്ത വായനയ്ക്കിടയിലും വന്നുപോവുന്നു! മഹാലക്ഷ്മിക്ക് ഈ 'പ്രാബ്ലം' ഒന്നും ഇല്ലല്ലോ. അവിടുത്തെ ഹൃദയം ചിന്താക്ലേശം സ്പർശിയ്ക്കാത്തതാണ്. അതാണ് ലക്ഷ്മീഭഗവതിയുടെ വായനയും പ്രവചനവും അധികമധികം ആസ്വാ

ദ്ധ്യമായിത്തീൎന്നതിന്ന കാരണവും. ഇതിന്നശേഷം, ആദി പൂമാൻ ശ്രീകൃഷ്ണൻ സംഹാരകാൎയ്യത്തിൽ നിയോഗിച്ചിട്ടുള്ള രുദ്രഭഗവാനും തനിക്ക സാമൎത്ഥ്യാധിക്യം കിട്ടാൻ വേണ്ടി ശ്രീ കൃഷ്ണഭഗവാനോട്ടു് ഇങ്ങനെ അഭ്യൎത്ഥിച്ചു.— [൩൩-൩൪]

ശ്രീ രുദ്രൻ പറഞ്ഞു:—ഹേ മഹാപ്രഭോ! ദേവദേവ! നിത്യസംഹാരത്തിന്നും, നൈമിത്തികസംഹാരത്തിന്നും, പ്രാകൃതസംഹാരത്തിന്നും വേണ്ടുന്ന ശക്തി എനിയ്ക്കുണ്ടു്. എന്നാൽ, ആത്യന്തികസംഹാരത്തിന്നുള്ള ശക്തി ഒട്ടുമേ ഇല്ലതന്നെ. എനിയ്ക്കിതു വലിയ ദുഃഖകാരണമായിരിയ്ക്കുന്ന ഈ കുറവിനെ തീൎത്തുവരുവാൻ ഞാൻ അവിട്ടത്തോട്ടു് പ്രാൎത്ഥിച്ചുകൊള്ളുന്നു.— [൩൮-൪൦]

ബൃഹസ്പതി പറയുന്നു:—ഈ പ്രാൎത്ഥന കേട്ടു്, ശ്രീ മഹാരുദ്രന്നും ഭാഗവതത്തെത്തന്നെയാണു് ശ്രീ നാരായണഭഗവാൻ ഉപദേശിച്ചുകൊടുത്തതു്. സദാശിവനായ രുദ്രഭഗവാൻ ഒരു വൎഷം മുഴുവൻ ഭാഗവതകഥയെ സേവിച്ചു. ആ സേവനത്താൽ ശ്രീ രുദ്രന്നു് തമോഗുണത്തെ മുഴുവൻ ജയിക്കാൻ കഴിഞ്ഞു. പിന്നെ, ആത്യന്തികസംഹാരത്തിന്നു് (മോക്ഷത്തിന്നു)വേണ്ടുന്ന ശക്തിയും സമ്പാദിച്ചു [൪൧-൪൨]

ഉദ്ധവർ പറയുന്നു:—ശ്രീമദ്ഭാഗവതത്തിന്റെ മാഹാത്മ്യം കാണിയ്ക്കുന്ന ഈ കഥ ഞാൻ എന്റെ ഗുരു ബൃഹസ്പതിയിൽനിന്നു കേട്ടതാണു്. അദ്ദേഹത്തിൽനിന്നു് ഞാൻ ഭാഗവതോപദേശം നേടി, അദ്ദേഹത്തെ പ്രണമിച്ചുകഴിഞ്ഞപ്പോൾ എനിക്ക വലിയ തൃപ്തി ഉളവായി. പിന്നെ, വിഷ്ണുഭഗവാൻ കഥ വായിച്ചുവന്നതുപോലെ, മാസമുറയായി ഞാനും വളരെ നല്ലവണ്ണം ഭാഗവതരസം

ആസ്വദിച്ചു നോക്കി. അപ്പോഴേയ്ക്കുംതന്നെ, ഞാൻ ഭഗവാൻ ശ്രീകൃഷ്ണന്നു് പ്രിയതമനായ സഖാവായിട്ടു ഭവിച്ചു. അനന്തരം, ഭഗവാൻ എന്നെ, വ്രജത്തിലെത്തി ഭഗവൽപ്രിയമാരായ ഗോപിമാരെ ശുശ്രൂഷിക്കാൻ നിയോഗിച്ചു. ഭഗവാൻ തൻെറ ലീലാപരികരങ്ങളോടുകൂടി, വ്രജത്തിൽ നിത്യവിഹാരം ചെയ്തുവരുകയാണെങ്കിലും, അപ്പോഠം വാസ്തവത്തിൽ ശ്രീകൃഷ്ണവിരഹം ഗോപിമാക്കു് ഒരിയ്ക്കലും ഉണ്ടാവുന്നതല്ല എങ്കിലും, തങ്ങഠം ഭഗവദ്വിരഹിതരാണെന്നു് ഭ്രമിച്ചുപോയ ഗോപിമാക്കുവേണ്ടി, മന്മുഖേന ഭഗവാൻ ഭാഗവതസന്ദേശം അവക്കയച്ചുകൊടുത്തു. ആ സന്ദേശത്തെ താന്താങ്ങളുടെ ബുദ്ധിയ്ക്കനുസരിച്ചു ഗ്രഹിച്ചുകൊണ്ടു്, ഗോപിമാരെല്ലാവരും വിരഹവേദനാതാന്തിയെ പെട്ടെന്നു് ജയിച്ചിരിയ്ക്കുന്നു! ഭാഗവതത്തിൻെറ ഈ രഹസ്യശക്തിയെപ്പററി എനിയ്ക്കൊന്നും അറിയാൻ കഴിഞ്ഞില്ല. എന്നാൽ ആ വൈഭവം ഞാൻ നേരിട്ടു കണ്ടതാണു്. അതും കഴിഞ്ഞു് വളരെക്കാലത്തിനുശേഷം, ബ്രഹ്മാദികഠംവന്നു് ഭഗവാനോടു് സ്വന്തംപരമധാമത്തിലേയ്ക്കെഴുന്നരുളുവാനുള്ള കാലം വന്നു എന്നു ബോധിപ്പിച്ചുപോയപ്പോഠം, ഒരരയാൽമരത്തിന്റെ വേരിന്നടുക്കൽ തന്റെ മുമ്പിലായിനില്ക്കുന്ന എന്നോടു് ഭഗവാൻ ശ്രീകൃഷ്ണൻ ശ്രീമദ്ഭാഗവതത്തിന്റെ ആ പരമരഹസ്യം എന്തെന്നു് അരുളിച്ചെയ്തു. എൻെറ ബുദ്ധിയിൽ അതിനെ നല്ലവണ്ണം ഉറപ്പിച്ചുതരുകയും ചെയ്തു. അതിൻെറ പ്രഭാവത്താലാണു്, ഞാൻ ബദരികാശ്രമത്തിൽ ഇരിക്കയാണെങ്കിലും, ഇവിടെ ഈ വ്രജത്തിലെ ലതകളുടേയും ചെടികളുടേയും ഇടയിലും ഇരിക്കുവാൻ ശക്തനായിബ്ഭവിച്ചിട്ടുള്ളതു്. ഇവിടെ "നാരദകുണ്ഡ"ത്തിൽ എപ്പോഴും സ്വേച്ഛാനു

സാരം ഞാൻ വിചാരിച്ചുവരുന്നതും, അതിന്റെ തന്നെ ബലത്താലത്രെ. ഭഗവദ്ഭക്തന്മാക്ക്, ശ്രീമദ്ഭാഗവത സേവനംകൊണ്ട്, ശ്രീകൃഷ്ണപരമാത്മതത്ത്വത്തിന്റെ പരംപ്രകാശം പ്രാപിക്കാൻ കഴിയുമെന്നു തീച്ചതന്നെ. ആകയാൽ, ഇവിടെക്കൂടിയിരിക്കുന്ന ഈ ഭക്തജനങ്ങൾക്കെല്ലാം കാൎയ്യസിദ്ധ്യത്ഥം, ഞാൻ ശ്രീമദ്ഭാഗവതം പാരായണം ചെയ്യാം. പക്ഷേ, ഇക്കാൎയ്യത്തിലും അങ്ങയുടെ സഹായത അവശ്യം ഉണ്ടായിരിക്കണം: ഒഴിക്കവയ്യ.— [൪൩—൪൭]

സൂതൻ പറയുന്നു:—ഇതുകേട്ടപ്പോൾ ശ്രീപരീക്ഷിത്ത് ഉദ്ധവമഹാത്മാവിനെ പ്രണമിച്ചുംകൊണ്ട് ഇങ്ങനെ പറഞ്ഞു—

പരീക്ഷിത്ത് പറഞ്ഞു:—ഹേ ഹരിദാസനായ ഉദ്ധവ! അങ്ങ് യാതൊരു ചിന്താക്ലേശവുംകൂടാതെ, ശ്രീമദ് ഭാഗവതകഥയെ കീൎത്തിക്കണം. ഇക്കാൎയ്യത്തിൽ എന്റെ എന്തൊരുതരം കൈങ്കൎയ്യമാണ് ആവശ്യകമെന്നുവെച്ചാൽ അതങ്ങുന്ന് ആജ്ഞാപിച്ചുകൊള്ളുകയേ വേണ്ടു!

സൂതൻ പറയുന്നു:—പരീക്ഷിത്തിന്റെ ഈ ഒരുക്കം കേട്ടപ്പോൾ ശ്രീഉദ്ധവൻ വളരെസ്സന്തോഷിക്കയും, ഇങ്ങനെ പറയുകയും ചെയ്തു.— [൪൮—൪൯]

ഉദ്ധവൻ പറഞ്ഞു:—ഹേ രാജൻ! ഭഗവാൻ ശ്രീകൃഷ്ണൻ പൃഥ്വിയിൽനിന്നു മറഞ്ഞുകഴിഞ്ഞതുമുതൽ, അതിബലവാനായ കലി ഇവിടം മുഴുവൻ കീഴടക്കിയിരിക്കയാണ്. ഈ ശുഭാനുഷ്ഠാനം ഇവിടെ തുടങ്ങുമ്പോൾത്തന്നെ, ബലവാനായ കലിവന്ന് വലിയ വിഘ്നം ഉണ്ടാക്കിത്തീക്കാതിരിക്കയില്ല. അതുകൊണ്ടങ്ങുന്ന് ദിഗ്വിജയത്തിന്നു പുറപ്പെടുക; എന്നിട്ടു കലിയെ ജയിച്ച് സ്വാധീനത്തിൽ

നിൎത്തുക. ഞാനിവിടെ, അങ്ങയുടെ സാഹായ്യത്താൽ വൈഷ്ണവസമ്പ്രദായാനുസാരം, ഒരു മാസംവരെ ശ്രീമദ്ഭാഗവതകഥാരസാമൃതത്തെ ഇവരെക്കൊക്കെ ആസ്വാദിപ്പിക്കാം. അപ്പോൾ, ഭാഗവതകഥാരസത്തിൻെറ പ്രചാരം സിദ്ധിക്കുകയും ചെയ്യും; ഈ ശ്രോതാക്കൾ എല്ലാം, ഭഗവാൻ ശ്രീകൃഷ്ണൻെറ നിത്യഗോലോകത്തിൽ എത്തിച്ചേരുകയും ചെയ്യും.— [൧൪—൧൫]

സൂതൻ പറയുന്നു:—ഉദ്ധവൻെറ ഉപദേശം കേട്ടു്, ശ്രീപരീക്ഷിത്തു് കലിയുഗത്തെ അടക്കിനിൎത്താമല്ലോ എന്നോൎത്തു് ആദ്യം അതീവ സന്തോഷിച്ചു: എന്നാൽ, തനിക്കു ഭാഗവതശ്രവണഭാഗ്യം സിദ്ധിയ്ക്കില്ലല്ലോ എന്നോൎത്തപ്പോൾ, അദ്ദേഹം, തുടൎന്നു സങ്കടപ്പെടുകയുംചെയ്തു. തൻെറ അഭിപ്രായത്തെ ശ്രീഉദ്ധവരോടു് പരീക്ഷിത്തു് ഇങ്ങനെ പറഞ്ഞു— [൧൬]

പരീക്ഷിത്തു പറഞ്ഞു:—ഹേ മഹാത്മൻ! അങ്ങയുടെ ആജ്ഞയനുസരിച്ചു്, ഞാൻ താൽപൎയ്യത്തോടുകൂടി കലിയുഗത്തെ ജയിച്ചു് വശത്തു നിൎത്തിക്കൊള്ളാം: സംശയമില്ല. എന്നാൽ, ശ്രീമദ്ഭാഗവതം എനിയ്ക്കും ലഭിക്കേണ്ടതല്ലേ? അതെങ്ങനെ സിദ്ധിക്കും? അങ്ങയെത്തന്നെ ശരണംപ്രാപിച്ചിരിക്കുന്നവനാണു് ഞാനും. അതുകൊണ്ടു്, എന്നെയും അനുഗ്രഹിപ്പാറാകണം!

സൂതൻ പറയുന്നു:—പരീക്ഷിത്തിൻെറ ഈ വാക്കുകൾ കേട്ടപ്പോൾ ഉദ്ധവൻ അതിന്നു് ഉത്തരം പറയാൻ തുടങ്ങി.— [൧൭—൧൮]

ഉദ്ധവർ പറഞ്ഞു—ഹേ രാജാവേ! അങ്ങയ്ക്കാണെങ്കിൽ, ഒരു കാൎയ്യത്തിലും, ഒരുതരത്തിലും ചിന്താക്രാന്തനാകേണ്ട കാൎയ്യമില്ല. എന്തുകൊണ്ടെന്നാൽ, ഈ ഭാഗവത

ശാസ്ത്രത്തിന്റെ പരമാധികാരി അങ്ങുന്നു തന്നെയാണു്. സാംസാരികജനങ്ങൾ ബഹുവിധകർമ്മകലാപങ്ങളിൽപെട്ടു കഴങ്ങിക്കഴിഞ്ഞുവരുകയാണു്. ഈ ഭാഗവതശാസ്ത്രത്തെപ്പററി യാതൊരു വിവരവും അക്കൂട്ടക്കില്ല. അങ്ങയുടെ തന്നെ പ്രസാദംവഴിയ്ക്കു്, ഈ ഭാരതവർഷവാസികളായ ജനങ്ങൾ മിക്കവരും ശ്രീമദ്ഭാഗവതകഥയെ ലഭിയ്ക്കാനിടവരും; അപ്പോൾ, നിത്യനും സനാതനനുമായ ആനന്ദമയൻ പരമാത്മാവിനെത്തന്നെ അവർ പ്രാപിക്കുന്നതും ആണു്. ഭഗവാൻ ശ്രീശുകബ്രഹ്മർഷി സാക്ഷാൽ ശ്രീകൃഷ്ണഭഗവാന്റെ സ്വരൂപാന്തരം തന്നെയാകുന്നു. ആ യോഗീശ്വരനാണു് അങ്ങയെ ശ്രീഭാഗവതം കേൾപ്പിക്കാനുള്ള അധികാരി; അദ്ദേഹം കേൾപ്പിക്കയും ചെയ്യും—ഒട്ടും സംശയിക്കേണ്ടതില്ല. ഹേ രാജൻ! ആ ഭാഗവതകഥാശ്രവണത്താൽ, അങ്ങുന്നു് വ്രജേശ്വരനായ ശ്രീകൃഷ്ണന്റെ നിത്യധാമത്തെത്തന്നെ പ്രാപിക്കുകയുംചെയ്യും. തദനന്തരം, ഈ ഭൂലോകത്തിൽ ഭാഗവതകഥയ്ക്കു് പ്രചാരം ലഭിക്കുകയും ചെയ്യും. ഹേ രാജാധിരാജനായ പരീക്ഷിത്തേ! അങ്ങുന്നിപ്പോൾ പുറപ്പെടുക; കലിയേ ജയിച്ചു കീഴടക്കി നിൎത്തുക!

സൂതൻ പറയുന്നു:—ഉദ്ധവർ ഇപ്രകാരം പറഞ്ഞപ്പോൾ, ശ്രീപരീക്ഷിത്തു് അദ്ദേഹത്തെ പ്രദക്ഷിണം ചെയ്തു നമസ്കരിച്ചു; ഉടനെ ദിഗ്വിജയത്തിനായി പോവുകയും ചെയ്തു. ഇവിടെ, വജ്രനാഭൻ സ്വപുത്രനായ "പ്രതിബാഹു"വിനെ സ്വന്തംരാജധാനിയായ 'മഥുര'യുടെ രാജാവാക്കി അഭിഷേകംചെയ്തു. അനന്തരം മാതാക്കളോടുകൂടി, ഉദ്ധവർ പ്രത്യക്ഷപ്പെട്ട സ്ഥാനത്തെത്തി,

ശ്രീമദ്ഭാഗവതശ്രവണേച്ഛയോടെ പാർക്കുവാൻ തുടങ്ങി. പിന്നെ, ശ്രീമദുദ്ധവർ ഒരുമാസകാലത്തേയ്ക്കു്, വൃന്ദാവനത്തിൽ ഗോവർദ്ധനപർവ്വതത്തിന്റെ അടുത്തുവച്ചു്, ശ്രീമദ്ഭാഗവതകഥാരസധാരയേ പ്രവഹിപ്പിച്ചുകൊണ്ടിരുന്നു. ആ രസധാരയേ ആസ്വാദിച്ചുകൊണ്ടിരുന്ന ഭക്തജനങ്ങളുടെ ദൃഷ്ടിയിൽ, അവിടെയെങ്ങുംതന്നെ, ഭഗവാന്റെ സച്ചിദാനന്ദമയിയായ ലീലാപരമ്പര പ്രകാശിക്കുവാൻതുടങ്ങി. ശ്രീകൃഷ്ണചന്ദ്രൻ എങ്ങുമെങ്ങും ഉദിച്ചുവിളങ്ങുവാനും തുടങ്ങി. അത്രയുമല്ല, അപ്പോൾ ശ്രോതാക്കളെല്ലാവരുംതന്നെ, താന്താങ്ങളെ ഭഗവത്സ്വരൂപത്തിൽത്തന്നെ ഇരിക്കുന്നവരായി കാണുകയുംചെയ്തു. ശ്രീകൃഷ്ണഭഗവാന്റെ വലത്തുകാലിൽ താനിരിക്കുന്നതായിട്ടാണു് വജ്രനാഭനു് അനുഭവപ്പെട്ടതു്. തന്റെ ശ്രീകൃഷ്ണവിരഹവേദനയെല്ലാം തീരെ നീങ്ങി, താൻ ആ സ്ഥാനത്തു് അത്യന്തം പ്രശോഭിച്ചുംകൊണ്ടിരിക്കുന്നതായും വജ്രനാഭൻ അറിഞ്ഞു. ശ്രീരോഹിണി മുതലായ വജ്രനാഭമാതാക്കളും, ആ രാസക്രീഡാരജനിയിൽ തിളങ്ങിവിളങ്ങിയിരുന്ന ശ്രീകൃഷ്ണഭഗവാനാകുന്ന ചന്ദ്രബിംബത്തിൽ, കലാരൂപേണയും പ്രഭാരൂപേണയും തങ്ങൾ ഇരിക്കുന്നതായിട്ടറിഞ്ഞു്, അതീവ വിസ്മിതരായിപ്പോയി. തങ്ങളുടെ പ്രാണപ്രിയനായ ഭഗവാന്റെ വിരഹംകൊണ്ടുള്ള വേദന നിശ്ശേഷം നീങ്ങി, അവരെല്ലാവരും ഭഗവാന്റെ പരമധാമത്തിലെത്തിച്ചേർന്നതാനും. ഇവർക്കുപുറമേ അവിടെക്കൂടിയിരുന്ന കഥാശ്രോതാക്കളെല്ലാവരും, ഭഗവാന്റെ നിത്യമായ അന്തരംഗലീലയിൽ സമ്മിളിതരായി, ഈ വ്യാവഹാരികമായ സ്ഥൂലജഗത്തിൽ

നിന്ന് ക്ഷണേന മറഞ്ഞുംകഴിഞ്ഞു! അവരെല്ലാം ഏപ്പോഴും, ഗോവർദ്ധനപർവ്വതത്തിലെ കുഞ്ജങ്ങളിലും കുറ്റിക്കാടുകളിലും, വൃന്ദാവനം, കാമ്യവനം ആദിവനങ്ങളിലും, അവിടെയെല്ലാമുള്ള ദിവ്യഗോക്കളുടെ ഇടയിലും—ശ്രീകൃഷ്ണപരമാത്മാവിനോടൊന്നിച്ച് വിഹരിച്ചും, വിഹരിച്ചും—അനന്താനന്ദത്തെ അനുഭവിച്ചുകൊണ്ട് കഴിഞ്ഞുവരുന്നു. ശ്രീകൃഷ്ണപ്രേമത്തിൽത്തന്നെ പരമലയംപ്രാപിച്ച ഭാവുകഭക്തവരന്മാൎക്ക് അവരെയെല്ലാം കാണാനും കഴിയുന്നതാണ്.— [൭൨—൭൩]

[ഫലശ്രുതി]

സൂതൻ പറയുന്നു:—ഈ ഭഗവൽപ്രാപ്തികഥയേ കേൾക്കുന്നവൎക്ക് ഭഗവൽപ്രാപ്തിതന്നെ ഫലമായി ലഭിക്കും. അവരുടെ സൎവ്വദുഃഖങ്ങളും നീങ്ങുകയും ചെയ്യും.— [൭൪]

# നാലാമദ്ധ്യായം

## ശ്രീമദ്ഭാഗവതത്തിന്റെ സ്വരൂപം—പ്രമാണം—ശ്രോതാവിന്റെയും വക്താവിന്റെയും ലക്ഷണം—ശ്രവണവിധി—മാഹാത്മ്യം.

ശൌനകാദികൾ പറഞ്ഞു:—ഹേ സൂത! അങ്ങുന്ന് ഞങ്ങൾക്ക് വളരെ നല്ല കാൎയ്യം പറഞ്ഞുതന്നു. അങ്ങത്തെ ആയുസ്സ് വൎദ്ധിക്കട്ടെ: അങ്ങുന്നു ചിരഞ്ജീവിയായിത്തീരട്ടെ! വളരെക്കാലം ഞങ്ങളെ ഇങ്ങനെ അങ്ങുന്ന് ഉപദേശിച്ചുകൊണ്ടിരിക്കുമാറാകട്ടെ! ശ്രീമദ്ഭാഗവതത്തിന്റെ അപൂൎവ്വമാഹാത്മ്യം, ഞങ്ങളിന്ന് അങ്ങയുടെ മുഖത്തു

ന്നതു കേട്ടു്, പഠിച്ചിരിക്കുന്നു! ഹേ സൂത! ഇനി ഇതാണു് അങ്ങുന്നു ഞങ്ങൾക്കു പറഞ്ഞുതരേണ്ടതു്: ശ്രീമദ്ഭാഗവതത്തിൻെറ സ്വരൂപം എന്താണു്? അതിൻെറ വലുപ്പം എത്രയാണു്? ഏതു വിധിയനുസരിച്ചാണു് അതു കേൾക്കേണ്ടതു്? ശ്രീഭാഗവതത്തിൻെറ വക്താവിൻെറയും, ശ്രോതാവിൻെറയും ലക്ഷണമെന്താണു്? എന്നുവെച്ചാൽ, ആ വക്താവും ശ്രോതാവും എങ്ങനെ ഇരിക്കണം? [൧-൨]

സൂതൻ പറയുന്നു:—ഹേ ഋഷിമാരേ! ശ്രീമദ്ഭാഗവതത്തിൻെറയും ഭഗവാൻെറയും സ്വരൂപം ഒന്നുതന്നെയാണു്; വേറെവേറെ അല്ല. എപ്പോഴും സച്ചിദാനന്ദമയം തന്നെ ആ സ്വരൂപം. എങ്കിലും, ഭാഗവതത്തിന്റെ വിശിഷ്ടസ്വരൂപം അറിയാൻ നിങ്ങൾ ഇച്ഛിക്കുന്നുവെങ്കിൽ, പറയാം—കേട്ടുകൊള്ളുവിൻ! ശ്രീകൃഷ്ണഭഗവാനിൽ അത്യന്താൽപര്യമുള്ളതാക്കാണോ, ആ ഭാവുകഭക്തന്മാരുടെ ഹൃദയത്തിൽ ഭഗവാൻെറ മധുരഭാവത്തെ അഭിവ്യഞ്ജിപ്പിക്കുന്നതായും, ഭഗവാൻെറ ദിവ്യമാധുര്യരസത്തെ ആസ്വദിപ്പിക്കുന്നതായും ഉള്ള സർവ്വോൽകൃഷ്ടമായ വാങ്നിഗുംഭമാണു് ശ്രീമഹാഭാഗവതം എന്നറിയുവിൻ! ജ്ഞാനം—വിജ്ഞാനം-ഭക്തി, പിന്നെ ഇവയുടെ അംഗങ്ങളായ സാധനചതുഷ്ടയം എന്നിവയെ പ്രകാശിപ്പിക്കുന്നവയും, മായയെ മർദ്ദിച്ചൊതുക്കുന്നതിൽ അതിസമർത്ഥവും ആയിട്ടു്, യാതൊരു വാക്യങ്ങളുണ്ടോ അവയുടെ സമുച്ചയമാണു് ശ്രീമദ്ഭാഗവതം എന്നും ഗ്രഹിക്കുവിൻ! ശ്രീമദ്ഭാഗവതം അനന്തവും അക്ഷരസ്വരൂപവും ആകുന്നു. അതിൻെറ ശരിയായ അളവു് [വലുപ്പം], ആക്കും അറിക്കാൻ കഴികയില്ല. പണ്ടുപണ്ടു്—ഭഗവാൻ മഹാവിഷ്ണു

ബ്രഹ്മദേവനു പറഞ്ഞുകൊടുത്തതു്, നാലു ശ്ലോകങ്ങളിൽ ഒതുക്കി വച്ചിരിക്കുന്ന മതതത്വരഹസ്യം മാത്രമായ ശ്രീമദ്ഭാഗവതമാണു്. ഹേ! ഋഷിമാരേ! ഈ ഭാഗവതത്തിൻെറ അററമററതായ അഗാധതയിൽ മുങ്ങിത്താണു്, അതിൽനിന്നു് തൻെറ അഭീഷ്ടവസ്തുവിനെ സമ്പാദിച്ചുകൊണ്ടു പോരുന്നതിന്നു്, ബ്രഹ്മാവും വിഷ്ണുവും ശിവനും മാത്രമേ സാമൎത്ഥ്യത്തോടുക്കൂടിയവരായിട്ടുള്ളു. മററാൎക്കും ആ സാമൎത്ഥ്യമില്ല. എന്നാൽ, ബുദ്ധിയും ഭാവനാശക്തിയും മററും പരിമിതമായിട്ടുള്ള മനുഷ്യൎക്കു് പരമഹിതം നൽകുന്നതിനായി, ശ്രീ വേദവ്യാസൻ, പരീക്ഷിൽ—ശുക സംവാദരൂപേണ ഗാനംചെയ്തിട്ടുള്ള പുണ്യഗ്രന്ഥവും ശ്രീമദ്ഭാഗവതംതന്നെ. അതിൻെറ ശ്ലോക[ഗ്രന്ഥ]സംഖ്യ ൧൮൦൦൦—ആണു്. ഈ സംസാരമാകുന്ന സമുദ്രത്തിൽ കലിയാകുന്ന മുതലയുടെ കടിയേററു കുഴങ്ങിക്കിടക്കുന്ന മനുഷ്യൎക്കു്, ആ ശ്രീമദ്ഭാഗവതം മാത്രമേ സഹായമായിട്ടുള്ളൂ.— [൩—൩ൻ]

ഇനി, ശ്രീകൃഷ്ണകഥയെ ആശ്രയമായി കൈക്കൊള്ളുന്ന ശ്രോതാക്കൾ എങ്ങനെയൊക്കെ, എന്നു പറഞ്ഞുതരാം. രണ്ടുതരത്തിലാണു് ശ്രോതാക്കൾ: ൧—ഉത്തമന്മാർ; ൨—അധമന്മാർ. ഉത്തമശ്രോതാക്കളിൽതന്നെ, "ചാതകം" "ഹംസം" "ശുകം" "മത്സ്യം" എന്നിങ്ങനെ പല ഭേദങ്ങൾ ഉണ്ടു്. അതുപോലെ അധമശ്രോതാക്കളിലും ഭേദംപറയാം. "വൃകം" "ഭൂരുണ്ഡം" "വൃഷം" "ഉഷ്ട്രം"— ഇത്യാദി അനേകഭേദങ്ങൾ ആ വൎഗ്ഗത്തിൽ പറയപ്പെട്ടിരിക്കുന്നു. ചാതകമെന്നാൽ 'വേഴാമ്പൽപ്പക്ഷി' ആണല്ലോ. മേഘം വൎഷിക്കുന്ന ജലം മാത്രമേ അതു് ഇഷ്ടപ്പെ

-ട്ടുന്നുള്ളൂ. മററു ജലമൊന്നും തൊടുകയേ ഇല്ല. അതു പോലെ, യാതൊരു ശ്രോതാവു് സർവ്വസ്വവും ഉപേക്ഷിച്ചു്, ശ്രീകൃഷ്ണസംബന്ധങ്ങളായ ശാസ്ത്രങ്ങളെ മാത്രം കേൾക്കുക എന്ന വ്രതം വച്ചുകൊണ്ടിരിക്കുന്നുവോ, ആ ആൾ 'ചാതകം' എന്നു പറയപ്പെടുന്നു. പാലിൽ ചേർത്തിട്ടുള്ള ജലത്തെ വേർതിരിച്ചു്, നിർമ്മലമായ പാൽമാത്രം സ്വീകരിക്കുന്നതു് ഹംസസ്വഭാവമാണല്ലോ. അതുപോലെ, അനേകശാസ്ത്രങ്ങളെ ധാരാളമായി കേട്ടാലും, അവയെ അതുപടി സ്വീകരിക്കാതെ, അവയിൽനിന്നു് സാരഭാഗം മാത്രം സ്വീകരിക്കുന്ന ശ്രോതാവാണു് "ഹംസം" എന്നു പറയപ്പെടുന്നതു്. നല്ലവണ്ണം പറയാൻ ശീലിപ്പിച്ച ശുകം, തന്റെ മധുരവാക്കുകൾകൊണ്ടു്, പഠിപ്പിച്ചവനേയും അടുത്തു നില്ക്കുന്നവരേയും സന്തോഷിപ്പിക്കുമല്ലോ. അതുപോലെ, വായനക്കാരന്റെ-കഥ പറയുന്ന ആളുടെ [വ്യാസൻ എന്നു് ആ ആൾക്കു പേരുണ്ടു്]—മുഖത്തുനിന്നു് ഉപദേശമെല്ലാം ശരിയായി കേൾക്കുകയും, കേട്ടതെല്ലാം സുന്ദരരീതിയിൽത്തന്നെ പറയാൻ കഴിയുകയും ചെയ്യുന്നവനും, അങ്ങനെ കഥ പറയുന്ന ആളെയും മററുള്ളവരേയും അത്യന്തം സന്തോഷിപ്പിക്കുന്നവനും ആയ ശ്രോതാവു് "ശുകം" എന്നു പറയപ്പെടുന്നു. പാലാഴിയിൽ കിടക്കുന്ന മത്സ്യം മൗനം സ്വീകരിച്ചുകൊണ്ടും, കണ്ണിമയ്ക്കാതെ നോക്കിക്കണ്ടുംകൊണ്ടും, എപ്പോഴും പാൽ കുടിച്ചുവരുന്നു; അതുപോലെ, കഥ കേൾക്കുമ്പോൾ നിർന്നിമേഷമായി നോക്കിക്കൊണ്ടിരിക്കയും, യാതൊന്നും മിണ്ടിപ്പോകാതിരിക്കയും, എപ്പോഴും കഥാരസത്തെ ആസ്വദിച്ചുകൊണ്ടിരിക്കയും ചെയ്യുന്ന ശ്രോ-

നായ ശ്രോതാവാണ് "മത്സ്യം" എന്നു പറയപ്പെടുന്നതു്. ഉത്തമശ്രോതാക്കളുടെ തരഭേദം ഇങ്ങനെ: ഇനി അധമശ്രോതൃഭേദം കേൾക്കുക. "വൃകം"–എന്നാൽ ചെന്നായ് ആണു്. വനത്തിന്റെ ഉള്ളിൽ മുളകളുടെ മധുരശബ്ദം കേട്ടുകൊണ്ടിരിക്കുന്ന മാൻനിരയേ ഭയപ്പെടുത്താനായി ആ ചെന്നായ്ക്കൾ അലറും: അതുപോലെ, മൂർഖന്മാരായ ശ്രോതാക്കൾ, കഥ കേട്ടുകൊണ്ടിരിക്കവെ, രസികരായ ഭക്തശ്രോതാക്കളെ അസഹ്യപ്പെടുത്തിക്കൊണ്ടു്, ഇടയ്ക്കിടയ്ക്കു് കടന്നു് ഉറക്കെ–ഉറക്കെ ഓരോന്നു പറയും. അത്തരക്കാരേ ആണു് 'വൃക'വർഗ്ഗത്തിൽ ചേർത്തിട്ടുള്ളതു്. ഹിമവാൻപർവ്വതത്തിന്റെ കൊടുമുടിയിൽ, "ഭ്രുരുണ്ഡം" എന്നു പറയപ്പെടുന്ന ഒരുജാതി പക്ഷികൾ ഉണ്ടു്. അവററ, ആരുടെയെങ്കിലും ഉപദേശവാക്യം കേട്ടു്, അതേപടി പറയാൻ സാമർത്ഥ്യമുള്ള വകയാണു്. പക്ഷേ, ആ ഉപദേശത്തിന്റെ പ്രയോജനം സ്വയം അനുഭവിക്കുന്നില്ല. ഇതുപോലെ തന്നെ, ഉപദേശങ്ങളെ കേട്ടു്, മററുള്ളവരോടു പറയാൻ സാമർത്ഥ്യം കാണിക്കയും, ഉപദേശാനുസാരേണ സ്വയം ആചരിക്കാതിരിക്കയും ചെയ്യുന്ന ശ്രോതാവാണു് "ഭ്രുരുണ്ഡം" എന്ന നാമധാരി. "വൃഷം" എന്നതു് കാളയാണല്ലോ. അതിന്റെ മുമ്പിൽ മധുരമധുരമായ മുന്തിരിപ്പഴവും, കഠിനകഠിനമായ പുളിങ്കുരുവും ഒരുപോലെയാണു്; രണ്ടും അതു നിർഭേദമായിട്ടു തന്നെ തിന്നുകൊള്ളും. അപ്രകാരം, കേട്ടതു മുഴുവൻ ഗ്രഹിക്കയും, സാരാസാരം അറിയാതിരിക്കയും–അറിയാൻ ശക്തിയില്ലാതിരിക്കയും ചെയ്യുന്ന ശ്രോതാവാണു് "വൃഷം". 'ഉഷ്ട്രം' എന്നാൽ ഒട്ടകം: അതു് അതിമധുര

മായ മാമ്പഴം പോലും ഉപേക്ഷിച്ച്, കയ്ച്ച-കയ്ച്ചു കിടക്കുന്ന വേപ്പിൻതണ്ടില ആണു് തിന്നുക; അതുപോലെ, ഭഗവാൻെറ പരമമധുരമായ കഥയേ തള്ളിക്കളഞ്ഞിട്ട്, സാംസാരികകഥകളിൽ പ്രീതിച്ചു രസിയ്ക്കുന്ന ശ്രോതാവാണു് "ഉഷ്ട്ര"വർഗ്ഗ്യൻ. ഇങ്ങനെ ഏതാനും ഭേദങ്ങൾമാത്രം, രണ്ടിനത്തിലും പറഞ്ഞു എന്നേ ഉള്ളു. വണ്ടു്-കഴുത മുതലായി അനേകം ഭേദങ്ങൾ ഈ ശ്രോതൃവർഗ്ഗത്തിലുണ്ടു്. അതാതു സ്വഭാവമനുസരിച്ചു് അതാതു പേർ അവക്ക് വന്നതാണു്. ഉത്തമശ്രോതാവു് ഇങ്ങനെ ചെയ്യണം—വക്താവിൻെറ സമക്ഷം അദ്ദേഹത്തെ വിധിപോലെ നമസ്കരിക്കണം; വിനയപൂർവം ഇരിക്കണം; സാംസാരികകഥകളിൽ മനസ്സു നിർത്താതെ, ഭഗവാൻെറ ലീലാകഥകളിൽത്തന്നെ ശ്രദ്ധിച്ചുകൊണ്ടിരിക്കണം; ഗ്രഹണശക്തി നല്ലവണ്ണം സമ്പാദിച്ചിരിക്കണം; വണക്കത്തോടുകൂടി കൈകൂപ്പിക്കൊണ്ടിരിക്കണം; ശിഷ്യഭാവത്തോടെ വേണം ഉപദേശം കേട്ടുകൊണ്ടിരിക്കാൻ. ഉപദേശത്തിൽ ശ്രദ്ധക്കുറവോ വിശ്വാസക്കുറവോ വന്നുപോകരുതു്. ഇതിനെല്ലാം പുറമേ, കേൾക്കുന്നതിനെപ്പററി നല്ലവണ്ണം ചിന്തിക്കണം. നല്ലവണ്ണം മനസ്സിലാവാത്ത കാര്യം സവിനയം ചോദിക്കണം. എപ്പോഴും പരിശുദ്ധഭാവത്തോടെ ഇരിക്കണം. ശ്രീകൃഷ്ണഭക്തന്മാരിൽ പരമപ്രേമം വച്ചുകൊണ്ടിരിക്കണം. വക്താക്കൾ ഉത്തമന്മാരെന്നു ഗണിക്കുന്നതു് ഈ വിധത്തിലുള്ള ശ്രോതാക്കളെ ആണു്. ഇനി, വക്താവിൻെറ ലക്ഷണവും പറയാം:—ഭഗവാനിൽത്തന്നെ മനസ്സു നിർത്തിക്കൊണ്ടിരിക്കുക, ഒരു വസ്തുവിലും അപേക്ഷയില്ലാതിരിക്കുക, എല്ലാവരുടേയും

സുഹൃത്തും ദീനന്മാരിൽ ദയാലുവും ആയിരിക്കുക, യുക്തി
കൾ പറഞ്ഞു്, തത്വജ്ഞാനം ഉദിപ്പിക്കുന്നതിൽ സാമ
ർത്ഥ്യം സമ്പാദിച്ചിരിക്കുക—ഇങ്ങനെയുള്ള വക്താവിനെ
ഋഷിഗണങ്ങളും കൂടി മാനിച്ചുവരുന്നു.— [൧൦—൨൨]

ഹേ വിപ്രന്മാരേ! ഇനി ഞാൻ, ഭാരതഭൂമിയിൽ
വച്ചു് ശ്രീമദ്ഭാഗവതകഥ കേൾക്കുന്നതിനുള്ള വിശിഷ്ട
വിധിയെ പറയാം: ശ്രദ്ധിച്ചു കേട്ടാലും! ഈ പറയുന്ന
വിധിയെ പാലിക്കുന്നതുകൊണ്ടു്, ശ്രോതാക്കൾക്കു സുഖ
സാമഗ്രികളെല്ലാം വർദ്ധിച്ചുവരുന്നതാണു്. സാത്വികം-
രാജസം- താമസം-നിർഗ്ഗുണം, ഇങ്ങനെ ൪-വിധത്തി
ലാണു് ശ്രീമദ്ഭാഗവതസേവനം. യാഗത്തിലെന്ന
പോലെ സാമഗ്രികൾ ശേഖരിച്ചുംകൊണ്ടു്, പൂജാവിധാ
നാദികളെല്ലാം ധാരാളം ചെയ്തു ശോഭാസമ്പന്നമാക്കി,
വളരെപ്പരിശ്രമവും ഒരുക്കവും നടത്തി, ൭-ദിവസം
കൊണ്ടുതന്നെ പ്രസന്നതാപൂർവ്വം സമാപിപ്പിക്കുന്നതു്
"രാജസം" ആയ സേവനം. ഒന്നോ, രണ്ടോ മാസം കാലം
കൊണ്ടു തീരത്തക്കവണ്ണം, അതു സാവധാനത്തിൽ—കഥാ
രസം ആസ്വാദിച്ചാസ്വാദിച്ചു്, ആനന്ദവർദ്ധകമായ് നട
ത്തുന്ന ശ്രവണം "സാത്വികം" എന്നറിയുക. ഇടയ്ക്കിടെ
ശ്രവണം നടത്തുകയും, ഇടയ്ക്കിടെ മുടക്കുകയും ചെയ്തും
കൊണ്ടു്, ഒരു വർഷംവരെ നീണ്ടു നില്ക്കുന്നതും, ആല
സ്യവും—ശ്രദ്ധയും (രണ്ടും) കലർന്നതും ആയ പ്രകാരമേ
മത്തെ ആണു് "താമസം" എന്നു പറയുന്നതു്. ഈ താമ
സസേവനവും, അസേവനത്തേക്കാൾ വിശിഷ്ടവും സുഖപ്ര
ദവും ആണെന്നുള്ളതു് ഗ്രഹിക്കേണ്ടതാണു്. ദിനവ്യവ
സ്ഥയും വർഷവ്യവസ്ഥയും കൂടാതെ, എപ്പോഴുമങ്ങനെ—

പ്രേമത്തോടും ഭക്തിയോടുംകൂടി കഥാശ്രവണം നടത്തിക്കൊണ്ടിരിയ്ക്കുന്നതിനെ ആണ് "നിർഗ്ഗുണ"സേവനം എന്നു പറയുന്നതു്. പരീക്ഷിത്തും ശ്രീശുകനും തമ്മിലുണ്ടായ സംവാദത്തിലേ കഥാശ്രവണവും നിർഗ്ഗുണമെന്നുതന്നെ ഗണിക്കപ്പെട്ടിരിയ്ക്കുന്നു. അവിടെ ഏഴുദിവസമെന്നുള്ള കണക്ക വന്നുകൂടിയതു്, പരീക്ഷിത്തിൻെറ ബാക്കി ആയുഷ്കാലത്തിൻെറ വലുപ്പമനുസരിച്ചാണല്ലോ. സപ്താഹകഥാനിയമത്തെ വെച്ചുകൊണ്ടായിരുന്നില്ല.—

[൨൩—൨൯]

ഭാരതവർഷത്തിൽനിന്നു വേർപെട്ടിട്ടുള്ള സ്ഥാനങ്ങളിൽ വെച്ചും, നിർഗ്ഗുണസേവനമോ, ത്രിഗുണസേവനമോ—തൻെറ രുചിയ്ക്കനുസരിച്ചു നടത്താവുന്നതാണു്. താൽപര്യം ഇത്രയേ ഉള്ളു—ഏതുതരത്തിലെങ്കിലും ശ്രീഭാഗവതത്തിൻെറ ശ്രവണരൂപമായ സേവനം നടത്തിക്കൊണ്ടുതന്നെ ഇരിയ്ക്കണം. ശ്രീകൃഷ്ണലീലാകഥകളുടെ ശ്രവണവും കീർത്തനവും രസാസ്വാദനവുംതന്നെ ചെയ്തുകൊണ്ടിരിയ്ക്കുവാൻ അത്യന്തതാൽപര്യം ഉള്ളവൎക്കു്,—മോക്ഷത്തിൽക്കൂടി ഇച്ഛയില്ലാത്തവൎക്കു്, ശ്രീമദ്ഭാഗവതം തന്നെയാണു് പരമമായ ധനം. അപ്രകാരംതന്നെ, സംസാരദുഃഖത്തിൽ അത്യന്തംവെറുത്തു്, മുക്തിയ്ക്കുമാത്രം കാംക്ഷിയ്ക്കുന്നവൎക്കും, ഈ ഭാഗവതംതന്നെയാണു് സംസാരരോഗത്തിന്നു് ഒരു പരമൌഷധം. അതുകൊണ്ടു്, ഈ കലികാലത്തിൽ ഏതു പണിപ്പെട്ടും ഈ ഭാഗവതസേവനം ചെയ്കതന്നെവേണം. ഇതിന്നുപുറമേ, വിഷയഭോഗങ്ങളിൽതന്നെ തൽപരരായി, സാംസാരികസുഖങ്ങൾതന്നെ കാമിയ്ക്കുന്നവരായിക്കഴിയുന്നവൎക്കും, ഈ കലിയുഗത്തിൽ, സാമൎത്ഥ്യം—ധനം—വിധിവിധാനാദിജ്ഞാനം എന്നിവ

ഇല്ലായ്കയാൽ, കർമ്മമാർഗ്ഗത്തിലുള്ള യജ്ഞാദികൾകൊണ്ടു് കിട്ടേണ്ടുന്ന സിദ്ധികൾ അതീവ ദുർല്ലഭങ്ങളായിപ്പോയിട്ടുണ്ടു്. ഇങ്ങനെ ഇരിക്കെ, അവർക്കൊക്കും ഏതൊരു അഭീഷ്ടം സിദ്ധിയ്ക്കുന്നതിനും, ഈ ഭാഗവതകഥയുടെ സേവനം തന്നെയേ ശരണ്യമായിട്ടുള്ളു. ഈ ഭാഗവതകഥ, ധനം–സന്താനം–ഭാര്യ–ഗജാശ്വാദിവാഹനങ്ങൾ–യശസ്സ്–മണിമാളിക–നിഷ്കണ്ടകമായ രാജ്യം എന്നിതെല്ലാം നൽകുവാൻ ഉള്ള പ്രഭാവത്തോടുകൂടിയതാണു്. സകാമബുദ്ധ്യാ ഭാഗവതത്തിൻെറ സാഹായ്യം സ്വീകരിയ്ക്കുന്നവർ, പ്രാപഞ്ചികങ്ങളായ ഉത്തമഭോഗങ്ങളെയെല്ലാം അനുഭവിച്ചിട്ടു്, ഒടുക്കം ശ്രീമദ്ഭാഗവതസമ്പർക്കംകൊണ്ടുതന്നെ, ശ്രീഹരിയുടെ പരമധാമത്തെ പ്രാപിക്കുന്നതും ആകുന്നു.—

[൨൦—൩൬]

ഭാഗവതപാരായണവും കഥാപ്രവചനവും നടക്കുന്ന ഗൃഹത്തേയും, അതു കേട്ടുകൊണ്ടിരിക്കുന്ന സജ്ജനങ്ങളേയും, ശരീരംകൊണ്ടും ധനംകൊണ്ടും സഹായിയ്ക്കേണ്ടതാണു്. ആ സഹായത അനുഭവിയ്ക്കുന്നവരുടെ സന്തോഷംകൊണ്ടു്, സാഹായ്യം ചെയ്യുന്ന ജനങ്ങളിലും, ഭാഗവതസേവനപുണ്യം ഉണ്ടാവുന്നതാണു്. കാമന എന്നതു് രണ്ടു സാധനത്തിലാണു് വരുക: ൧. ശ്രീകൃഷ്ണഭഗവാനിൽ, ൨. ധനത്തിൽ. ശ്രീകൃഷ്ണഭഗവാനൊഴികെയുള്ള സർവ്വവസ്തുവും ധനത്തിൽ ചേരുന്നു. പിന്നെ, ശ്രോതാവു്–വക്താവു് ഇവരും രണ്ടുതരത്തിലുണ്ടു്. അതും ശ്രീകൃഷ്ണകാംക്ഷികൾ എന്നും, ഇതരധനാർത്ഥികൾ എന്നുംതന്നെ. വക്താവും ശ്രോതാവും ഒരു തരത്തിലുള്ളവരായാൽ, കഥയ്ക്കു രസം വളരെക്കൂടും: സുഖവും ഏറും. രണ്ടുപേരും, രണ്ടുതര

ക്കാരായി വിപരീതരായിത്തീന്നാൽ, അപ്പോൾ 'രസാഭാസം' ആയിപ്പോവും. അപ്പോൾ ഫലഹാനിയും വന്നുകൂടും. എന്നാൽ ശ്രീകൃഷ്ണഭഗവൽപ്രാപ്തിയെത്തന്നെ കാംക്ഷിയ്ക്കുന്ന വക്താവും ശ്രോതാവും ഒത്തു ചേരുമ്പോൾ അല്പം വിളംബിച്ചിട്ടാണെങ്കിലും, സിദ്ധി സുനിശ്ചിതമാണു്. ധനാത്ഥികൾക്കു സിദ്ധി കിട്ടുന്നതു്, അവരുടെ അനുഷ്ഠാനത്തിന്റെ വിധിവിധാനം സമ്പൂർണ്ണമാവുമ്പോഴാകുന്നു. ശ്രീകൃഷ്ണപ്രാപ്തിയെ ഇച്ഛിയ്ക്കുന്നവർ ഗുണഹീനരായാലും, അവരുടെ അനുഷ്ഠാനത്തിൽ കുറേ കുറവു സംഭവിച്ചുപോയാലും, അവർ ശ്രീകൃഷ്ണപ്രേമം നിറഞ്ഞവരാണെങ്കിൽ, അവക്കു സിദ്ധി കിട്ടും—ഭഗവൽപ്രേമംതന്നെയാണു് സർവ്വോത്തമവിധി. സകാമശ്രോതാക്കൾ, കഥാസമാപ്തിവരെ, ശ്രദ്ധയോടുകൂടി ശ്രവണവിധി മുഴുവൻ പാലിക്കണം. ഇനി, വക്താവിനും, ശ്രോതാവിനും പാലിയ്ക്കേണ്ടതായ വിധികളേ പറയാം: പതിവായി പ്രഭാതത്തിൽ സ്നാനാദി നടത്തി, നിത്യാനുഷ്ഠാനം ചെയ്യണം. പിന്നെ, ഭഗവാന്റെ പാദതീത്ഥം സേവിയ്ക്കുക. പിന്നീടു്, പൂജാസാധനങ്ങൾകൊണ്ടു്, ഭാഗവതപുസ്തകത്തേയും വ്യാസഭഗവാനേയും പൂജിയ്ക്കുക. അനന്തരം അത്യന്ത ഭക്തിയോടെ ഭാഗവതകഥയേ സ്വയം പറയുകയോ കേൾക്കുകയോ ചെയ്യുക. ഭക്ഷണം, പാലോ ഹവിസ്സോ മാത്രമാക്കുക—മൗനമായിരുന്നു ഭുജിക്കണം. ബ്രഹ്മചര്യം പാലിയ്ക്കണം. നിലത്തേ കിടക്കാവൂ. ക്രോധ–ലോഭാദികളെ തീരെ ത്യജിയ്ക്കണം. കഥാപ്രവചനം നിത്തുമ്പോൾ, പതിവായി കീത്തനഘോഷം നടത്തണം. കഥ തീരുന്ന ദിവസം, രാത്രി ഉറക്കമിളയ്ക്കണം. സമാപിയ്ക്കുന്ന ദിവസ-

ബ്രാഹ്മണഭോജനം നടത്തി, അവൎക്കു ദക്ഷിണയും നല്കണം. കഥാവക്താവായ ഗുരുവിന്നു്, വസ്ത്രം, ആഭരണങ്ങൾ എന്നിവ കൊടുക്കുകയും, ഗോദാനം ചെയ്കയും വേണം. ഇങ്ങനെ വിധിപ്രകാരം എല്ലാം പൂൎണ്ണമാവുമ്പോൾ, അഭിലഷിതമായിട്ടുള്ള സ്ത്രീ–ഗൃഹ–പുത്ര–രാജ്യ–ധനാദികളെല്ലാം ആ അഭിലാഷുകന്മാൎക്കു കിട്ടും. എന്നാൽ, ഒന്നറിയണേ: സകാമഭാവത്തോടുകൂടിയ ഭാഗവതസേവനം വെറും വിഡംബനയാണു്, ഭാഗവതകഥയേ അതു് ശോഭിപ്പിക്കുന്നതല്ല. ശ്രീശുകപ്രോക്തമായ ശ്രീഭാഗവതശാസ്ത്രം, കലിയുഗത്തിൽ സാക്ഷാൽ ശ്രീകൃഷ്ണപ്രാപ്തികരവും, ശാശ്വതമായ പ്രേമാനന്ദത്തെ പ്രദാനം ചെയ്യുന്നതും ആകയാൽ, ഇതിനെ തുച്ഛകാമനകൾക്കായിട്ടുപയോഗിയ്ക്കുന്നതു് ഉചിതമായിട്ടുള്ളതുമല്ല.— [൩൬—൪൫]

---

[സ്കന്ദമഹാപുരാണത്തിൽ രണ്ടാമത്തേതായ വൈഷ്ണവഖണ്ഡത്തിലുള്ള ഭാഗവതമാഹാത്മ്യത്തിൽ—
൪–ാമദ്ധ്യായം സമാപ്തം.]

ശുഭം ഭൂയാൽ—ശ്രീകൃഷ്ണഃ ശരണം സദാ

---

ശ്രീകൃഷ്ണലീലകളിലുള്ളമലിഞ്ഞു ചേൎന്നു
മോക്ഷത്തിലും സ്പൃഹ പെടാത്ത നരൎക്കു സൎവ്വം
ശ്രീമന്മഹാസുകൃതി–ഭാഗവതം പുരാണം
താനാണു താരകതമം ധനമൊന്നു മന്നിൽ!!

[സ്കന്ദപുരാണം]

---

# ശ്രീമദ്ഭാഗവതമാഹാത്മ്യം—൩

[വിഷ്ണുഭഗവാൻ ബ്രഹ്മദേവനോടു പറയുന്നതു്]

ശ്രീമദ്ഭാഗവതാഭിഖ്യം പുരാണം വിശ്വവിശ്രുതം
ശ്രദ്ധാപൂർവ്വംകേൾക്കവേണമെന്നെപ്രീതിപ്പെടുത്തുവാൻ. ൧
പതിവായിബ്ഭാഗവതം പുരാണം ചൊല്ലീടുന്നതാർ,
പ്രത്യക്ഷരമവന്നുണ്ടാം കപിലാദാനജം ഫലം. ൨
ശ്ലോകത്തിൽ പാതിയോ, പാദംതാനോ–ഭാഗവതോദ്ഭവം
ചൊല്ലുകയോകേൾക്കയോനിത്യം,ഗോസഹസ്രദപുണ്യദം.൩
ഏകം ഭാഗവതശ്ലോകം ശുദ്ധനായെന്നുമോതുവോൻ
പതിനെട്ടുപുരാണം ചൊല്ലിയ പുണ്യംപെറും സുത! ൪
എങ്ങെന്നുമെൻ കഥകളുണ്ടങ്ങു വാഴുന്നു വൈഷ്ണവർ;
എൻശാസ്ത്രത്തെസ്സദാപൂജിച്ചീടുവോർ കലിബാഹ്യരാം. ൫
ഗൃഹത്തിൽ വൈഷ്ണവം ശാസ്ത്രദ്വയം പൂജിച്ചുവെയ്ക്കുവോർ
സർവ്വപാപങ്ങളും തീർന്നു സുരവന്ദിതരായ്വരും. ൬
എന്നും ഭാഗവതം പൂജിച്ചവൻ കലിയിൽ നിർഭയം
കൈകൊട്ടിത്തുള്ളിയാർത്തീടുമവനിൽ തുഷ്ടനാമഹം. ൭
സ്വഗൃഹത്തിൽ ഭാഗവതം എത്രനാൾ വെയ്ക്കുമോ നരർ
പിതൃക്കളെത്രനാളേല്പൂ പാൽ–നെയ്–മധു–ജലങ്ങളെ. ൮
ആർ കൊടുപ്പൂ ഭാഗവതം വിഷ്ണുഭക്തന്നു സാദരം,
കല്പകോടിസഹസ്രങ്ങളവൻ വൈകുണ്ഠവാസിയാം. ൯
സദാ ഭാഗവതം ഗേഹത്തിങ്കൽ പൂജിച്ചു വാഴുവോർ,
കല്പംവരെയ്ക്കു വിബുധന്മാരെസ്സംതൃപ്തരാക്കുവോർ. ൧൦
ശ്ലോകാർദ്ധമോ ശ്ലോകപാദംതാനോ ഭാഗവതീയമായ്
സൂക്ഷിപ്പതാം വരം, ഗ്രന്ഥാന്തരലക്ഷങ്ങളല്ല താൻ. ൧൧

കലിയിൽ, ഭാഗവതമാരുടെ ഗേഹത്തിലില്ലയോ
അവന്നു യമപാശത്തിൽനിന്നു മുക്തി വരാ ദൃഢം. ൧൨
ഗൃഹത്തിൽ ഭാഗവതമില്ലാത്തോൻ വൈഷ്ണവനാകുമോ
കലികാലത്തി,ലാ മർത്ത്യൻ ശ്വപചാധികനീചനാം. ൧൩
എൻപ്രീതിയ്ക്കായെന്തു നല്കിയിട്ടും ഭാഗവതം സദാ
വാങ്ങിച്ചുവയ്ക്കണം മർത്ത്യൻ ഭക്ത്യാ ലോകേശ! പുത്രക! ൧൪
കലിയിൽ, പുണ്യമാം ഭാഗവതമെങ്ങെങ്ങു വാണിടും
അങ്ങങ്ങെപ്പോഴുമേ ഞാനും ദേവന്മാരൊത്തുവാണിടും. ൧൫
അങ്ങുണ്ടഖിലതീർത്ഥങ്ങൾ, നദീനദസരസ്സുകൾ,
യജ്ഞങ്ങളേഴുപുരികൾ, പുണ്യപർവ്വതവൃന്ദവും. ൧൬
എൻശാസ്ത്രം കേൾക്കണംനിത്യം യശോധർമ്മജയാർത്ഥികൾ,
പാപംപോയ് മുക്തികിട്ടീടാൻ ധാതാവേ! ധർമ്മബുദ്ധികൾ.
൧൭

ശ്രീമദ്ഭാഗവതം പുണ്യം—ആയുരാരോഗ്യപുഷ്ടിദം;
വായിച്ചാലും ശ്രവിച്ചാലും സർവ്വപാപങ്ങളും വിടും. ൧൮
കേൾക്കില്ല, കേട്ടാൽ മോദിയ്ക്കില്ലാരു ഭാഗവതം പരം,
തൽസ്വാമി യമനാംബ്രഹ്മൻ! സത്യംസത്യംകഥിപ്പു ഞാൻ.
൧൯

പോകാ ഭാഗവതംകേൾക്കാൻ—ഏതൊരാളൊരുനാളുമേ,
ഏകാദശിയിലുംകൂടി; അവൻ പാപമയൻ ദൃഢം. ൨൦
ശ്ലോകമോ, ശ്ലോകാർദ്ധമോ—പാദമോ ഭാഗവതീയമായ്
എങ്ങുണ്ടെഴുതിവച്ചിട്ടു—തദ്ഗൃഹത്തിൽവസിപ്പു ഞാൻ.
൨൧

സർവ്വാശ്രമം പൂകുകയും, സർവ്വതീർത്ഥാവഗാഹവും,
ശ്രീമദ്ഭാഗവതം പോലെ നരരെശ്ശുദ്ധരാക്കിടാ. ൨൨
പശ്ചിസങ്ങളിടംതേടിപ്പോകുംപോൽഞാനുമെൻവിധേ!
ശ്രീഭാഗവതമുള്ളേടത്തെത്തിച്ചേരുന്നു നിത്യമായ്. ൨൩

എൻകഥാവായനക്കാരൻ,എൻകഥാശ്രവണോത്സുകൻ,
എൻകഥാപ്രീതഹൃത്തായോൻ,ഇവരെക്കൈവിടില്ല ഞാൻ
൨൪

ശ്രീമദ്ഭാഗവതം കണ്ടാലുടനാരെഴുന്നേററിടാ
അവന്റെ വാഷിീകം പുണ്യം വിധേ! പെട്ടെന്നു നഷ്ടമാം. ൨൫
ശ്രീമദ്ഭാഗവതം കണ്ടിട്ടെണീററു തൊഴുതേതവൻ
മാനിക്ക,മവനെക്കാണ്മതെനിക്കു പരമോത്സവം! ൨൬
ദൂരെബ്ഭാഗവതം കണ്ടിട്ടതിൻ സവിധമെത്തുവോൻ
ഓരോകാൽവെയ്പിലും നേടും—അശ്വമേധഫലം ദൃഢം. ൨൭
എഴുന്നേററാർ ഭാഗവതഗ്രന്ഥത്തെ പ്രണമിക്കുമോ,
അവന്നു,ഭാൎയ്യാപുത്രാത്ഥഭക്തി—നാലുംകൊടുപ്പു ഞാൻ.൨൮
മഹാരാജോപചാരങ്ങളോടേ ഭാഗവതത്തിനെ
ഭക്തിപൂൎവ്വം കേൾപ്പവൎക്കു വശ്യനാകുന്നു ഞാൻ സദാ. ൨൯
ആരെൻ വിശേഷദിവസങ്ങളിൽ ഭാഗവതം പരം
വസ്ത്രാലങ്കാരകുസുമധൂപദീപാൎപ്പണത്തൊടെ— ൩൦
മൽപ്രീതിയ്ക്കായ്ഭക്തിപൂൎവ്വം കേൾപ്പതെൻസുത, സുവ്രത!
അവന്നധീനനത്രേ ഞാൻ,സാധ്വിക്കു സുധവൻവിധം.൩൧

[സ്കന്ദപുരാണം—വിഷ്ണുഖണ്ഡം—മാൎഗ്ഗശീഷമാഹാത്മ്യ
ത്തിൽ ൧൬—ാം അദ്ധ്യായം—൩൦—മുതൽ,
൧൬—വരെ ശ്ലോകങ്ങൾ]

---

ആക്കുള്ള ഹൃത്തു ഹരിതൻകഥയിൽ സുഖിയ്ക്കി-
ല്ലത്യന്തപാപവുമസദ്ഗതിയും നിമിത്താം,
ആജന്മതുല്യനര,ന്നുഴി വഹിച്ചിടും പാഴ്-
ഭാരം—വിനിന്ദ്യനിതി പൂൎവ്വമുനീന്ദ്രർ ചൊല്വൂ.
[പദ്മപുരാണം ഉത്തരഖണ്ഡം]

ശ്രീഗണേശായ നമഃ

# ശ്രീമദ് ഭാഗവതം

[ഭാഷാഗദ്യം]

## പ്രഥമസ്കന്ധം

## പ്രഥമാദ്ധ്യായം.

### സൂതനോട്ട് ഋഷിമാരുടെ ചോദ്യം.

" നമോ ഭഗവതേ വാസുദേവായ"

മംഗളാചരണം: "ജന്മാദ്യസ്യ യതഃ"—ഇത്യാദി.

ഈ ജഗത്തിന്റെ സൃഷ്ടിയും സ്ഥിതിയും പ്രളയവും, ഏതൊന്നുനിമിത്തം സംഭവിക്കുന്നുവോ, ഏതിന്റെ നിലനില്പിനാൽ ജഗത്തു നിലനില്ക്കുന്നുവോ, ജഗത്തില്ലാതായാലും ഏതിന്റെ നിലനില്പ് നിർബ്ബാധമായിരിക്കുന്നുവോ, ഇന്ദ്രിയങ്ങളാലും വൃത്തികളാലും ഏതേതു വിഷയങ്ങളുടെ ജ്ഞാനം ഉണ്ടാവുമ്പോഴും, അവയിൽ ഇരുന്ന് അവയെ അറിഞ്ഞുകൊണ്ടിരിക്കുന്നതു് യാതൊരാളാണോ—യാതൊരു സർവ്വജ്ഞനാണോ; ജ്ഞാനവാനാകയാൽ പ്രകൃതിയിൽനിന്നു തികച്ചും ഭിന്നനാരാകുന്നു—എങ്കിലും അഖണ്ഡവും അബാധവും ആയ ജ്ഞാനം നേടിയിരിക്കുന്നതുമൂലം സ്വയംപ്രകാശനായിരിക്കുന്നതാരാണോ, സൃഷ്ടിയുടെ ആരംഭത്തിൽ ബ്രഹ്മദേവന്നു് തന്റെ സങ്കല്പം

വഴിക്കു് വേദങ്ങളുടെ ജ്ഞാനം ഉളവാക്കിക്കൊടുത്തതു് ആരാണോ, ആരെ അറിയുന്ന വിഷയത്തിൽ ഋഷീശ്വരന്മാർപോലും മോഹിതന്മാരായിരിക്കുന്നുവോ, ആരുടെ സത്യസ്വരൂപത്തിൽ ഈ ത്രിഗുണമയിയായിരിക്കുന്ന സൃഷ്ടി അതിന്റെ സത്താരൂപത്തിൽ സത്യവും എന്നാൽ ഭിന്നഭിന്ന-നാമ-രൂപദൃഷ്ടിയിൽ കേവലം അസത്യവുമായിരിക്കുന്നുവോ, അതായതു് തേജോമയങ്ങളായ സൂര്യകിരണങ്ങളിലും കാചം മുതലായ മൃൽവികാരങ്ങളിലും ജലഭ്രമവും, ജലത്തിൽ സ്ഥലഭ്രമവും ഉണ്ടായിക്കൊണ്ടിരിക്കുംവിധത്തിൽ, സത്യമിഥ്യാമയമായിരിയ്ക്കുന്നുവോ; സ്വന്തം ജ്ഞാനപ്രകാശദ്വാരാ മായാ-ഛല-കപടാദികളെ ആരു് എന്നും ദൂരെദൂരെ നിരസിച്ചുകൊണ്ടിരിക്കുന്നുവോ —ആ പരമസത്യസ്വരൂപനായ പരബ്രഹ്മമൂർത്തിയെ നാം ശ്രദ്ധാഭക്തിപൂർവ്വം മനസ്സിൽ ധ്യാനിച്ചുകൊള്ളുന്നു.—[൧]

ഗ്രന്ഥപ്രശസ്തി: ഈ ശ്രീമദ്ഭാഗവതമെന്ന മഹാപുരാണം മഹാമുനി ഭഗവാൻ കൃഷ്ണദ്വൈപായനൻ—വ്യാസൻ—നിർമ്മിച്ചിരിക്കുന്നതാണു്. നിഷ്കളങ്കവും പരമവുമായ ധർമ്മത്തിന്റെ നിരൂപണം ഇതിൽ ഉണ്ടു്. മോക്ഷംവരെയ്ക്കുള്ള യാതൊരു വസ്തുവിന്റേയും കാമനാഗന്ധംപോലും ആ ധർമ്മത്തിലില്ല. ഏകാന്തവും വിശുദ്ധവുമായ ഭഗവൽപ്രേമമാണു് ആ ധർമ്മം. ഹൃദയശുദ്ധിയുള്ളവരും നിർമ്മത്സരന്മാരുമായ സത്തുക്കൾക്കു് അറിയത്തക്കവണ്ണം ആ വസ്തുവിന്റെ [ശ്രീകൃഷ്ണപരമാത്മാവിന്റെ] നിരൂപണം ഇതിൽ വന്നിട്ടുണ്ടു്. ആധ്യാത്മികവും ആധിഭൗതികവും, ആധിദൈവികവുമായ മൂന്നുതരം താപങ്ങളേയും

നശിപ്പിക്കുന്നതും പരമകല്യാണപ്രദവും ആണു് ആ വസ്തുനിരൂപണം. ഇതിനെ ആശ്രയിക്കുന്നവക്കു്, മന്ദമന്ദം ഫലംതരുന്ന മറെറാന്നിൻെറയും—ശാസ്ത്രത്തിൻെറയും സാധനയുടേയും—ആവശ്യകത ഇല്ല. അനന്തജന്മങ്ങളിലെ സുകൃതങ്ങളുടെ ഫലമായി ഈ മഹാപുരാണം കേൾക്കാൻ ഇച്ഛയുണ്ടാകുന്നവരുടെ ഉള്ളിൽ ഭഗവാൻ ക്ഷണത്തിൽ വന്നു കുടികൊള്ളുകയുംചെയ്യും; ഒരിക്കലും അവിടെനിന്നു പിന്നെപ്പോവുകയുമില്ല—[൨]

ഭക്തരും രസികരുമായ സജ്ജനങ്ങളേ! ഈ ശ്രീമദ്ഭാഗവതം വേദരൂപമായ കല്പവൃക്ഷത്തിൻെറ പഴമാണു്. ശുകബ്രഹ്മർഷിയുടെ മുഖസംബന്ധംനിമിത്തം ഇതു് പരമാനന്ദാമൃതപൂർണ്ണമായിത്തീന്നിരിക്കുന്നു. ഇതിൽ തൊണ്ടോ കുരുവോ — യാതൊന്നുംതന്നെ — കളയേണ്ടതായിട്ടില്ല. രസൈകരൂപമാണു് ഇതു്. ദേഹത്തിൽ ചൈതന്യമിരിക്കുവരെയും, സംസാരബന്ധം വിടാതിരിക്കുന്നിടത്തോളം കാലം ഈ ദിവ്യഭഗോദ്-രസത്തെ ഇടവിടാതെ പാനം ചെയ്തുകൊണ്ടിരിക്കുവിൻ! സ്വഗ്ഗത്തിലും മററും പോകാതെ ഇവിടെത്തന്നെ കിട്ടുന്ന ദിവ്യസുധയാണിതു്.—[൩]

<u>കഥാരംഭം</u>:—നൈമിഷാരണ്യം വളരെ വിശുദ്ധസ്ഥലമാണു്. ദേവന്മാക്കും വിശിഷ്യ വിഷ്ണുവിന്നും പ്രിയതമസ്ഥാനം! ഒരുകാലത്തു് അവിടെവെച്ചു് മഹർഷിമാർ ഭഗവൽപ്രാപ്തിക്കുവേണ്ടി ൧൦൦൦-വർഷംകൊണ്ടു പൂർത്തിയാവുന്ന ഒരു മഹായജ്ഞം തുടങ്ങി. ഇടയ്ക്കൊരുനാൾ പുലച്ചയ്ക്കു് ആ ഋഷിമാർ അഗ്നിഹോത്രാദി നിത്യകർമ്മം നടത്തിയതിനുശേഷം, സൂതനെ പൂജിച്ചു പീഠത്തിലിരുത്തിയിട്ടു് ആദരത്തോടെ ഇങ്ങനെ ചോദിച്ചു:—[൪-൫]

ഋഷിമാർ പറഞ്ഞു:—അല്ലയോ സൂത! അങ്ങ് പാപമററവനാണ്. എല്ലാ ഇതിഹാസങ്ങളും പുരാണങ്ങളും ധൎമ്മശാസ്ത്രങ്ങളും അങ്ങ് വിധിപോലെ അദ്ധ്യയനംചെയ്തിരിക്കുന്നു. അവയെ അങ്ങ് വ്യാഖ്യാനംചെയ്തിട്ടുമുണ്ട്. ഭഗവാൻ വേദവ്യാസൻ വേദജ്ഞന്മാരിൽ അഗ്രഗണ്യനാണല്ലോ. അദ്ദേഹവും, സാക്ഷാൽ ഭഗവാന്റെ സഗുണനിൎഗ്ഗുണസ്വരൂപങ്ങളുടെ തത്ത്വങ്ങളെ അറിഞ്ഞിട്ടുള്ള മററു മഹർഷിമാരും എന്തൊക്കെ അറിഞ്ഞിട്ടുണ്ടോ, ഏതെല്ലാം വിഷയങ്ങളിൽ അവൎക്ക് ജ്ഞാനമുണ്ടോ, അതെല്ലാം അങ്ങ് വേണ്ടവിധം ഗ്രഹിച്ചിരിക്കുന്നു. അങ്ങയുടെ ഹൃദയം വളരെസ്സരളവും നിൎമ്മലവുമാണ്. അതുകൊണ്ടുതന്നെയാണ് അങ്ങ് ആ ഋഷീശ്വരന്മാരുടെ കരുണയ്ക്കും അനുഗ്രഹത്തിന്നും പാത്രമായതും. ഗുരുജനങ്ങൾ തങ്ങളുടെ പ്രിയശിഷ്യന്മാൎക്ക് ഗൂഢാതിഗൂഢതത്ത്വങ്ങൾ കൂടിപ്പറഞ്ഞുകൊടുക്കുമെന്ന് പ്രസിദ്ധമാണല്ലോ. ഹേ സൂത! അങ്ങ് ദീൎഘായുഷ്മാനാണ്. അങ്ങ ദയചെയ്ത് ഞങ്ങൾക്കിതു പറഞ്ഞുതരണം: സകലശാസ്ത്രങ്ങളിലും, പുരാണങ്ങളിലും, ഗുരുജനോപദേശങ്ങളിലും, കലിയുഗത്തിൽ ജീവജാലങ്ങൾക്ക് പരമകല്യാണസാധനമായിപ്പറയപ്പെട്ടിട്ടുള്ളതു് ഏതൊന്നാണെന്നാണ് അങ്ങ നിശ്ചയിച്ചിട്ടുള്ളതു്? അങ്ങ് സജ്ജനഭൂഷണമാണല്ലോ. ഈ കലിയുഗത്തിൽ ജനങ്ങളുടെ ആയുസ്സ് തുലോം കുറതാണെന്ന് അങ്ങയ്ക്കറിയാവുന്നതാണ്. ഈശ്വരോപാസനയ്ക്കു താൽപൎയ്യവുമില്ല ജനങ്ങൾക്ക്, ഒരുക്കവുമില്ല. അവർ തീരെ അലസരായി; ഭാഗ്യംകെട്ടവരായി; അറിവററവരുമായി;

എല്ലാററിനും പുറമെ, പലതരം വിഘ്ന-ബാധാദികളാൽ ചുററപ്പെട്ടവരുമായി. ശാസ്ത്രങ്ങൾ അനന്തങ്ങൾ; എന്നാൽ ഏതെങ്കിലും ഒരു സാധനയെ സ്ഥിരപ്പെടുത്തിപ്പറഞ്ഞിരിക്കയല്ല അവയിൽ. പലതരം കർമ്മങ്ങളെ വർണ്ണിച്ചിരിക്കയാണു്. മാത്രമല്ല, അവയിൽ ഏതെങ്കിലും ഒന്നിന്റെ ഒരംശാക്രുടി ഗ്രഹിക്കാൻ എളുപ്പമല്ലാത്തവിധത്തിൽ വിസ്താരമേറിയതുമാണു് ശാസ്ത്രങ്ങൾ. അങ്ങു് പരോപകാരനിരതൻ! സ്വന്തംബുദ്ധികൊണ്ടു നല്ലവണ്ണം ആലോചിച്ചു് അവയിലെ സാരതത്വം പുറത്തെടുത്തു് ലോകാനുഗ്രഹത്തിന്നുവേണ്ടി ഞങ്ങൾക്ക പറഞ്ഞുതന്നാലും! ഞങ്ങൾക്കതു കേൾക്കാൻ വളരെ ശ്രദ്ധയുണ്ടു്. ഞങ്ങൾക്കു് അന്തഃകരണശുദ്ധിയും ഭഗവൽകാരുണ്യവും ആത്മലാഭവും സിദ്ധിക്കുന്നതേതുകൊണ്ടാണോ അതാണു് അങ്ങു് ഞങ്ങൾക്ക പറഞ്ഞുതരേണ്ടതു്—[ന്യ-ഫ].

അല്ലയോ സൂത! അങ്ങയ്ക്കു നല്ലവണ്ണം അറിവുള്ളതാണല്ലോ, യദുവംശക്കാരുടെ സംരക്ഷകനും ഭക്തവാത്സല്യനുമായ ഭഗവാൻ ശ്രീകൃഷ്ണൻ, വസുദേവന്റെ ധർമ്മപത്നിയായ ദേവകീദേവിയിൽനിന്നു് എന്തിനുവേണ്ടിയാണു് അവതരിച്ചതെന്നു്. ഞങ്ങൾക്കതു കേൾക്കാൻ വലിയ താൽപര്യം! ഹേ സൂത! അങ്ങയ്ക്കു നല്ലതു വരും! അങ്ങു ദയചെയ്തു് ആ കഥ വർണ്ണിച്ചു കേൾപ്പിച്ചാലും! എന്തിനാണെന്നാൽ, ഭഗവാന്റെ അവതാരം ജീവന്മാരുടെ പരമകല്യാണത്തിനു്-സംസാരദുഃഖനാശത്തിനു-വേണ്ടിയും, അവക്കു ഭഗവൽപ്രേമം വർദ്ധിച്ചു വരുവാൻ വേണ്ടിയും തന്നെയാണു് സംഭവിക്കുന്നതു്. ഈ ജീവവർഗ്ഗം ജന്മ-മൃത്യുമയമായ ഭയങ്കരചക്രത്തിൽ പെട്ടു കിട-

കകയാണ്—വലഞ്ഞുകൊണ്ടിരിക്കുകയാണ്. ഈ വലച്ചിലിനിടയിലും ആ ജീവന്മാർ എപ്പോഴെങ്കിലും ഭഗവാന്റെ മംഗലമയമായ നാമം ഉച്ചരിച്ചാൽ, ഉടനേ അതിൽനിന്നു മോചനം നേടുന്നു. കാരണം, ഭയംപോലും സ്വയം ഭഗവാനേ ഭയപ്പെട്ടുകൊണ്ടിരിയ്ക്കുന്നു. പരമവിരക്തരും നിതാന്തശാന്തരും ആയ മുനിജനങ്ങൾ ഭഗവാന്റെ ശ്രീചരണങ്ങളെ ശരണം പ്രാപിച്ചുകൊണ്ടുതന്നെ കഴിയുന്നു. അതിനാലാണ് അവരുടെ സ്പർശത്താൽത്തന്നെ സംസാരികളായ ജീവന്മാർ പെട്ടെന്ന് പവിത്രരായിത്തീരുന്നതു്; ഗംഗാജലത്തെ പലകാലം സേവിച്ചാൽ മാത്രമേ പക്ഷേ പരിശുദ്ധത ലഭിയ്ക്കൂ. അങ്ങനെ പുണ്യാത്മാക്കളായ ഭക്തന്മാർ ഏതൊരു ഭഗവാന്റെ ലീലകളെ ഗാനം ചെയ്തുകൊണ്ടിരിക്കുന്നുവോ ആ തന്തിരുവടിയുടെ കലിമലഹരമായ യശോരാശിയെ ആത്മശുദ്ധികാമന്മാരായ ആരാണ് കേൾക്കാൻ കൊതിയ്ക്കാത്തതു്? സാധാരണജീവന്മാരെപ്പോലെ കർമ്മപരവശനായിട്ടല്ല ഭഗവാൻ പലതരം അവതാരങ്ങളെ കൈക്കൊള്ളുന്നതു്: കേവലം ലീലാർത്ഥമേണയാണ്. അവിടത്തെ ഓരോരോ ലീലയും ഓരോരോ ചരിത്രവും അത്യന്തം ദിവ്യമയവും മംഗലമയവും കൃപാപരിപൂർണ്ണവും ആയിരിയ്ക്കുന്നു. അതുനിമിത്തം തന്നെയാണ് നാരദപ്രഭൃതിമഹാത്മാക്കൾ ഇടവിടാതെ അവിടുത്തെ സ്തോത്രം ചെയ്തുകൊണ്ടു കഴിയുന്നതു്. വളരെ വളരെ ശ്രദ്ധയോടും താൽപര്യത്തോടും പ്രേമത്തോടും കൂടിയിരിക്കുന്ന ഞങ്ങൾ അതൊക്കെ കേൾക്കാൻ. അങ്ങ് ഞങ്ങൾക്കുവേണ്ടി അതെല്ലാം അവശ്യം വർണ്ണിച്ചുതരണമേ!!—[൧൨–൧൯]

ഹേ സൂത! അങ്ങു നല്ല തീക്ഷ്ണബുദ്ധിയാണ്. ഭഗവത്തത്വത്തെ ശരിയ്ക്കറിഞ്ഞിരിക്കുന്നു അങ്ങ്. അതുകൊണ്ട് അങ്ങിനിയിപ്പോൾ ഞങ്ങൾക്ക് ഭഗവാന്റെ മംഗളലീലകളെ വർണ്ണിച്ചു കേൾപ്പിയ്ക്കുകയാണ് വേണ്ടതു്. തന്റെ ആത്മസ്വരൂപിണിയായ യോഗമായവഴിയ്ക്ക് അവതരിച്ച് ആ സർവ്വേശ്വരൻ സ്വച്ഛന്ദരൂപേണ ചെയ്തിട്ടുള്ളവയാണല്ലോ ആ ലീലകൾ. ശ്രീകൃഷ്ണഭഗവാന്റെ ലീലകളെ എത്രയെത്രതന്നെ കേട്ടാലും ഞങ്ങൾക്കു തൃപ്തിവരുന്നതല്ല. കാരണം—രസരഹസ്യമർമ്മജ്ഞന്മാർക്ക് പദേ പദേ പുതുപുതുരസം അനുഭവപ്പെടുന്നതാണല്ലോ ഭഗവല്ലീലകൾ. ശ്രീകൃഷ്ണഭഗവാൻ, തന്നെ മറച്ചുവച്ചുംകൊണ്ടാണിരുന്നതു്. ലോകത്തിന്റെ മുമ്പിൽ കേവലം മനുഷ്യചേഷ്ടകൾതന്നെ ചെയ്തുകൊണ്ടിരുന്നു. എന്നാൽ വാസ്തവത്തിലോ—ബലരാമനോടൊന്നിച്ച്, മനുഷ്യസാദ്ധ്യമല്ലാത്ത ലീലകളും പരാക്രമങ്ങളും ഒട്ടേറെക്കാട്ടിത്തന്നു! ഞങ്ങളിവിടെ-വിഷ്ണുക്ഷേത്രമായ ഈ നൈമിഷാരണ്യത്തിൽ വളരെ വലുതും ദീർഘകാലീനവുമായ ഒരു യജ്ഞത്തിൽ ദീക്ഷപൂണ്ട് ഇരിക്കുകയാണ്. ഭയങ്കരകലിയുഗം വന്നുകഴിഞ്ഞല്ലോ എന്നവെച്ചാണ് ഇതിനൊരുമ്പെട്ടതു്. ഭഗവാന്റെ ലീലാകഥകളെ കീർത്തിയ്ക്കുന്നതു തന്നെയാണ് പരമഭഗവത്സാധന! അതുകൊണ്ട് ഭഗവൽകഥ കേൾക്കാനുള്ള ശുഭാവസരം പ്രതീക്ഷിയ്ക്കുന്നു. കലിയുഗശക്തിയിൽനിന്നു രക്ഷപ്പെടുക ഒട്ടും എളുപ്പമായ കാര്യമല്ല. ലോകത്തിന്റെ സാത്വികഭാവവും ധൈര്യവും ഉത്സാഹശക്തിയും എല്ലാം കലി നശിപ്പിയ്ക്കുന്നു. പക്ഷേ, ഈ കലിപ്രഭാവത്തിൽനിന്നു രക്ഷപ്പെ

ട്ടാൽകൊള്ളാമെന്നു് ഞങ്ങൾക്കേറെ ആശയുണ്ടു്. അതു സാധിക്കാനായിട്ടു്, ഞങ്ങളുടെ പ്രാർത്ഥനയനുസരിച്ചു് ബ്രഹ്മദേവൻ അങ്ങയേ ഇങ്ങോട്ടു് അയച്ചുതന്നതാണു്. സമുദ്രം കടക്കാനായി കാത്തുനില്ക്കുന്ന ഒരുവന്നു് ഒരു കടത്തുകാരനെ കിട്ടിയതുപോലെയാണു് ഞങ്ങൾക്കങ്ങയേ കിട്ടിയതു്. ഹേ സൂത! യോഗേശ്വരനായ ശ്രീകൃഷ്ണഭഗവാൻ തൻെറ ലീലാവിലാസമെല്ലാം ഒതുക്കി സ്വന്തം ധാമത്തിലേയ്ക്കു പോയ്ക്കഴിഞ്ഞുവല്ലോ. വേദവൈദികബ്രാഹ്മണാദികളുടെ രക്ഷിതാവാണു് തന്തിരുവടി. ധർമ്മത്തിൻെറ കവചവും അവിടുന്നുതന്നെ. എന്നാൽ അവിടുന്നു മറഞ്ഞുകഴിഞ്ഞിരിക്കുന്ന ഈ ഘട്ടത്തിൽ, ധർമ്മം ആരേ ശരണം ഗമിച്ചിരിക്കുന്നു? ഇപ്പോൾ ധർമ്മരക്ഷകൻ ആരാണു്?—[൧൭-൨൩]

---

# രണ്ടാമദ്ധ്യായം

## ഭഗവൽകഥയുടേയും ഭഗവദ്ഭക്തിയുടേയും മാഹാത്മ്യം

വ്യാസൻ പറഞ്ഞു:—ശൗനകാദി ബ്രഹ്മവാദിമഹർഷിമാരുടെ ഈ ചോദ്യം കേട്ടിട്ടു് രോമഹർഷണൻെറ പുത്രനായ ഉഗ്രശ്രവസ്സു് വളരെ ആനന്ദമുള്ളവനായി. അവരുടെ ചോദ്യങ്ങളെയെല്ലാം തുലോം അഭിനന്ദിച്ചിട്ടു് അദ്ദേഹം ഇങ്ങനെ പറയുവാൻ തുടങ്ങി:— [൧]

സൂതൻ പറഞ്ഞു:—ശ്രീശുകൻെറ ഉപനയനംപോലും കഴിഞ്ഞില്ല; ലൗകിക-വൈദികകർമ്മാനുഷ്ഠാനങ്ങൾക്കുള്ള

അവസരവും ഉണ്ടായില്ല —അങ്ങനെയിരിയ്ക്കേയാണു് അദ്ദേഹം സംന്യാസം സ്വീകരിച്ചുകൊണ്ടു് അച്ഛന്റെ ആശ്രമം വിട്ടു പുറപ്പെട്ടതു്. ഇത്ര പരമഭാഗവതനായ പുത്രൻ അത്ര ബാല്യത്തിൽ സംന്യാസിയായിത്തീന്നതു കണ്ടപ്പോഠം പിതാവായ വ്യാസന്നു് വല്ലാത്ത വ്യഥ തോന്നി; പുത്രവിരഹം സഹിക്കാതെ അദ്ദേഹം വിളിച്ചു ചോദിച്ചുപോയി-“കുഞ്ഞേ! നീയെവിടെപ്പോകുന്നു?”— എന്നു്. ചോദ്യത്തിനുത്തരം പറഞ്ഞതു് കേവലം വൃക്ഷങ്ങ ളായിരുന്നു. ഇതിൽനിന്നു്, ശ്രീശുകൻ സമസ്തജീവവർഗ്ഗ ത്തിലും അന്തര്യാമിയായി പരമാത്മരൂപേണ വിരാജമാന നായിക്കഴിഞ്ഞു എന്നു സിദ്ധിയ്ക്കുന്നു. അദ്ദേഹം സൎവ്വഭൂത ങ്ങളോടും ഐക്യംപ്രാപിച്ചുകഴിഞ്ഞിരുന്നു. അങ്ങനെ സൎവ്വാത്മാവായിത്തീന്ന ശ്രീശുകനെ ഞാൻ നമസ്കരി ക്കുന്നു! ഞാൻ പറയാൻ തുടങ്ങുന്ന ഈ ശ്രീമദ്ഭാഗവതം അത്യന്തം ഗോപനീയവും രഹസ്യാത്മകവുമായ പുരാണ മത്രേ. ഇതു് ഭഗവത്സ്വരൂപത്തെ അനുഭവപ്പെടുത്തിത്തരും: സൎവ്വവേദങ്ങളുടേയും സാരവുമാണിതു്. സംസാരത്തിൽപെ ട്ടുഴലുന്ന യാവർ ചിലർ ഈ ഘോരമായ അജ്ഞാനാന്ധകാ രത്തിൽനിന്നു കയറാനാശിക്കുന്നുവോ, അവൎക്കു് ആധ്യാ ത്മികതത്വങ്ങളെ പ്രകാശിപ്പിച്ചു കാണിച്ചുകൊടുക്കുന്ന ഒരൊന്നാംതരം മണിവിളക്കാണു് ഇതു്. പരമാൎത്ഥത്തിൽ, അവരിൽ ദയതോന്നിത്തന്നെ, അവരെ ഉദ്ധരിയ്ക്കാൻ വേണ്ടിത്തന്നെ ആണു് ശ്രീശുകമഹർഷി ഇതിനെ വൎണ്ണി ച്ചിരിക്കുന്നതു്. ശ്രീശുകനാകട്ടെ, മഹാ–മഹാമുനിമാൎക്കും ആചാര്യനാണു്. ഞാൻ അദ്ദേഹത്തിന്റെ ചരണങ്ങളെ അഭിവന്ദിക്കുന്നു. മനുഷ്യരിൽ സൎവ്വശ്രേഷ്ഠാവതാരമായ നര

നാരായണമഹർഷിയേയും സരസ്വതീദേവിയേയും ശ്രീവ്യാസഭഗവാനേയും വന്ദിച്ചതിനുശേഷം വേണം. സംസാരത്തിന്റെയും അന്തഃകരണത്തിന്റെയും സമസ്തവികാരങ്ങളേയും വിജയിപ്പിച്ചു തരുന്ന ഈ ഭാഗവതമഹാപുരാണം വായിച്ചുതുടങ്ങുവാൻ— [൨–൪]

ഹേ മഹർഷിമാരേ! ജഗത്തിന്റെ മുഴുവൻ ഗുണത്തിനുവേണ്ടിയാണു് നിങ്ങൾ ഇത്ര സുന്ദരമായ ഈ ചോദ്യം ചോദിച്ചതു്. എന്തെന്നാൽ, ശ്രീകൃഷ്ണഭഗവാനെപ്പറ്റിയാണല്ലോ ചോദ്യം: ഈ ചോദ്യംതന്നെ ഹൃദയത്തെ ആനന്ദമയമാക്കുന്നു! ഭഗവാൻ ശ്രീകൃഷ്ണനിൽ ഭക്തി ഉണ്ടാക്കിത്തീർക്കുന്നതു യാതൊന്നാണോ, അതുതന്നെയാണു് മനുഷ്യരുടെ പരമധർമ്മം; ആ ഭക്തി ഒരിച്ഛയോടുംകൂടിയതാവരുതു്. എന്നും ഇടവിടാതെ കൂടിക്കൂടിവരുന്നതുമാവണം: ഒരിക്കലും മുറിഞ്ഞുപോകയുമരുതു്; അങ്ങനെയുള്ള ഭക്തിയാൽ, ആനന്ദസ്വരൂപനായ പരമാത്മാവിന്റെ അനുഭവത്തെ നേടി മനസ്സ് കൃതകൃത്യമായിത്തീരുകയുംചെയ്യും. ഭഗവാൻ ശ്രീകൃഷ്ണനിൽ ഭക്തി ജനിച്ചുകഴിഞ്ഞാലുടൻ—അത്യന്തപ്രേമത്തോടെ ഭഗവാനിൽ മനസ്സുനിർത്തിക്കഴിഞ്ഞാലുടനേ—വിശുദ്ധമായ ജ്ഞാനവും വൈരാഗ്യവും ഉണ്ടാവുകയായി. വളരെ ശരിക്കു ധർമ്മമനുഷ്ഠിച്ചാലും, ഭഗവാന്റെ ലീലാകഥകളെ കേൾക്കാൻ അതു കൊതിയുണ്ടാക്കുന്നില്ല എങ്കിൽ, പാഴ്‌വേലയായി അതെന്നറിയണം. ധർമ്മത്തിന്റെ ഫലം സംസാരബന്ധത്തിൽനിന്നു മുക്തിയും, ഭഗവാങ്കൽ ഭക്തിയും തന്നെ. പ്രാപഞ്ചികസമ്പത്തി സാധിക്കുകയല്ല

അതിന്റെ സാഫല്യം. അതുപോലെതന്നെ, ധനത്തിന്റെ ഫലം ധർമ്മാനുഷ്ഠാനംമാത്രമാണു്; അതുവിട്ടു് ഭോഗത്തിന്നു വട്ടംകൂട്ടുകയല്ല. ഭോഗത്തിന്റെ പ്രയോജനം ഇന്ദ്രിയപ്രീതിയല്ലെന്നും ധരിക്കണം; ജീവിക്കുവാൻ വേണ്ടുന്നിടത്തോളം ഭോഗമേ പാടുള്ളൂ. ജീവിതത്തിന്റെ പ്രയോജനമെന്താണു്? ഇഹ-പരലോകസുഖസാധകങ്ങളായ കർമ്മങ്ങൾ ചെയ്തുകൊണ്ടിരിക്കയാണോ? അല്ല; പിന്നെയോ? അതിന്റെ പരമപ്രയോജനം യഥാർത്ഥതത്ത്വത്തെ—ഭഗവത്തത്ത്വത്തെ—അറിയാനുള്ള ഇച്ഛ വച്ചുകൊണ്ടിരിക്കുക തന്നെയാണു്. ജീവൻപോവോളം, ആ തത്ത്വജിജ്ഞാസ നിലനിൽത്തണം. ആ യഥാർത്ഥതത്ത്വം എന്താണു്? തത്ത്വജ്ഞന്മാർ പറയുന്നതു്, ജ്ഞാതൃ-ജ്ഞേയഭേദമൊന്നുമെന്യേ, അഖണ്ഡവും അദ്വിതീയവുമായ സച്ചിദാനന്ദസ്വരൂപത്തിന്റെ ജ്ഞാനംതന്നെയാണു് ആ യഥാർത്ഥതത്ത്വമെന്നത്രേ. തത്ത്വദൃഷ്ട്യാ മതഭേദമൊന്നും അതിലില്ല; ജ്ഞാനികൾ ബ്രഹ്മമെന്നും യോഗികൾ പരമാത്മാവെന്നും ഭക്തന്മാർ ഭഗവാനെന്നും ആ ഒരേ തത്ത്വത്തെത്തന്നെ പറഞ്ഞുവരുന്നു. ശ്രദ്ധയോടുകൂടി ശ്രീമദ്ഭാഗവതത്തെ കേട്ടാൽ, ജ്ഞാന-വൈരാഗ്യങ്ങളോടുകൂടിയ ഭക്തി സിദ്ധിച്ചുകൊള്ളുന്നു. ഇങ്ങനെയുള്ള ഭക്തിവഴിക്കാണു് മഹാത്മാക്കൾ സ്വസ്വഹൃദയങ്ങളിൽ പരമതത്ത്വസ്വരൂപമായിരിക്കുന്ന പരമാത്മാവിനെ പ്രത്യക്ഷീകരിച്ചുവരുന്നതു്. ഹേ ശൗനകാദികളേ! വസ്തുത ഇങ്ങനെയൊക്കെയാകയാൽ, വർണ്ണാശ്രമഭേദാനുസാരേണ ഓരോരുത്തനും ചെയ്യുന്ന ധർമ്മത്തിന്റെ പരിപൂർണ്ണഫലം ശ്രീഹരിയെ പ്രസാദിപ്പിക്കുക തന്നെയാണു്. അതു

കൊണ്ടു്, ഏകാഗ്രതയോടുകൂടി ഭക്തവത്സലനായ ഭഗവാനേപ്പററി എപ്പോഴും കേട്ടുകൊണ്ടിരിക്കണം; ഭഗവാനെ കീർത്തിക്കണം; ധ്യാനിക്കണം, ആരാധിക്കണം. കമ്മങ്ങളുടെ കെട്ടുപാടു വളരെക്കട്ടിയായിട്ടുള്ളതാണു്. വിവേകികളായിട്ടുള്ളവർ ആ കെട്ടിനെ ഭഗവദ്ധ്യാനമാകുന്ന വാഠംകൊണ്ടു് വെട്ടിനീക്കിക്കൊണ്ടിരിക്കുന്നു. അങ്ങനെയുള്ള ഭഗവാന്റെ ചിന്തയെ ജ്വലിപ്പിക്കുന്ന ലീലാ-കഥകളിൽ ആക്കാണു് ആസക്തിയുണ്ടാവാത്തതു്?—[൫–൧൫]

ശ്രദ്ധയോടുകൂടി കേൾക്കാനിച്ഛിക്കുന്നവൻ പുണ്യതീർത്ഥങ്ങളെ സേവിക്കുകയും, മഹാത്മാക്കളെ ഉപാസിക്കയും ചെയ്യണം ആദ്യം: അപ്പോൾ ശ്രീകൃഷ്ണഭഗവൽകഥകളിൽ താനേ അഭിരുചി ഉളവാവും. ഭഗവാന്റെ സ്വരൂപം ഗുണം, ലീല, നാമം, ധാമം—ഇത്യാദികളുടെ ശ്രവണവും കീർത്തനവും അത്യധികം പരിശുദ്ധികരമാണു്. ഭഗവൽകഥകളെ കേൾക്കുന്നവന്റെ ഹൃദയത്തിൽ ഭഗവാൻ വന്നു കയറിയിരിക്കും. സജ്ജനസുഹൃത്താണു് തന്തിരുവടി. അവിടുന്നു ഹൃദയത്തിലണഞ്ഞുകഴിഞ്ഞാലുടൻ, സർവ്വപാപങ്ങളേയും, സകലാശുഭങ്ങളേയും തുരത്തിക്കളയുന്നു. ശ്രീമദ്ഭാഗവതത്തേയും, ഭഗവദ്ഭക്തന്മാരേയും സേവിച്ചു് അശുഭവാസനകളെല്ലാം നശിച്ചുകഴിഞ്ഞാൽ, ഉടനെ ഉത്തമശ്ലോകനായ ഭഗവാൻ ശ്രീകൃഷ്ണനിൽ ഉറച്ച ഭക്തിയും പ്രേമവും ഉണ്ടാവുകയായി. അപ്പോഴേ, രജോഗുണത്തിന്റെയും തമോഗുണത്തിന്റെയും ഭാവങ്ങളായ കാമ-ലോഭാദികളെല്ലാം ശമിക്കും. അവ ഹൃദയത്തെ സ്പർശിക്കയില്ല. അങ്ങനെ, ഹൃദയം സത്വ

ണത്തിൽത്തന്നെ നില്ക്കാൻ തുടങ്ങുമ്പോൾ, അത്യാശ്ചര്യ
മായ പരിശുദ്ധിയും ആനന്ദവും അനുഭവപ്പെട്ടുതുടങ്ങും.
ഇങ്ങനെ, ഭഗവാനിലുള്ള പ്രേമഭക്തിനിമിത്തം സംസാര
ത്തിലുള്ള ആസക്തികളെല്ലാം നശിക്കുമ്പോൾ, ഹൃദയം
ആനന്ദപൂർണ്ണമായിച്ചമയുകയും, ഭഗവത്തത്ത്വത്തിന്റെ
പരമാത്മജ്ഞാനം സ്വയം ഉദിക്കുകയുംചെയ്യുന്നതാണ്.
ഹൃദയത്തിൽ ആത്മസ്വരൂപനായ ഭഗവാന്റെ സാക്ഷാൽ
കാരം സിദ്ധിച്ചാലുടൻ, ഹൃദയത്തിന്റെ കെട്ടു പൊട്ടി
ത്തകരും; സകലസന്ദേഹങ്ങളും നീങ്ങും; കർമ്മബന്ധമേ
തളർന്നുപോവും. ഇക്കാരണത്താലാണ്, ബുദ്ധിമാന്മാരായ
മഹാത്മാക്കൾ, എന്നും മുടങ്ങാതെ വാസുദേവഭഗവാങ്കൽ
അത്യാനന്ദത്തോടെ പരമഭക്തിയെ വെച്ചുകൊണ്ടിരിക്കു
ന്നതും, ആ വഴിക്ക് ആത്മപ്രസാദത്തെ നേടിക്കൊണ്ടിരി
ക്കുന്നതും— [൧൩–൨൨]

സത്ത്വം, രജസ്സ്, തമസ്സ്—ഇങ്ങനെ മൂന്നു ഗുണ
ങ്ങൾ ആണ് പ്രകൃതിക്കുള്ളത്. ഇവയെ സ്വീകരിച്ചു
കൊണ്ട് സംസാരത്തിന്റെ സ്ഥിതി—ഉൽപത്തി—പ്രള
യം എന്നിവയ്ക്കായിക്കൊണ്ട്, ഏകനും അദ്വിതീയനുമായ
പരമാത്മാവ് തന്നെ വിഷ്ണുവെന്നും ബ്രഹ്മാവെന്നും,
രുദ്രനെന്നും ഉള്ള നാമങ്ങൾ കൈക്കൊള്ളുന്നു. എന്നാൽ,
മനുഷ്യർക്കു പരമശ്രേയസ്സുകൾ കിട്ടുന്നത് സത്ത്വമൂർത്തി
യായ ശ്രീ ഹരിയിൽനിന്നുതന്നെയാണ്. ദ്രവികാരമായ
വിറകിനേക്കാൾ മെച്ചമാണല്ലോ പുക; അതിലും മെച്ച
മാണ് തീയ്—യജ്ഞാദിദ്വാരാ സദ്ഗതി നല്കുമല്ലോ
അഗ്നി; അപ്രകാരം തമോഗുണത്തേക്കാൾ രജോഗുണം

ശ്രേഷ്ഠംതന്നെ; എന്നാൽ, അതിലും ശ്രേഷ്ഠമാണു് സത്വഗുണം. കാരണം—ഭഗവദ്ദർശനം സാധിച്ചുതരുന്നതു് അതുമാത്രമാണല്ലോ! പണ്ടു്പണ്ടു്, മഹാന്മാരായവർ ശുദ്ധസത്വമയനായ വിഷ്ണുഭഗവാനെ മാത്രമാണു് ആരാധിച്ചുവന്നതു്. ഇന്നും ആ പഴമക്കാരെ അനുസരിച്ചു കഴിയുന്നവൎക്കു് അവരെപ്പോലുള്ള ശ്രേയസ്സുണ്ടാവുന്നു. സംസാരത്തെ വിട്ടു മോക്ഷം കാംക്ഷിക്കുന്നവർ, ആരെയും നിന്ദിക്കാത്തവരാണെങ്കിലും, ആരിലും ദോഷംകാണാത്തവരാണെങ്കിലും—ഘോരരൂപികളും തമോ-രജോഗുണപ്രകൃതികളുമായ ഭൈരവ-ഭൂതപതിപ്രഭൃതികളെ ഉപാസിച്ചുപോരുന്നവരല്ല; വിഷ്ണുഭഗവാനേയും, തൽകലാവതാരഭേദരേയും മാത്രം സേവിച്ചുപോരുന്നവരാണു്. എന്നാൽ രജോഗുണപ്രകൃതികളും തമോഗുണപ്രകൃതികളും ആയിട്ടുള്ളവർ, ധനം-ഐശ്വൎയ്യം-സന്താനം മുതലായതിനുവേണ്ടി, ഭൂത-പിതൃ-പ്രജാപതിപ്രഭൃതികളെ ഉപാസിച്ചുവരുന്നു. സേവ്യന്മാരുടെ ശീലം (ഗുണം) സേവകന്മാൎക്കും വന്നുകൂടിയതാണു് അതിന്നു കാരണം. വേദങ്ങളെല്ലാം വാസുദേവഭഗവാനേത്തന്നെ വിഷയീകരിച്ചിരിക്കുന്നു. യജ്ഞങ്ങളെല്ലാം വാസുദേവഭഗവദ്വിഷയകങ്ങളാം; യോഗങ്ങളും വാസുദേവവിഷയകങ്ങളാം; കൎമ്മങ്ങളും വാസുദേവവിഷയകങ്ങളാം. [രണ്ടുവഴിക്കും വാസുദേവൻ തന്നെ പ്രാപിക്കപ്പെടുന്നു]. ജ്ഞാനംകൊണ്ടറിയേണ്ടതും വാസുദേവനേ; തപസ്സും വാസുദേവപ്രാപ്തിക്കായിത്തന്നെ: ധൎമ്മവും വാസുദേവപ്രീത്യൎത്ഥമാണു്: വാസുദേവൈക്യമാണു് പരമഗതിയും. ഭഗവാൻ വാസുദേവൻ പ്രകൃതി

യിൽനിന്നും, പ്രകൃതിഗുണങ്ങളിൽനിന്നും അതീതനാണെങ്കിലും, സർവ്വവ്യാപകനാണെങ്കിലും, തന്റെ ഗുണമയിയായ മായയാൽ—പ്രപഞ്ചദൃഷ്ട്യാ യഥാർത്ഥയും, തത്ത്വദൃഷ്ട്യാ ശൂന്യയും ആയ മായയാൽ—തന്തിരുവടിതന്നെ ഈ പ്രപഞ്ചത്തെ സൃഷ്ടിപ്പിച്ചു. ഈ സത്ത്വ-രജസ്-തമോഗുണങ്ങൾ മൂന്നും, ആ മായയുടെ വിലാസമാകുന്നു. ഈ ഗുണങ്ങളുടെ ഉള്ളിൽ ഇരുന്നു് തന്തിരുവടിതന്നെ ഗുണയുക്തനെന്നപോലെ തോന്നിച്ചുകൊണ്ടിരിക്കുന്നു. വാസ്തവത്തിൽ ഭഗവാൻ പരിപൂർണ്ണവിജ്ഞാനാനന്ദഘനനാണു്. യഥാർത്ഥത്തിൽ അഗ്നി ഒന്നേ ഉള്ളു വല്ലോ. എങ്കിലും, അതു പലതരം വിറകുകൊള്ളികളിൽ വ്യാപിക്കുമ്പോൾ പലതായിത്തോന്നിക്കുന്നില്ലേ? അതുപോലെ, ഭഗവാൻ സത്യത്തിൽ ഒന്നുതന്നെ. പലവിധം പ്രാണികളിൽ ഇരുന്നുകൊണ്ടു് ഭഗവാനും അനേകമെന്നു തോന്നിക്കുന്നുവെന്നുമാത്രം. ഭഗവാൻ തന്നെയാണു്, ഭൂതതന്മാത്ര, ഇന്ദ്രിയങ്ങൾ, അന്തഃകരണം തുടങ്ങിയ ഗുണമയഭാവങ്ങൾ വഴിക്കു്, നാനാപ്രകാരയോനികളെ നിർമ്മിച്ചുകൊണ്ടിരിക്കുന്നതു്. അവയിൽ ഭിന്നഭിന്നജീവരൂപേണ പ്രവേശിച്ചു്, അതാതു യോനികൾക്കനുരൂപങ്ങളായ വിഷയങ്ങളെ അനുഭവിപ്പിച്ചുകൊണ്ടിരിക്കുന്നതും ഭഗവാൻതന്നെ. തന്തിരുവടിതന്നെ സമ്പൂർണ്ണലോകരചന ചെയ്തുകൊണ്ടിരിക്കുന്നു: ദേവ-പശു-പക്ഷി-മനുഷ്യാദിയോനികളിൽ അവതാരലീല കൈക്കൊണ്ടു് സത്ത്വഗുണദ്വാരാ ജീവികളെ പാലിക്കയും പോഷിപ്പിക്കയും ചെയ്യുന്നതും ഭഗവാൻതന്നെ!— [൩൩-൩൪]

# മൂന്നാമധ്യായം

## ഭഗവാൻെറ അവതാരങ്ങളുടെ വർണ്ണനം

സൂതൻ പറഞ്ഞു:—സൃഷ്ടിയുടെ ആരംഭത്തിൽ ഭഗവാൻ ലോകങ്ങളെ നിർമ്മിയ്ക്കണമെന്ന് ഇച്ഛിച്ചു. ഇച്ഛ ഉണ്ടായ ഉടനേ തന്തിരുവടി മഹത്തത്ത്വാദികളോടുകൂടിയ പുരുഷന്റെ രൂപം കൈക്കൊണ്ടു. ദശേന്ദ്രിയങ്ങൾ, പഞ്ചഭൂതങ്ങൾ, മനസ്സ്—ഇങ്ങനെ പതിനാറു കലകൾ ആ രൂപത്തിൽ ഉൾക്കൊണ്ടു. തന്തിരുവടി കാരണജലത്തിൽ ശയിച്ചുംകൊണ്ട് യോഗനിദ്രയെ അനുഭവിച്ചിരുന്നപ്പോൾ, അവിടുത്തെ നാഭിസരസ്സിൽനിന്ന് ഒരു താമരപ്പൂവ് ഉയർന്നുവന്നു. ആ പൂവിൽ പ്രജാപതികളുടെ അധിപതിയായ ബ്രഹ്മാവ് ഉണ്ടാവുകയും ചെയ്തു. ഭഗവാൻെറ ആ വിരാട്സ്വരൂപത്തിലെ ഓരോ അവയവത്തിലും ആയി, സകലലോകങ്ങളുടേയും കല്പന ചെയ്യപ്പെട്ടിട്ടുണ്ട്. ഭഗവാന്റെ ശുദ്ധസത്ത്വമയമായ ശ്രേഷ്ഠരൂപം ആണ് അത്. യോഗീശ്വരന്മാർ ദിവ്യദൃഷ്ട്യാ ആ രൂപത്തെ ദർശിച്ചുവരുന്നു. അനേകായിരം പാദങ്ങൾ, ഊരുക്കൾ, ഭുജങ്ങൾ, മുഖങ്ങൾ ഇത്യാദിയാൽ അത്യദ്ഭുതമാണത്. അനേകായിരം തലകൾ, അനേകായിരം ചെവികൾ, അനേകായിരം കണ്ണുകൾ, മൂക്കുകൾ—എല്ലാം ആ രൂപത്തിലുണ്ട്. കിരീടങ്ങളുമുണ്ട് അനേകായിരം; വസ്ത്രങ്ങൾ കുണ്ഡലാദിഭൂഷണങ്ങൾ എന്നിതെല്ലാം അനേകമനേകം ആയിരക്കണക്കിന് ആ രൂപത്തിലുണ്ട്. ഇങ്ങനെ പ്രശോഭിച്ചുകൊണ്ടിരിക്കുന്നതാണ് ഭഗവാന്റെ ആ വിരാട്സ്വരൂപം. ഈ സ്വരൂപത്തെ ആണ്

നാരായണൻ എന്നു പറഞ്ഞുവരുന്നതു്. അനവധി അവതാരങ്ങളുടെ ആകരസ്ഥാനമാണു് ഈ സ്വരൂപം. എല്ലാ അവതാരങ്ങളും ഇവിടെനിന്നു് സംഭവിക്കുന്നു. ഈ രൂപത്തിന്റെ തുച്ഛ-തുച്ഛാംശങ്ങളെക്കൊണ്ടാണു് ദേവ-പശു-പക്ഷി-മനുഷ്യാദിവർഗ്ഗങ്ങളുടെ സൃഷ്ടി നടക്കുന്നതു്— [൫-൭]

ആ തന്തിരുവടി തന്നെ, ആദ്യം കൗമാരസൃഷ്ടിയിൽ സനക-സനന്ദന- സനാതന – സനൽകുമാര – ന്മാരുടെ രൂപം കൈക്കൊണ്ടു് അവതരിക്കുകയും, അത്യന്തദുഷ്കരമായ അഖണ്ഡബ്രഹ്മചര്യം സ്വീകരിക്കുകയുംചെയ്തു. രണ്ടാമതു്, ലോകക്ഷേമത്തിനുവേണ്ടി, യജ്ഞേശ്വരനായ ഭഗവാൻ പാതാളത്തിലേയ്ക്കു് താണുപോയഭൂമിയെ പൊക്കിക്കൊണ്ടുവരുവാനായി, സൂകരരൂപിയായിട്ടവതരിച്ചു. ഋഷിമാരെ സൃഷ്ടിച്ചുകൊണ്ടിരിക്കവേ ഭഗവാൻ,മൂന്നാമതു് ദേവഷി നാരദനായിട്ടവതാരം കൈക്കൊള്ളുകയും,നാരദപാഞ്ചരാത്രം എന്നു പറയുന്ന“സാത്വതതന്ത്ര”ത്തേ ഉപദേശിക്കുകയും ചെയ്തു. കർമ്മികർക്കു നൈഷ്കർമ്മ്യം സാധിക്കേണ്ടതെങ്ങനെയാണെന്നു് ആ തന്ത്രത്തിൽ പറഞ്ഞിട്ടുണ്ടു്. നാലാമതു്,ധർമ്മ-പത്നിയായ മൂർത്തിയിൽ നര-നാരായണമഹർഷിമാരായിട്ടവതരിച്ചു് കഠിനമായ ഇന്ദ്രിയസംയമത്തോടുകൂടി ഘോരതപസ്സു ചെയ്തു ഭഗവാൻ. 5–ാമതു് സിദ്ധേശ്വരനായ കപിലനായിട്ടു ഭഗവാൻ അവതരിക്കുകയും, കാലപ്പഴക്കത്താൽ ലോപിച്ചുപോയിരുന്നതും, സ്വതത്വനിർണ്ണയം ചെയ്യുന്നതും ആയ സാംഖ്യശാസ്ത്രത്തെ ‘ആസുരി’ എന്ന ബ്രാഹ്മണന്നു് ഉപദേശിച്ചുകൊടുക്കുകയും ചെയ്തു. ‘അനസൂയ’യുടെ വരം ഫലിപ്പിയ്ക്കാനായിട്ടു്

ഭഗവാൻ 6–ാമത് അത്രിമഹർഷിയുടെ പുത്രനായി ദത്താത്രേയൻ എന്ന പേരിൽ അനസൂയയിൽ അവതരിച്ചു. അന്ന് അളൎക്കനും പ്രഹ്ളാദൻ മുതൽപേൎക്കും ആന്വീക്ഷികിയെ ഉപദേശിച്ച് ബ്രഹ്മജ്ഞാനം ഉളവാക്കുകയും ചെയ്തു. ൭–ാമത് രുചി എന്ന പ്രജാപതിയുടെ പുത്രനായി ആകൂതിയിൽ യജ്ഞൻ എന്ന പേരോടെ അവതാരം ചെയ്തു. അന്ന്, 'യാമൻ' എന്ന സ്വപുത്രനോട്ടം മററം കൂടി സ്വായംഭുവമന്വന്തരകാലത്തെ മുഴുവൻ രക്ഷിക്കുകയും ചെയ്തു. പിന്നെ 'നാഭി'മഹാരാജാവിൻെറ പത്നിയായ മേരുദേവിയിൽനിന്ന് ഋഷഭദേവൻ ആയി എട്ടാമതവതരിച്ചു ഭഗവാൻ. എല്ലാ ആശ്രമികൾക്കും വന്ദനീയമായ പരമഹംസമാർഗ്ഗത്തെ അന്നു ഭഗവാൻ വെളിപ്പെടുത്തി. ഋഷിമാരുടെ പ്രാൎത്ഥനയനുസരിച്ച് ൯–ാമത് 'പൃഥു'മഹാരാജാവായിട്ടവതരിച്ചു. ഹേ! മഹർഷിമാരേ! ഈ അവതാരത്തിൽ ഭഗവാൻ ഭൂമിയിലെ സൎവ്വൌഷധികളേയും ദോഹനംചെയ്തു. അതുകൊണ്ട് ഈ അവതാരം സൎവ്വോപകാരകമായി ഗണിക്കപ്പെട്ടിരിക്കുന്നു. ചാക്ഷുഷമന്വന്തരത്തിൻെറ അവസാനത്തിൽ, ഭൂമി മുഴുവൻ സമുദ്രത്തിൽ മുങ്ങിപ്പോയിക്കൊണ്ടിരുന്നു. അപ്പോൾ ഭഗവാൻ മത്സ്യമായിട്ടവതരിച്ച്, മഹീമയമായ ഒരു തോണിയിൽ കയററി, പിന്നെത്തെ മന്വന്തരം നടത്തേണ്ടതായ വൈവസ്വതമനുവിനെ രക്ഷിച്ചു. അത് ൧൦–ാമവതാരമത്രേ. ദേവാസുരന്മാർ സമുദ്രമഥനം നടത്തിയപ്പോൾ, ഭഗവാൻ കൂൎമ്മരൂപിയായി ൧൧–ാമതവതരിക്കുകയും, മന്ദരപൎവ്വതത്തെ മുതുകത്തു താങ്ങിക്കൊണ്ടിരിക്കുകയും ചെയ്തു. ൧൨–ാമത് ധന്വന്തരിയുടെ രൂപത്തിൽ അമൃതവുമേന്തി

കൊണ്ട്, സമുദ്രത്തിൽനിന്നവതരിച്ചു. ൧൩-ാമത് 'മോഹിനീ' വേഷംകൈക്കൊണ്ടവതരിച്ച്, അസുരന്മാരെ മോഹിപ്പിക്കുകയും, ദേവന്മാരെ അമൃതൂട്ടുകയും ചെയ്തു ഭഗവാൻ. ൧൪-ാമത് നരസിംഹരൂപമായിട്ടവതരിച്ച്, അത്യന്തബലവാനായ ഹിരണ്യകശിപുവിന്റെ മാറിടത്തെ, പായുണ്ടാക്കുന്നവൻ തഴകീറുംവണ്ണം, ചീന്തിക്കളഞ്ഞു. ൧൫-ാമത് വാമനനായിട്ടവതരിച്ച്, ദൈത്യരാജനായ ബലിയുടെ യജ്ഞത്തിന്നു ചെന്നു ഭഗവാൻ. സ്വൎഗ്ഗാധിപത്യം തിരിച്ചുകിട്ടുകയാണു് ഭഗവാന്നു വേണ്ടിയിരുന്നത്. പക്ഷേ, ആവശ്യപ്പെട്ടത് മൂന്നടിത്തറമാത്രം! ൧൬-ാമത് പരശുരാമനായിട്ടവതരിച്ചപ്പോൾ, രാജാക്കന്മാരെ ഒക്കെ ബ്രഹ്മദ്രോഹികളായിട്ടു കണ്ടു ഭഗവാൻ; അതുനിമിത്തം ക്രുദ്ധനായി, ഇരുപത്തൊന്നു തവണ ഭൂമിയെ ക്ഷത്രിയവിഹീനയാക്കുകയും ചെയ്തു. ൧൭-ാമത് പരാശരനിൽനിന്ന് സത്യവതീപുത്രനായി വ്യാസരൂപേണ അവതരിച്ചു; എന്നിട്ട് ലോകത്തിന്റെ ബുദ്ധിയും ധാരണാശക്തിയും കുറഞ്ഞുപോയതായറിഞ്ഞു്, വേദരൂപമായ വൃക്ഷത്തിന്നു പലശാഖകളേയും തന്തിരുവടി നിൎമ്മിച്ചു. ൧൮-ാമത് ദേവകാൎയ്യം സാധിക്കുന്നതിന്നുവേണ്ടി ഭഗവാൻ ശ്രീരാമനായിട്ടവതരിക്കുകയും, സേതുബന്ധം-രാവണവധം തുടങ്ങിയുള്ള വീരതാപൂൎണ്ണലീലകളേ കാണിക്കുകയും ചെയ്തു. ൧൯-ാമതും, ൨൦-ാമതും ആയ അവതാരങ്ങളിൽ, യദുവംശത്തിൽ ബലരാമനും ശ്രീകൃഷ്ണനും ആയി പ്രത്യക്ഷപ്പെട്ടു്, ഭൂമിയുടെ ഭാരം കുറച്ചു. ഇനി കലി മൂത്തു വരുമ്പോൾ, മഗധദേശത്തിൽ [ബിഹാറിൽ], ദേവദ്വേഷികളായ ദൈത്യരെ ഭ്രമിപ്പിക്കുന്നതിനായിട്ട്, അജനകന്റെ

പുത്രനായി ബുദ്ധനായിട്ടവതരിക്കും ഭഗവാൻ. പിന്നെയും വളരെക്കാലത്തിനുശേഷം, യുഗാവസാനമാവുമ്പോൾ, രാജാക്കന്മാരെല്ലാം വലിയ കൊള്ളക്കാരായിത്തീരുമ്പോൾ, ജഗത്‌രക്ഷകനായ ഭഗവാൻ വിഷ്ണുയശസ്സെന്ന ബ്രാഹ്മണന്റെ ഗൃഹത്തിൽ 'കല്ക്കി'രൂപേണ അവതരിക്കുന്നതുമാകുന്നു.— [൬-൨൫]

അല്ലയോ ഋഷിമാരേ! അഗാധമായ സരസ്സിൽനിന്ന് ചെറിയ ചെറിയ ഉറവകൾ ആയിരക്കണക്കിന് പുറപ്പെട്ടുകൊണ്ടിരിക്കുന്നില്ലയോ? അതുപോലെ, സത്വനിധിയായ ഭഗവാൻ ശ്രീ ഹരിയിൽനിന്ന്, അസംഖ്യമസംഖ്യം അവതാരങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്നു. ഋഷികൾ, മനുക്കൾ, ദേവന്മാർ, പ്രജാപതികൾ, മനുപുത്രന്മാർ എന്നുവേണ്ട, ശക്തിശാലികളായ സകലരും ഭഗവാന്റെ അവതാരങ്ങളാകുന്നു. പക്ഷേ, അവരൊക്കെ അംശാവതാരഭൂതന്മാരത്രേ. ഭഗവാൻ ശ്രീകൃഷ്ണനാകട്ടെ, ശ്രീ ഹരിയുടെ പൂർണ്ണാവതാരമാണ്: ശ്രീ ഹരിതന്നെയാണ്. ലോകത്തിൽ ദൈത്യന്മാരുടെ വളർച്ചയും, അവരുടെ അക്രമങ്ങൾകൊണ്ട് സജ്ജനങ്ങൾക്കു കഠിനപീഡയും ഉണ്ടാവുമ്പോൾ, അപ്പോൾ ഏതു യുഗമെങ്കിലും ആയിരുന്നുകൊള്ളട്ടെ—ഭഗവാന്റെ അവതാരങ്ങൾ സംഭവിച്ച്, ലോകങ്ങൾക്കു സുഖവും സ്വാസ്ഥ്യവും സമ്പാദിച്ചുകൊടുക്കുന്നു. ഭഗവാന്റെ ദിവ്യാവതാരങ്ങളുടെ ഈ കഥ വളരെ ഗോപ്യവും രഹസ്യവും ആയിട്ടുള്ളതാണ്. ഈ കഥയെ, പുലർച്ചയ്ക്കും സായാകാലത്തിലും നിയമേന മനസ്സുവെച്ചു ഭക്തിയോടെ പഠിച്ചുകൊണ്ടിരിക്കുന്നവർ, സകലദുഃഖങ്ങളിൽനിന്നും മുക്തരായിത്തീരുന്നു.— [൨൬-൨൯]

പ്രാകൃതരൂപരഹിതനും ചിന്മയനുമായ ഭഗവാന്റെ ജഗദാകാരമായ ഈ സ്ഥൂലരൂപം, ഭഗവന്മായയുടെ മഹത്തത്വാദിഗുണങ്ങളാൽ വിരചിതവും, ഭഗവാങ്കൽ തന്നെ കല്പിക്കപ്പെട്ടിരിക്കുന്നതുമാകുന്നു. മേഘങ്ങൾ വസ്തുതഃ വായുവിനെ *ആശ്രയിച്ചാണ് ഇരിക്കുന്നതു്; അതുപോലെ ചുമപ്പുനിറം ഭൂമിയിലേ പൊടിയെ ആശ്രയിച്ചും ഇരിക്കുന്നു; എന്നാൽ, അല്പബുദ്ധിയായ മനുഷ്യൻ, മേഘം ആകാശത്തും, ചുമപ്പ് വായുവിലും ആണെന്നു് തെറ്റിദ്ധരിക്കുന്നു; അതുപോലെ, അവിവേകികളായ ജനങ്ങൾ, സൎവസാക്ഷിയായ ആത്മാവിൽ, സ്ഥൂലദൃശ്യരൂപമായ ജഗത്തിനെ ആരോപിച്ചുകളയുന്നു! ഈ സ്ഥൂലരൂപമല്ലാതെ, ഭഗവാന്നു് ഒരു സൂക്ഷ്മരൂപം ഉണ്ടു്—ആകാരാദിഗുണങ്ങളോടുകൂടിയതല്ല അതു്; കാഴ്ചയ്ക്കും കേൾവിക്കും കിട്ടുന്നതുമല്ല അതു്. അങ്ങനെയാണു് ആ അവ്യക്തസൂക്ഷ്മശരീരം. ആ സൂക്ഷ്മശരീരത്തിൽ, ആത്മാവിന്റെ ആരോപം അഥവാ പ്രവേശം ഉണ്ടാവുമ്പോൾ, അതിനെ ജീവൻ എന്നു പറയുമാറാകുന്നു. ആ ജീവനാണു് വീണ്ടും വീണ്ടും ജന്മമുണ്ടായിക്കൊണ്ടിരിക്കുന്നതു്. ഇപ്പറഞ്ഞ സ്ഥൂലരൂപവും സൂക്ഷ്മരൂപവും, അവിദ്യാവശാൽ ആണു് ആത്മാവിൽ ആരോപിക്കപ്പെടുന്നതു്. അവിദ്യ നീങ്ങി, ആത്മസ്വരൂപത്തിന്റെ അറിവുണ്ടാവുമ്പോൾ, ഈ ആരോപം ദൂരിതമായിത്തീരുന്നു. ഉടനെ ബ്രഹ്മസാക്ഷാൽഭാവം ലഭിക്കുകയും ചെയ്യുന്നു. തത്വജ്ഞാനികളായവൎക്കറിയാം, ബുദ്ധിസ്വരൂപിണിയായ ഈ പരമേശ്വരമായാശക്തി എപ്പോഴാണു് നിവൎത്തിക്കപ്പെടുന്നതെന്നു. ആ മായ നിവൎത്തിക്കപ്പെട്ടാൽ,

ജീവൻ പരമാനന്ദമയനായിത്തീരുകയായി; സ്വസ്വരൂപ മഹിമയിൽ സ്ഥിതിചെയ്യുകയുമായി! വാസ്തവത്തിൽ, ഭഗവാന്നു് ജന്മങ്ങളുമില്ല കർമ്മങ്ങളുമില്ല. ഹൃദയേശ്വര നായ ആ ഭഗവാന്റെ അപ്രാകൃതങ്ങളായ ജന്മങ്ങളേയും കർമ്മങ്ങളേയും തത്ത്വജ്ഞാനികൾ ഇപ്രകാരം വർണ്ണി ക്കുന്നു: ഭഗവാന്റെ ഈ ജന്മ-കർമ്മങ്ങൾ, വേദങ്ങ ളുടെ അത്യന്തഗോപ്യമായ പരമരഹസ്യമായിട്ടാണിരി ക്കുന്നതു്.— [൩൦-൩൫]

ഭഗവാന്റെ കളി കാര്യമായിട്ടുള്ളതാണു്. കളിയാ യിട്ടുതന്നെയാണു് ഈ പ്രപഞ്ചത്തെ ഉണ്ടാക്കുകയും, രക്ഷി ക്കുകയും, സംഹരിക്കുകയും ചെയ്യുന്നതു്. എന്നാൽ, തന്തി രുവടി ഇതിലാസക്തനല്ല. പ്രാണികളുടെ അന്തഃകരണ ങ്ങളിൽ ഒളിച്ചിരുന്നുകൊണ്ടു്, ജ്ഞാനേന്ദ്രിയങ്ങളുടേയും മനസ്സിന്റേയും നിയന്താവായി, അതാതു വിഷയങ്ങളെ ഗ്രഹിക്കുകയും ചെയ്യുന്നു: എന്നാൽ, ഭഗവാൻ അവയ്ക്ക ധീനനല്ല, അവിടുന്നു് പരമസ്വതന്ത്രനാണു്. വിഷയ ങ്ങൾ ഒന്നുമേ ഒരിക്കലും തന്തിരുവടിയെ സ്പർശിക്കുവാൻ ശക്തിയുള്ളതല്ല. അജ്ഞനായ ഒരുവന്നു്, ഇന്ദ്രജാലക്കാ രന്റെ—അഥവാ ഒരു നടന്റെ—സങ്കല്പംകൊണ്ടും, വാക്കു കൊണ്ടും വരുത്തിക്കൂട്ടുന്ന 'വിദ്യ'കളെ കണ്ടുപിടിക്കാൻ കഴിയില്ലല്ലോ. അതുപോലെ, സ്വന്തം സങ്കല്പംവഴിക്കും വേദവാണിവഴിക്കും ഭഗവാൻ പ്രകടീകരിക്കുന്ന നാനാ- നാമരൂപങ്ങളേയും ലീലകളേയും, കബുദ്ധികളായ ജീവ ന്മാർ, എത്രയെത്ര തർക്കയുക്തികൾവഴിക്കും കണ്ടുപിടി ക്കാൻ ശക്തരല്ല. ചക്രപാണിയായ ഭഗവാന്റെ ശക്തിയു

പരാക്രമവും അനന്തമാണ്—അളവററതാണ്; നിലയററതാണ്. സകലജഗത്തിൻെറയും നിർമ്മാതാവാണെങ്കിലും, തന്തിരുവടി അതിൽനിന്ന സർവ്വഥാ അന്യനാണ്. നിത്യമായി-നിരന്തരമായി, നിഷ്കപടഭാവത്തോടുകൂടി ഭഗവച്ചരണാരവിന്ദങ്ങളുടെ ദിവ്യഗന്ധത്തെ ആർ അനുഭവിച്ചുകൊണ്ടിരിക്കുമോ,—സേവാഭാവത്തോടെ തച്ചരണങ്ങളെ ധ്യാനിച്ചുകൊണ്ടിരിക്കുമോ, അവനുമാത്രം ഭഗവത്സ്വരൂപത്തെയും, ഭഗവല്ലീലാരഹസ്യങ്ങളേയും അറിയാൻകഴിഞ്ഞു എന്നു വരാം! ഹേ ഋഷിമാരേ! നിങ്ങൾ ധന്യരും, ഭാഗ്യശാലികളും ആകുന്നു; അനന്തവിഘ്ന-ബാധാസങ്കലമായ ഈ ജീവിതത്തിൽ, സർവ്വലോകാധിപതിയായ വാസുദേവഭഗവാങ്കൽ ഇങ്ങനെ അനിർവ്വചനീയവും ഏകാന്തവുമായ പ്രേമം വെച്ചുകൊണ്ടിരിക്കുന്നുണ്ടല്ലോ! അപൂർണ്ണമുള്ള ആ പ്രേമം, ഈ ഘോരസംസാരചക്രത്തിൽനിന്ന് എന്നന്നേയ്ക്കുമായി കരകയററുമല്ലോ! [൩൬–൩൯].

ഈ ശ്രീമദ്ഭാഗവതമെന്ന പുരാണത്തെ, ലോകമംഗലത്തിന്നായിട്ട് ഭഗവാൻ വ്യാസൻ നിർമ്മിച്ചു. ഇതു് വേദത്തിന്നു തുല്യമാണ്. എന്തുകൊണ്ടെന്നാൽ, ഭഗവാൻ ശ്രീകൃഷ്ണൻെറ ലീലകൾ ഇതിൽ വർണ്ണിക്കപ്പെട്ടിരിക്കുന്നു. അത്യന്തം മഹത്തും മംഗലമയവുമായ ഈ പുണ്യപുരാണത്തെ വ്യാസഭഗവാൻ, ആത്മജ്ഞാനികളിൽവെച്ച് ഉത്തമനായ സ്വപുത്രൻ ശ്രീശുകന്ന് ഉപദേശിച്ചുകൊടുത്തു. എല്ലാ വേദങ്ങളുടേയും ഇതിഹാസങ്ങളുടേയും സാരാൽസാരമായ തത്ത്വം ഇതിൽ സംഗ്രഹിക്കപ്പെട്ടിട്ടുണ്ട്. പരീക്ഷിത്തുമഹാരാജാവ് ഗംഗാതടത്തിൽ, മരണാന്തമായ നിരാഹാര

വ്രതം അനുഷ്ഠിച്ചുംകൊണ്ടു്, മഹർഷിപരിവൃതനായിട്ടിരിക്കു മ്പോൾ, ശ്രീശുകഭഗവാൻ അദ്ദേഹത്തെ കേൾപ്പിച്ചു ഇതു്. ഭഗവാൻ ശ്രീകൃഷ്ണൻ,ധർമ്മം, ജ്ഞാനം മുതലായവരോടുകൂടി താൻെറ പരമധാമത്തിലേയ്ക്കു് എപ്പോൾ എഴുന്നരുളിയോ, അതിന്നുശേഷം ഈ കലിയുഗത്തിൽ അജ്ഞാനാന്ധകാരം വ്യാപിച്ചു് ജനങ്ങൾ കുരുടന്മാരായിക്കഴിയുകയായിരുന്നു. ആ ജനങ്ങൾക്കുവേണ്ടി ഈ പുരാണസൂര്യൻ ഇപ്പോൾ ഉദയംചെയ്തിരിക്കുന്നു. ഹേ ശൗനകാദികളേ! മഹാതേജ സ്വിയായ ശുകദേവൻ ഈ പുരാണകഥയെ പറഞ്ഞുകൊ ണ്ടിരിക്കുമ്പോൾ ഞാനും അടുത്തിരുന്നിരുന്നു. അവിടെ വെച്ചുതന്നെ ശ്രീശുകൻെറ കൃപാപൂർണ്ണമായ അനുവാദ ത്തോടേ ഞാൻ ഇതധ്യയനംചെയ്തതാണും. ഞാൻ അധ്യ യനംചെയ്തവിധത്തിൽ, എൻെറ ബുദ്ധിക്കു ഗ്രഹിക്കാൻ കഴിഞ്ഞിട്ടുള്ള വിധത്തിൽ—ഞാൻ നിങ്ങളേയും, ഈ പുരാണത്തെ പറഞ്ഞുകേൾപ്പിക്കാം.— [൪൦—൪൪]

---

# നാലാമധ്യായം

## വ്യാസമഹർഷിയുടെ അതൃപ്തി.

വ്യാസൻ പറഞ്ഞു:—നൈമിഷാരണ്യത്തിലേ ആ ദീർഘകാലസത്രത്തിൽ വന്നിരുന്ന ഋഷി-മുനിമാരിൽ വച്ചു് ഏററവും വൃദ്ധൻ ഋഗ്വേദിയും വിദ്വാനുമായ ശൗന കൻ ആയിരുന്നു. അദ്ദേഹം അവരുടെ കുലപതിയും ആയിരുന്നു. സൂതൻെറ ആഖ്യാനം കേട്ടു സന്തോഷിച്ചു്,

അദ്ദേഹത്തെ അഭിനന്ദിച്ചുകൊണ്ട്, ആ ശൗനകൻ പറഞ്ഞു: [൧]

ശൗനകൻ പറഞ്ഞു:—അല്ലയോ സൂത! അങ്ങ് വക്താക്കളിൽവച്ച് ശ്രേഷ്ഠനാകുന്നു. മഹാഭാഗ്യവാനാകുന്നു. ശ്രീശുകദേവൻ പറഞ്ഞു തന്നതായ പുണ്യകഥയേ, ദയചെയ്ത് ഞങ്ങൾക്ക പറഞ്ഞുതന്നാലും! ഈ കഥ ഏതു യുഗത്തിൽ, എവിടെ വെച്ച്, ഏന്തു നിമിത്തത്താൽ സംഭവിച്ചു? വേദവ്യാസനായ കൃഷ്ണദ്വൈപായനൻ ആരുടെ പ്രേരണവശാൽ ഈ പരമഹംസസംഹിതയേ നിർമ്മിയ്ക്കാനിടയായി? വ്യാസപുത്രൻ ശ്രീശുകൻ തികഞ്ഞ യോഗിയും, സമദർശനനും ആണ്; യാതൊരു തരം ഭേദഭാവനയും അദ്ദേഹത്തിന്റെ ഉള്ളിൽ ഇല്ല. സംസാരനിദ്രയിൽനിന്നുണന്ന്, എപ്പോഴും ഇടവിടാതെ പരമാത്മധ്യാനം ചെയ്തുകൊണ്ടിരിയ്ക്കുന്ന മഹാത്മാവാണദ്ദേഹം. സാധാരണജനങ്ങൾക്ക്, വെറും മൂഢനാണെന്നു തോന്നത്തക്കവണ്ണം ആണ് അദ്ദേഹത്തിന്റെ രീതി. എന്നാൽ അദ്ദേഹത്തിന്റെ യഥാൎത്ഥമാഹാത്മ്യം, പിതാവായ വ്യാസഭഗവാനിൽനിന്നുകൂടി കടന്നതാണ്! കാരണം, സംന്യാസിയായിപ്പുറപ്പെട്ടുപോയ ശുകന്റെ പുറകേ വ്യാസൻ പോയ്ക്കൊണ്ടിരിയ്ക്കവേ, സ്നാനം ചെയ്തുകൊണ്ടിരുന്ന ദേവിമാർ, നഗ്നനായി അടുക്കൽക്കൂടിക്കടന്നുപോയ ശുകനെ കണ്ടിട്ട് വസ്ത്രം ധരിയ്ക്കാതിരിയ്ക്കുകയും, വസ്ത്രധാരിയായി [അനഗ്നനായി]ച്ചെന്ന വ്യാസൻ അടുത്തപ്പോൾ വസ്ത്രമെടുത്തുടുക്കുകയും ഉണ്ടായി. ഈ വൈചിത്ര്യം കണ്ടു് വ്യാസൻ ചോദിച്ചു—"ഇതെന്താ ഇങ്ങനെ?"

എന്നു്, അതിന്നു ദേവികൾ പറഞ്ഞ മറുപടി–"അങ്ങയ്ക്കു് സ്ത്രീപുരുഷഭേദജ്ഞാനം ഉണ്ടു്; വിശുദ്ധദൃഷ്ടിയായ ശുകദേവന്നതില്ല" എന്നു് ആയിരുന്നു! അത്ര മഹാത്മാവായ ശുകദേവൻ കുരുജാംഗലദേശത്തിൽ പൊട്ടനെന്നപോലെയും, മൂകനെന്നപോലെയും, ഭ്രാന്തൻ എന്നപോലെയും, നടക്കുകയായിരുന്നിരിയ്ക്കും; അദ്ദേഹം ഹസ്തിനാപുരത്തിൽ ചെന്നതെങ്ങനെ? പൗരന്മാർ അദ്ദേഹത്തെ അറിഞ്ഞതെങ്ങനെ? പാണ്ഡവേയനായ പരീക്ഷിത്തു മഹാരാജാവും, മൗനിയായ ശ്രീശുകനും തമ്മിൽ സംഭാഷണമുണ്ടായതു തന്നെ എങ്ങനെയാണു്? ആ സംഭാഷണപാരാ ആണല്ലോ ഈ ഭാഗവതകഥ പറയപ്പെട്ടതു്! മഹാനായ ശ്രീശുകൻ, ഗൃഹസ്ഥന്മാരുടെ ഗൃഹങ്ങളെ ശുദ്ധീകരിയ്ക്കുവാനായി ഗോദോഹനസമയം [ഒരു പശുവിനെക്കറക്കാൻ വേണ്ടേനേരം] വരെ മാത്രമേ, ഒരു വാതിൽക്കൽ നില്ക്കുകയുള്ളു വല്ലോ! ഹേ സൂത! അഭിമന്യുപുത്രൻ പരീക്ഷിത്തു് ഭഗവാൻെറ പരമഭക്തനായിരുന്നുവെന്നു ഞങ്ങൾ കേട്ടിട്ടുണ്ടു്. അദ്ദേഹത്തിൻെറ അത്യാശ്ചര്യമയങ്ങളായ ജന്മകർമ്മങ്ങളേയും ഞങ്ങൾക്കു വർണ്ണിച്ചുതന്നാലും! അദ്ദേഹം, പാണ്ഡവവംശത്തിന്നു് അഭിമാനം വർദ്ധിപ്പിച്ച ചക്രവർത്തിയായിരുന്നു. അങ്ങനെയുള്ള അദ്ദേഹം, സാമ്രാജ്യലക്ഷ്മിയെ പരിത്യജിച്ചു്, ഗംഗാതടത്തിൽ മരണാന്തമായ അനശനവ്രതം സ്വീകരിയ്ക്കാൻ കാരണമെന്താണു്? അദ്ദേഹത്തിൻെറ രാജവാഴ്ചയിൽ ഒരുതരം ആപത്തും ഉണ്ടായിരുന്നില്ല. അദ്ദേഹത്തിൻെറ ശത്രുക്കൾപോലും സ്വന്തം നന്മയ്ക്കുവേണ്ടി, വളരെ ധനംകൊണ്ടുവന്നു് അദ്ദേഹത്തിൻെറ കാല്ക്കൽ കാഴ്ചവയ്ക്കുവാനായി,

കൈകൂപ്പി നമസ്കരിച്ചുകൊണ്ടിരുന്നു. അദ്ദേഹം തികഞ്ഞ വീരനായിരുന്നു; യുവാവും ആയിരുന്നു; അങ്ങനെയിരിയ്ക്കെ എന്തുകാരണവശാലാണ്, ദുസ്ത്യജയായ സ്വന്തം സാമ്രാജ്യലക്ഷ്മിയേയും, പ്രാണനേക്കൂടിയും ഉപേക്ഷിയ്ക്കാൻ ഇച്ഛിച്ചത്? ഭഗവാനേ ആശ്രയിച്ചു ജീവിക്കുന്നവരുടെ ജീവിതം, ലോകത്തിന്നു പരമകല്യാണത്തേയും അഭ്യുദയത്തേയും സമൃദ്ധിയേയും നല്കുവാനായിട്ടുള്ളതാണല്ലോ; അവക്ക് അതുകൊണ്ട് യാതൊരു സ്വാത്ഥ്യവും നേടുവാനില്ലല്ലോ! പരീക്ഷിത്തിന്റെ ശരീരം പോലും മററുള്ളവക്കുവേണ്ടി മാത്രം ഉള്ളതായിരുന്നുവല്ലോ! പെട്ടെന്നു വിരക്തി പൂണ്ട് അദ്ദേഹം അതിനേ ത്യജിച്ചതെന്തിനാണ്? വേദവാണികളേ ഒഴിച്ചുള്ള സമസ്തവിദ്യകളിലും മഹാപണ്ഡിതനാണ് അങ്ങ് എന്നു് ഞങ്ങൾക്കറിയാം. ഹേ സൂത! അതുകൊണ്ട്, ഞങ്ങൾ ചോദിച്ചതിനെല്ലാം ശരിയായ മറുപടി പറഞ്ഞു തരുവാൻ ദയ ചെയ്യുമാറാകേണം! — [൧-൧൩]

സൂതൻ പറഞ്ഞു:—ഇപ്പോൾ നടക്കുന്ന ചതുര്യുഗത്തിന്റെ ൩-ാമത്തെ യുഗമായ 'ദ്വാപര'ത്തിൽ, പരാശരമഹർഷിയിൽനിന്ന് സത്യവതിയിൽ, ഭഗവദവതാരരൂപമായിട്ട്, യോഗീശ്വരനായ വ്യാസൻ ജനിച്ചു. ഒരു ദിവസം രാവിലെ സൂര്യോദയത്തിൽ സരസ്വതീനദിയിൽ സ്നാനാദി ചെയ്ത്, പരിശുദ്ധമായ ഒരേകാന്തസ്ഥാനത്ത് അദ്ദേഹം ഇരിക്കുകയായിരുന്നു. കഴിഞ്ഞതും വരാനുള്ളതുമൊക്കെ അദ്ദേഹത്തിന്നറിയാമായിരുന്നു. അദ്ദേഹം ദിവ്യദൃഷ്ടിയായിരുന്നു. അദ്ദേഹത്തിന്റെ ദശനം ഒരിക്കലും പിഴച്ചിരുന്നില്ല. സാധാരണന്മാക്കു കാണാൻ കഴിയാത്തതെല്ലാം

അദ്ദേഹം കണ്ടിരുന്നു. കാലത്തിന്റെ മാററം നിമിത്തം, ഓരോയുഗത്തിലും ധർമ്മത്തിന്നു് വലുതായ ഉലച്ചിൽ വന്നുകൂടുന്നതും, അതുനിമിത്തം ഭൗതികങ്ങളായ ഭാവങ്ങൾക്കും വസ്തുക്കൾക്കും ശക്തി ചുരുങ്ങിപ്പോകുന്നതും, ജനങ്ങൾ പൊതുവേ ശ്രദ്ധാഹീനരായി, അശക്തരായിത്തീരുന്നതും, അവരുടെ ബുദ്ധി കർത്തവ്യനിർണ്ണയത്തിൽ സാമർത്ഥ്യമില്ലാത്തതായതും, അവരുടെ ആയുസ്സ് കുറഞ്ഞുപോയിരിക്കുന്നതും—എല്ലാം അദ്ദേഹം ദിവ്യദൃഷ്ടിയിൽ കണ്ടറിഞ്ഞു. ലോകത്തിന്റെ ഈ കഷ്ടത നീങ്ങി, എല്ലാ വർണ്ണങ്ങൾക്കും ആശ്രമങ്ങൾക്കും ഗുണം വരുവാൻ എന്തു ചെയ്യുന്നാമെന്നും, വ്യാസൻ ചിന്തിച്ചു. വേദോക്തമായ ചാതുർഹോത്രകർമ്മം ജനങ്ങൾക്കു ചിത്തശുദ്ധിയെ നല്കുന്നതാണെന്നു് അദ്ദേഹം കണ്ടു. അതിലേയ്ക്കു് യജ്ഞങ്ങളെ വർദ്ധിപ്പിക്കണം. അതിന്നു—ഒററയായിക്കിടക്കുന്ന വേദത്തെ നാലായി പകുക്കണം എന്നും കണ്ടു. എന്നിട്ടു അങ്ങനെ ചെയ്തു. അപ്പോഴാണു്, ഋക്കു്-യജുസ്സ്-സാമം-അഥർവ്വം-എന്നു് ൪ വേദങ്ങൾ പ്രസിദ്ധപ്പെട്ടതു്. ഇതിഹാസങ്ങളേയും പുരാണങ്ങളേയും ൫-ാംവേദം എന്നും പറയുന്നു. ഇവയിൽ ഋഗ്വേദം പൈലനേയും, സാമവേദം ജൈമിനിയേയും, യജുർവ്വേദം വൈശമ്പായനനേയും വ്യാസൻ പഠിപ്പിച്ചു. സാഹസിയായ സുമന്തുമുനിയാണു് അഥർവ്വവേദത്തെ അധ്യയനംചെയ്തതു്. ൫-ാംവേദമായ ഇതിഹാസപുരാണങ്ങളെ, എന്റെ പിതാവായ രോമഹർഷണനും അദ്ധ്യയനം ചെയ്തു. വേദം ഗ്രഹിച്ച മുനിമാർ, ഓരോ വേദത്തേയും പല പല ശാഖകളോടുകൂടിയതാക്കിത്തീർത്തു. ശിഷ്യന്മാർവഴിക്കും, പ്രശിഷ്യന്മാർവഴിക്കും,

മററും വേദങ്ങൾക്കു വളരെ ശാഖകൾ ഉണ്ടായി. വ്യാസൻ വലിയ ദയാലുവാണ്. അതുകൊണ്ടാണ്, അറിവും ബുദ്ധിയും കുറഞ്ഞവക്കും പഠിക്കത്തക്കവണ്ണം വേദത്തെ ഇങ്ങനെ പകുത്തതു്.— [൧൪–൨൪]

സ്ത്രീകൾ, ശൂദ്രർ, അധമദ്വിജന്മാർ–എന്നിവക്ക് വേദം കേൾക്കാൻ അധികാരമില്ല. അതുകൊണ്ട്, വേദോക്തകർമ്മങ്ങളെ ആചരിച്ചു് ശ്രേയസ്സ നേടാൻ അവക്കു കഴിവില്ല. എന്നാൽ, അങ്ങനെയുള്ളവക്കും ശ്രേയസ്സു വരാൻ വഴിയുണ്ടാവണം, എന്നു കരുതി, കരുണാർണ്ണവുമായ വ്യാസൻ മഹാഭാരതമെന്ന ഇതിഹാസം ഉണ്ടാക്കി. ഹേ ശൗനകാദികളേ! വ്യാസൻ ഇങ്ങനെ സർവ്വാത്മനാ ലോകക്ഷേമത്തിന്നായി പ്രവൃത്തിച്ചു എങ്കിലും, അദ്ദേഹത്തിൻെറ ഹൃദയത്തിന്നു തൃപ്തി ഉണ്ടായില്ല; എന്തോ ഒരു കുറവു് ഉള്ളതുപോലെ തോന്നി. എന്നിട്ടു് സരസ്വതീ നദീതടത്തിൽ ഏകാന്തമായ പരിശുദ്ധസ്ഥാനത്തിരുന്നുകൊണ്ടു് ആ ധർമ്മജ്ഞൻ തന്നെത്താൻ ഇങ്ങനെ പറയാൻ ആരംഭിച്ചു:—"ഞാൻ ശരിക്കു് ബ്രഹ്മചര്യാദിവ്രതങ്ങളെ ദീക്ഷിച്ചുംകൊണ്ടു്, വേദാദ്ധ്യയനം ചെയ്തു; ഗുരുപാസനം ചെയ്തു; അഗ്നിപരിചര്യചെയ്തു. തദ്വിധികളേ അനുഷ്ഠിക്കയും ചെയ്തു. മഹാഭാരതമെന്ന പേരിൽ, വേദാർത്ഥങ്ങളെ മുഴുവൻ, ആക്കും ഗ്രഹിക്കത്തക്കവണ്ണം ആക്കിത്തീർത്തതാനും. സ്ത്രീശൂദ്രാദികൾക്കു് ഭാരതദ്വാരാ സ്വന്തം ധർമ്മകർമ്മങ്ങളെ ഗ്രഹിക്കാറുമാക്കി. ഇതൊക്കെ കഴിഞ്ഞിട്ടും, എൻെറ ഹൃദയത്തിന്നൊരു തൃപ്തി തോന്നാത്തതെന്താണു്? എന്തോ ഒന്നു ചെയ്യാൻ ബാക്കിയുള്ളതുപോ

ലെ തോന്നുന്നവല്ലോ. എന്റെ ബ്രഹ്മവർച്ചസ്സ് അപൂർണ്ണമല്ല; എന്നിട്ടും,—പിന്നെയും, ഒരു പോരായ്മ തോന്നുന്നതെന്തു കൊണ്ടു്? ഭഗവൽപ്രാപ്തി നല്കുന്ന ധർമ്മങ്ങളെ വിസ്തരിക്കുന്നതിനു് ഇതുവരെ എനിക്കു കഴിഞ്ഞില്ലെന്നു് ഉണ്ടോ? ആ ധർമ്മങ്ങൾ തന്നെയാണു് പരമഹംസന്മാർക്കു് പ്രിയതരങ്ങൾ; ഭഗവാനും അവതന്നെ പ്രിയതമങ്ങൾ. ഇതു തന്നെയായിരിക്കാം എനിക്കുള്ള പോരായ്മയ്ക്കു കാരണം!"—ഇപ്രകാരം ചിന്തിച്ചു് വ്യാസൻ ഖിന്നനായിട്ടിരിക്കുമ്പോൾ, ആ സ്ഥലത്തു് ശ്രീനാരദൻ ചെന്നെത്തി. നാരദനെ കണ്ട ഉടനേ വ്യാസൻ എഴുന്നേററു. ദേവന്മാർ കൂടി പൂജിച്ചുവരുന്ന നാരദനെ വ്യാസൻ വിധി പോലെ സൽകരിക്കുകയും ചെയ്തു.— [൨൭-൩൩]

---

## അഞ്ചാം അദ്ധ്യായം

ഭഗവാന്റെ യശസ്സു വർണ്ണിക്കുന്നതിന്റെ മാഹാത്മ്യവും, നാരദന്റെ പൂർവ്വചരിത്രവും.

സൂതൻ പറഞ്ഞു:—അനന്തരം, യശസ്വിയും വീണാപാണിയുമായ ദേവർഷി നാരദൻ ഇരുന്നു വിശ്രമിച്ചതിനുശേഷം, തന്റെ അടുത്തിരിക്കുന്ന വ്യാസനോടു് മന്ദസ്മിതത്തോടേ ചോദിച്ചു.— [൧]

നാരദൻ പറഞ്ഞു:—അല്ലേ വ്യാസ! അങ്ങു് മഹാഭാഗ്യവാൻ ആണു്! അങ്ങയുടെ ശരീരവും മനസ്സും, കർമ്മ

ങ്ങളേക്കൊണ്ടും ചിന്തകളേക്കൊണ്ടും പ്രസന്നമായിരിക്കു ന്നില്ലേ? അങ്ങയുടെ ജ്ഞാനേച്ഛ പൂർണ്ണമായിരിക്കുന്നു എന്നു നിശ്ചയംതന്നെ: അങ്ങുന്നു നിർമ്മിച്ചിരിക്കുന്ന മഹാഭാരതം എത്ര അദ്ഭുതകരമാണു്! ഹോ! ജ്ഞാന സർവ്വസ്വവും അതിലടങ്ങിയിരിക്കുന്നു! സനാതനമായ ബ്രഹ്മതത്വത്തേയും [വേദാന്തസൂത്രംവഴിക്കു്] അങ്ങു വേണ്ടുംവിധം വിചാരിച്ചു് ഗ്രഹിച്ചിരിക്കുന്നു! ഇങ്ങനെ അങ്ങു കൃതകൃത്യനായ്ക്കഴിഞ്ഞിട്ടും, എന്തോ ഒരു കർത്തവ്യ ശേഷം ഉള്ളതുപോലെ തോന്നുമല്ലോ അങ്ങയേക്കണ്ടാൽ! മായാമുഗ്ദ്ധനായ ഒരുവനേപ്പോലെ അങ്ങു് ചിന്തിച്ചുകൊ ണ്ടിരിക്കുന്നുവല്ലോ!— [൨-൪]

വ്യാസൻ പറഞ്ഞു:—അങ്ങുന്നു് എന്നേപ്പറ്റിപ്പറ ഞ്ഞതെല്ലാം ശരിതന്നെ. അങ്ങനെ ആയിരുന്നിട്ടും എന്റെ ഹൃദയം തൃപ്തമായിരിയ്ക്കുന്നില്ലല്ലോ. എന്തോ കുറവു് അനുഭവപ്പെട്ടുകൊണ്ടിരിയ്ക്കുന്നു. ഇതിന്റെ കാരണമെ ന്തെന്നു് ഒരു പിടി കിട്ടുന്നുമില്ല. അങ്ങയുടെ അറിവു് അഗാധമാണു്. സാക്ഷാൽ ബ്രഹ്മദേവന്റെ മാനസപുത്ര നാണല്ലോ അവിടുന്നു്. അതുകൊണ്ടാണു് ഞാൻ ഇക്കാര്യം അങ്ങയോടു ചോദിക്കുന്നതു്. പുരാണപുരുഷനായ ഭഗ വാന്റെ ഉപാസകനും ആണു് അങ്ങുന്നു്. അങ്ങുന്നറിയാ തെ എന്തുണ്ടു്! സകലരഹസ്യങ്ങളേയും അങ്ങു് അറിയുന്നു. പ്രകൃതി-പുരുഷന്മാരുടെ സ്വാമിയും, അസംഗനായിരുന്നു കൊണ്ടുതന്നെ, തന്റെ സങ്കല്പമാത്രത്താൽ ഗുണങ്ങൾ മുഖേന പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങളെ ല്ലാം ചെയ്യുന്നവനായ ആ പരമാത്മാവിന്റെ ഉപാസന

യേ അവിടുന്നു സാധിച്ചിരിയ്ക്കുന്നു. അങ്ങുന്നു്, സൂര്യനേപ്പോലെ മൂന്നുലോകത്തിലും ചുററിക്കൊണ്ടിരിയ്ക്കുന്നു; യോഗബലംവഴിയ്ക്കു് പ്രാണവായുവിനേപ്പോലെ സകലരുടേയും ഉള്ളിലിരുന്നു് അന്തഃകരണസാക്ഷിയായും വിളങ്ങുന്നു. എനിയ്ക്കു് ബ്രഹ്മജ്ഞാനം ലഭിച്ചിട്ടും, വേദജ്ഞാനം ഉണ്ടായിരുന്നിട്ടും, യോഗാനുഷ്ഠാനത്തോടും നിയമങ്ങളോടും കൂടി പരബ്രഹ്മത്തേയും, ശബ്ദബ്രഹ്മത്തേയും ഞാൻ ഉപാസിച്ചിരുന്നിട്ടും, ഹേ മഹർഷേ, എന്താണെനിയ്ക്കു ശാന്തി കിട്ടാതിരിയ്ക്കുവാൻ? എന്നിലുള്ള കുറവു് എന്താണു്? ദയചെയ്തു് അങ്ങു പറഞ്ഞുതരൂ!—[൫-൭]

നാരദൻ പറഞ്ഞു:—ഹേ വ്യാസ! അങ്ങു് അതെല്ലാം ചെയ്തു; എന്നാൽ ഭഗവാൻെറ നിർമ്മലയശസ്സിനേ നന്ന കുറച്ചേ വർണ്ണിച്ചുള്ളു. ഭഗവാനേ പ്രസാദിപ്പിയ്ക്കാൻ കഴിയാത്ത ജ്ഞാനം അപൂർണ്ണമാണെന്നാണു് എൻെറ മതം. അങ്ങു് ധർമ്മാദിപുരുഷാർത്ഥങ്ങളേ വർണ്ണിച്ചിരിക്കുംവിധം, ഭഗവാൻ ശ്രീകൃഷ്ണൻെറ മാഹാത്മ്യത്തേ വർണ്ണിച്ചില്ല. ഏതൊരു വാണികൊണ്ടു്—അതു് രസ-ഭാവ-ലങ്കാരാദികളാൽ ശ്രേഷ്ഠമായിരുന്നാൽത്തന്നെയും, ജഗത്തിനേ പവിത്രീകരിയ്ക്കുന്ന ശ്രീകൃഷ്ണഭഗവാൻെറ യശസ്സിനെ ഒരിയ്ക്കലും ഗാനം ചെയ്യുന്നില്ലയോ, അതു വെറും കാക്കകളും പോലെ അശുദ്ധമാണു്; മാനസസരസ്സിൽ ക്രീഡിക്കുന്ന ഹംസങ്ങൾ, അഥവാ ബ്രഹ്മലോകത്തിൽ വിഹരിക്കുന്ന ഭഗവച്ചരണാരവിന്ദാശ്രിതരായ പരമഹംസന്മാർ—ഭക്തന്മാർ, ആ വാഗ്ഗംഭത്തിൽ ഒരിക്കലും രമിക്കുകയില്ല. നേരേമറിച്ചു്; സുന്ദരരചനയുമില്ല,

ഓരോ പദ്യത്തിലും അശുദ്ധികളും അബദ്ധങ്ങളും ധാരാള വുമാണ്, എന്നിരുന്നാലും, ഭഗവാന്റെ പുണ്യകീൎത്തിയെ സൂചിപ്പിക്കുന്ന നാമങ്ങളാൽ അങ്കിതമായിത്തീൎന്നിട്ടുണ്ട് എങ്കിൽ, ആ വാഗ്ഗുംഭം ജനങ്ങളുടെ സൎവ്വപാപങ്ങളേയും നശിപ്പിക്കുന്നതത്രേ: സജ്ജനങ്ങൾ അങ്ങനെയുള്ള പ്രബന്ധത്തെ മാത്രമേ കേൾക്കുകയും പാടുകയും പ്രശംസിക്കുകയും ചെയ്യുകയുമുള്ളൂ. മോക്ഷത്തെ നല്കുന്നതായ ആ പരിശുദ്ധബ്രഹ്മജ്ഞാനം തന്നെയും, ഭഗവാങ്കൽ ഭക്തിയോടുകൂടിയതല്ല എങ്കിൽ അത്ര ശോഭനമാവുകയില്ല. പിന്നെ, സാധനകാലത്തും, സിദ്ധിദശയിലും—എപ്പോഴും ദുഃഖകരമായ കാമ്യകൎമ്മങ്ങളുടേയും, ഭഗവാങ്കൽ അൎപ്പണം ചെയ്യപ്പെടാത്ത നിഷ്കാമകൎമ്മങ്ങളുടേയും കഥ പറയുവാനുണ്ടോ? ഒരിക്കലും ശോഭനമാവുന്നതല്ലതന്നെ! ഹേ മഹാഭാഗനായ വ്യാസ! അങ്ങയുടെ ദൎശനം ഒരിക്കലും നിഷ്ഫലമാകയില്ല. നിൎമ്മലയശസ്വിയാണ് അങ്ങ്. സത്യനിഷ്ഠനും, ദൃഢവ്രതനും ആണ് അങ്ങ്. അതുകൊണ്ട്, അങ്ങിനി സമസ്തജീവരാശിക്കും ബന്ധമുക്തി നൽകുവാനായിട്ട്, സമാധിവഴിക്ക് അചിന്ത്യശക്തിയായ ഭഗവാൻെറ ലീലകളെ കണ്ടറിഞ്ഞ്, ഭക്തിയോടുകൂടി അവയെ കീൎത്തിച്ചാലും! ഭഗവാൻെറ ലീലകളെ ഒഴിച്ച് വല്ലതും കീൎത്തിയ്ക്കാനിച്ഛ വെയ്ക്കുന്നവൻ ആരായാലും, ആ ഇച്ഛകളെക്കൊണ്ടു നിൎമ്മിക്കപ്പെട്ട അനേകാനേക—നാമരൂപ—ചക്രങ്ങളിൽ പെട്ട് ഉഴലുകയേ ഉള്ളൂ. അവൻെറ ബുദ്ധി, ഭേദഭാവനകളെക്കൊണ്ടു നിറഞ്ഞിരിക്കും. കാററടിച്ചു തുരത്തിക്കൊണ്ടിരിക്കുന്ന തോണിക്ക് ഏതെങ്കിലും കടവിലടുക്കാനൊക്കുമോ? അതുപോലെ അവൻെറ ചഞ്ചലബുദ്ധി, ഒരി

ക്കലും ഒരിടത്തും സ്ഥിരത നേടുകയില്ല. പ്രാപഞ്ചികജനങ്ങൾ, സ്വാഭാവികമായിത്തന്നെ വിഷയങ്ങളിൽ കുടുങ്ങിക്കിടക്കുന്നവരാണു്. ധർമ്മത്തിന്റെപേരിൽ നിന്ദ്യമായ സകാമകർമ്മം ചെയ്യാനായിട്ടുകൂടി അങ്ങു് വിധിച്ചുകൊടുത്തിട്ടുണ്ടു് അവക്കു്. ഇതുതീരെ തിരിഞ്ഞുപോയകാര്യമായി; എന്തെന്നാൽ, മൂഢജനങ്ങൾ അങ്ങയുടെ വചനങ്ങളിൽനിന്നു്, ആ പ്രവൃത്തിധർമ്മംതന്നെയാണു് പരമധർമ്മം എന്നു കരുതി, ആ കർമ്മങ്ങളെ നിഷേധിക്കുന്ന വചനങ്ങളെ ശരിക്കു മാനിക്കാതായിരിക്കുന്നു. ഭഗവാൻ അനന്തനത്രേ. എന്നോ ഏതോ ഒരു പുണ്യാത്മാവായ ജ്ഞാനിമാത്രം, സംസാരരസത്തിൽനിന്നു നിവൃത്തിനേടി, ഭഗവൽസ്വരൂപഭൂതമായ പരമാനന്ദത്തെ അനുഭവിക്കാൻ പ്രാപ്തനായിത്തീരുന്നു. അതുകൊണ്ടു്, പരമാത്ഥബുദ്ധികിട്ടാത്തവരും, ത്രിഗുണങ്ങളുടെ കളിപ്പാവകളായിക്കഴിയുന്നവരുമായ ജനങ്ങളുടെ ഗുണത്തിന്നുവേണ്ടിത്തന്നെ, അങ്ങുന്നു ഭഗവാന്റെ ലീലകളെ സർവ്വസാധാരണമായ മട്ടിൽ വർണ്ണിക്കുവാൻ തുടങ്ങുക! ഈ ലീലകളുടെ ശ്രവണംവഴിയ്ക്കും, കീർത്തനംവഴിയ്ക്കും, അക്കൂട്ടരും അന്തർമ്മുഖരായിത്തീന്നു്, ഭഗവദ്രസാനുഭവംചെയ്യാൻ ഇടവരട്ടെ! തങ്ങളുടെ മറ്റു ധർമ്മങ്ങളെയെല്ലാം പരിത്യജിച്ചു്, ഭഗവാന്റെ ചരണകമലങ്ങളെത്തന്നെ ഭജിക്കയും സേവിക്കയും ചെയ്യുന്നവർ, ആ ഭജനസേവനങ്ങൾ പരിപാകപ്പെട്ടുകഴിഞ്ഞാൽ അനുഭവിക്കുന്ന അവസ്ഥയേപ്പററി പറയേണ്ടതില്ലല്ലോ. അങ്ങനെയല്ലാതെ, ഭജനം പരിപാകമാകുംമുമ്പുതന്നെ, ഭജനം മുടങ്ങുവാനോ, മരിച്ചുപോകാൻതന്നെയോ ഇടവരുകയാണെങ്കിലോ? അവക്കെന്തെങ്കിലും കഷ്ടതയോ, അമംഗ

ലമോ വരുമോ? ഒരിക്കലുമില്ല! ആ അല്പഭജനംതന്നെ അവരെ സവ്വഥാ രക്ഷിക്കുമെന്നു നിശ്ചയമാണു്. നേരേ മറിച്ചു്, ഭഗവദ്ഭജനംചെയ്യാതെ, സ്വധമ്മംമാത്രം നടത്തിക്കൊണ്ടിരിക്കുന്നവക്കു മെച്ചം വല്ലതും കിട്ടുന്നുണ്ടോ? ഇല്ല: പുല്ലുമുതൽ ബ്രഹ്മാവുവരെയ്ക്കുള്ള സമസ്തജന്മങ്ങളിലും കയറിയിറങ്ങി കമ്മഫലം അനുഭവിച്ചാലും കിട്ടാത്ത വസ്തു ഏതൊന്നാണോ, അതു നേടുകയാണു് ബുദ്ധിമജ്ജനങ്ങളുടെ കത്തവ്യം: അതിന്നുവേണ്ടിത്തന്നെയാവണം സപ്രയത്നവും. പ്രാപഞ്ചികമായ വിഷയസുഖം, കമ്മങ്ങളുടെ ഫലരൂപമായിട്ടോ, കാലത്തിന്റെ ആനുകൂല്യംനിമിത്തമോ, സ്വയം കിട്ടിക്കൊള്ളും. അതിന്നു് പ്രയത്നിക്കേണ്ട. സാംസാരികദുഃഖങ്ങൾ വന്നുകൂടുന്നതും അങ്ങനെതന്നെ! അതുരണ്ടും സ്വഭാവസിദ്ധമാണു്. അല്ലേ വ്യാസ! ശ്രീകൃഷ്ണപാദാരവിന്ദങ്ങളേ ഭജിക്കുന്ന പുണ്യവാന്മാക്കു്, ഭക്തന്മാരല്ലാത്ത കമ്മികളെപ്പോലെ, വല്ലൊരിയ്ക്കലും-വല്ലതുമൊരു കേടു് ദൈവഗത്യാ വന്നുപോയെങ്കിൽത്തന്നെയും, ആ കമ്മികൾക്കൊപ്പം വീണ്ടും ജന്മ-മൃത്യുമയമായ സംസാരചക്രത്തിൽ കറങ്ങേണ്ടിവരില്ല എന്നു തീച്ചതന്നെയാണു്. ഭഗവച്ചരണാലിംഗനത്തിന്റെ സ്മരണംനിമിത്തം, ആ രസംതന്നെ ആസ്വദിച്ചുകൊണ്ടിരിക്കും. ഒരിക്കലും അതിനെ വിടുകയില്ല. പിന്നെ അവക്കു് സംസാരപ്രാപ്തിയും സംഭവിക്കുന്നില്ല. ജഗത്തിന്റെ ഉൽപത്തി-സ്ഥിതി-പ്രളയങ്ങൾ നടത്തിക്കൊണ്ടിരിക്കുന്ന ഭഗവാൻതന്നെ, ഈ വിശ്വത്തിന്റെ സ്വരൂപത്തിലും വിരാജിക്കുന്നു. എങ്കിലും, തന്തിരുവടി വിലക്ഷണനാണു്. അങ്ങു് ഇതൊന്നും അറിയാത്തതല്ല; നല്ല നിശ്ചയമുണ്ടങ്ങെയ്ക്കു്. ഞാൻ പിന്നെ

ഒന്നോർമ്മിപ്പിക്കുന്നു എന്നുമാത്രം. അങ്ങ് അമോഘദർശനാണെന്ന് ഒന്നുകൂടി ഓർമ്മിപ്പിക്കട്ടെ: ശ്രീപുരുഷോത്തമനായ ഭഗവാന്റെ കലാവതാരവും ആണ് അങ്ങ്! വസ്തുത അങ്ങ്, ജന്മമുള്ള ആളല്ല. ജനിച്ചിരിക്കുന്നതോ, ജഗൽകല്യാണത്തിനായിട്ടുതന്നെ! അതുകൊണ്ട്, അങ്ങ് ഭഗവല്ലീലകളെ വിശിഷ്ടരീതിയിൽ കീർത്തിക്കണം. വിദ്വാന്മാർ വിചാരിച്ചു തീർച്ചചെയ്തിട്ടുണ്ട്—മനുഷ്യരുടെ തപസ്സ്, വേദാദ്ധ്യയനം, യജ്ഞാനുഷ്ഠാനം, ജ്ഞാനം, ദാനം ഇത്യാദിയുടെയെല്ലാം പ്രയോജനം,—പരമഫലം, ഭഗവാൻ ശ്രീകൃഷ്ണന്റെ ഗുണഗണങ്ങളേയും, ലീലകളേയും വർണ്ണിക്കുകതന്നെയാണ്-എന്ന്— [൫-൨൨]

ഹേ വ്യാസ! ഞാൻ കഴിഞ്ഞ ജന്മത്തിൽ വേദവാദികളായ യോഗികളുടെ ദാസിയുടെ പുത്രനായിരുന്നു. അന്ന് ആ യോഗികൾ ഒരിടത്ത് 'ചാതുർമ്മാസ്യം' അനുഷ്ഠിച്ചുകൊണ്ട് താമസിക്കവേ, ഞാൻ അവരുടെ ശുശ്രൂഷകനായി നിയോഗിക്കപ്പെട്ടിരുന്നു. ഞാൻ വെറും ബാലകനായിരുന്നുവെങ്കിലും, ഒരുതരം ചാപല്യവും തെറ്റും കാണിക്കാതെ കഴിഞ്ഞിരുന്നു. ജിതേന്ദ്രിയനായി, ലീലാലൗല്യമൊന്നുംകൂടാതെ, ശരിക്കവരുടെ കല്പനകളെ അനുസരിച്ചിരുന്നു ഞാൻ. വളരെക്കുറച്ചേ ഞാൻ സംസാരിക്കതന്നെ ചെയ്തിരുന്നുള്ളൂ. എന്റെ ഈ സ്വഭാവം കണ്ടും, ശുശ്രൂഷാനിഷ്ഠ കണ്ടും യോഗിമാർ പ്രസന്നരായി. അവർ സമദർശികളായിരുന്നിട്ടും, എന്നിൽ അനുകമ്പ തോന്നി, എന്നെ നല്ലവണ്ണം അനുഗ്രഹിച്ചു. അവരുടെ അനുമതി അനുസരിച്ച്, പാത്രങ്ങളിൽ പററിയിരുന്ന അവരുടെ ആഹാരോച്ഛിഷ്ടം ഞാൻ അനുഭവിച്ചു. അതുനിമിത്തം

എന്റെ സവ്വപാപങ്ങളും 'പറപറന്നു.' അതുപോലെ തന്നെ, അവരുടെ ശുശ്രൂഷ ചെയ്തുചെയ്തു് എന്റെ ഹൃദയവും ശുദ്ധമായി. മാത്രമല്ല, അവരുടെ ഭജന-പൂജനസമ്പ്രദായങ്ങളിൽ എനിക്കും രുചി ജനിച്ചു. അവരുടെ അടുക്കൽത്തന്നെ ഇരുന്നു് ഞാൻ പതിവായി, ഭഗവാന്റെ മധുരമനോഹരങ്ങളായ ലീലാകഥകളെ, അവരുടെ കരുണാതിരേകംകൊണ്ടു്, കേൾക്കുകയുംചെയ്തിരുന്നു. അവർ എന്നും, വളരെ ഭക്തിയോടുകൂടി ആ ഭഗവല്ലീലകളെ പാടിക്കൊണ്ടിരുന്നു. ഭക്തി-ശ്രദ്ധകളോടുകൂടി ആ ഗാനങ്ങളിലെ ഓരോ പദങ്ങളും ഞാൻ കേട്ടുവന്നു. അത്യന്തം പ്രേമമയമായ ആ ഭഗവദ്യശസ്സും, ഭഗവല്ലീലകളും കേട്ടുകേട്ടു് ഭഗവാനിൽ എനിക്കു് വളരെ അഭിരുചി ജനിച്ചു. അല്ലയോ വ്യാസ! ഭഗവാനിൽ എനിക്കഭിരുചി ഉണ്ടായിക്കഴിഞ്ഞപ്പോൾ, ആ പുണ്യശ്ലോകനായ മഹാപ്രഭുവിൽത്തന്നെ സ്ഥിരമായി നില്ക്കാൻ തുടങ്ങി എന്റെ ബുദ്ധി. ആ ബുദ്ധി എനിക്കെന്തുചെയ്തു? സദസദ്രൂപമായ ഈ ജഗത്തു മുഴുവൻ, പരബ്രഹ്മസ്വരൂപമായ സ്വന്തം ആത്മാവിൽ, മായാകല്പിതമാണെന്നു കാണിച്ചുതരാൻതുടങ്ങി. ഈ വിധത്തിൽ, ആ മഹാത്മാക്കൾ നടത്തിയിരുന്ന ഭഗവല്ലീലാകീർത്തനം കേട്ടുകേട്ടു്,—എന്നും എപ്പോഴും ഇടവിടാതെ കേട്ടുകേട്ടു്—ചാതുർമ്മാസ്യകാലമായ വർഷർത്തുവും ശരദൃതുവും കഴിഞ്ഞുകൂടി. ഈ കാലംകൊണ്ടു്, രജോഗുണത്തിനെയും തമോഗുണത്തിനേയും നശിപ്പിക്കുന്ന ഭക്തിഭാവം എന്റെ ഹൃദയത്തിൽ മുളയ്ക്കുകയുംചെയ്തു. ഞാൻ ആ യോഗിമാരിൽത്തന്നെ തൽപരനായിരുന്നു. വളരെ വിനയത്തോടു

കൂടിയുമിരുന്നു. അവരുടെ ശുശ്രൂഷകൊണ്ട്, എന്റെ സർവ്വപാപവും നശിച്ചിരുന്നു. എന്റെ ഹൃദയത്തിൽ ശ്രദ്ധ ഉണ്ടായി. ഇന്ദ്രിയങ്ങളെല്ലാം സംയതങ്ങളായി. ദേഹംകൊണ്ടും, വാക്കുകൊണ്ടും, മനസ്സുകൊണ്ടും ഞാൻ അവരുടെ ആജ്ഞാകരനായി വർത്തിച്ചു. ദീനദയാലുക്കളായ ആ ഋഷിമാർക്ക്, വെറും ബാലനായ എന്നിൽ വലിയ ദയ തോന്നി. എന്നിട്ട്, അവരവിടുന്നു പോകുമ്പോൾ, ഭഗവൽപുരണാഗതിരൂപമായ രഹസ്യജ്ഞാനം അവർ എനിക്കുപദേശിച്ചുതന്നു. അതിനേത്തന്നെയാണ് സാക്ഷാൽ ശ്രീകൃഷ്ണഭഗവാൻ ഗീതാദികളിൽ സ്വപ്രാപ്തിക്കുള്ള മുഖ്യോപായമായ് ഉപദേശിച്ചിട്ടുള്ളതു്. ആ ഉപദേശംവഴിക്കുതന്നെയാണ് ജഗൽകർത്താവായ ഭഗവാൻ ശ്രീകൃഷ്ണന്റെ മായാപ്രഭാവത്തെ എനിക്കറിയാൻ കഴിഞ്ഞതു്. ഭഗവാന്റെ പരമപദത്തിൽ എത്തിച്ചുതരുന്നതും ആ ജ്ഞാനംതന്നെയാണ്.— [വ്യ—ന.പ്ര]

അല്ലയോ വ്യാസ! പുരുഷോത്തമനായ ഭഗവാൻ ശ്രീകൃഷ്ണങ്കൽത്തന്നെ സമസ്തകർമ്മങ്ങളേയും സമർപ്പിക്കുന്നതാണ്, സംസാരജന്യമായ താപത്രയത്തെ ശമിപ്പിക്കാൻ ഒററ മരുന്ന് എന്ന് ഞാൻ പറഞ്ഞുതന്നുകഴിഞ്ഞു. വ്രതധാരികളിൽ ശ്രേഷ്ഠനായ ഹേ വ്യാസ! ഏതു പദാർത്ഥങ്ങൾ അനുഭവിച്ചാൽ ജനങ്ങൾക്കു രോഗംവന്നുകൂടുന്നുവോ, ആ പദാർത്ഥങ്ങളെ അതേ നിലയിൽ അനുഭവിച്ചാൽ രോഗശാന്തിവരുന്നതല്ല. എന്നാൽ, ആ പദാർത്ഥങ്ങളേത്തന്നെ ചികിത്സാവിധിയനുസരിച്ച് ഉപയോഗിച്ചാലോ; നിശ്ചയമായും രോഗം നീങ്ങുന്നതല്ലയോ? അതുപോലെ, സർവ്വകർമ്മങ്ങളും മനുഷ്യരേ ജന്മ—മൃത്യുരൂപമായ

സംസാരചക്രത്തിൽ കറക്കുന്നവയാണെങ്കിലും, ആ കൎമ്മങ്ങൾ ഭഗവദൎപ്പണംചെയ്താൽ പിന്നെ അവയ്ക്കു കൎമ്മത്വം തന്നെ ഇല്ലാതാവും. അവ, ബന്ധനങ്ങളാകയില്ല ഒരിക്കലും. ഭഗവൽപ്രസാദത്തിനായിട്ടു ചെയ്യപ്പെടുന്ന ശാസ്ത്രവിഹിതകൎമ്മങ്ങളെക്കൊണ്ടു് പരമഭക്തിയോടുകൂടിയ ജ്ഞാനം സിദ്ധിക്കുന്നതാണു്. അങ്ങനെ ഭക്തിയുക്തജ്ഞാനാവസ്ഥ കൈവരുമ്പോൾ, ഭഗവദ്വിഹിതങ്ങളായ കൎമ്മങ്ങളെ അനുഷ്ഠിക്കുകയും, ഭഗവാൻ ശ്രീകൃഷ്ണന്റെ ഗുണങ്ങളേയും നാമങ്ങളേയും വീണ്ടും വീണ്ടും കീൎത്തിക്കുകയും സ്മരിക്കുകയും ചെയ്യാനിടയാവും. "ഭഗവാൻ ശ്രീ വാസുദേവന്നു നമസ്കാരം! ഞങ്ങൾ തന്തിരുവടിയെ ധ്യാനിക്കുന്നു. പ്രദ്യുമ്നന്നും, അനിരുദ്ധന്നും, സങ്കൎഷണന്നും നമസ്കാരം"—എന്നിങ്ങനെ ചതുൎവ്യൂഹരൂപിയായ ഭഗവന്മൂൎത്തിയെ കീൎത്തിച്ചുംകൊണ്ടു്, പ്രാകൃതമൂൎത്തിരഹിതനായി, അപ്രാകൃതമന്ത്രമൂൎത്തിയായിരിക്കുന്ന ഭഗവാൻ യജ്ഞപുരുഷനെ ഉപാസിക്കുന്നവർ യാവർ ചിലരോ, അവരുടെ ജ്ഞാനമാണു് യഥാൎത്ഥജ്ഞാനം! ഹേ വ്യാസ! ഞാൻ ഭഗവാന്റെ ആജ്ഞയെ ഇപ്രകാരം അനുഷ്ഠിച്ചപ്പോൾ, ഭഗവാനതറിഞ്ഞു്, ആത്മജ്ഞാനവും, ഐശ്വൎയ്യവും, പരമപ്രേമഭക്തിയും എനിക്കു തന്നു. ഹേ വ്യാസ! താങ്കളുടെ ജ്ഞാനം പൂൎണ്ണമാണു്. ഭഗവാന്റെ യശസ്സിനേ, പ്രിയതമലീലകളേ—അങ്ങു വൎണ്ണിക്കണം. മഹാ-മഹാജ്ഞാനികളുടേയും ജിജ്ഞാസ പൂൎത്തിയാകുന്നതു് അതുകൊണ്ടു മാത്രമാണു്. ദുഃഖിച്ചു കരഞ്ഞുകൊണ്ടിരിക്കുന്നവരുടെ ശാന്തിലാഭോപായവും ഇതുമാത്രമാണു്. വേറെ ഒരു ഉപായവും ഇല്ലതന്നെ!— [൩൨-൪൦]

# ആറാം അദ്ധ്യായം

## നാരദപൂർവ്വചരിത്രത്തിന്റെ ശേഷഭാഗം.

സൂതൻ പറഞ്ഞു:—ഹേ ശൗനക! ദേവർഷി നാരദൻ ഇങ്ങനെ തന്റെ ജന്മ-കർമ്മകഥ പറഞ്ഞുകേൾപ്പിച്ചപ്പോൾ, ആ സത്യവതീസുതനായ വ്യാസൻ വീണ്ടും ചോദിക്കാൻതുടങ്ങി.— [൧]

വ്യാസൻ പറഞ്ഞു:—ഹേ നാരദ! അങ്ങയ്ക്കു് ജ്ഞാനോപദേശംചെയ്ത മഹാത്മാക്കൾ പോയിക്കഴിഞ്ഞതിനുശേഷം അങ്ങു് എന്താണു് ചെയ്തതു്? അങ്ങന്നു് വെറും ബാലൻ. ദേവർഷേ! അങ്ങയുടെ ആയുശ്ശേഷം എങ്ങനെ കഴിച്ചുകൂട്ടി? മരണസമയത്തു് ഏതു വിധിയനുസരിച്ചാണു് അങ്ങു് ദേഹത്യാഗംചെയ്തതു്? ഹേ നാരദ! കാലം സർവ്വത്തേയും നശിപ്പിച്ചുകളയുന്നു; ആ കാലം, അങ്ങയുടെ പൂർവ്വകല്പകഥയുടെ ഓർമ്മയെ നശിപ്പിക്കാതിരുന്നതെങ്ങനെ?— [൨-൪]

നാരദൻ പറഞ്ഞു:—എനിക്കന്നു് നന്നെ ബാല്യമായിരുന്നു എങ്കിലും, ആ യോഗീശ്വരന്മാർ പോയതിനുശേഷം, ഞാൻ കഴിച്ചുകൂട്ടിയതു് ഇങ്ങനെയാണു്: ഞാനെന്റെ അമ്മയ്ക്കു് ഒറ്റസ്സന്താനമായിരുന്നു. ഒന്നാമതു് സ്ത്രീ, രണ്ടാമതു് മൂഢ—മൂന്നാമതു് ദാസിയും! ഇങ്ങനെയിരുന്ന അമ്മയ്ക്കു് വേറെ ഒന്നും ചെയ്യാൻകഴിഞ്ഞില്ല. എന്നേപ്പററി അത്യന്തം മമതയും വെച്ചുകൊണ്ടിരുന്നു അമ്മ. എന്നോടുള്ള സ്നേഹം അവൾക്കൊരു ബന്ധംതന്നെയായിരുന്നു. എനിക്കും ആ അമ്മയല്ലാതെ ആരു

മൊരു സഹായം ഉണ്ടായിരുന്നില്ല. എന്റെ യോഗക്ഷേമ ത്തിന്നുവേണ്ടി അവൾ വളരെ ശ്രമിച്ചിരുന്നു. എങ്കിലും, പരാധീനതകൊണ്ടു് ഒന്നും ഫലപ്പെട്ടിരുന്നില്ല. ഇക്കാര്യ ത്തിൽ ആൎക്കും ഒന്നും സ്വാധീനമല്ലല്ലോ. പാവകളെ കളിപ്പിക്കുന്നവൻെറ ഇഷ്ടംപോലെത്തന്നെ പാവകൾ കളിക്കും പോലെ, ഈശ്വരൻെറ ഇഷ്ടംപോലെയാണല്ലോ സംസാര ചക്രം തിരിയുക. ഞാൻ അമ്മയുടെ സ്നേഹപാശത്താൽ ബദ്ധനായി, അമ്മയോടുകൂടി ആ ബ്രാഹ്മണർ പാൎത്ത പൎണ്ണശാലയിൽത്തന്നെ പാൎത്തുവന്നു. എനിക്കന്നു് കേവ ലം ൫ വയസ്സായിരുന്നു. ദിഗ്-ദേശ-കാലാവസ്ഥകളെ പ്പറ്റി എനിക്കൊരറിവും ഉണ്ടായിരുന്നില്ല. ഒരു ദിവസം, എൻെറ അമ്മ പശുവിനെ കറക്കുവാനായി ഗൃഹത്തിൽ നിന്നു പുറത്തുപോയി, രാത്രിയിൽ. വഴിക്കു് അവൾ ഒരു പാമ്പിനെ ചവിട്ടുകയും, പാമ്പു് അമ്മയെ കടിക്കു കയുംചെയ്തു! പാമ്പിൻെറയോ അമ്മയുടേയോ കുററമല്ല, കാലഗതി എന്നേ പറയാനുള്ളു. എനിക്കതുകൊണ്ടു് ഒരു ദുഃഖവും തോന്നിയില്ല. ഭക്തന്മാൎക്കു് മംഗലം നല്കുന്ന ഭഗവാൻെറ ഒരനുഗ്രഹവിശേഷംതന്നെ ഇതും, എന്നാണെനിക്കു തോന്നിയതു്. ഇതിനുശേഷം ഞാൻ അവിടുന്നു വടക്കോട്ടു പോയി.— [൫-൧൦]

പോകുന്ന വഴിക്കു് അനവധി നഗരങ്ങൾ, ദേശ ങ്ങൾ, ഗ്രാമങ്ങൾ, വിളനിലങ്ങൾ, ഇടയക്കുടികൾ, കൎഷകഗ്രാമങ്ങൾ, ഗിരിതടഗ്രാമങ്ങൾ, പുഷ്പവാടികൾ, വനങ്ങൾ, ഉപവനങ്ങൾ, പല പല ധാതുദ്രവ്യങ്ങളോടു കൂടിയ പൎവ്വതങ്ങൾ എന്നിങ്ങനെ പലതും ഞാൻ കണ്ടു. ചിലേടത്തു് ആന കൊമ്പൊടിച്ച വന്മരങ്ങൾ, നല്ല നല്ല

ജലാശയങ്ങൾ, ദേവന്മാർ വന്നു് ഉപയോഗിച്ചിരുന്ന നല്ല നല്ല താമരപ്പൊയ്കകൾ, അവയിൽ പലതരം പക്ഷികൾ, മുരണ്ടുനടക്കുന്ന വണ്ടുകൾ ഇത്യാദി പലതും കണ്ടു കണ്ടു് ഞാൻ കടന്നുപോയി. [ഒന്നും എന്നെ ആകർഷിച്ചുനിർത്തിയില്ല.] ഒടുക്കം ഒരു മഹാവനം കണ്ടു. രാമച്ചം, ഈറ്റ, കശ, മുള, ശരപ്പുല്ലു് മുതലായതുകൊണ്ടു നിറഞ്ഞിരുന്നു അതു്. പാമ്പു്, മൂങ്ങ, കുറുക്കൻ മുതലായി ഉപദ്രവിക്കുന്ന ജന്തുക്കളും അവിടെ ഉണ്ടായിരുന്നു. എങ്കിലും ഞാൻ ഒററയ്ക്കാണു് പോയിരുന്നതു്. ആ ഭയങ്കരവനത്തിൽ നടന്നു നടന്നു് എന്റെ ദേഹവും ഇന്ദ്രിയങ്ങളും നന്ന തളർന്നുപോയി. സഹിച്ചുകൂടാത്ത ദാഹവും വിശപ്പും വന്നുകൂടി എനിക്കു്. അപ്പോൾ ഒരു നദി കണ്ടെത്തി. അതിൽ ചെന്നു കുളിച്ചു് വെള്ളം കുടിച്ചു് ആചമിച്ചു കഴിഞ്ഞപ്പോൾ എന്റെ ക്ഷീണതയെല്ലാം നീങ്ങി. ആ വനം തീരെ ജനശൂന്യമായിരുന്നു. അവിടെക്കണ്ട ഒരു അരശുമരത്തിന്റെ ചുവട്ടിൽ ചെന്നു ഞാൻ ഇരുപ്പുറപ്പിച്ചു. ആ യോഗീന്ദ്രന്മാരിൽനിന്നു് ഞാൻ അറിഞ്ഞിരുന്നവിധത്തിൽത്തന്നെ, ഹൃദയസ്ഥനായ പരമാത്മാവിനെ ധ്യാനിക്കുവാനും തുടങ്ങി. എന്റെ ഹൃദയം ആദ്യം തന്നെ ഭക്തിപ്രവണം ആയിരുന്നു. ഭഗവാന്റെ പാദാരവിന്ദങ്ങളെ ധ്യാനിച്ചു ഉടൻതന്നെ, ഭഗവൽപ്രാപ്തിക്കായിട്ടുള്ള ഉൽകണ്ഠനിമിത്തം എന്റെ കണ്ണിൽ ആനന്ദബാഷ്പം നിറഞ്ഞുവരുമായി. പതുക്കെപ്പതുക്കെ, എന്റെ ഹൃദയത്തിൽ ഭഗവത്സ്വരൂപം പ്രത്യക്ഷപ്പെടുകയുംചെയ്തു. അപ്പോഴത്തെ അവസ്ഥ എന്തു പറയാം! ഭഗവൽപ്രേമാതിശയത്തിന്റെ ശക്തികൊണ്ടു് ഞാൻ അടി-മുടി

രോമാഞ്ചംപൂണ്ടു! എന്റെ ഹൃദയം അതീവ ശാന്തവും ശീതളവും ആയിച്ചമഞ്ഞു! ആ ആനന്ദപ്രവാഹത്തിൽ ഞാൻ, എനിക്കും ഭഗവാനും ഉള്ള ഭേദംതന്നെ മറന്ന്, മുങ്ങിപ്പോയി! അങ്ങനെയിരിക്കെ, ഭഗവാനെ പെട്ടെന്നു കാണാതായി—അവിടുന്നു മറഞ്ഞു! എന്നാൽ, ഭഗവാന്റെ ആ എന്തെന്നില്ലാത്ത രൂപം, സർവശോകങ്ങളേയും നശിപ്പിക്കുന്നതും, മനസ്സിനെ അധികമധികം മധുരിപ്പിക്കുന്നതും ആയിരുന്നു. അങ്ങനെയുള്ള ഭഗവത്സ്വരൂപം പെട്ടെന്നു മറഞ്ഞപ്പോൾ, എനിക്കു വലിയ വല്ലായ്മയും വിഷാദവും വന്നുകൂടി. ഞാൻ തീരെ മനസ്സുകെട്ടവനായി, അവിടെനിന്ന് എഴുന്നേററു.— [൧൧-൧൯]

വീണ്ടും ഞാൻ ആ ഭഗവത്സ്വരൂപം കാണ്മാനാശിച്ചു. എന്നാൽ, മനസ്സിനെ ഹൃദയത്തിൽത്തന്നെ നിർത്തി, ഇടവിടാതെ ധ്യാനിച്ചിട്ടും, എനിക്കു പിന്നെ ആ സ്വരൂപം കാണാൻ കിട്ടിയില്ല. ഞാൻ അതൃപ്തനും ആതുരനും ആയിച്ചമഞ്ഞു. വീണ്ടും-വീണ്ടും പ്രയത്നിച്ചുകൊണ്ടും ഇരുന്നു. ഇങ്ങനെ, ആ വിജനവനാന്തരത്തിൽ പ്രയത്നപ്പെട്ടുകൊണ്ടിരുന്ന എന്നെക്കണ്ട്, വാക്കിനു വിഷയഭൂതനല്ലാത്ത ആ ഭഗവാൻ ഗംഭീരമധുരമായ അശരീരിവാക്കിലൂടെ, എന്നെ ആശ്വസിപ്പിച്ചുകൊണ്ടെന്നപോലെ ഇങ്ങനെ പറഞ്ഞു—"കഷ്ടംതന്നെ! കുഞ്ഞേ! ഈ ജന്മത്തിൽ നിനക്കെന്നെ കാണാൻ കഴികയില്ല. വാസനകൾ പൂർണ്ണമായി ശമിക്കാത്തവരും, ഹൃദയം നല്ലവണ്ണം നിർമ്മലമാവാത്തവരുമായ യോഗികൾക്ക് എന്റെ ദർശനം ലഭിയ്ക്കുവാൻ എളുപ്പമില്ല. നീ നിഷ്പാപനാകട്ടെ എന്നു കരുതി, ഒരുകുറി നിനക്കു ദർശനംതന്നു എന്നേ ഉള്ളൂ.

എന്നെ പ്രാപിക്കുവാനുള്ള തീവ്രാഭിലാഷം ആ ദശ്ന ദ്വാരാ നിനക്കു സിദ്ധിക്കുവാനാണു് ഒരുതവണ കാണിച്ചുതന്നതു്. ഏതു ഭക്തന്റെ ഉള്ളിൽ എന്നെപ്രാപിക്കുവാനുള്ള ഇച്ഛ തീവ്രമായിത്തുടങ്ങുമോ, അവൻ ക്രമേണ മററു വിഷയങ്ങളിലുള്ള സവ്കാമങ്ങളേയും ഉപേക്ഷിക്കും. നീയു് കുറച്ചുദിവസംമാത്രമാണല്ലോ ആ മഹാത്മാക്കളെ സേവിച്ചതു്. അതിന്റെ ഫലമായിട്ടു്, നിന്റെ ഹൃദയത്തിൽ, എന്നെപ്രാപിക്കണമെന്നുള്ള ദൃഢനിശ്ചയം വന്നുകൂടി. ഇനി നീയു് ഈ നിന്ദ്യമായ പ്രാകൃതശരീരം ഉപേക്ഷിച്ചു്, ദിവ്യശരീരികളായ എന്റെ പാഷദന്മാരുടെ കൂട്ടത്തിൽ വന്നുകൂടുവാൻ ഇടയാവും. എന്റെ സ്വന്തം ആൾക്കാർ എന്നു പറയാൻ പാഷദന്മാരാണല്ലോ ഉള്ളതു്. ഏതുവഴിക്കും എന്നെ പ്രാപിക്കണമെന്നുള്ള നിന്റെ ഇപ്പോഴത്തെ ദൃഢനിശ്ചയം ഒരിക്കലും ഇളകാതെ നിലനില്ക്കും. മാത്രമല്ല, പ്രളയകാലം കഴിഞ്ഞാൽ കൂടിയും, എന്റെ പ്രസാദംനിമിത്തം, നിനക്കു് ഈ ജന്മത്തിന്റെ ഓമ്മ നശിക്കാതിരിക്കുകയും ചെയ്യും."

ഇത്രയും പറഞ്ഞു് ആ അശരീരിവാണി അവസാനിച്ചു. സവ്നിയന്താവായ ആ പരമാത്മാവിനെ അപ്പോൾ എനിക്കു കാണാൻ കഴിഞ്ഞില്ല. ആ അശരീരിവാണി മാത്രം കേട്ടു. തന്തിരുവടിയുടെ ഇങ്ങനെയുള്ള കൃപ അനുഭവിച്ചിട്ടു്, ആ മഹാത്മന്മാക്കും മഹാത്മനായ ഭഗവാനെ ഞാൻ നമസ്കരിച്ചു. അപ്പോൾമുതൽതന്നെ ഞാൻ ലജ്ജാസങ്കോചങ്ങളേയെല്ലാം വെടിഞ്ഞു്, ഭഗവാന്റെ അത്യന്തരഹസ്യമയങ്ങളും, മംഗലമയങ്ങളുമായ മധുരനാമങ്ങളേയും, ലീലകളേയും കീത്തിക്കുവാനും, സ്മരിക്കുവാനും

ത്തുടങ്ങി. ആശയും, മദ-മത്സരാദികളും മുൻപേതന്നെ എന്റെ ഉള്ളിൽനിന്നു നീങ്ങിയിരുന്നു. പിന്നെ ഞാൻ, ആനന്ദത്തോടുകൂടി കാലത്തെ കാത്തുകൊണ്ടുതന്നെ ഭൂമിയിൽ സഞ്ചരിച്ചുകൊണ്ടിരുന്നു. [൨൦-൨൭]

ഹേ വ്യാസ! ഇങ്ങനെയാണ് ഭഗവൽകാരുണ്യം കൊണ്ട് എന്റെ ഹൃദയം ശുദ്ധമായതും, ആസക്തി നശിച്ചതും, ഞാൻ വിഷ്ണുഭക്തനായിത്തീന്നതും. കുറേക്കാലത്തിനുശേഷം, കാലംവന്നുചേന്നപ്പോൾ-പെട്ടെന്നു ഞാൻ മൃത്യുവിന്ന് അടിപെട്ടു; ഒരു ഇടിമിന്നൽപോലെ അത്ര വേഗം കഴിഞ്ഞു അതു്. ആ 'പ്രാരബ്ധം' അങ്ങനെ തീന്നപ്പോൾ എന്റെ പാഞ്ചഭൗതികശരീരം വേർപെട്ടുപോയി. ഭഗവാന്റെ ഇച്ഛയനുസരിച്ച് എനിക്ക് അതീവ ദിവ്യമായ ഭാഗവതശരീരം [പാഷ്ഷദശരീരം] ലഭിക്കുവാൻ ഇട കിട്ടുകയും ചെയ്തു. പിന്നെ കല്പകാലത്തിന്റെ അവസാനത്തിൽ, ശ്രീനാരായണഭഗവാൻ ഏകാണ്ണവ-പ്രളയജലത്തിൽ ശയിച്ചുകൊണ്ടിരിക്കുമ്പോൾ, തന്തിരുവടിയുടെ ഹൃദയത്തിൽ ശയിക്കുവാനുള്ള ഇച്ഛയോടുകൂടി, പ്രപഞ്ചം മുഴുവനും മറച്ചു്, ബ്രഹ്മദേവൻ നാരായണഹൃദയത്തിൽ ലയിക്കാൻ തുടങ്ങിയപ്പോൾ, ഞാനും ബ്രഹ്മദേവന്റെ ശ്വാസത്തിൽ കലന്നു് ശ്രീനാരായണഹൃദയത്തിൽ ലയിച്ചു. ഓരായിരം ചതുര്യുഗകാലം കഴിഞ്ഞപ്പോൾ ബ്രഹ്മാവു് പുറപ്പെടുകയും, സൃഷ്ടിക്കൊരുമ്പെടുകയുംചെയ്തു. അപ്പോൾ, ബ്രഹ്മാവിൽനിന്നു്, മരീചി മുതലായ ഋഷിമാരോടൊപ്പം ഞാനും പ്രത്യക്ഷീഭൂതനായി. അതുമുതൽത്തന്നെ, ഞാൻ ഭഗവൽകാരുണ്യത്താൽ, വൈകുണ്ഠാദികളിലും, ഭൂസ്വർഗ്ഗാദികളിലും, അകത്തും-പുറത്തും എവിടെയും ഇഷ്ടംപോലെ

സഞ്ചരിച്ചുകൊണ്ടുവരുന്നു. എവിടെയും എനിക്കു തടവില്ല. ഭഗവദ്ഭജനം മാത്രമാണു് എന്റെ ജീവിതവ്രതം; അതു നിരന്തരം—നിരന്തരായം നടന്നുവരുന്നതുമുണ്ടു്. എന്റെ ഈ വീണ ഭഗവാൻ എനിക്കു നല്കിയിരിക്കുന്നതാണു്. സ്വരബ്രഹ്മത്താൽ ഭൂഷിതമാണു് ഇതു്. ഇതിൽ ഭഗവല്ലീലാഗാനങ്ങളെ പാടിപ്പാടി പ്രപഞ്ചത്തിലെവിടേയും ഇങ്ങനെ സഞ്ചരിച്ചുകൊണ്ടിരിക്കുന്നു ഞാൻ. ഭഗവല്ലീലകളെ പാടിത്തുടങ്ങിയാലുടൻ ആ മഹാപ്രഭു, സമസ്തതീർത്ഥങ്ങളുടേയും ഉദ്ഗമസ്ഥാനമായ ചരണകമലത്തോടുകൂടിയ ആ തന്തിരുവടി, ഏതൊരു ഭഗവാന്റെ ലീലകളുടെ യശോഗാനം എന്നെ എപ്പോഴും ആനന്ദത്തുന്ദിലനാക്കിക്കൊണ്ടിരിക്കുന്നുവോ, ആ ജഗന്നിവാസൻ എന്റെ ഹൃദയത്തിൽ, വിളിച്ചാൽ ഓടിവരുന്നവനെപ്പോലെ എത്തിക്കൂടി, എനിയ്ക്കെപ്പോഴും ദർശനം തന്നുകൊണ്ടിരിക്കുന്നു. വിഷയഭോഗങ്ങളിലെ ഇച്ഛകൊണ്ടു് അടിയ്ക്കടി ആകുലമായിച്ചമഞ്ഞുകൊണ്ടിരിക്കുന്ന ഹൃദയത്തോടുകൂടിയവർ, ഭഗവാന്റെ ലീലകളുടെ ഈ കീർത്തനം കേട്ടാൽ, സംസാരസാഗരത്തിന്റെ മറുകര പൂകാനിടവരും—അവക്കൊരു കപ്പലാണു് ഈ കീർത്തനശ്രവണം. ഇതെന്റെ സ്വന്തം അനുഭവവുമാണു്. കാമ–ലോഭങ്ങൾകൊണ്ടു് വീണ്ടും വീണ്ടും വലഞ്ഞുകഴിയുന്നവക്കു്, യമനിയമാദി അഷ്ടാംഗയോഗംവഴി അത്ര ശാന്തിനേടാൻ ശക്തികിട്ടുകയില്ല: ഭഗവല്ലീലകളുടെ ശ്രവണ–കീർത്തനങ്ങൾ മാത്രമാണു്—ആ ഭജനാതന്നെയാണു്, അവൎക്കൊരു താരകമായിത്തീരുന്നതു്. ഹേ വ്യാസ! അങ്ങു് പാപരഹിതനാണു്. അങ്ങു് എന്നോടു ചോദിച്ചതായ എന്റെ ജന്മ–കർമ്മവൃത്താന്ത

മെല്ലാം–പരമരഹസ്യമായിരുന്നിട്ടും–ഞാൻ പറഞ്ഞുതന്നു കഴിഞ്ഞു. അങ്ങയ്ക്കു് ആത്മതുഷ്ടിക്കുള്ള ഉപായവും ഞാൻ പറഞ്ഞുതന്നു— [൨൰-൩൭]

സൂതൻ പറഞ്ഞു:—ഹേ ശൗനകാദികളേ! ദേവർഷി നാരദൻ വ്യാസനോട് ഇങ്ങനെ പറഞ്ഞിട്ടു്, യാത്രയ്ക്കനുവാദവും വാങ്ങി, വീണയും മീട്ടിക്കൊണ്ടു്, സ്വച്ഛന്ദസഞ്ചാരത്തിനായി പുറപ്പെട്ടു. ആ നാരദമഹർഷി ധന്യനാണു്. അദ്ദേഹത്തിൻെറ ജീവിതം ഒരദ്ഭുതമത്രേ. എന്തെന്നാൽ, വീണാവാദ്യംവഴിക്കു് ഭഗവാന്റെ കീർത്തിയെ ഗാനംചെയ്തു് ആനന്ദമഗ്നനായി നടക്കുകയാണദ്ദേഹം. അങ്ങനെ, താൻനിമിത്തം, താപത്രയംകൊണ്ടു വലഞ്ഞുകഴിയുന്ന പ്രപഞ്ചത്തിനു് സദാ ശാന്തി നൽകിക്കൊണ്ടുമിരിക്കുന്നു.— [൩൰-൩൮]

---

# ഏഴാം അധ്യായം

## അശ്വത്ഥാമാവു് ദ്രൗപദീപുത്രരെ കൊന്നതും, അർജ്ജുനൻ അശ്വത്ഥാമാവിനെ അമർത്തതും.

ശൗനകൻ പറഞ്ഞു:—ഹേ സൂത! നാരദഭഗവാൻ പോയതിനുശേഷം, ഭഗവാൻ വ്യാസൻ എന്തുചെയ്തു? ഒന്നാമതു്, അദ്ദേഹം പൂർണ്ണജ്ഞാനി ആയിരുന്നു. രണ്ടാമതു്, ദേവർഷി നാരദൻെറ അഭിപ്രായം കേൾക്കുകയും കഴിഞ്ഞിരുന്നല്ലോ.— [൧]

സൂതൻ പറഞ്ഞു:—ബ്രഹ്മനദിയായ സരസ്വതിയുടെ പടിഞ്ഞാറേക്കരയിൽ, 'ശമ്യാപ്രാസം' എന്ന പേരിൽ

ഒരു ആശ്രമമുണ്ട്. അവിടെ ഋഷിമാരുടെ യജ്ഞം എന്നും നടന്നുകൊണ്ടിരിക്കുന്നു. വ്യാസൻെറ ആശ്രമവും അവിടെയാണു്. അതിൻെറ നാലുപുറത്തും ലന്തക്കാടാണു്. ആ ആശ്രമത്തിലിരുന്നു് അദ്ദേഹം ആചമനംചെയ്തു. എന്നിട്ടു് മനസ്സു് ഏകാഗ്രമാക്കിവച്ചു. ആ മനസ്സു് പണ്ടേ പരിശുദ്ധമാണല്ലോ. ഭക്തിയോഗംവഴിക്കു് ആ മനസ്സിനെ തികച്ചും അന്തർമ്മുഖവും ഏകാഗ്രവും ആക്കി നിർത്തി. ആ നിലയിൽ അദ്ദേഹം, ആദിപുരുഷനായ പരമാത്മാവിനേയും, പരമാത്മാവിനെ ആശ്രയിച്ചിരിക്കുന്ന മായയേയും കണ്ടു. ഈ മായയാൽ മോഹിക്കപ്പെട്ടുപോകയാലാണു് ജീവൻ, സ്വതവേ ത്രിഗുണാതീതനാണെങ്കിലും, ത്രിഗുണാത്മകനാണെന്നു ധരിച്ചുപോകുന്നതു്. ആ ധാരണയാൽ വന്നുചേരുന്ന അനൎത്ഥങ്ങളെല്ലാം ജീവൻ അനുഭവിക്കാനും ഇടയാവുന്നു. അങ്ങനെ വരുന്ന അനൎത്ഥങ്ങൾ ശമിക്കുന്നതിനുള്ള മുഖ്യസാധനം, ഭഗവദ്ഭക്തിയോഗം ഒന്നുമാത്രമത്രേ. പക്ഷേ, സംസാരികളായ ജനങ്ങൾ ഇതറിയുന്നില്ല. ഈ വസ്തുത ഗ്രഹിച്ചിട്ടാണു് വ്യാസഭഗവാൻ പരമഹംസസംഹിതയായ ഈ ഭാഗവതത്തെ നിൎമ്മിച്ചതു്. ഇതിനെ കേട്ടാൽ മാത്രം മതി; പുരുഷോത്തമനായ ശ്രീകൃഷ്ണഭഗവാങ്കൽ പരമപ്രേമമയമായ ഭക്തി ഉണ്ടാവുകയായി! ആ ഭക്തി സിദ്ധിച്ചാൽ, ജീവൻെറ ശോകമോഹഭയങ്ങളെല്ലാം നശിക്കും. വ്യാസൻ ഈ ഭാഗവതസംഹിതയെ നിൎമ്മിക്കയും പരിശോധിക്കയും ചെയ്തതിനുശേഷം, നിവൃത്തിമാൎഗ്ഗസ്ഥനായ തൻെറ പുത്രൻ ശ്രീ ശുകനെ പഠിപ്പിച്ചു.— [൨-൮]

ശൗനകൻ പറഞ്ഞു:—ശുകനാണെങ്കിൽ തികഞ്ഞ നിവൃത്തിപരായണനാണല്ലോ. അദ്ദേഹത്തിന്ന് ഒന്നിൻെറയും ഒരപേക്ഷയില്ല. എപ്പോഴും ആത്മാരാമനായിക്കഴിയുന്നു അദ്ദേഹം. പിന്നെ, ഈ വിശാലഗ്രന്ഥത്തെ അദ്ദേഹം അദ്ധ്യയനം ചെയ്യതെന്തിനാണ്?— [൯]

സൂതൻ പറഞ്ഞു:—ജ്ഞാനികളായവരും, അവിദ്യാബന്ധനം നീങ്ങിയവരും, പിന്നെ ആത്മാവിൽത്തന്നെ രമിച്ചുകൊണ്ടിരിയ്ക്കുന്നവരും ആരൊക്കെയാണോ അവരെല്ലാം തന്നെ, ഭഗവാങ്കൽ നിഷ്കാമമമായ ഭക്തിയേ വെച്ചുകൊണ്ടിരിയ്ക്കുന്നവരാണ്. ഭഗവാൻെറ ഗുണങ്ങളെല്ലാം അത്ര മധുരങ്ങളാണ്. എല്ലാത്തരക്കാരേയും അത് തന്നിലേയ്ക്ക് ആകർഷിച്ചുകളയും. ശ്രീശുകനാണെങ്കിൽ, ഭഗവദ്ഭക്തന്മാരുടെ അത്യന്തപ്രിയതമൻ; പിന്നെ വ്യാസഭഗവാൻെറ പുത്രനും അല്ലേ! ജന്മനാ തന്നെ ഭഗവദ്ഭക്തി അദ്ദേഹത്തിൽ കുടികൊണ്ടിരിയ്ക്കുകയാണ്. ഭഗവദ്ഗുണങ്ങൾ അദ്ദേഹത്തിൻെറ ഹൃദയത്തേ സ്വാഭിമുഖമായി ആകർഷിച്ചിരിയ്ക്കുന്നു. ആ ഗുണങ്ങളുടെ ഗ്രഹണത്തിലും ശ്രവണത്തിലും ഉള്ള രസംനിമിത്തം, ശ്രീശുകൻ ഈ വിശാലഗ്രന്ഥത്തെ അദ്ധ്യയനം ചെയ്യുയാണ് ഉണ്ടായത്ത്. [൧൦—൧൧]

ഹേ ശൗനക! ഇനി ഞാൻ, രാജർഷി പരീക്ഷിത്തിൻെറ ജന്മവും, കർമ്മവും, മോക്ഷഗതിയും പറയാം; അതുപോലെ പാണ്ഡവരുടെ സ്വർഗ്ഗാരോഹണകഥയും പറയാം. എന്തിനാണെന്നാൽ, ഇവയിൽത്തന്നെ ഭഗവാൻ ശ്രീകൃഷ്ണൻെറ ഏറെയേറെക്കഥകൾ പറയാനിടയാവുന്നതാണ്.

മഹാഭാരതയുദ്ധത്തിൽ പാണ്ഡവപക്ഷക്കാരും കൗരവപക്ഷക്കാരും വളരെപ്പേർ വീരസ്വർഗ്ഗം പ്രാപിച്ചുകഴിഞ്ഞിരിയ്ക്കുവേ, ഭീമന്റെ ഗദകൊണ്ടു് ദുര്യോധനന്റെ തുട തകരുകയും ചെയ്തിരിയ്ക്കുവേ, അശ്വത്ഥാമാവിന്നു്, തന്റെ സുഹൃദ്വരനായ ദുര്യോധനന്നു് പ്രിയതരമായ ഒരു കാര്യം ചെയ്യണമെന്നു തോന്നി; അതനുസരിച്ചു്, ദ്രൗപദിയുടെ ഉറങ്ങിക്കിടന്ന പുത്രന്മാരുടെ തലയറുത്തു ആയാൾ! ഈ നീചകർമ്മം ദുര്യോധനന്നുപോലും അപ്രിയമായിരുന്നു. മററുള്ളവരും എല്ലാവരും ആ കഠിനകൈയിനേ നിന്ദിച്ചു! കുട്ടികളുടെ അമ്മയായ ദ്രൗപദിയ്ക്കു് ഈ വിവരം കിട്ടിയപ്പോൾ, സഹിയ്ക്കുവയ്യാത്ത സങ്കടമുണ്ടായി. കണ്ണീരൊഴുക്കിക്കൊണ്ടു് ആ സാധ്വി ഉറക്കെ നിലവിളിച്ചു! ദ്രൗപദിയെ സമാധാനിപ്പിച്ചുകൊണ്ടു് അർജ്ജുനൻ ഇങ്ങനെ പറഞ്ഞു:—"കല്യാണി! നീ ധൈര്യമായിരിയ്ക്കുക. ഞാൻ നിന്റെ സങ്കടം തീർത്തുതരും. ആ കൊലയാളിയായ ദുഷ്ട ബ്രാഹ്മണന്റെ തല, എന്റെ ഗാണ്ഡീവചാപത്തിൽ നിന്നു പുറപ്പെട്ട അസ്ത്രംകൊണ്ടു് അറുത്തെടുത്തു് നിനക്കു തരുന്നുണ്ടു്. പുത്രന്മാരുടെ ദഹനം കഴിഞ്ഞു് കുളിയ്ക്കും മുമ്പു് ആ തലയിൽ നിന്നേക്കൊണ്ടു ഞാൻ ചവുട്ടിയ്ക്കുന്നുണ്ടു്!"

അർജ്ജുനൻ ഇങ്ങനെ മധുരവും വിചിത്രവുമായ തൽകാലോചിതം പറഞ്ഞു് ദ്രൗപദിയേ സമാധാനിപ്പിച്ചിട്ടു്, ശ്രീകൃഷ്ണഭഗവാനോടാലോചിച്ചു്, തന്തിരുവടിയേ സാരഥിയാക്കിക്കൊണ്ടു്, കവചം ധരിച്ചു്, വില്ലുമമ്പുമെല്ലാം എടുത്തു്, രഥത്തിൽ കയറി, ഗുരുപുത്രനായ അശ്വത്ഥാമാവിന്റെ പുറകേ പാഞ്ഞെത്തി. കുട്ടികളേ കൊന്നതു

നിമിത്തം അശ്വത്ഥാമാവിന്റെ മനസ്സ് ഉദ്വിഗ്നമായിരു
ന്നു. അൎജ്ജുനൻ തന്റെ പുറകേ വരുന്നതു് ദൂരത്തു വച്ചു
തന്നെ അയാൾ കണ്ടു. പ്രാണരക്ഷയ്ക്കു വേണ്ടി കഴിവു
ള്ളിടത്തോളം അയാൾ ഓടി നോക്കി. രുദ്രനേ ഭയപ്പെട്ടു്
ഓടിയ ആദിത്യനേപ്പോലെ [ശിവഭക്തനായ വിദ്യുന്മാലി
യെ സൂൎയ്യൻ തോല്പിച്ചു. അപ്പോൾ, സൂൎയ്യനോടു കോപി
ച്ചു്, രുദ്രൻ ശൂലവുമേന്തി സൂൎയ്യന്റെ നേരേ പുറപ്പെട്ടു.
അന്നു് സൂൎയ്യൻ ഓടിയോടി, കാശിയിൽ വന്നു് ഭൂമിയിൽ
വീണു. ഇതു നിമിത്തം, അവിടെ 'ലോലാൎക്കൻ' എന്നു്
സൂൎയ്യന്നു് പേരും സിദ്ധിച്ചു. എന്നു പുരാണം]. ഒടുവിൽ,
തന്റെ തേർക്കുതിര ക്ഷീണിച്ചുപോയെന്നും, താൻ ഒററ
യ്ക്കു ഉള്ളു എന്നും കണ്ടപ്പോൾ അയാൾ പ്രാണരക്ഷയ്ക്കു
വേണ്ടി ബ്രഹ്മാസ്ത്രം പ്രയോഗിക്കുക തന്നെ ശരി എന്നു
നിശ്ചയപ്പെടുത്തി. ബ്രഹ്മാസ്ത്രം പ്രയോഗിയ്ക്കാനല്ലാതെ,
തിരിച്ചെടുക്കാൻ അയാൾ പഠിച്ചിരുന്നില്ല. എങ്കിലും,
പ്രാണത്രാണമോൎത്തു്, അയാൾ ആചമനാദി ചെയ്തു്,
ധ്യാനസ്ഥനായി ബ്രഹ്മാസ്ത്രം പ്രയോഗിച്ചുകളഞ്ഞു. ആ
അസ്ത്രത്താൽ സൎവ്വദിക്കുകളിലും ഭയങ്കരമായ തേജസ്സു
വ്യാപിയ്ക്കുവാൻ തുടങ്ങി. തന്റെ പ്രാണനാശം പററും
ഇതുകൊണ്ടു് എന്നു തോന്നി അൎജ്ജുനന്നു്! ഉടനേ ഭഗ
വാൻ കൃഷ്ണനോടു അൎജ്ജുനൻ പ്രാൎത്ഥിച്ചു. [൧൮-൨൧].

അൎജ്ജുനൻ പറഞ്ഞു:—ശ്രീകൃഷ്ണ! അവിടുന്നു് സച്ചി
ദാനന്ദസ്വരൂപനായ പരമാത്മാവാകുന്നു. അവിടുത്തെ
ശക്തിയ്ക്കു് അളവും അന്തവുമില്ല. ഭക്തന്മാൎക്കു് അഭയം
നൽകുന്നതു് അവിടുന്നു തന്നെ! സംസാരത്തിന്റെ കത്തി
ക്കാളുന്ന അഗ്നിയിൽ വെന്തെരിയുന്ന ജീവന്മാൎക്കു് മോക്ഷ

കനും രക്ഷകനും ആയിട്ടുള്ളതു് അവിടുന്നു് ഒരാൾ മാത്രം! പ്രകൃതിയ്ക്കതീതനായി വർത്തിയ്ക്കുന്ന ആദിപുമാൻ സാക്ഷാൽ പരമാത്മാവു് അവിടുന്നു തന്നെ! തൻെറ ചിച്ഛക്തി (സ്വരൂപശക്തി)കൊണ്ടു് ബഹിരംഗത്തേയും, ത്രിഗുണമയിയായ മായയേയും ദൂരത്തോടിച്ചു്, സ്വന്തം അദ്വിതീയസ്വരൂപത്തിൽ സ്ഥിതി ചെയ്യുന്നവനാണു് നിന്തിരുവടി. ആ നിന്തിരുവടി തന്നെ, തൻെറ കാരുണ്യാതിരേകത്താൽ, മായാമോഹിതന്മാരായ ജീവന്മാൎക്കു വേണ്ടി, ധൎമ്മാദിരൂപമായ പരമമംഗലത്തെ സാധിച്ചു കൊണ്ടു് വിജയിച്ചരുളുന്നു. നിന്തിരുവടിയുടെ ഈ അവതാരം ഭൂഭാരം തീൎക്കാനും, സ്വന്തം ഭക്തജനങ്ങൾക്കു് നിരന്തരം ധ്യാനവും സ്മരണവും ചെയ്യാനും വേണ്ടിയുള്ളതത്രെ. ഹേ സ്വയംപ്രകാശരൂപ! ശ്രീകൃഷ്ണ! ഈ ഭയങ്കരതേജസ്സു് എല്ലാ ദിക്കിൽ നിന്നും എൻെറ നേരേ തന്നെ വന്നുകൊണ്ടിരിയ്ക്കുന്നു. ഇതെന്താണു്? എവിടുന്നു്, എന്തിന്നു വന്നു കൊണ്ടിരിയ്ക്കുന്നു? എനിയ്ക്കിതിൻെറ ഒരു പിടിയും കിട്ടുന്നില്ല! [൨൨–൨൬]

ഭഗവാൻ പറഞ്ഞു:—അൎജ്ജുന! ഇതു് അശ്വത്ഥാമാവു വിട്ട ബ്രഹ്മാസ്ത്രമാണു്. പ്രാണസങ്കടം വന്നുകൂടിയപ്പോൾ അയാൾ ഇതു് പ്രയോഗിച്ചുകളഞ്ഞു! പക്ഷേ, അയാൾക്കിതു തിരിച്ചെടുക്കാൻ അറിഞ്ഞുകൂടാ. ഇതിനെ ശമിപ്പിക്കാനുള്ള ശക്തി മറെറാരസ്ത്രത്തിനും ഇല്ലതന്നെ. നിനക്കാണെങ്കിൽ, അസ്ത്രവിദ്യയെല്ലാം നല്ലവണ്ണം അറിയാമല്ലോ. ബ്രഹ്മാസ്ത്രത്തിൻെറ ഭയങ്കരജ്വാലാമാലയെ നീ ശമിപ്പിച്ചാലും!— [൨൭–൨൯]

സൂതൻ പറഞ്ഞു:—അൎജ്ജുനൻ എതിരാളികളായ വീരന്മാരെ ജയിക്കാൻ വളരെ സാമൎത്ഥ്യമുള്ളവനായിരുന്നു.

ഭഗവാൻെറ വാക്കുകേട്ടു് അദ്ദേഹം ആചമനം ചെയ്തു്, ഭഗവാനെ പ്രദക്ഷിണം ചെയ്തു്, ആ ബ്രഹ്മാസ്ത്രത്തെ തടുക്കാൻ ബ്രഹ്മാസ്ത്രംതന്നെ പ്രയോഗിച്ചു. ആ രണ്ടു ബ്രഹ്മാസ്ത്രങ്ങളുടേയും തേജസ്സ്, സൂര്യനേയും അഗ്നിയേയും പോലെ ജ്വലിച്ചു് തമ്മിൽ കൂട്ടിമുട്ടി, ആകാശത്തിലും ദിക്കുകളിലും എങ്ങും വ്യാപിച്ചു് വളരാൻ തുടങ്ങി. മൂന്നു ലോകങ്ങളേയും ദഹിപ്പിക്കത്തക്കവിധം വളൎന്ന ആ രണ്ടു ബ്രഹ്മാസ്ത്രങ്ങളുടേയും ജ്വാലാമാലകൾ പ്രജകളെയൊക്കെ ദഹിപ്പിക്കാൻ തുടങ്ങി. അതു കണ്ടു ജനങ്ങളെല്ലാം, പ്രളയകാലം വന്നു കഴിഞ്ഞു, ആ അഗ്നിയാണിതു്, എന്നു വിചാരിച്ചുപോയി! പ്രജകൾക്കും ലോകത്തിന്നും അതിൽനിന്നു നാശമുണ്ടാകുന്നതു കണ്ടു്, ഭഗവാൻെറ അനുവാദത്തോടുകൂടി, അൎജ്ജുനൻ ആ രണ്ടു ബ്രഹ്മാസ്ത്രത്തെയും [illegible]. അൎജ്ജുനൻെറ കണ്ണുകൾ കോപംകൊണ്ടു [illegible]-തുടുത്തുവന്നിരുന്നു. ആ അൎജ്ജുനൻ പെട്ടെന്നു ചാടിച്ചെന്നു് ക്രൂരനായ അശ്വത്ഥാമാവിനെ കടന്നു പിടിച്ചു. എന്നിട്ടു്, ഒരു പശുവിനെ എന്നപോലെ കയറിട്ടുങ്ങോട്ടു കെട്ടുകയും ചെയ്തു. ഇങ്ങനെ അശ്വത്ഥാമാവിനെ ബലപൂൎവ്വം ബന്ധിച്ചു് അൎജ്ജുനൻ പടകുടി[ക്കു]ടാ[illegible]ലേയ്ക്കു കൊണ്ടുപോവാനൊരുങ്ങിയപ്പോൾ, അംബുജാക്ഷനായ ഭഗവാൻ കോപിച്ചുകൊണ്ടു പറഞ്ഞു— [illegible]! ഈ [illegible]ബ്രാഹ്മണനെ വിടുന്നതു ശരിയല്ല; ഇവനെ കൊല്ലുകതന്നെ വേണം[illegible]. രാത്രിയിൽ കിടന്നുറങ്ങിയിരുന്ന നിരപരാധബാലന്മാരെ കൊന്നവനാണു് ഇവൻ! [illegible], പ്രമത്തൻ, ഉന്മത്തൻ, ഉറങ്ങുന്നവൻ,

ബാലൻ, സ്ത്രീ, മൂഢൻ, ശരണാഗതൻ, രഥഹീനൻ, ഭയന്നവൻ—ഇങ്ങനെയുള്ള ശത്രുവിനെ കൊല്ലുകയില്ല ധൎമ്മജ്ഞന്മാർ. എന്നാൽ, ദുഷ്ടനും ക്രൂരനുമായ യാതൊരുത്തൻ മററുള്ളവരെക്കൊന്നു്, തന്റെ പ്രാണങ്ങളെ രക്ഷിയ്ക്കാൻ മുതിരുമോ, അവനെ കൊല്ലുന്നതുതന്നെയാണു് അവന്നു കൂടിയും നല്ലതു്. എന്തുകൊണ്ടെന്നാൽ, മുൻപറഞ്ഞ ശീലത്തോടുകൂടി അവൻ ജീവിക്കുംതോറും അധികമധികം പാപം ചെയ്തുകൊണ്ടിരിയ്ക്കും. ആ പാപം അവനെ നരകത്തിൽനിന്നു കരയേററാതെയുമിരിക്കും. പിന്നെ, ഞാൻ കേൾക്കെ ദ്രൗപദിയോടു് നീ പ്രതിജ്ഞ ചെയ്തില്ലയോ—"ഹേ മാനവതി! നിന്റെ പുത്രന്മാരെ കൊന്നവന്റെ തല ഞാൻ അറുത്തുകൊണ്ടുവന്നു കാണിക്കാം"—എന്നു്? ഈ പാപിയും കലാംഗാരവുമായ കൊലയാളി, സ്വജനങ്ങളെത്തന്നെ വധിച്ചിരിക്കുന്നവനാണു്; തന്റെ സ്വാമിയായ ദുര്യോധനനേക്കൂടി ദുഃഖിപ്പിച്ചിരിക്കുന്നവനുമാണു്. അതുകൊണ്ടു് അൎജ്ജുന! വിടരുതിവനെ; ഉടനെ കൊല്ലുക." ശ്രീകൃഷ്ണഭഗവാൻ അൎജ്ജുനന്റെ ധൎമ്മശ്രദ്ധയെ പരീക്ഷിപ്പാനായിട്ടാണു് ഇങ്ങനെ വധത്തിന്നു പ്രേരിപ്പിച്ചതു്. പക്ഷേ, അൎജ്ജുനൻ മഹാശയനായിരുന്നു. അശ്വത്ഥാമാവു് അൎജ്ജുനന്റെ പുത്രന്മാരെ കൊന്നിരുന്നുവെങ്കിലും, ഗുരുപുത്രനെ കൊല്ലാൻ അൎജ്ജുനന്നു് ഇച്ഛയുണ്ടായില്ല. [൨൯-൪൦]

ഇതിന്നുശേഷം തന്റെ മിത്രവും സാരഥിയുമായ ശ്രീകൃഷ്ണനോടുകൂടി അൎജ്ജുനൻ പടകുടിയിലേയ്ക്കു പോയി. അവിടെച്ചെന്നു്, മരിച്ചുപോയ പുത്രന്മാരേപ്പററി ദുഃഖിച്ചു

കൊണ്ടിരിക്കുന്ന ദ്രൗപദിയ്ക്കു സമൎപ്പിച്ചു അശ്വത്ഥാമാവിനെ. പശുവിനെ എന്നപോലെ കെട്ടിക്കൊണ്ടുവന്നിരിക്കയാണു് അശ്വത്ഥാമാവിനെ എന്നു് ദ്രൗപദി കണ്ടു. നിന്ദിതകൎമ്മം ചെയ്തതുനിമിത്തം അയാൾ തല താഴ്ത്തി നിലത്തു നോക്കിനില്ക്കുകയായിരുന്നു. തനിയ്ക്കു നിഷ്ടം ചെയ്ത അശ്വത്ഥാമാവിനെ ഇങ്ങനെ അപമാനിച്ചുകൊണ്ടു വന്നതു കണ്ടപ്പോൾ, ദ്രൗപദിയുടെ കോമളഹൃദയം കരുണ കൊണ്ടു നിറഞ്ഞുപോയി; ദ്രൗപദി അശ്വത്ഥാമാവിനെ നമസ്കരിച്ചു! ഗുരുപുത്രനെ ഇങ്ങനെ കെട്ടിവലിച്ചുകൊണ്ടു വന്നതു്, സാധ്വിയായ ദ്രൗപദിക്കു സഹിക്കാൻ കഴിഞ്ഞില്ല. അവൾ പറഞ്ഞു:—"ഇദ്ദേഹത്തെ വിട്ടുകളയു, വിട്ടുകളയു: ഇദ്ദേഹം ബ്രാഹ്മണനാണല്ലോ. നമുക്കാണെ [illegible] അതീവ പൂജനീയനുമാണു്. ആരുടെ കരുണയാൽ, [illegible]രഹസ്യമായ ധനുർവേദം മുഴുവൻ അങ്ങു പഠിച്ചുവോ, [illegible]ങ്ങളുടെ പ്രയോഗവും ഉപസംഹാരവും മററു ശസ്ത്രാ[illegible]ങ്ങൾ വും എല്ലാം അങ്ങു ഗ്രഹിച്ചുവോ, ആ അങ്ങ[illegible] ആചാൎയ്യൻ ദ്രോണൻ തന്നെയാണു് പുത്രരൂപേണ ഇവിടെ മുമ്പിൽ നില്ക്കുന്നതു്. അദ്ദേഹത്തിന്റെ ദേഹാ[illegible]മായ കൃപി തന്റെ വീരപുത്രനിലുള്ള മമത നിമിത്തം [illegible]യാണു്, പതിയെ അനുഗമിച്ചു് പ്രാണത്യാഗം [illegible]തിരുന്നതു്. ആ കൃപി ഇന്നും ജീവിക്കുന്നു. ഹേ [illegible] ആൎയ്യപുത്ര! അങ്ങു വലിയ ധൎമ്മജ്ഞ[illegible] [illegible]വംശത്തിന്റെ പൂജയും വന്ദനയു[illegible] [illegible], ആ വംശത്തിനു വ്യഥ [illegible] നല്ല കാൎയ്യമല്ല. എന്റെ [illegible] ഞാൻ ദുഃഖിച്ചുകൊണ്ടിരിക്കും

പോലെ, ഇടവിടാതെ ഞാൻ കരഞ്ഞുകൊണ്ടിരിക്കുംപോലെ, ഇദ്ദേഹത്തിന്റെ മാതാവായ കൃപി ദുഃഖിക്കാനും കരയാനും ഇടയാവരുത്. ഉച്ഛൃംഖലനായ ഒരു രാജാവ് തന്റെ കകൃത്യങ്ങളെക്കൊണ്ട് ബ്രാഹ്മണകുലത്തെ കോപിപ്പിക്കയാണെങ്കിൽ, അയാൾ തന്റെ പരിവാരങ്ങളോടുകൂടി, ആ ശോകഗ്രസ്തമായ ബ്രാഹ്മണകുലത്തിന്റെ ക്രോധാഗ്നിയിൽ വെന്തുവെണ്ണീറാകുന്നതാണ്."— [൪൭-൪൮]

സൂതൻ പറഞ്ഞു: ഹേ ശൗനകാദികളേ! ദ്രൗപദിയുടെ വാക്ക് ധർമ്മത്തിനും ന്യായത്തിനും ചേർന്നതായിരുന്നു: അതിൽ കാപട്യം ഉണ്ടായിരുന്നില്ല; കാരുണ്യവും സമദൃഷ്ടിയും കലർന്നിരുന്നു. അതുകൊണ്ട്, യുധിഷ്ഠിരമഹാരാജാവ് റാണിയുടെ ഈ ഹിതവും ശ്രേഷ്ഠവുമായ അഭിപ്രായത്തെ വളരെ അഭിനന്ദിച്ചു. അതോടൊപ്പം നകുലൻ സഹദേവൻ സാത്യകി അർജ്ജുനൻ ശ്രീകൃഷ്ണഭഗവാൻ തുടങ്ങി അവിടെക്കൂടിയിരുന്ന സ്ത്രീപുരുഷന്മാരെല്ലാം ദ്രൗപദിയുടെ മതത്തെ സമർത്ഥിച്ചു. അപ്പോൾ, ക്രുദ്ധനായിക്കൊണ്ട് ഭീമസേനൻ പറയാൻ തുടങ്ങി:—"ഉറങ്ങിക്കൊണ്ടിരുന്ന കുട്ടികളെ, തനിക്കുവേണ്ടിയിട്ടല്ലാതെ, തന്റെ സ്വാമിക്കുവേണ്ടിയുമല്ലാതെ, വെറുതേ കൊന്നുകളഞ്ഞവനെ വിടുകയല്ല, കൊല്ലുകതന്നെയാണ് വേണ്ടത്". ഭഗവാൻ ശ്രീകൃഷ്ണനാകട്ടെ, ദ്രൗപദിയുടേയും ഭീമസേനന്റെയും വാക്കു കേട്ടിട്ട് അർജ്ജുനന്റെ മുഖത്തേയ്ക്കു നോക്കി, കുറച്ചൊന്നു ചിരിച്ചുംകൊണ്ട് അരുളിച്ചെയ്തു:— [൪൯-൫൦]

ഭഗവാൻ ശ്രീകൃഷ്ണൻ പറഞ്ഞു:—'പതിതനായ ബ്രാഹ്മണനേയും കൊല്ലരുത്''—'കൊലയാളിയെ കൊല്ലു

കതന്നെ വേണം താനും', ഇങ്ങനെ ശാസ്ത്രങ്ങളിൽ രണ്ടും പറഞ്ഞിരിക്കുന്നതു ഞാനാണു്. അതുകൊണ്ടു് എന്റെ രണ്ടാജ്ഞകളേയും നീയു് പാലിച്ചാലും! നീ ദ്രൗപദിയെ സമാധാനിപ്പിക്കാൻ യാതൊരു പ്രതിജ്ഞ ചെയ്തിരുന്നുവോ, അതിനെ സത്യമാക്കിച്ചെയ്താലും! അതോടുകൂടി, ഭീമസേനന്റെയും ദ്രൗപദിയുടേയും എന്റെയും ഇച്ഛയെ പൂരിപ്പിക്കുക! [൫൩-൫൪]

സൂതൻ പറഞ്ഞു:—അർജ്ജുനൻ ഭഗവാന്റെ ഹൃദയഗതി വേഗത്തിൽ ഗ്രഹിച്ചു; ഉടനെ വാളെടുത്തു് അശ്വത്ഥാമാവിന്റെ ശിരസ്സിലുള്ള രത്നത്തെ [ജന്മനാ ഉള്ള] തലമുടിയോടുകൂടി ഛേദിച്ചെടുത്തു. ബാലഹത്യനിമിത്തം, ആദ്യംതന്നെ അയാളുടെ തേജസ്സു നശിച്ചിരുന്നു: മണിയും മുടിയും പറിച്ചെടുത്തപ്പോൾ, ബ്രഹ്മതേജസ്സും നശിച്ചുകഴിഞ്ഞു! അതിനുശേഷം, അയാളുടെ കെട്ടഴിച്ചു് ആ ശിബിരത്തിൽനിന്നു് അയാളെ പുറത്താക്കി. പതിതബ്രാഹ്മണരേയും, കൊല്ലുന്നതു ശരിയല്ല. അവരുടെ വധം, ഈവിധത്തിൽ മുണ്ഡനംചെയ്തുവിടുന്നതാണു്. അതവൎക്കു ശിക്ഷയാവും: പിന്നെ അവരുടെ സൎവ്വസ്വവും ഹരിക്കുന്നതും ശിക്ഷതന്നെ. നാടുകടത്തിവിടുന്നതും അവൎക്കു് മറ്റൊരുതരം ശിക്ഷയത്രേ. പുത്രമരണത്താൽ ദ്രൗപദിയും പാണ്ഡവരും ശോകാതുരരായിരുന്നു. എന്നിട്ടും, ഒടുവിലവർ മരിച്ചുപോയ ബന്ധുക്കളുടെയെല്ലാം ദാഹസംസ്കാരാദികൾ നടത്തി.— [൫൫-൫൭]

---

# എട്ടാം അധ്യായം

## ഗർഭസ്ഥനായ പരീക്ഷിത്തിൻെറ രക്ഷ—കുന്തിയുടെ ഭഗവൽസ്തുതി—യുധിഷ്ഠിരൻെറ ദുഃഖം.

സൂതൻ പറഞ്ഞു:—അനന്തരം പാണ്ഡവന്മാർ, മരിച്ചുപോയ സ്വജനബാന്ധവാദികൾക്കു തിലോദകാദി നല്കുവാനായി, സ്ത്രീകളേയും മുൻനടത്തിക്കൊണ്ടു്, ശ്രീകൃഷ്ണനോടകൂടി, ഗംഗാതടത്തിലേയ്ക്കു പുറപ്പെട്ടു. അവിടെവെച്ചു് അവർ എല്ലാവൎക്കും ജലദാനംചെയ്കയും, മരിച്ചവരുടെ ഗുണങ്ങളെ കീൎത്തിച്ചു വിലപിക്കുകയുംചെയ്തു. പിന്നീടു്, ഭഗവാൻെറ തൃക്കാൽത്താർപ്പൊടികൊണ്ടു പരിശുദ്ധമായ ഗംഗാജലത്തിൽ വീണ്ടും സ്നാനംചെയ്തു. അതുംകഴിഞ്ഞു്, യുധിഷ്ഠിരമഹാരാജാവു് സ്വന്തം സഹോദരന്മാരോടും, ധൃതരാഷ്ട്രൻ, പുത്രശോകാകലയായ ഗാന്ധാരി, കുന്തി, ദ്രൗപദി എന്നിവരോടുംകൂടി ഒരിടത്തിരുന്നു് മരിച്ചുപോയ സ്വജനങ്ങളെപ്പററി പരിതപിയ്ക്കാൻതുടങ്ങി. ഭഗവാൻ ശ്രീകൃഷ്ണൻ ധൗമ്യാദിമുനിമാരോടുകൂടി അവരെ സമാധാനിപ്പിച്ചുകൊണ്ടിരുന്നു. പലപല യുക്തികളും ഉദാഹരണങ്ങളും പറഞ്ഞുകൊണ്ടു്, പ്രപഞ്ചത്തിലെ പ്രാണികളെല്ലാം കാലത്തിന്നധീനരാണെന്നും, മരണം ആരെയും ഒഴിച്ചുനിൎത്തുന്നതല്ലെന്നും, ആരെയും ആൎക്കും രക്ഷിക്കാൻ കഴികയില്ലെന്നും മററും കൂടി, ഭഗവാൻ അവരെ ധരിപ്പിച്ചു.-[൧-൪]

ഇങ്ങനെ ഭഗവാൻ ശ്രീകൃഷ്ണൻ അജാതശത്രുവായ യുധിഷ്ഠിരമഹാരാജാവിന്നു്, കള്ളച്ചൂതുകളിയാൽ അദ്ദേഹത്തിൽനിന്നു തട്ടിപ്പറിച്ചെടുത്ത അദ്ദേഹത്തിൻെറ രാജ്യം

തിരിച്ചു കൊടുപ്പിയ്ക്കുകയും, ദ്രൗപദിയുടെ കേശപാശത്തെ സ്പർശിക്കുകയാൽ ക്ഷീണായുസ്സുകളായിത്തീൎന്ന ധൃഷ്ടരാജാക്കന്മാരെ കൊന്നൊടുക്കിയ്ക്കുകയും, ഉത്തമസാമഗ്രികളെ സംഭരിച്ചു്, യുധിഷ്ഠിരനെക്കൊണ്ടു് ഉത്തമപുരോഹിതന്മാരോടുകൂടെ, മൂന്നശ്വമേധയാഗങ്ങളെ നടത്തിക്കുകയും ചെയ്തു. അപ്പോഴെയ്ക്കും, നൂറുയാഗം ചെയ്ത ഇന്ദ്രന്റെ യശസ്സുപോലെ, യുധിഷ്ഠിരന്റെ നിൎമ്മലയശസ്സും സൎവ്വത്ര പരന്നു നിറഞ്ഞു. എല്ലാം കഴിച്ചു് ഭഗവാൻ ശ്രീകൃഷ്ണൻ യുധിഷ്ഠിരാദികളുടെ അടുക്കൽനിന്നു പോകാനായിട്ടു് ആലോചിയ്ക്കുകയായി. പാണ്ഡവന്മാരിൽനിന്നു യാത്രാനുവാദം വാങ്ങി, വ്യാസാദിബ്രാഹ്മണരെയെല്ലാം സൽകരിയ്ക്കുകയും ചെയ്തു ഭഗവാൻ. അവർ ഭഗവാനെയും വളരെ വളരെ സൽകരിച്ചു. ഒടുക്കം, സാത്യകിയോടും ഉദ്ധവരോടുംകൂടി ദ്വാരകയിലേയ്ക്കെഴുന്നെള്ളുവാനായി ഭഗവാൻ തേരിൽ കയറി. അതുസമയം ഉത്തര പേടിച്ചുകൊണ്ടു് തന്റെ അടുക്കലേയ്ക്കു് ഓടിവരുന്നതു് ഭഗവാൻ കണ്ടു. [൭—൮]

ഉത്തര പറഞ്ഞു:—തിരുവടി മഹായോഗിയാണു്. സാമാന്യമല്ല; ദേവന്മാൎക്കുകൂടി ആരാധനീയദേവനാണു് തിരുവടി. അവിടുന്നുതന്നെയാണു് ജഗത്തിനെ രക്ഷിച്ചുകൊണ്ടിരിക്കുന്നതു്. തിരുവടി എന്നെ രക്ഷിച്ചാലും! എന്നെ രക്ഷിപ്പിച്ചാലും! തിരുവടിയല്ലാതെ, ഈ ലോകത്തിൽ എനിയ്ക്കഭയം തരുവാൻ വേറെ ഒരാളുമില്ല. എന്തെന്നാൽ, ഇവിടെയെല്ലാവരും അന്യോന്യം മൃത്യുവായി പിറന്നിരിയ്ക്കുന്നവരാണു്. മഹാ പ്രഭോ, തിരുമേനി സൎവ്വശക്തിമാൻ ആണല്ലോ. അതാ,

ആ കത്തികൊണ്ടിരിക്കുന്ന ലോഹബാണം എന്റെ നേക്കു താനെ പാഞ്ഞുവരുന്നു. സ്വാമിൻ! അതെന്നെ എരിച്ചുകളഞ്ഞാലും വേണ്ടില്ല; എന്റെ ഗർഭത്തെ അതു നശിപ്പിക്കാനിടയാക്കരുതേ; അങ്ങനെ കൃപചെയ്യേണമേ!
[൯-൧൦]

സൂതൻ പറഞ്ഞു:— ഭക്തവത്സലനായ ഭഗവാൻ ശ്രീകൃഷ്ണനു് അവരു പറഞ്ഞതു കേട്ട ഉടനേ മനസ്സിലായി, അശ്വത്ഥാമാവു് പാണ്ഡവവംശം മുടിയ്ക്കുവാനായി പ്രയോഗിച്ചിരിയ്ക്കുന്ന ബ്രഹ്മാസ്ത്രത്തിന്റെ കഥയാണു് ഇതെന്നു്. ഹേ ശൗനക! അതേ സമയത്തു് പാണ്ഡവന്മാരും, തങ്ങളുടെ നേക്കു്, കത്തിക്കാളിക്കൊണ്ടു വരുന്ന അഞ്ചു ബാണങ്ങളെ കണ്ടു! അവരും അപ്പോൾ താന്താങ്ങളുടെ അസ്ത്രം എടുത്തു. സർവ്വശക്തിമാനായ ഭഗവാൻ ശ്രീകൃഷ്ണൻ, തന്റെ അത്യന്തഭക്തന്മാരും ശരണാഗതന്മാരുമായ പാണ്ഡവരിൽ, വലിയ ആപത്തു വന്നെത്തിയതു കണ്ടു്, തൃച്ചക്രം—സുദർശനം—കൈയിലേന്തി, ആ സ്വജനങ്ങളെയെല്ലാം അപ്പോൾ രക്ഷിച്ചു. ഭഗവാൻ ശ്രീകൃഷ്ണൻ സമസ്തപ്രാണികളുടേയും ഹൃദയത്തിൽ വിളങ്ങിക്കൊണ്ടിരിക്കുന്ന ആത്മാവത്രേ. ആ യോഗേശ്വരൻ ഉത്തരയുടെ ഗർഭത്തെ, പാണ്ഡവരുടെ വംശപരമ്പര നിലനില്ക്കാനായി, തന്റെ മായാകവചംകൊണ്ടു മറച്ചുകളഞ്ഞു! ഹേ ശൗനക! ബ്രഹ്മാസ്ത്രം ഫലിക്കാതെവരില്ല, അതിനെ തടുക്കാൻ ഒരു ഉപായവുമില്ല; എങ്കിലും, ഭഗവാൻ ശ്രീകൃഷ്ണന്റെ തേജസ്സിന്റെ അടുത്തെത്തിയപ്പോൾ അതു് സ്വയം ശമിച്ചുപോയി! ഇതു് ഒരു ആശ്ചര്യകാര്യമായി കരുതേണ്ടതാണും; എന്തെന്നാൽ, ഭഗവാൻ സർവ്വ

ശ്ചര്യമയനാണല്ലോ. അവിടുന്ന് എന്തും ചെയ്വാൻ ശക്തനാണല്ലോ! തന്തിരുവടിതന്നെ, തന്റെ വിചിത്രശക്തിയോടുകൂടിയ മായകൊണ്ട്, സ്വതവേ ജനനമില്ലാത്ത ആളായിരുന്നിട്ടും, ഈ പ്രപഞ്ചത്തിന്റെ സൃഷ്ടിയും, സ്ഥിതിയും, സംഹാരവും നടത്തിക്കൊണ്ടിരിക്കുന്നു. ഇതിലധികം വലുതായ ആശ്ചര്യമെന്തുണ്ട്? ഇങ്ങനെ അവരെയെല്ലാം രക്ഷിച്ചിട്ട്, തന്തിരുവടി പോവാൻ തുടങ്ങിയപ്പോൾ, ബ്രഹ്മാസ്ത്രജ്വാലയിൽനിന്നു മുക്തരായ തന്റെ പുത്രരോടും, ദ്രൗപദിയോടുംകൂടി, സാധ്വിയായ കുന്തീദേവി ഭഗവാൻ ശ്രീകൃഷ്ണനെ ഇങ്ങനെ സ്തുതിക്കാൻ തുടങ്ങി.

[൧൮–൧൭]

കുന്തി പറഞ്ഞു:—നിന്തിരുവടി സമസ്തപദാൎത്ഥങ്ങളുടേയുംഅകത്തും പുറത്തും ഏകരസനായി സ്ഥിതിചെയ്യുന്നു. എന്നാലും ഇന്ദ്രിയങ്ങൾവഴിക്കോ, മനോവൃത്തികൾ വഴിയ്ക്കോ നിന്തിരുവടിയെ കാണ്മാൻ കഴിയുന്നില്ല. അത്, അവിടുന്ന് പ്രകൃതിയ്ക്കതീതനായ പരമപുരുഷൻ ആകയാലാണ്. ഇന്ദ്രിയങ്ങൾകൊണ്ട് അറിയപ്പെടുന്ന എല്ലാറ്റിലും അവിടുന്നു കുടികൊള്ളുന്നു. മായയാകുന്ന മറശ്ശീലകൊണ്ടു തന്നേത്തന്നെ നിന്തിരുവടി മറയ്ക്കുകയും ചെയ്തിരിക്കുന്നു. പിന്നെ ആരെങ്ങനെ കാണും? ഞാൻ അറിവില്ലാത്ത സ്ത്രീ; അവിനാശിയായ പുരുഷോത്തമൻ നിന്തിരുവടി; ഞാനെങ്ങനെ അവിടുത്തെ അറിയും? ഞാൻ കേവലം നിന്തിരുവടിയ്ക്കു നമസ്കരിച്ചുകൊള്ളുന്നു! സാധാരണജനങ്ങൾ, വേഷം കെട്ടിവന്ന നടനേ പ്രത്യക്ഷത്തിൽ കണ്ടാലും, അവനാരെന്നറിയില്ല. അതുപോലെ മൂഢന്മാരുടെ ദൃഷ്ടിയിൽ അവിടുന്നു

കാണപ്പെട്ടാലും, തിരിച്ചറിയപ്പെടുന്നില്ല. ശുദ്ധഹൃദയന്മാരും വിചാരശീലന്മാരും ജീവന്മുക്തന്മാരും ആയ പരമഹംസന്മാരുടെ ഹൃദയത്തിൽ, തന്നെക്കുറിച്ചുള്ള നിരന്തരഭക്തി വളൎത്തുവാനായിട്ടാണു് അവിടുന്നു് അവതരിച്ചിട്ടുള്ളതു്. പിന്നെ, അല്പബുദ്ധികളായ സ്ത്രീകൾ—ഞങ്ങൾ—എങ്ങനെ അവിടുത്തെ അറിയാൻ കഴിവുള്ളവരാവും? ശ്രീകൃഷ്ണനും, വാസുദേവനും, ദേവകീനന്ദനനും, നന്ദഗോപന്റെ കുമാരനും, ഗോവിന്ദനുമായ നിന്തിരുവടിയ്ക്കു് വീണ്ടും വീണ്ടും എന്റെ നമസ്കാരം! ബ്രഹ്മാവിന്റെ ജന്മസ്ഥാനമായ താമരയേ നാഭിയിൽ ധരിച്ചിരിയ്ക്കുന്നവനും, സുന്ദരകമലമാലയേ അണിഞ്ഞിരിയ്ക്കുന്നവനും, താമരപ്പൂപോലെ വിശാലവും സുന്ദരവുമായ കണ്ണുകളുള്ളവനും, ഉള്ളംകാലിൽ താമരപ്പൂവിന്റെ ചിഹ്നത്തെ (രേഖയെ)ധരിച്ചിരിക്കുന്നവനുമായ ഹേ ശ്രീകൃഷ്ണ!—ഇങ്ങനെയുള്ള നിന്തിരുവടിയ്ക്കു് എന്റെ വീണ്ടും വീണ്ടുമുള്ള നമസ്കാരം! ഹേ ഹൃഷീകേശ! ഖലനായ കംസനാൽ തടവിൽ വെയ്ക്കപ്പെട്ടു് വളരെക്കാലം ദുഃഖം അനുഭവിച്ചുകൊണ്ടിരുന്ന ദേവകിയെ നിന്തിരുവടി രക്ഷിച്ചതു് എങ്ങനെയാണോ, അതുപോലെ തന്നെയാണു് പുത്രന്മാരോടുകൂടിയിരിയ്ക്കുന്ന എന്നെ നിന്തിരുവടി രക്ഷിച്ചിരിയ്ക്കുന്നതു്; ഒരിക്കലല്ല, ഒരാപത്തിൽനിന്നല്ല, എപ്പോഴും എല്ലാ ആപത്തിൽനിന്നും എന്നെ അവിടുന്നു രക്ഷിച്ചിരിയ്ക്കുന്നു. അവിടുന്നു തന്നെയാണു് ഞങ്ങളുടെ സ്വാമി. അവിടുന്നു സർവ്വശക്തനാണു്. ശ്രീകൃഷ്ണ! അതിന്നൊരു കണക്കുണ്ടോ! വിഷത്തിൽനിന്നു്, അരക്കില്ലത്തിലേ ഭയങ്കരവഹ്നിയിൽനിന്നു്, ഹിഡിംബാദി രാക്ഷസന്മാ

രിൽനിന്നു്, ദുഷ്ടന്മാരുടെ സഭയിൽനിന്നു്, വനവാസത്തിലെ ആപത്തുകളിൽനിന്നു്, തുടന്നു തുടന്നുണ്ടാകുന്ന യുദ്ധങ്ങളിൽ മഹാരഥന്മാരുടെ ആയുധങ്ങളിൽനിന്നു് ഇതാ ഇപ്പോഠം ഈ അശ്വത്ഥാമാസ്ത്രത്തിൽനിന്നു്— ഇങ്ങനെ എപ്പോഴും നിന്തിരുവടിതന്നെ ഞങ്ങളെ രക്ഷിച്ചിരിക്കുന്നു. അവിടുന്നു തന്നെയാണു് ജഗത്തിന്റെ ശരിയായ ശിക്ഷകൻ. ഈ ആപത്തുകഠം ഞങ്ങളെ പഠിപ്പിക്കാനായിത്തന്നെ വന്നുചേന്നവയാണു്. അതുകൊണ്ടു്, ഞാൻ അവിടുത്തെ അടുക്കൽ ഈ വരംതന്നെയാണു് അത്ഥിക്കുന്നതു്—ഞങ്ങളുടെ ജീവിതത്തിൽ എപ്പോഴും ഇടവിടാതെ ആപത്തുകഠംതന്നെ വന്നുകൊണ്ടിരിയ്ക്കേണമേ—എന്നു്. എന്തെന്നാൽ, ആപത്തുകഠം വന്നാൽ തന്നെയാണു്, അവിടുത്തേ കാണാൻ കിട്ടുമെന്നു നിശ്ചയമുള്ളതു്. അവിടുത്തെ കണ്ടുകിട്ടിയാലോ, പിന്നെ ജന്മമൃത്യുസംസാരത്തിൽ വന്നുകൂടേണ്ടാ താനും! ഉയന്ന കുലത്തിൽ ജനനം, പ്രഭുത്വം, വിദ്യ, സമ്പത്തു് ഇത്യാദികൾ വലിയ മദത്തോടുകൂടിയ മനുഷ്യൻ അവിടുത്തെ നാമത്തെപ്പോലും ഗ്രഹിപ്പാൻ യോഗ്യനല്ല. പിന്നെയോ—യാതൊന്നിനേയും തന്റേതാക്കി വച്ചിട്ടില്ലാത്ത സാധുക്കഠക്കു് അവിടുന്നു് സ്വന്തം ദശനം നൽകുന്നു. അവിടുന്നു് നിർദ്ധനന്മാരുടെ പരമധനമാണു്. മായയുടെ പ്രഭാവം അവിടുത്തെ സ്പശിക്കക്കൂടിയില്ല. തന്നിൽതന്നെ രമിച്ചുകൊണ്ടിരിയ്ക്കുന്ന പരമശാന്തസ്വരൂപനാണു് നിന്തിരുവടി. സർവ്വജീവന്മാക്കും മോക്ഷദനം ചെയ്യുന്നതും. അങ്ങനെയുള്ള നിന്തിരുവടിയേ വീണ്ടും വീണ്ടും ഞാൻ നമസ്കരിച്ചുകൊള്ളുന്നു.—[൧൮—൨൭]

ഞാൻ അവിടുത്തെ, അനാദിയും അനന്തനും സർവ്വവ്യാപകനും സർവ്വനിയന്താവും കാലസ്വരൂപനും ആയ സർവ്വേശ്വരനായിട്ടു മനസ്സിലാക്കുന്നു. ജഗത്തിലെ സർവ്വപദാർത്ഥങ്ങളും സർവ്വപ്രാണികളും തമ്മിൽത്തമ്മിലിടഞ്ഞു വൈഷമ്യം വഹിച്ചു് വിരുദ്ധതയിൽ വർത്തിക്കുകയാണു്. എന്നാൽ, അവിടുന്നു് സകലത്തിലും സമാനരൂപേണ തന്നെ വിചാരിച്ചുവരുന്നു! അവിടുത്തേയ്ക്കു് ഇഷ്ടനായിട്ടാരും ഇല്ല; എന്നും ആരും ഒരു ശത്രുവുമില്ല അവിടെയ്ക്കു്; എങ്കിലും അവിടുത്തെപ്പററി, ലോകത്തിൻെറ ബുദ്ധി ഒരുപോലെ ഇരിക്കുന്നില്ല. പലതായിത്തന്നെയിരിക്കുന്നു. മനുഷ്യരെപ്പോലെ ലീലകൾ ചെയ്തുംകൊണ്ടു് എന്തൊരു സാദ്ധ്യത്തിനാണു് അവിടുന്നു തുനിയുന്നതു് എന്നു് ആക്കും അറിയുവാൻ വയ്യ. അവിടുന്നു് വിശ്വത്തിൻെറ ആത്മാവാണു്, വിശ്വരൂപനാണു്. അവിടുന്നു ജന്മം സ്വീകരിക്കുന്നില്ല, കർമ്മം ചെയ്യുന്നുമില്ല. എന്നാലും, പശു-പക്ഷി-മനുഷ്യൻ-ഋഷി, ജലജന്തു ആദികളിൽ അവിടുന്നു ജന്മം സ്വീകരിക്കുന്നു; അതാതു യോനിക്കനുരൂപമായ ദിവ്യകർമ്മവും ചെയ്യുന്നു: ഇതവിടുത്തേ ലീലയല്ലാതെ മറ്റെന്താണു്! ഭഗവാനേ! അവിടുത്തേ ആ ലീല എന്നെ വീണ്ടും വീണ്ടും—ഓക്കുംതോറും മോഹിപ്പിക്കുകയാണു്—കുട്ടിക്കാലത്തു് അവിടുന്നു പാൽക്കലം ഉടച്ചു കററത്തിന്നു് അവിടുത്തേ പിടിച്ചുകെട്ടുവാനായി, യശോദ കയ്യിൽ കയറുമേന്തി അവിടുത്തേ പുറകേ വന്നപ്പോൾ, അവിടുന്നു പേടിച്ചരണ്ടവനേപ്പോലെ, കണ്ണിൽ കണ്ണീർ നിറച്ചു്, മഷികലന്ന ആ കണ്ണീർ കവിളത്തൊഴുക്കി, ചഞ്ചലനേത്രനായി, മുഖംതാഴ്ത്തിനിലത്തുനോക്കിക്കൊണ്ടു്

യശോദയ്ക്കു പിടിക്കാൻ നിന്നുകൊടുത്തില്ലേ,—ആ ഭീത ഭീതനായി നില്ക്കുന്ന അവസ്ഥ എന്നെ എന്തെന്നില്ലാതെ മയക്കിക്കളയുന്നു ഭഗവാനേ! എന്തുകൊണ്ടെന്നാൽ, ഭയം കൂടി, ഭയപ്പെട്ടു മാറുന്നതാണ് അവിടുത്തെ യഥാൎത്ഥ നില! നാട്യം മററുവിധത്തിലും!! അവിടുന്ന് ജന്മമില്ലാത്തവനായിരുന്നിട്ടും എന്തിന്നു ജന്മമെടുത്തു? ഓരോ മഹാന്മാരും ഓരോതരത്തിലാണ് ഇതിനെപ്പററിപ്പറയുന്നതു്. മലയപൎവ്വതത്തിന്റെ കീൎത്തിയെ വൎദ്ധിപ്പിക്കാനായി, ചന്ദനമരങ്ങൾ അതിലുണ്ടായതുപോലെ, തന്റെ ഭക്തനായ യദുമഹാരാജാവിന്റെ കീൎത്തി വളൎത്താൻവേണ്ടി ആ വംശത്തിൽ ജനിച്ചു എന്നു ഒരു പക്ഷം; വസുദേവനും ദേവകിയും പൂൎവ്വജന്മത്തിൽ [സുതപസ്സും പൃശ്നിയുമായി—] തിരുവടിയിൽനിന്നു നേടിയ വരമനുസരിച്ച്, ജഗൽകല്യാണത്തിന്നും, ദൈത്യനാശത്തിന്നുമായിട്ട് അവരുടെ പുത്രനായി അവതരിച്ചിരിക്കയാണ് എന്ന് ഒരു പക്ഷം: ഇനി ചിലരുടെ പക്ഷം,—ഈ ഭൂമി അസുരന്മാരുടെ ഭാരംകൊണ്ടു തളൎന്ന്, സമുദ്രത്തിൽ താണുപോകുന്ന കപ്പലിന്റെ അവസ്ഥയിൽ-കഷ്ടപ്പെട്ടുകൊണ്ടിരിക്കെ, ബ്രഹ്മാവിന്റെ പ്രാൎത്ഥനയനുസരിച്ച് ഭൂഭാരഹരണത്തിനായി തിരുവടി അവതരിച്ചു എന്നത്രേ: ഇതൊന്നുമല്ല—ഈ സംസാരത്തിൽ അജ്ഞാനവും, കാമനയും, കൎമ്മബന്ധവുംനിമിത്തം കഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നവൎക്ക്, ശ്രവണത്തിന്നും സ്മരണത്തിന്നും തക്കതായ ലീലാപ്രകാരങ്ങളെ കാണിക്കാനാണ് അവിടുന്നവതരിച്ചതു് എന്ന് പിന്നെയും ഒരു പക്ഷം! ഹേ കൃഷ്ണ! അവിടുത്തെ ലീലകളെ ഇടവിടാതെ

കേൾക്കുകയും പാടുകയും സ്മരിക്കുകയുംചെയ്തുകൊണ്ട് ആനന്ദമഗ്നരായിക്കഴിയുന്ന ഭാഗവതന്മാരാണ്, ജന്മ-മൃത്യു സംസാരതാരകമായ അവിടുത്തെ പാദാംബുജത്തെ ക്ഷണത്തിൽ കണ്ടുപിടിക്കുന്ന പുണ്യാത്മാക്കൾ.—[൨൮-൩൭]

ഹേ ഭക്താഭീഷ്ടപ്രദനായ മഹാപ്രഭോ! അവിടുത്തെ ആശ്രിതരും സുഹൃത്തുക്കളുമായ ഞങ്ങളെ ഉപേക്ഷിച്ചിട്ട് അവിടുന്ന് എഴുന്നരുള്ളുവാൻ തുടങ്ങുന്നുവോ? അവിടുത്തെ പാദാരവിന്ദങ്ങളല്ലാതെ ഞങ്ങൾക്ക് മറ്റൊരാശ്രയവുമില്ലെന്ന് അവിടെയ്ക്കറിയാം. ഭൂമിയിലെ രാജാക്കന്മാരെല്ലാം ഞങ്ങൾ ശത്രുക്കളായിത്തീന്നിരിക്കുകയുമാണ്. പ്രാണനോടുകൂടാതെ, ഇന്ദ്രിയങ്ങൾക്ക് യാതൊരു ശക്തിയുമില്ലല്ലോ. അതുപോലെ, അവിടുത്തെ ദർശനംകൂടാതിരുന്നാൽ, യദുവംശക്കാക്കും ഞങ്ങൾക്കും, വാസ്തവത്തിൽ നാമവുമില്ല, രൂപവുമില്ല—പിന്നെ ഞങ്ങളെങ്ങനെ ജീവിക്കും? അവിടുത്തെ പാദാരവിന്ദങ്ങൾ പതിഞ്ഞു് ഈ ഭൂമി ഇപ്പോൾ എത്ര ശോഭിച്ചുകൊണ്ടിരിക്കുന്നുവോ, ആ ശോഭ അവിടുന്ന് എഴുന്നള്ളിക്കഴിഞ്ഞാൽ ഉണ്ടായിരിക്കുന്നതല്ല. അവിടുത്തെ ദൃഷ്ടിയുടെ പ്രഭാവംകൊണ്ടാണ്, ഈ ദേശം ഫലപൂർണ്ണങ്ങളായ വൃക്ഷലതൗഷധാദികളെക്കൊണ്ടു നിറഞ്ഞിരിക്കുന്നതു്. ഈ ദേശത്തിന്റെ സർവ്വസമൃദ്ധികൾക്കും അവിടുന്നുതന്നെ നിമിത്തം. വന-പർവ്വതങ്ങളും, നദീ-സമുദ്രാദികളുംകൂടി അവിടുത്തെ അനുഗ്രഹപൂർണ്ണമായ ദൃഷ്ടിയുടെ പ്രഭാവത്താലാണ് വർദ്ധമാനങ്ങളായിരിക്കുന്നതു്. അവിടുന്നു വിശ്വത്തിന്റെ നാഥനാണ്, വിശ്വത്തിന്റെ ആത്മാവാണ്, വിശ്വസ്വരൂപനുമാണ്.

യദുവംശക്കാരിലും പാണ്ഡവന്മാരിലും എനിക്കു വലിയ മമത വന്നുകൂടിയിട്ടുണ്ട്. അവിടുന്നു ദയചെയ്തു് ഈ സ്നേഹപാശബന്ധത്തെ മുറിച്ചുകളഞ്ഞുതരണേ! ശ്രീകൃഷ്ണ ഭഗവാനേ! ഗംഗാനദിയിലെ പ്രവാഹം ഇടവിടാതെ സമുദ്രത്തിൽ ചെന്നുകൊണ്ടിരിക്കുംപോലെ, എന്റെ ബുദ്ധി—എന്റെ മനസ്സ്, മറ്റെങ്ങും പോയാതെ, അവിടുത്തെക്കുറിച്ചുള്ള ഭക്തിയാകുന്ന സമുദ്രത്തിൽത്തന്നെ ചെന്നുചേൎന്നുകൊണ്ടിരിക്കേണമേ! ഹേ ശ്രീകൃഷ്ണ! ഹേ അൎജ്ജുനപ്രിയ! ഹേ യദുകുലരത്നമേ! ഭൂമിക്കു ഭാരമായി പ്പിറന്ന രാജവേഷധാരികളായ അസുരന്മാരെ ചുട്ടെരിക്കാനുള്ള അഗ്നിയാണു് തിരുവടി. അവിടുത്തെ ശക്തിയ്ക്കൊരവസാനവുമില്ല. ഹേ ഗോവിന്ദ, അവിടുത്തെ ഈ അവതാരം, ഗോ—ബ്രാഹ്മണ—ദേവന്മാരുടെ സങ്കടം തീൎക്കുവാനായിട്ടുള്ളതത്രേ. ഹേ യോഗേശ്വര! ഹേ ചരാചരഗുരോ! ഹേ ഭഗവാനേ, ഞാനിതാ തിരുവടിക്കു വീണ്ടും വീണ്ടും നമസ്കരിച്ചുകൊള്ളുന്നു!! [൩൬—൪൩]

സൂതൻ പറഞ്ഞു:—ഇത്തരത്തിൽ കുന്തീദേവി, വളരെ മധുരശബ്ദങ്ങളിലൂടെ, ഭഗവാന്റെ ലീലകളെ മിക്കതും വൎണ്ണിച്ചു. ഇതെല്ലാം കേട്ടു് തിരുവടി ശ്രീകൃഷ്ണൻ, തന്റെ മായകൊണ്ടു കുന്തിയെ കുറേക്കൂടി മോഹിപ്പിച്ചിട്ടു്, പതുക്കെ—പ്പതുക്കെ പുഞ്ചിരിക്കൊള്ളാൻ തുടങ്ങി. അവിടുന്നു കുന്തിയോടു് അരുളിച്ചെയ്തു: "കൊള്ളാം, അതിനെന്നെ." ഇങ്ങനെ പറഞ്ഞിട്ടു്, ഭഗവാൻ തേർസ്ഥാനത്തുനിന്നു് വീണ്ടും രാജധാനിയിലേയ്ക്കു മടങ്ങിച്ചെന്നു. അവിടെച്ചെന്നു്, സുഭദ്രമുതൽപേരോടു വീണ്ടും യാത്ര

പറഞ്ഞു്, ദ്വാരകയിലേയ്ക്കുതന്നെ എഴുന്നള്ളുമായി, രണ്ടാമതും പുറപ്പെട്ടു. അപ്പോൾ, യുധിഷ്ഠിരമഹാരാജാവു് വളരെ ഭക്തിയോടും ആശ്രയത്തോടുംകൂടി ഭഗവാനെ തടഞ്ഞുനിൎത്തി. തന്റെ ബന്ധുസഹോദരാദികളെ കൊല്ലാനിടയായതുനിമിത്തം യുധിഷ്ഠിരന്നു വളരെ വളരെ ദുഃഖമുണ്ടായിരുന്നു. ഭഗവാന്റെ ലീലകളുടെ മൎമ്മജ്ഞന്മാരായ വ്യാസാദിമഹർഷിമാരും, അദ്ഭുതചരിതനായ ഭഗവാൻതന്നെയും, പല പല കഥകളും ഇതിഹാസങ്ങളും പറഞ്ഞുകേൾപ്പിച്ചിട്ടും യുധിഷ്ഠിരന്നു സമാധാനം കിട്ടിയില്ല. അദ്ദേഹത്തിന്റെ ദുഃഖം നീങ്ങിയില്ല. ഹേ ശൗനകാദികളേ! ധൎമ്മപുത്രൎക്കു് ആ സുഹൃൽ-സ്വജനവധത്തെപ്പററി അളവില്ലാത്ത ചിന്തയായി. അദ്ദേഹം ഒരു സാധാരണനെപ്പോലെ, സ്നേഹ-മോഹവശനായിട്ടു് ഇങ്ങനെ പറയാൻതുടങ്ങി:—അമ്പമ്പ! ദുരാത്മാവായ എന്റെ മനസ്സിൽ വന്നടിഞ്ഞുകൂടിയിരിക്കുന്ന ഈ ഉറച്ച മൂഢതയെ നോക്കുവിൻ! പട്ടിയ്ക്കും കുറുക്കന്നും ആഹാരവസ്തുവായിട്ടുള്ള ഈ ക്ഷുദ്രശരീരത്തിന്നുവേണ്ടി, അനേകാനേകം അക്ഷൗഹിണിക്കണക്കിലുള്ള സേനകളെ കൊന്നൊടുക്കിക്കളഞ്ഞിരിക്കുന്നു! ബാലകൻ-ബ്രാഹ്മണർ-സുഹൃത്തുക്കൾ-മിത്രങ്ങൾ—ബന്ധുക്കൾ—ബാന്ധവന്മാർ—ഗുരുജനങ്ങൾ എന്നിവരെയെല്ലാം ഞാൻ ദ്രോഹിച്ചിരിക്കുന്നു. ലക്ഷലക്ഷം വൎഷം നരകത്തിൽ കിടന്നാലും എനിക്കു പാപമോചനം ഉണ്ടാവുകയില്ല. പ്രജാരക്ഷയ്ക്കുവേണ്ടി ധൎമ്മയുദ്ധംചെയ്തു് ശത്രുവധംചെയ്യുന്ന രാജാക്കന്മാൎക്കു പാപമില്ലെന്നു് ശാസ്ത്രം പറയുന്നുണ്ടെങ്കിലും, അതെന്നെ സമാധാനിപ്പിക്കുന്നില്ല. എത്രയെത്ര സ്ത്രീകളുടെ ഭൎത്താക്കന്മാ

രെയും, ബന്ധു-സഹോദരാദികളേയും ഞാൻ കൊല്ലാനിടയായയോ, ആ ദ്രോഹത്തിൻെറ പ്രായശ്ചിത്തം ഗൃഹസ്ഥോചിതമായ യജ്ഞാദികൎമ്മംകൊണ്ടു കൈവരും എന്ന് എനിക്കു വിശ്വാസമില്ല. ഈ യജ്ഞങ്ങൾവഴിയ്ക്ക്, ആ മഹാദ്രോഹത്തിൻെറ പരിമാൎജ്ജനം സാധിക്കാൻ എനിക്കു ശക്തിയുമില്ല. ചെളികൊണ്ടു ചെളി കഴുകിക്കളയാൻ കഴിയാത്തപോലെയും, മദിരകൊണ്ടു മദിരയുടെ അശുദ്ധി കളയാൻ കഴിയാത്തപോലെയും, ബഹു-ബഹു-ഹിംസായുക്തമായ യജ്ഞംകൊണ്ട് ഒരൊററ പ്രാണിയുടെ ഹിംസയാൽ വരുന്ന പാപംപോലും കളയാൻ കഴിയുമെന്ന്—പ്രായശ്ചിത്തം നടത്താമെന്ന്—ഞാൻ മനസ്സിലാക്കുന്നില്ല.— [൪൮-൫൨]

---

# ഒമ്പതാം അദ്ധ്യായം

യുധിഷ്ഠിരാദികൾ ഭീഷ്മരുടെ അടുക്കൽ ചെല്ലുന്നതും,

ഭഗവാൻ ശ്രീകൃഷ്ണനെ സ്തുതിച്ചുംകൊണ്ടു്

ഭീഷ്മർ സ്വൎഗ്ഗം പൂകുന്നതും.

സൂതൻ പറഞ്ഞു:—ധൎമ്മപുത്രൻ ഇങ്ങനെ പ്രലാ[illegible]ച്ചതാൽ ഭീതനും വിഷണ്ണനും ആയിത്തീൎന്നു. [illegible], സൎവധൎമ്മജ്ഞനാനം സമ്പാദിക്കാനായിട്ട്, [illegible]ത്തിൽ ഭീഷ്മരുടെ അടുക്കൽ ചെല്ലാൻ തീരുമാ[illegible]. ഹേ ശൌനകാദികളേ! യുധിഷ്ഠിരൻ അങ്ങോട്ടു

പുറപ്പെട്ടപ്പോൾ, സഹോദരരായ ഭീമാദികളും നല്ല നല്ല കുതിരകളെ ചേർത്ത വലിയവലിയ രഥങ്ങളിൽ കയറി യുധിഷ്ഠിരനെ പിൻതുടൎന്നു. അവരുടെകൂടെ വ്യാസ–ധൗമ്യാദി ഋഷിമാരും അങ്ങോട്ടു പോയി. അൎജ്ജുനനോടുകൂടിയാണു് ശ്രീകൃഷ്ണഭഗവാൻ എഴുന്നള്ളിയതു്: ഒരേതേരിൽ—തൊട്ടു തൊട്ടിരുന്നുംകൊണ്ടു്! ഇങ്ങനെ സഹോദരാദികളോടുകൂടി പുറപ്പെട്ട യുധിഷ്ഠിരനെക്കണ്ടാൽ, യക്ഷന്മാരോടുകൂടി കുബേരൻ പോവുകയാണോ എന്നു തോന്നുമായിരുന്നു! അനുചരന്മാരോടും ഭഗവാൻ ശ്രീകൃഷ്ണനോടുംകൂടി കുരുക്ഷേത്രത്തിൽ എത്തിയ പാണ്ഡവർ കണ്ടതെന്താണു്! സ്വൎഗ്ഗത്തിൽനിന്നു വീണുപോയ ഒരു ദേവൻ ഭൂമിയിൽ കിടക്കുന്നവിധം ഭീഷ്മപിതാമഹൻ കിടക്കുന്നതായിരുന്നു! അവരെല്ലാം ഭീഷ്മരെ വന്ദിച്ചു. ഹേ ഋഷികളേ! അപ്പോഴേയ്ക്കും, ഭാരതവംശക്കാരുടെ അഭിമാനഭൂതനായ ഭീഷ്മനെ കാണാനായിട്ടു്, ബ്രഹ്മൎഷിമാരും, ദേവൎഷിമാരും, രാജൎഷിമാരും അവിടെ എത്തിക്കഴിഞ്ഞു!! പൎവ്വതൻ, നാരദൻ, ധൗമ്യൻ, വേദവ്യാസൻ, ബൃഹദശ്വൻ, ഭരദ്വാജൻ, പല ഋഷിമാരോടുംകൂടി ശ്രീപരശുരാമൻ, വസിഷ്ഠൻ, ഇന്ദ്രപ്രമദൻ, ത്രിതൻ, ഗൃത്സമദൻ, അസിതൻ, കക്ഷീവാൻ, ഗൗതമൻ, അത്രി, വിശ്വാമിത്രൻ, സുദൎശനൻ, ശ്രീശുകൻ തുടങ്ങിയ ശുദ്ധഹൃദയന്മാരായ മഹാത്മാക്കൾ, ശിഷ്യരൊന്നിച്ചുള്ള കശ്യപൻ, അംഗിരസ്സു്—ഇത്യാദി ഒട്ടേറെ ഋഷിമാർ അവിടെ എത്തി. ഭീഷ്മാചാൎയ്യൻ വലിയ ധൎമ്മജ്ഞനും, ദേശകാലവിഭാഗജ്ഞനും ആയിരുന്നു. മഹാഭാഗന്മാരായ ആ ഋഷിമാരെല്ലാം വന്നിരിയ്ക്കുന്നതുകണ്ടു്, അവരേ ഓരോരുത്തരെ യഥായോഗ്യം ബഹുമാനിച്ചു. ഭഗവാൻ ശ്രീകൃ

ണ്ണന്റെ പ്രഭാവവും ഭീഷ്മക്കറിയാമായിരുന്നു. അതുകൊണ്ടു്, മനുഷ്യവേഷം ധരിച്ചു് തന്റെ ലീലാകൗശല്യം കാണിച്ചുകൊണ്ടു് അവിടെ മുമ്പിൽ വന്നിരിക്കുന്ന ശ്രീകൃഷ്ണഭഗവാനേയും, ജഗദീശ്വരന്റെ രൂപത്തിൽ അന്തരാത്മാവായി വിളങ്ങിക്കൊണ്ടിരിക്കുന്ന ശ്രീകൃഷ്ണഭഗവാനേയും,—അകത്തും പുറത്തും വിളങ്ങുന്ന ഭഗവാനേ—അകമേയും പുറമേയും ഭീഷ്മപിതാമഹൻ പൂജിച്ചു.— [൧൮-൨൦]

പാണ്ഡവന്മാർ വലിയ വിനയത്തോടും ഭക്തിയോടുംകൂടി ഭീഷ്മരുടെ അടുക്കൽ ഇരുന്നു. അവരെ കണ്ടിട്ടു് ഭീഷ്മക്കു് കണ്ണിൽ സന്തോഷാശ്രു നിറഞ്ഞുപോയി! ഭീഷ്മർ പാണ്ഡവരോടു പറഞ്ഞു:—ഹേ ധർമ്മപുത്രാദികളേ! ഇതു വലിയ കഷ്ടമായിട്ടുള്ള കാര്യമാണല്ലോ! വലിയ അന്യായവുമാണു് ഇതു്. ബ്രാഹ്മണർ, ധർമ്മം, അച്യുതഭഗവാൻ ഇവരെ ആശ്രയിച്ചു കഴിയുന്ന നിങ്ങൾക്കു് ഒരു വിധത്തിലും ഈ കഷ്ടത വരാവുന്നതല്ല: അതു വന്നിരിയ്ക്കുന്നു! നിങ്ങൾ ഈ കഷ്ടതയ്ക്കു് അർഹരമല്ല. മഹാരഥൻ പാണ്ഡു മരിയ്ക്കുമ്പോൾ നിങ്ങൾ തീരെക്കുട്ടികളായിരുന്നു. അക്കാലത്തു് നിങ്ങൾക്കുവേണ്ടി കൂടെക്കൂടെ വളരെ കഷ്ടത കുന്തിയ്ക്കു സഹിക്കേണ്ടിവന്നു. മേഘങ്ങൾ കാററിന്നധീനമായിരിക്കുംപോലെ, ലോകപാലന്മാരോടുകൂടിയ ഈ പ്രപഞ്ചം മുഴുവൻ കാലഭഗവാന്റെ കയ്യിലാണു്. എന്റെ മനസ്സിൽ നിങ്ങൾക്കു വന്നുകൂടിയ അനിഷ്ടങ്ങൾ മുഴുവൻ ആ കാലഭഗവാന്റെ ലീലതന്നെ എന്നാണു്. ഒരു പക്ഷത്തിൽ, സാക്ഷാൽ ധർമ്മപുത്രർ-യുധിഷ്ഠിരൻ—രാജാവായിരിക്കുക, ഗദാധാരിയായ ഭീമനും, ഗാണ്ഡീവധാരിയായ അർജ്ജുനനും രക്ഷാപുരുഷന്മാരായി

കാത്തുനില്ക്കുക, ഗാണ്ഡീവംവില്ലു കിട്ടുക, സാക്ഷാൽ ശ്രീകൃഷ്ണൻ മിത്രവും സഹായനുമായി നില്ക്കുക—കേട്ടില്ലേ, ഈ അവസ്ഥയിലും ആപത്തുകൾ വന്നുകൂടാവുന്നതാണോ? ഈ കാലാത്മാവായ ഭഗവാൻ ശ്രീകൃഷ്ണൻ എപ്പോൾ എന്തു ചെയ്യാൻ പോകുന്നു എന്ന് ഒരിയ്ക്കലും ആരും അറിയുന്നില്ല. വലിയ–വലിയ ജ്ഞാനികളും അതറിയാനാഗ്രഹിച്ചിട്ട്, മോഹിച്ചു മടങ്ങുകയേ ഉണ്ടായിട്ടുള്ളൂ. ഹേ യുധിഷ്ഠിര! പ്രപഞ്ചത്തിലെ സകല ഘടനകളും ഈശ്വരേച്ഛയ്ക്കുമാത്രം അധീനങ്ങളാണ്. ആ ഈശ്വരേച്ഛയെത്തന്നെ അനുസരിച്ചുകൊണ്ട് ഈ അനാഥപ്രജകളെ നീ രക്ഷിക്കണം. എന്തുകൊണ്ടെന്നാൽ, നീതന്നെയാണ് ഇപ്പോൾ ഇവരുടെ സ്വാമി; ഇവരെ രക്ഷിക്കാൻ നിനക്കേ സാമർത്ഥ്യവുമുള്ളൂ.— [൧൩-൧൫]

ഈ ശ്രീകൃഷ്ണൻ സാക്ഷാൽ ഭഗവാൻ തന്നെയാണ്. സർവ്വത്തിന്റെയും ആദികാരണമായ ശ്രീനാരായണൻ ഈ ശ്രീകൃഷ്ണൻ തന്നെയാണ്. തന്റെ മായകൊണ്ടു ലോകത്തെ മോഹിപ്പിച്ചിട്ട്, യദുവംശക്കാരുടെ ഇടയ്ക്കു മറഞ്ഞിരുന്ന്, ലീലാകൗശലം കാണിക്കുകയാണ് ഈ ശ്രീകൃഷ്ണൻ! ഇവിടുത്തെ പ്രഭാവം അതീവഗുഢവും, രഹസ്യതമവുമത്രേ. ഹേ യുധിഷ്ഠിര! ഇദ്ദേഹത്തെ അറിയുന്നതു് ഭഗവാൻ ശങ്കരനും, ദേവർഷി നാരദനും, ഭഗവാൻ കപിലനും മാത്രമാകുന്നു. അമ്മാവന്റെ പുത്രനെന്നും, പ്രിയമിത്രമെന്നും, സർവ്വശ്രേഷ്ഠസുഹൃത്തെന്നും നിങ്ങൾ ആരെ കരുതുന്നുവോ, സ്നേഹപാരവശ്യത്താൽ നിങ്ങൾ നിങ്ങളുടെ ആലോചനക്കാരനായ മന്ത്രിയായും, ദൂതനായും, സൂതനായും നിസ്സങ്കോചം സങ്കല്പിച്ചതു് ആരെ

ആരാണോ, ആ ശ്രീകൃഷ്ണഭഗവാൻ സാക്ഷാൽ പരമാത്മാവു തന്നെയാണ്. സർവ്വാത്മാവും, സമദർശിയും, അദ്വിതീയനും, അഹങ്കാരരഹിതനും നിഷ്പാപനുമായ ഈ പരമാത്മാവിന്ന്, ഉച്ച-നീചകാര്യങ്ങൾ നിമിത്തമുള്ള വിഷമതാബുദ്ധി ഒരിയ്ക്കലും ഒന്നിലും ഒരുതരത്തിലും ഇല്ലതന്നെ! ഹേ യുധിഷ്ഠിര! ഇങ്ങനെയൊക്കെയാണെങ്കിലും-നീയിതു നോക്കിക്കണ്ടറിയണം—അവിടുന്ന് സ്വന്തം ഭക്തജനങ്ങളിൽ എത്ര വലിയ കരുണയാണ് ചെയ്തുകൊണ്ടിരിക്കുന്നതു്!! ഈ ഭക്തകാരുണ്യാതിരേകംനിമിത്തമാണ്, ഈ സമയത്തു്, എനിക്കു പ്രാണത്യാഗം ചെയ്വാൻ സമയമടുത്തിരിക്കുന്ന ഈ സന്ദർഭത്തിൽ, ഭഗവാൻ ശ്രീകൃഷ്ണൻ എനിക്കു് പ്രത്യക്ഷദർശനം തന്നിരിക്കുന്നതു്! ഭഗവൽപരായണന്മാരായ മഹായോഗികൾ ഭക്തിയോടുകൂടി ഭഗവാനിൽ മനസ്സു നിർത്തി, വാക്കുകൊണ്ടു് അവിടുത്തെ തിരുനാമങ്ങളെ കീർത്തിച്ചു്, അങ്ങനെ ശരീരത്യാഗം ചെയ്തുവരുന്നു—കാമനകളിൽനിന്നും, കർമ്മബന്ധത്തിൽനിന്നും മുക്തി നേടിവരുന്നു! ആ ദേവദേവനായ ഭഗവാൻ, തന്റെ മന്ദസ്മിതം നിറഞ്ഞതും, ചെന്താമരക്കണ്ണുകളാലുല്ലസിച്ചുകൊണ്ടിരിക്കുന്നതും ആയ തിരുമുഖത്തോടുകൂടി, ചതുർഭുജരൂപത്തിൽ, ഇവിടെ എന്റെ അടുത്തു്, ഞാൻ പ്രാണത്യാഗം ചെയ്യുന്നതുവരെ ഇരുന്നരുളുമാറാകട്ടെ! അവിടുത്തെ ദർശനം കേവലം ധ്യാനത്തിലാണല്ലോ ഭക്തന്മാർക്കുകൂടി കിട്ടാൻ കഴിയുക!— [൨൧-൨൪]

സൂതൻ പറഞ്ഞു:—യുധിഷ്ഠിരൻ, ഭീഷ്മർ പറഞ്ഞതെല്ലാം കേട്ടതിനുശേഷം, ബ്രഹ്മബ്രഹ്മമഹർഷിമാരുടെ സന്നിധിയിൽവെച്ചു്, ആ ശരശയ്യാശായിയായ മഹാത്മാ

വിനോട്, ഒട്ടധികം ധൎമ്മരഹസ്യങ്ങളെപ്പററി ചോദിച്ചു. അപ്പോൾ തത്വജ്ഞനായ ഭീഷ്മൻ, വൎണ്ണാശ്രമാനുസാരേണ ഉള്ള സ്വാഭാവികപുരുഷധൎമ്മങ്ങളും, പിന്നെ വൈരാഗ്യവും രാഗവും അനുസരിച്ചുള്ള നിവൃത്തിധൎമ്മങ്ങളും, പ്രവൃത്തിധൎമ്മങ്ങളും ദാനധൎമ്മം—രാജധൎമ്മം—മോക്ഷധൎമ്മം—സ്ത്രീധർമ്മം—ഭഗവദ്ധർമ്മം എന്നീ ധർമ്മങ്ങളും, പ്രത്യേകം പ്രത്യേകം സംക്ഷേപിച്ചും, വിസ്തരിച്ചും വർണ്ണിച്ചു കേൾപ്പിച്ചു. ഇവയോടൊപ്പം, ധൎമ്മാൎത്ഥകാമമോക്ഷങ്ങളെന്ന നാലു പുരുഷാൎത്ഥങ്ങളെപ്പറ്റിയും, ഇവയെ നേടേണ്ടുന്ന സാധനോപായങ്ങളെപ്പററിയും ഉള്ള അനവധി ഉപാഖ്യാനങ്ങളും[കഥകളും] കേട്ടുകേൾവികളും [ഇതിഹാസങ്ങളും] അടുക്കടുക്കായി വൎണ്ണിച്ചുകേൾപ്പിച്ചു. ആ മഹാത്മാവു് ഇങ്ങനെ ധൎമ്മപ്രവചനം ചെയ്തുകൊണ്ടിരിയ്ക്കെ, ഉത്തരായണകാലം വന്നുചേൎന്നു. മൃത്യുവിനെ സ്വാധീനത്തിൽ വച്ചുകൊണ്ടിരിയ്ക്കുന്ന ഭഗവൽപരായണന്മാരായ യോഗികൾ ആ കാലത്തെ ആണു്, പ്രാണത്യാഗത്തിനായി കാത്തിരിക്കുക. അപ്പോൾ ആ മഹാരഥനായ ദേവവ്രതൻ വാക്കുകളെയെല്ലാം സംയമം ചെയ്തു്, മനസ്സിനെ സർവ്വവസ്തുവിൽനിന്നും പിൻവലിച്ചു്, തൻെറ മുമ്പിൽ സ്ഥിതിചെയ്യുന്ന ആദിപുരുഷനായ ഭഗവാൻ ശ്രീകൃഷ്ണങ്കൽത്തന്നെ ഉറപ്പിച്ചു നിൎത്തുകയും ചെയ്തു. മഞ്ഞപ്പട്ടുടുത്തു് നാലു തൃക്കൈകളോടുകൂടിയതായിരുന്നു ഭഗവാൻെറ അപ്പോഴത്തെ വേഷം. ഭീഷ്മൎക്കു യുദ്ധത്തിൽ തട്ടിയ ശസ്ത്രാസ്ത്രങ്ങളുടെ പീഡയെല്ലാം ഭഗവാൻെറ ദൃഷ്ടി തട്ടിയ ക്ഷണത്തിൽത്തന്നെ

നീങ്ങിയിരുന്നു. അപ്പോൾ, ഭഗവാനെ നല്ലവണ്ണം ധ്യാനിച്ചുകഴിഞ്ഞപ്പോൾ, വല്ല അശുഭശേഷവും അദ്ദേഹത്തിലുണ്ടായിരുന്നെങ്കിൽ, അതുമെല്ലാം ദൂരെദ്ദൂരേ പോയി. അങ്ങനെ, ശരീരത്യാഗം ചെയ്യാറായപ്പോൾ സർവ്വേന്ദ്രിയങ്ങളുടെയും വൃത്തി-വിലാസങ്ങളെ അദ്ദേഹം അടക്കിവച്ചു. മാത്രമല്ല, അത്യന്തഭക്തിയോടുകൂടി ഭഗവാനെ സ്തുതിയ്ക്കുകയുംചെയ്തു. [൨൩—൩൧]

ഭീഷ്മർ പറഞ്ഞു:—ഇപ്പോൾ ഈ മരണസമയത്ത്, എന്റെ ബുദ്ധിയെ—അനേകവിധത്തിലുള്ള സാധനകളെ അനുഷ്ഠിക്കകയാൽ അത്യന്തം ശുദ്ധവും, കാമനാരഹിതവും ആയിത്തീൎന്നിട്ടുള്ള ഈ ബുദ്ധിയെ—യദുകുലതിലകവും അനന്തനമായ ഭഗവാൻ ശ്രീകൃഷ്ണന്റെ ചരണകമലങ്ങളിൽ സമൎപ്പിച്ചുകൊള്ളുന്നു! അവിടുന്ന് എപ്പോഴും ഇടവിടാതെ നിജാനന്ദസ്വരൂപത്തിൽ രമിച്ചുകൊണ്ടിരിക്കുകയാണെങ്കിലും, ചിലപ്പോൾ ലീലകൾ ചെയ്യാനുള്ള ഇച്ഛനിമിത്തം, പ്രകൃതിയെ സ്വീകരിക്കുന്നു. അപ്പോൾ ഈ സൃഷ്ടിപരമ്പര ആവിർഭവിക്കയും ചെയ്യുന്നു. പച്ചിലമരത്തിന്റെ ഇലപോലെ കറുത്ത നിറമുള്ളവനും, ബാലസൂര്യപ്രഭപോലെ മഞ്ഞച്ച പട്ടുടുത്തവനും, വളഞ്ഞ അളകങ്ങൾ പുറമേ കളിയാടുന്ന മുഖകമലത്തോടുകൂടിയവനും, ഇങ്ങനെ ത്രിഭുവനസുന്ദരമായ ശരീരത്തോടുകൂടിയവനും, അർജ്ജുനന്റെ പ്രിയസഖനും ആയ ഭഗവാൻ ശ്രീകൃഷ്ണങ്കൽ എനിക്ക് പരിശുദ്ധപ്രേമം ഉണ്ടായിരിക്കട്ടെ! എനിക്ക് യുദ്ധസമയത്തെ ഭഗവാന്റെ ആ വിലക്ഷണശോഭ ഓൎമ്മവരുകയാണ്: ഭഗവാന്റെ തിരുമുഖത്തു പാറിക്കളിയാടിയിരുന്ന വളഞ്ഞ അളകങ്ങൾ,

കുതിരക്കുളമ്പുകൾ പാറ്റിയ പൊടികൊണ്ടു് ചെന്നിറം പൂണ്ടിരുന്നു; കൊച്ചു കൊച്ചു വിയർപ്പുതുള്ളികൾപൊടിഞ്ഞു് ആ തിരുമുഖത്തിന്നു് അലങ്കാരമായി ശോഭിച്ചുകൊണ്ടുമിരുന്നു; ഞാൻ എന്റെ കടുത്ത അസ്ത്രങ്ങൾ കൊണ്ടു് അവിടുത്തെ ഗാത്രത്തിലെ തൊലി മുറിച്ചിരുന്നു; അവിടുത്തെ കവചത്തേയും എന്റെ അമ്പു് ഭേദിച്ചിരുന്നു—അങ്ങനെയുള്ള ആ ഭഗവാൻ ശ്രീകൃഷ്ണനിൽ എന്റെ ശരീരവും അന്തഃകരണവും ആത്മാവും ഞാൻ സമർപ്പിച്ചുകൊള്ളുന്നു! തന്റെ മിത്രമായ അർജ്ജുനൻ പറഞ്ഞതുകേട്ടു്, പാണ്ഡവരുടെയും കൗരവരുടെയും സേനകളുടെ മദ്ധ്യത്തിൽ തേരിനെ നിർത്തിയിട്ടു്, അവിടെ നിന്നു്, തന്റെ നോട്ടംകൊണ്ടുതന്നെ ശത്രുസൈന്യങ്ങളുടെ ആയുസ്സിനെ നശിപ്പിച്ചുകളഞ്ഞ ആ ഭഗവാൻ ശ്രീകൃഷ്ണനിൽ—പാർത്ഥസാരഥിയിൽ—എനിക്ക പരമപ്രീതി ഭവിക്കട്ടെ! അർജ്ജുനൻ ദൂരത്തുവച്ചുതന്നെ കൗരവസേനയുടെ മുമ്പിൽ ഞങ്ങളെല്ലാം നില്ക്കുന്നതു കണ്ടു്, ദോഷവും പാപവും ശങ്കിച്ചു് സ്വജനവധം ചെയ്യുകയില്ലെന്നു ശാഠ്യംപിടിച്ചപ്പോൾ, ഗീതാരൂപമായ ആത്മവിദ്യയെ ഉപദേശിച്ചുകൊടുത്തു്, താൽകാലികമായുണ്ടായ അർജ്ജുനന്റെ അജ്ഞാനത്തെ നശിപ്പിച്ചുകളഞ്ഞ ആ പരമപുരുഷൻ ശ്രീകൃഷ്ണന്റെ തൃപ്പാദങ്ങളിൽ എനിക്കെപ്പോഴും പ്രീതി ഉണ്ടായിക്കൊണ്ടിരിക്കട്ടെ! ഞാൻ ഒരു ശപഥം ചെയ്തിരുന്നു, കൃഷ്ണഭഗവാനേക്കൊണ്ടു് ആയുധമെടുപ്പിച്ചു വിടുകയുള്ളൂ എന്നു്. ആ എന്റെ പ്രതിജ്ഞയെ സത്യമാക്കാൻവേണ്ടി, ഭഗവാൻ താൻ ശസ്ത്രം എടുക്കുകയില്ല എന്നുള്ള സ്വന്തം ശപഥത്തെ

ളുപേക്ഷിച്ച് ശസ്ത്രമെടുത്തു. ആ സമയത്ത് തന്തിരുവടി തേരിൽനിന്നു ചാടിയിറങ്ങി. എന്നിട്ട് സിംഹം ആനയെ കൊല്ലാൻ ആയി ആക്രമിക്കുംപോലെ, തേർച്ചക്രവും കൈയിലേന്തിക്കൊണ്ട് എന്റെ നേരെ പാഞ്ഞെത്തി. തന്റെ തോളത്തിട്ടിരുന്ന മഞ്ഞപ്പട്ടാവ് താഴത്തു വീഴുന്നതക്കവണ്ണവും, ഭൂമി കലുങ്ങത്തക്കവണ്ണവും വേഗത്തിലാണ് അപ്പോൾ തന്തിരുവടി ഓടിയത്. ഞാൻ ശത്രുസംഹാരത്തിനായി കടുത്ത അസ്ത്രങ്ങൾ വർഷിച്ചുകൊണ്ടിരിക്കുകയായിരുന്നു. അവകൊണ്ട് അവിടുത്തെ കവചം തകർന്നിരുന്നു; ദേഹം മുഴുവൻ ചെഞ്ചോര ഒഴുകിയിരുന്നു. അർജ്ജുനൻ തടുത്തിട്ടും വകവയ്ക്കാതെ അവിടുന്ന് എന്നെക്കൊല്ലാനായി, എന്റെ നേരെ ഓടിവരുകയായിരുന്നു. ആ ശ്രീകൃഷ്ണഭഗവാൻ, അങ്ങനെയെല്ലാം ഞാൻ ചെയ്തിരുന്നിട്ടും, എന്നെക്കുറിച്ച് അനുഗ്രഹബുദ്ധിയും ഭക്തവാത്സല്യവും നിറഞ്ഞവനായിരുന്നു. എന്റെ ഏകമാത്രഗതിയായ ആ ഭഗവാൻ എനിക്ക് ആശ്രയമായിബ്ഭവിക്കട്ടെ! അർജ്ജുനന്റെ തേരിൽ വിളങ്ങിക്കൊണ്ടിരുന്ന ഭഗവാന്റെ ഇടത്തെക്കയ്യിൽ കതിരക്കടിഞാണും, വലത്തേക്കയ്യിൽ ചമ്മട്ടിയും വിലസിയിരുന്നു. അവയുടെ ശോഭകൊണ്ട് ഭഗവാൻ അപ്പോൾ ഒരു അപൂർവസൗന്ദര്യം വഹിച്ചിരുന്നു. ഭാരതയുദ്ധത്തിൽ മരിച്ച വീരന്മാർ ഭഗവാന്റെ ഈ സുന്ദരഭാവത്തിലുള്ള നില കണ്ടു കണ്ട് മരിച്ചതുനിമിത്തം, സാരൂപ്യമോക്ഷത്തെ പ്രാപിച്ചിട്ടുണ്ട്. അപ്രകാരമുള്ള പാർത്ഥസാരഥി ഭഗവാൻ ശ്രീകൃഷ്ണൻകൽ ആസന്നമരണനായ എനിക്ക് പരമപ്രീതി ഭവിക്കട്ടെ! ഭഗവാന്റെ അതിസുന്ദരമായ ഗതിയും, വിശേ

ഷപ്പെട്ട വിലാസങ്ങളും, മധുരതരമായ പുഞ്ചിരിയും, പ്രേമം നിറഞ്ഞ കടാക്ഷങ്ങളും കണ്ടറിഞ്ഞനുഭവിച്ച്, അത്യന്തം മാനവതികളായിത്തീൎന്ന ഗോപിമാർ, രാസക്രീഡയിൽ ഭഗവാൻ മറഞ്ഞതിനുശേഷം, പ്രേമോന്മാദംകൊണ്ടു മത്തകളായിത്തീൎന്നിട്ട്, ഭഗവാൻെറ ഓരോ ലീലയേയും അനുകരിച്ചനുകരിച്ച്, ഭഗവന്മയികളായിത്തീൎന്നിരുന്നു. അങ്ങനെ, ധൎമ്മയുദ്ധംചെയ്തവൎക്ക മാത്രമല്ല, പ്രേമമദാന്ധകളായവൎക്കും ഭഗവാൻ സാരൂപ്യം കൊടുത്തിരിക്കുന്നു! താദൃശനായ ഭഗവാൻ ശ്രീകൃഷ്ണങ്കൽ എനിക്കു പരമപ്രീതി ഭവിയ്ക്കട്ടെ! യുധിഷ്ഠിരൻ രാജസൂയയാഗം നടത്തുമ്പോൾ, മുനിഗണങ്ങളും മഹാരാജാക്കന്മാരും നിറഞ്ഞ സഭയിൽ, എല്ലാററിലും ആദ്യം, എല്ലാവരിലുംവെച്ചു ശ്രേ‌ഷ്ഠനീയനും പൂജനീയനുമായ ഈ ഭഗവാൻ ശ്രീകൃഷ്ണൻെറ പൂജയാണ് എൻെറ കൺമുമ്പിൽവെച്ചു നടന്നതു്! ആ ഭഗവാൻതന്നെ, സൎവ്വാന്തരാത്മാവായ പ്രഭുതന്നെ, എൻെറ ഈ മൃത്യുസമയത്ത് ഇവിടെ മുമ്പിൽ നിൽക്കുന്നു! ഒരേ സൂൎയ്യനെ പല കണ്ണുകൾ പലതരത്തിൽ കാണുന്നതുപോലെ, ജന്മരഹിതനായ ഭഗവാൻ ശ്രീകൃഷ്ണൻ, താൻതന്നെ സൃഷ്ടിച്ച വിവിധശരീരധാരികളുടെ ഹൃദയത്തിൽ, പലപ്രകാരത്തിൽ പ്രതിഭാസിച്ചുകൊണ്ടിരിക്കുന്നു. വാസ്തവത്തിലോ-സകലഹൃദയങ്ങളിലും വിരാജിച്ചുകൊണ്ടിരിക്കുന്നതു് ഏകനും അദ്വിതീയനുമായ ഭഗവാൻതന്നെ. ആ ഈ കൃഷ്ണപരമാത്മാവിനെത്തന്നെ, ഞാൻ, ഭേദ-ഭ്രമാദികളെല്ലാം വെടിഞ്ഞു് ഇതാ പ്രാപിച്ചുകഴിഞ്ഞിരിക്കുന്നു.

[൩൨-൪൨]

സൂതൻ പറഞ്ഞു:—ഇങ്ങനെ ഭീഷ്മർ, മനസ്സ്, വാക്ക്,– ദൃഷ്ടിവൃത്തികൾ എന്നിവയാൽ, ആത്മസ്വരൂപനായ ഭഗവാൻ ശ്രീകൃഷ്ണനിൽ തന്നെത്താൻ വിലയം പ്രാപിച്ചു. അദ്ദേഹത്തിൻെറ പ്രാണങ്ങൾ ഭഗവാനിൽത്തന്നെ ലയിച്ചു. അദ്ദേഹം നിശ്ചേഷ്ടനായി—ശാന്തനായി. അദ്ദേഹം അനന്തബ്രഹ്മത്തിൽ ലയിച്ചതറിഞ്ഞു്, അവിടെ കൂടിയ സകലരും മൗനംപൂണ്ടു: പകൽ കഴിയുമ്പോൾ പക്ഷികളെല്ലാം മിണ്ടാതാകുന്നതുപോലെ! ദേവന്മാരും മനുഷ്യരും അപ്പോൾ പെരുമ്പറയടിച്ചു. നല്ല രാജാക്കന്മാരെല്ലാം ഭീഷ്മരെ പ്രശംസിച്ചു. ആകാശത്തുനിന്നു് അപ്പോൾ പുഷ്പവൃഷ്ടിയും ഉണ്ടായി. ഹേ ശൗനക! യുധിഷ്ഠിരൻ ഭീഷ്മരുടെ സംസ്കാരാദികർമ്മങ്ങളെല്ലാം നടത്തിച്ചു. കുറേനേരം അവരെല്ലാം ദുഃഖമാചരിക്കയുംചെയ്തു. അപ്പോൾ ഋഷികൾ വളരെ ആനന്ദത്തോടെ ഭഗവാൻ ശ്രീകൃഷ്ണൻെറ രഹസ്യമയനാമങ്ങളെ ഉച്ചരിച്ചുകൊണ്ടിരുന്നു. ശ്രീകൃഷ്ണനിൽത്തന്നെ മനസ്സുനിർത്തി, അവരെല്ലാം പോവുകയും ചെയ്തു. പിന്നീടു് ഭഗവാനോടുകൂടി യുധിഷ്ഠിരൻ ഹസ്തിനാപുരത്തിൽ തിരിച്ചെത്തി, ധൃതരാഷ്ട്രരേയും ഗാന്ധാരിയേയും സമാധാനിപ്പിച്ചു. അനന്തരം, ധൃതരാഷ്ട്രൻെറ ആജ്ഞയനുസരിച്ചും, ഭഗവാൻെറ അനുമതിപ്രകാരവും, യുധിഷ്ഠിരമഹാരാജാവു് പരമ്പരാഗതമായ സാമ്രാജ്യം സ്വീകരിക്കുകയും, ധർമ്മാനുസാരേണ പ്രജാപരിപാലനം ചെയ്വാൻ തുടങ്ങുകയും ചെയ്തു— [൪൩–൪൯]

---

# പത്താം അദ്ധ്യായം

## ശ്രീകൃഷ്ണഭഗവാൻെറ ദ്വാരകായാത്ര

ശൌനകൻ പറഞ്ഞു:—ധാൎമ്മികന്മാരിൽവെച്ചു് ശ്രേഷ്ഠനായ യുധിഷ്ഠിരമഹാരാജാവു് തൻെറ പൈതൃകസ്വത്തിൽ സ്വഭ്ഗാല്യക്കളായിരുന്ന കൊള്ളക്കാരെയെല്ലാം ഒട്ടുക്കിയിട്ടു്, സ്വസഹോദരന്മാരോടുകൂടി ഏതുതരത്തിലാണു് രാജ്യഭരണം നടത്തിയതു്? എന്തെല്ലാം പ്രവൃത്തികളാണു് ചെയ്തതു്? എന്താണെന്നാൽ—അദ്ദേഹം ഭോഗേച്ഛു ആയിരുന്നില്ലല്ലോ തീരെ!— [൧]

സൂതൻ പറഞ്ഞു:—കാട്ടിലുള്ള മുളകൾ—കണിയാരങ്ങൾ—തമ്മിൽത്തമ്മിലുരഞ്ഞു് തീ പറത്തി താനേ വെണ്ണീറായിത്തീരുന്നതുപോലെ, കൗരവന്മാരുടെ ഗൃഹകലഹം അവരുടെ വംശത്തെ നഷ്ടപ്രായമാക്കിയിരുന്നു. എന്നാൽ, സർവ്വസൃഷ്ടികർത്താവായ ഭഗവാൻ ഉത്തരയുടെ ഗർഭത്തെ രക്ഷിച്ചു്, ആ വംശത്തെ നിലനിൎത്തി. ഭഗവാൻെറ പ്രേരണയാൽ യുധിഷ്ഠിരൻ രാജസിംഹാസനം സ്വീകരിച്ചു. അപ്പോൾ അധൎമ്മം നശിക്കുകയും ധൎമ്മരാജ്യം സ്ഥാപിതമാവുകയും ചെയ്തു. അതിൽവെച്ചു് ഭഗവാന്നു് വളരെ സന്തോഷമുണ്ടായി. ഭൂഭാരം കുറയ്ക്കുകയും കഴിച്ചിരുന്നുവല്ലോ ഭഗവാൻ! ഭീഷ്മരുടെയും ശ്രീകൃഷ്ണഭഗവാൻെറയും ഉപദേശങ്ങൾ കേട്ടുകേട്ടു്, യുധിഷ്ഠിരൻെറ ഭ്രാന്തിമുഴുവൻ നീങ്ങിയിരുന്നു. അദ്ദേഹത്തിന്നു് ജ്ഞാനവും സിദ്ധിച്ചിരുന്നു. ഭഗവാനെ പരമാശ്രയമാക്കിവെച്ചുംകൊണ്ടു് യുധിഷ്ഠിരൻ സമുദ്രപര്യന്തമുള്ള ഭൂമിയേ മുഴുവൻ, ഇന്ദ്രനെ

ശ്പ്പോലെ പരിപാലിച്ചുവന്നു. ഭീമൻ തുടങ്ങിയ സഹോദരന്മാരെല്ലാം ധർമ്മപുത്രരെ ശരിയ്ക്കനുസരിച്ചുപോന്നു; അദ്ദേഹത്തിന്റെ ആജ്ഞകളെ ശരിയ്ക്കു നടത്തിയിരുന്നു. ആ കാലത്തു് വേണ്ടപ്പോഴൊക്കെ മഴപെയ്തിരുന്നു; വേണ്ടുന്നതൊക്കെ ഭൂമിയിൽ വിളഞ്ഞിരുന്നു. വലിയ വലിയ അകിടുകളുള്ള വളരെ വളരെ പശുക്കൾ, സന്തോഷം നിറഞ്ഞവയായിട്ടു്, നില്ക്കുന്നിടത്തെല്ലാം പാലൊഴുക്കിയിരുന്നു. നദി, സമുദ്രം, പർവ്വതം, വൃക്ഷം, ലതകൾ, ഓഷധികൾ മുതലായവ ഓരോ ഋതുവിലും ബഹുധാരാളമായിട്ടു്, താന്താങ്ങളുടെ സാധനങ്ങളെ പ്രജകൾക്കു നൽകിക്കൊണ്ടിരുന്നു. അജാതശത്രുവായ യുധിഷ്ഠിരന്റെ ഭരണകാലത്തു് ഒരു പ്രാണിയ്ക്കും, ഒരിയ്ക്കലും–ദൈവികമോ ഭൗതികമോ ആത്മീയമോ ആയ ക്ലേശവും, ആധി–വ്യാധികളും സംഭവിച്ചിരുന്നില്ല. [൨—൬]

തന്റെ മിത്രങ്ങളുടെ ദുഃഖം കളയുന്നതിന്നും, സഹോദരിയായ സുഭദ്രയുടെ സന്തോഷത്തിന്നുംവേണ്ടി, ഭഗവാൻ കൃഷ്ണൻ പല മാസങ്ങൾ വരെ ഹസ്തിനാപുരത്തുതന്നെ കഴിച്ചുകൂട്ടി. പിന്നെ, ഭഗവാൻ ദ്വാരകയിലേയ്ക്കു് എഴുന്നള്ളുവാനായി, യുധിഷ്ഠിരനോടു് അനുവാദം ചോദിച്ചപ്പോൾ, അദ്ദേഹം ഭഗവാനെ ആലിംഗനം ചെയ്തുകൊണ്ടു് അനുമതി നല്കി. ഭഗവാൻ, യുധിഷ്ഠിരനെ അഭിവാദ്യംചെയ്തു് തേരിൽ കയറി. അപ്പോൾ, ചിലരൊക്കെ ഭഗവാനെ ആലിംഗനംചെയ്തു. വേറെ ചിലർ ചെന്നു് ഭഗവാനെ നമസ്കരിച്ചു. ഭഗവാന്റെ ആ യാത്രാസമയത്തു്, കൃപാചാര്യൻ, ധൃതരാഷ്ട്രൻ, ഗാന്ധാരി,

കുന്തി, ദ്രൗപദി, സുഭദ്ര, ഉത്തര, യുയുത്സു, ഭീമസേനൻ, നകുലൻ, സഹദേവൻ, ധൗമ്യൻ തുടങ്ങിയ പുരോഹിതർ, വ്യാസമാതാവായ സത്യവതി—എന്നിങ്ങനെയുള്ള സ്ത്രീ-പുരുഷന്മാർക്കെല്ലാം, അവിടുത്തെ വിരഹം വിചാരിച്ചു് വലിയ വേദന തോന്നി; അവർ ബോധംകെട്ടുവീണു പോയി; ഭഗവദ്വിയോഗത്തെ സഹിക്കാൻ ശക്തരായില്ല! ഭഗവദ്ഭക്തരായ സൽപുരുഷന്മാരുടെ സംഗമത്താൽ, ദുഃസംഗമെല്ലാം നീങ്ങിയ വിചാരവാനായ മനുഷ്യൻ, യാതൊരു ഭഗവാന്റെ മധുരമനോരമമായ സുയശസ്സിനെ ഒരുകുറിയെങ്കിലും കേൾക്കാനിടയായാൽ പിന്നെ, എപ്പോഴും തന്നെ കേട്ടുകൊണ്ടിരിക്കാൻ ഉത്സാഹിക്കും; ത്യജിയ്ക്കില്ല: ആ ഭഗവാന്റെ ദർശനവും സ്പർശനവും സംഭാഷണവും, സഹാസനവും, സഹശയനവും, സഹഭോജനവും അനുഭവിച്ചനുഭവിച്ചു് തന്മയരായി സമ്പൂർണ്ണ ഹൃദയസമർപ്പണംചെയ്തിരുന്ന ഈ പാണ്ഡവർ, ആ ഭഗവാന്റെ വിരഹത്തെ എങ്ങനെ സഹിക്കും? അവരുടെ ചിത്തം ഉരുകിക്കൊണ്ടിരുന്നിരുന്നു. അവരെല്ലാം അട യാത്ത കണ്ണുകളോടെ ഭഗവാനെ നോക്കി നോക്കി, സ്നേഹാപാരവശ്യത്താൽ, എങ്ങോട്ടെങ്കിലും ഭഗവാനോടു കൂടി പോകാൻ ഒരുങ്ങിയവരായിത്തീർന്നു. സ്ത്രീകളുടെ കഥയാണെങ്കിൽ, ഭഗവദ്വിരഹംകൊണ്ടുള്ള അസഹ്യ സങ്കടത്താൽ, അവരെല്ലാം ആ യാത്രാസമയത്തു് കണ്ണിൽ കണ്ണീർനിറച്ചുകൊണ്ടു്, നോക്കിനിന്നു; അമംഗലമൊന്നും വരരുതല്ലോ എന്നു കരുതി, ബലാൽകാരേണ ആ കണ്ണീർ തടഞ്ഞു നിർത്തുകയുംചെയ്തു. [൭-൧൪]

ഭഗവാൻ പുറപ്പെട്ടപ്പോറം, മൃദംഗം, ശംഖം, ഭേരി, വീണ, പണവം, ഗോമുഖം, ധുന്ധരി, ആനകം, ഘണ്ട, ദുന്ദുഭി ആദിയായ വാദ്യവിശേഷങ്ങളെല്ലാം അവിടെ മുഴക്കിക്കൊണ്ടിരുന്നു. ഭഗവാൻെറ എഴുന്നള്ളത്തു കാണാനുള്ള കൊതികൊണ്ട്, അവിടെയുണ്ടായിരുന്ന സ്ത്രീകളെല്ലാം മാളികകളിൽ കയറി, പ്രേമവും ലജ്ജയും, മന്ദസ്മിതവുംപൂണ്ടു ഭഗവാനെ കടാക്ഷിച്ചുംകൊണ്ട്, ഭഗവാൻെറമേൽ പുഷ്പവൃഷ്ടിചെയ്തിരുന്നു. ഭഗവാൻെറ പ്രിയസഖനായ അജ്ജുനനാണ് സപ്രിയതമനായ ഭഗവാന്നു് കടപിടിച്ചുംകൊണ്ടിരുന്നതു്. അതു വെൺകൊററക്കുടയായിരുന്നു. മുത്തുമാലകളും അലുക്കുകളും ആ കുടയിൽ തൊന്നുകിടന്നിരുന്നു. രത്നംകൊണ്ടായിരുന്നു കുടയുടെ കാൽ. ഉദ്ധവനും സാത്യകിയും പരമാദ്ഭുതങ്ങളായ വെൺചാമരങ്ങറം വീശിക്കൊണ്ടും ഇരുന്നു. വഴിനീളെ നാലുപുറത്തുനിന്നും ജനങ്ങറം ഭഗവാങ്കൽ പുഷ്പവർഷംചെയ്തിരുന്നു. പരമാനന്ദപ്രദമായ കാഴ്ചയായിരുന്നു അതു്. ബ്രാഹ്മണർ അവിടവിടെ നിന്നു് ഉറക്കെ ഉറക്കെ ഭഗവാന്നു് ആശീസ്സുചൊല്ലിക്കൊണ്ടിരുന്നു. ആ ആശീസ്സുകളെല്ലാം സത്യമായിരുന്നു. എന്നാൽ, ഭഗവാന്റെ നിർഗ്ഗുണാവസ്ഥയ്ക്കു് അനുരൂപങ്ങളായിരുന്നില്ല അവ; സഗുണാവസ്ഥയ്ക്കു് അനുരൂപങ്ങളായിരുന്നുതാനും. ഭഗവാനിൽ മനസ്സൊട്ടിയ ആ ഹസ്തിനാപുരിയിലെ സ്ത്രീജനങ്ങറം ഭഗവാനെപ്പററി സവ്വശ്രുതിമനോഹരമാംവണ്ണം— എല്ലാവരുടേയും കാതും കരളും കളപ്പിക്കുംവണ്ണം, അഥവാ, സകലവേദങ്ങളുടേയുംതന്നെ മനസ്സിനെ

(ഹൃദയത്തെ) ഹരിക്കത്തക്കവണ്ണം—തമ്മിൽത്തമ്മിൽ ഇങ്ങനെ പറഞ്ഞിരുന്നു— [൧൫-൨൦]

അവർ പറഞ്ഞുകൊണ്ടിരുന്നതു്—"സഖികളേ! ഇദ്ദേഹം ആ സനാതനപരമപുരുഷൻ തന്നെയാണു്—പ്രളയസമയത്തും, തന്റെ അദ്വിതീയമായ നിർവ്വിശേഷസ്വരൂപത്തിൽ സ്ഥിതിചെയ്യുന്ന പരമാത്മാവു്! ആ കാലത്തു് സൃഷ്ടിക്കു മൂലമായിട്ടുള്ള ഈ മൂന്നു ഗുണങ്ങൾ ഉണ്ടായിരുന്നില്ല. ജഗത്തിന്റെ ആത്മാവായ ഈശ്വരനിൽ ജീവന്മാരെല്ലാം ലയിച്ചിരിക്കയുംചെയ്തിരുന്നു. അതായതു്—മഹത്തത്വാദിമൂലകമായ ജീവശക്തി മുഴുവൻ സ്വകാരണത്തിൽ ലയിച്ചിരുന്നു. ആ ആദിപുരുഷൻ തന്നെ, പിന്നെ തന്റെ നാമരൂപരഹിതമായ സ്വരൂപത്തിൽ, നാമരൂപങ്ങളെ നിർമ്മിക്കണം എന്നു് ഇച്ഛിച്ചു. അപ്പോൾ, പുരുഷാംശഭൂതരായ ജീവന്മാരെ മോഹിപ്പിച്ചുകൊണ്ടിരിക്കയും, സൃഷ്ടികാര്യത്തിൽ പ്രവത്തിച്ചുവരുകയും ചെയ്യുന്നവളും, പുരുഷന്റെ കാലശക്തിയാൽ പ്രേരിക്കപ്പെട്ടവളും ആയ 'പ്രകൃതി'യേ പുരുഷൻ അനുസരിച്ചു; അങ്ങനെ ലോകവ്യവഹാരാത്ഥം വേദാദിശാസ്ത്രങ്ങളെ നിർമ്മിക്കുകയും ചെയ്തു. ഈ ജഗത്തിൽ, ആരുടെ ചരണങ്ങളുടെ ദശനത്തെ, ജിതേന്ദ്രിയരായ യോഗികൾ പ്രാണനിരോധംചെയ്തു്, ഭക്തിഭരിതമായി നിർമ്മലതരമായിത്തീന്ന ഹൃദയത്തിൽ സാധിച്ചുവരുന്നുവോ, ആ പരബ്രഹ്മം ഈ ശ്രീകൃഷ്ണൻതന്നെയാണു്. വാസ്തവത്തിൽ, ഈ ശ്രീകൃഷ്ണഭഗവാങ്കലുള്ള ഭക്തികൊണ്ടുതന്നെയാണു്, അന്തഃകരണത്തിന്നു പരിപൂണ്ണമായ പരിശുദ്ധി ഉണ്ടാവുന്നതു്; യോഗാദിമാർഗ്ഗേണ അല്ല. സഖി! വസ്തുതഃ

ഇദ്ദേഹം അദ്ദേഹംതന്നെ: ആരുടെ സുന്ദരലീലകളുടെ ഗാനം വേദങ്ങളിലും, മററു ഗോപനീയശാസ്ത്രങ്ങളിലും, വ്യാസാദികളായ രഹസ്യവാദിമഹർഷിമാർ ചെയ്തിരിക്കുന്നുവോ, ഏകനും അദ്വിതീയനുമായ ഈശ്വരൻ ആരാണോ, തൻെറ ലീലകൊണ്ടു് ജഗത്തിൻെറ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നതാരാണോ, എങ്കിലും — ഒന്നിലുമാസക്തനല്ലാതെയുമിരിക്കുന്നതാരാകുന്നുവോ, ആ പരമപുരുഷൻ ഈ ശ്രീകൃഷ്ണഭഗവാൻ തന്നെയാണു്. താമസപ്രകൃതികളായ രാജാക്കന്മാർ അധർമ്മംവഴിയ്ക്കു ഭോഗലമ്പടരായിക്കഴിയാൻ തുടങ്ങുമ്പോൾ, ഇദ്ദേഹം തന്നെയാണു് സത്വഗുണത്തെ സ്വീകരിച്ചു്, ഐശ്വര്യം, സത്യം, ഋതം, ദയ, യശസ്സു് എന്നിവയെ ധരിച്ചുകൊണ്ടു്, ലോകക്ഷേമത്തിനായി, യുഗംതോറും ഓരോരോ അവതാരം കൈക്കൊണ്ടുവരുന്നതു്. അമ്പോ! ഈ യദുവംശം അത്യന്തം പ്രശംസനീയം തന്നെ! എന്തെന്നാൽ, ലക്ഷ്മീപതിയായ പുരുഷോത്തമൻ ശ്രീകൃഷ്ണൻ ജന്മത്തെ ഗ്രഹിച്ചു് ഈ വംശത്തെ അനുഗ്രഹിച്ചിരിയ്ക്കുന്നുവല്ലോ! ആ പരിശുദ്ധമായ മധുപുരിയും അത്യന്തം ധന്യം തന്നെ! അതിനെ ആണല്ലോ ഈ ഭഗവാൻ തൻെറ ലീലകളെക്കൊണ്ടു ശോഭിപ്പിച്ചതു്. ദ്വാരക, സ്വർഗ്ഗത്തിൻെറ കീർത്തിയെ താഴ്ത്തിക്കൊണ്ടു്, ഭൂമിയുടെ പവിത്രകീർത്തിയെ വർദ്ധിപ്പിച്ചിരിയ്ക്കുന്ന എന്നുള്ളതു് സന്തോഷകരമായ വസ്തുതയാണു്. ദ്വാരകയിലെ പ്രജകൾ സ്വന്തം സ്വാമിയായ ഭഗവാൻ ശ്രീകൃഷ്ണനെ, വളരെ സ്നേഹത്തോടുകൂടി പുഞ്ചിരി പൊഴിച്ചുകൊണ്ടു് കരുണാകടാക്ഷത്തെ എല്ലാവരിലും മഴപോലെ അയയ്ക്കുന്ന ഭഗ

യാനെ, ഇടവിടാതെ നോക്കിക്കൊണ്ടിരിയ്ക്കുന്നതു് ചിത്ര മല്ല! ദ്വാരകയിൽ ഭഗവാൻ പാണിഗ്രഹണം ചെയ്തിരു ത്തിയിട്ടുള്ള സ്ത്രീകൾ വ്രതം—സ്നാനം—ഹവനം മുതലായവ യാൽ ഈ പരമാത്മാവിന്റെ ആരാധന ചെയ്തുകൊണ്ടി രിയ്ക്കുമെന്നുള്ളതു് നിശ്ചയം തന്നെ! എന്തെന്നാൽ, അവരെല്ലാം കൂടെക്കൂടെ ഈ ഭഗവാന്റെ അധരസുധയേ പാനം ചെയ്യുന്നുണ്ടല്ലോ! ആ സുധയുടെ ഓൎമ്മ വരു മ്പോൾത്തന്നെ വ്രജസ്ത്രീകളെല്ലാം ആനന്ദമൂൎച്ഛ അടയു ന്നതു് പതിവാണല്ലോ! ഈ ഭഗവാൻ, സ്വയംവരത്തിൽ ശിശുപാലാദി മദോന്മത്തരാജാക്കന്മാരുടെയെല്ലാം മാന മൎദ്ദനം ചെയ്തു് തന്റെ ബാഹുബലത്താൽ ഹരിച്ചുകൊണ്ടു പാണിട്ടുള്ളവരും, പ്രദ്യുമ്നൻ സാംബൻ ആംബൻ തുട ങ്ങിയവരുടെ അമ്മമാരും ആയ രുക്മിണീപ്രഭൃതി എട്ടു പട്ടറാണിമാരും, പിന്നെ ഭൗമാസുരനെ കൊന്നു് കാരാഗൃ ഹത്തിൽനിന്നു കൊണ്ടുപോന്ന അനവധി വനിതമാരും, വാസ്തവത്തിൽ വളരെ ധന്യമാരത്രേ. എന്തെന്നാൽ, ഇവരെല്ലാം അസ്വതന്ത്രവും അപവിത്രവുമായ സ്ത്രീജീവി തത്തെ പവിത്രവും ഉജ്ജ്വലവുമാക്കിത്തീൎത്തുവല്ലോ. ഈ മഹതികളുടെ മാഹാത്മ്യം ആൎക്കു വൎണ്ണിയ്ക്കുവാൻ കഴിയും? ഇവരുടെ സ്വാമി സാക്ഷാൽ കമലാക്ഷൻ ശ്രീകൃഷ്ണഭഗ വാൻ ആണല്ലോ. ആ ഭഗവാൻ, പല പ്രകാരത്തിലുള്ള വിലാസങ്ങളാലും, പാരിജാതാദി പ്രിയവസ്തുക്കളുടെ ഉപ ഹാരങ്ങളാലും, ആ ഭാഗ്യവതികളുടെ ഹൃദയത്തിൽ പ്രേമാ ഭിവൃദ്ധി ജനിപ്പിച്ചുംകൊണ്ടു്, ഒരിയ്ക്കലും—ക്ഷണനേരവും, അവരോടു വേൎപെടാതെ അവിടെത്തന്നെ സൎവ്വോൽ കൎഷേണ വിജയിച്ചരുളുന്നുണ്ടല്ലോ!" [വ-ഹ-ന-ം]

ഹസ്തിനാപുരത്തിലെ സ്ത്രീകൾ ഇപ്രകാരം തമ്മിൽ പറഞ്ഞുകൊണ്ടിരിയ്ക്കെ, ശ്രീകൃഷ്ണഭഗവാൻ മന്ദസ്മിതം ചെയ്തുകൊണ്ടു് അവരെയെല്ലാം പ്രേമപൂർവ്വം കടാക്ഷിച്ച്, ഭിനന്ദിച്ചു് അവിടെനിന്നു മറഞ്ഞുകളഞ്ഞു. അജാതശത്രുവായ ധർമ്മപുത്രർ ശ്രീകൃഷ്ണഭഗവാൻെറ അകമ്പടിയ്ക്കായി, ആനകളേയും കുതിരകളേയും തേരുകളേയും കാലാൾപ്പടകളേയും അയച്ചിരുന്നു. സ്നേഹാധിക്യം നിമിത്തം യുധിഷ്ഠിരൻ കരുതിപ്പോയി, വഴിയ്ക്കുവച്ചു്, ഭഗവാനേ വല്ല ശത്രുക്കളും ആക്രമിയ്ക്കാതെയിരിയ്ക്കട്ടെ! പ്രേമപാശം നിമിത്തം പാണ്ഡവന്മാരെല്ലാം ഭഗവാനെ വളരെ ദൂരം അനുഗമിച്ചിരുന്നു. അപ്പോഴും അവർ ഭാവിയായ വേർപാടിൽ വേദനപ്പെട്ടുകൊണ്ടിരുന്നു. വളരെ നിർബ്ബന്ധിച്ചു്, ഒടുവിൽ ഭഗവാൻ അവരെയെല്ലാം പിൻതിരിപ്പിച്ചു. സാത്യകി- ഉദ്ധവൻ തുടങ്ങിയ ഭക്തമിത്രങ്ങൾ ഭഗവാൻെറകൂടെത്തന്നെ ദ്വാരകയ്ക്കുപോയി. ഹേ ശൗനക! കുരുജാംഗലം, പാഞ്ചാലം, ശൂരസേനം-യമുനാതടപ്രദേശങ്ങൾ, ബ്രഹ്മാവർത്തം, കുരുക്ഷേത്രം, മത്സ്യം, സാരസ്വതം, മരുധന്വം-എന്നീ ദേശങ്ങളെയെല്ലാം കടന്നു്, സൗവീരത്തിന്റെയും ആഭീരത്തിൻെറയും പടിഞ്ഞാറുള്ള ആനൎത്ത ദേശത്തിൽ എത്തി ആ യാത്ര. അപ്പോഴേയ്ക്കും ഭഗവാന്റെ രഥത്തിലെ കുതിരകൾ കുറച്ചൊക്കെ തളൎന്നിരുന്നു. വഴിയ്ക്കു്, അവിടവിടെവെച്ചു് ജനങ്ങൾ കാഴ്ചദ്രവ്യങ്ങളും മറ്റും വച്ചു് ഭഗവാനേ ബഹുമാനിച്ചിരുന്നു. സായങ്കാലമായപ്പോൾ, ഭഗവാൻ തേരിൽനിന്നിറങ്ങി, ജലാശയത്തിൽ ചെന്നു സന്ധ്യാവന്ദനം ചെയ്തു. ഇതു് അവിടുത്തെ നിത്യചര്യയും ആയിരുന്നു. [൨൧-൩൬]

# പതിനൊന്നാം അധ്യായം

## ദ്വാരകയിൽ ഭഗവാന്റെ സ്വാഗതം.

സൂതൻ പറഞ്ഞു:—ആനൎത്തദേശം വളരെവളരെ സമ്പൽസമൃദ്ധമായിരുന്നു. ദ്വാരകാപുരി ആ ദേശത്തായിരുന്നുതാനും. അവിടെ എത്തിച്ചേൎന്ന ഭഗവാൻ അവിടെയുള്ളവരുടെ ഭഗവദ്വിരഹവേദന ശമിപ്പിയ്ക്കുവാനായി, ആദ്യമേ പാഞ്ചജന്യം ശംഖം എടുത്തു മുഴക്കി. ഭഗവാന്റെ തുടുതുടുത്ത അധരത്തിന്റെ നിറപ്പകിട്ടുകൊണ്ടു്, ആ വെളുത്ത ശംഖു് ഭഗവാൻ ഊതിക്കൊണ്ടിരിയ്ക്കുമ്പോൾ, ഭഗവാന്റെ തൃക്കൈകളിൽ ഇങ്ങനെ ശോഭിച്ചു: ഒരു ചെന്താമരപ്പൂമ്പുടത്തിലിരുന്നു് ഒരു രാജഹംസം ഉച്ചത്തിൽ ഗാനംചെയ്യുന്നതുപോലെ! ഭഗവാന്റെ ശംഖിന്റെ ആ നാദം പ്രപഞ്ചത്തിന്റെ ഭയത്തെ ആകെ ഭയപ്പെടുത്തുന്നതായിരുന്നു. അതുകേട്ടു്, പ്രജകളെല്ലാം ഭഗവദ്ദൎശനലാലസയാൽ, പട്ടണം വിട്ടു പുറത്തുവന്നു. ഭഗവാൻ ശ്രീകൃഷ്ണൻ ആത്മാരാമനാകുന്നു. സ്വന്തം ആത്മലാഭത്താൽത്തന്നെ അവിടുന്നു് സൎവ്വദാ സമ്പൂൎണ്ണകാമനാണു്. അവിടുത്തേയ്ക്കു യാതൊന്നിന്റെയും കാമനയില്ല. എങ്കിലും, ലോകം സൂൎയ്യദേവനും ദീപാരാധന നടത്തുംപോലെ, ജനങ്ങൾ അനേകാനേകം കാഴ്ചദ്രവ്യങ്ങൾ സമൎപ്പിച്ചുംകൊണ്ടു് ഭഗവാനു് സ്വാഗതം ചെയ്തു. എല്ലാവരുടെയും മുഖം സന്തോഷംകൊണ്ടു വികസിച്ചു. അവർ ഹൎഷഗദ്ഗദത്തോടുകൂടിയ വാക്കുകൊണ്ടു്, സൎവ്വസുഹൃത്തും, സൎവ്വസംരക്ഷകനുമായ ഭഗവാനെ സ്തുതിയ്ക്കുവാൻ ഒരുമ്പെട്ടു:

കട്ടികൾ അസ്സ്പഷ്ടാക്ഷരങ്ങളിൽ പിതാവിനോടു 'പറപറ പറയുമ്പോലെ!—"ഭഗവാനേ! ബ്രഹ്മാവു്, ശിവൻ, ഇന്ദ്രൻ എന്നിവർ വന്ദിച്ചുവരുന്നതും, മംഗളകാംക്ഷികൾക്കെല്ലാം പരമാശ്രയമായിട്ടുള്ളതും, ശരണമായി ഗ്രഹിച്ചു കഴിഞ്ഞാൽ പിന്നെ പരമപ്രഭുവായ കാലനെക്കൂടി കുന്നിയ്ക്കും പേടിയ്ക്കുണ്ടാകാത്തതും യാതൊരു തൃപ്പാദങ്ങളാണോ, അവിടുത്തെ ആ തൃപ്പാദത്തെ അടിയങ്ങൾ എപ്പോഴും ഇടവിടാതെ നമസ്കരിച്ചുകൊള്ളുന്നു. തിന്തിരുവടി ജഗൽ കല്യാണം ചെയ്തുകൊണ്ടിരിയ്ക്കുകയാകുന്നു. ഞങ്ങളുടെ മാതാവും പിതാവും സുഹൃത്തും സ്വാമിയും അവിടുന്നു തന്നെ. അടിയങ്ങളുടെ ആചാര്യനും, ആരാധ്യദേവനും അവിടുന്നു തന്നെയത്രേ. തൃപ്പാദങ്ങളേ ഭജിച്ചു് അടിയങ്ങൾ കൃതാൎത്ഥതയടഞ്ഞുകൊണ്ടിരിയ്ക്കുന്നു. അവിടുന്നു തന്നെ അടിയങ്ങൾക്കു നന്മ വരുത്തിത്തരേണമേ! അവിടുത്തെ ദൎശനം ദേവന്മാൎക്കുകൂടി ദുൎല്ലഭമായിട്ടുള്ളതു്; എന്നാൽ അടിയങ്ങൾ ഇത്ര ഭാഗ്യവാന്മാരും അവിടുത്തെ സ്വന്തക്കാരും ആയിരിയ്ക്കുന്നു: അവിടുത്തെ ആ സമസ്തസൗന്ദൎയ്യാശ്രയമായ മുഖകമലം, പ്രേമപൂൎണ്ണമായ മന്ദസ്മിതത്തോടും, സ്നേഹമസൃണമായ കടാക്ഷവീക്ഷണത്തോടുംകൂടി, എപ്പോഴും അടിയങ്ങൾ കണ്ടുകൊണ്ടിരിയ്ക്കുന്നു! ഹേ കമലനേത്ര! ശ്രീകൃഷ്ണ! അവിടുന്നു് ബന്ധു-ബാന്ധവരേ കാണുന്നതിനായി ഹസ്തിനാപുരത്തിലേയ്ക്കോ മധുരാപുരിയിലേയ്ക്കോ എഴുന്നരുളുമ്പോൾ, അവിടുത്തോടുകൂടാത്ത അടിയങ്ങളുടെ ഓരോ നിമിഷവും, കോടികോടി വൎഷങ്ങൾക്കു തുല്യമായിത്തീൎന്നുപോകുന്നു! അവിടുത്തോടുവേൎപെടുമ്പോൾ അടിയങ്ങളുടെ അവസ്ഥ, സൂൎയ്യനോടു വേർ

പെട്ട കണ്ണുകളുടേതു പോലെ ആയിത്തീരുന്നു!"—ഭക്തവത്സലനായ ഭഗവാൻ ശ്രീകൃഷ്ണൻ, പ്രജകളുടെ മുഖങ്ങളിൽനിന്നു് ഇങ്ങനെയുള്ള വാക്കുകൾ കേട്ടുംകൊണ്ടും, തന്റെ അനുകമ്പാപൂർണ്ണമായ ദൃഷ്ടികൊണ്ടു് അവരിൽ അനുഗ്രഹവൃഷ്ടിചെയ്തുകൊണ്ടും ദ്വാരകയിലേയ്ക്കു് പ്രവേശിച്ചു.

[൯–൩൦]

നാഗങ്ങൾ തങ്ങളുടെ നഗരിയായ ഭോഗവതിയെ രക്ഷിച്ചുകൊണ്ടിരിയ്ക്കുംപോലെ, ഭഗവാന്റെ ആ ദ്വാരകാപുരിയെ, മധുക്കൾ—ഭോജർ—ദശാർഹർ, അർഹർ, കുകുരർ, അന്ധകർ, വൃഷ്ണികൾ—എന്നിവർ രക്ഷിച്ചുകൊണ്ടിരിയ്ക്കുന്നു: അവരുടെ പരാക്രമം തുലനാർഹമായിരുന്നില്ല. ആ പുരി എല്ലാ ഋതുക്കളിലേയും ഫലപുഷ്പാദി സർവ്വസമ്പത്തുകളെക്കൊണ്ടും സമ്പന്നമായിരുന്നു. അവിടവിടെ പരിശുദ്ധവൃക്ഷങ്ങളും, ലതകളും, നികുഞ്ജങ്ങളും ആ നഗരിയിലുണ്ടായിരുന്നു. ഫലവൃക്ഷത്തോപ്പുകൾ, പുഷ്പവാടികൾ, വിലാസസഞ്ചാരത്തിനായിട്ടുള്ള സുന്ദരകേളീവനങ്ങൾ എന്നിതെല്ലാം അവിടെ ഉണ്ടായിരുന്നു. ഇവയുടെയെല്ലാം ഇടയ്ക്കിടയ്ക്കു്, വിടിർന്ന ചെന്താമരപ്പൂക്കളോടുകൂടിയ നല്ല നല്ല പൊയ്കകളും ഉണ്ടായിരുന്നു. നഗരത്തിന്റെ കോട്ടവാതിലൂപ്പും. ഗൃഹങ്ങളുടെ പടിപ്പുരകളിലും, വഴികളിലും ഭഗവാന്റെ സ്വാഗതത്തിനായി തോരണങ്ങൾ ചമച്ചിരുന്നു; നല്ല നല്ല ചിത്രങ്ങളും ഇണക്കിയിരുന്നു. നാലുപാടും നാനാവർണ്ണങ്ങളിലുള്ള കൊടികളും കൊടിക്കൂറകളും കളിയാടിയിരുന്നു. അതുകൊണ്ടു്, അവിടെയെങ്ങും വെയിലിന്റെ പ്രഭാവംതട്ടിയിരുന്നില്ല. നഗരത്തിലെ ചത്വരങ്ങളും, രാജവീഥികളും, അങ്ങാടികളും, രഥവീഥികളുമെല്ലാം അടിച്ചുതളി

ച്ചൃത്തുങ്ങമാക്കി സുഗന്ധിജലംകൊണ്ടു കളിർപ്പിച്ചിരുന്നു. ഭഗവൽസ്വാഗതത്തിന്നുവേണ്ടി, നാലുപാടും ഫല-പുഷ്പങ്ങളും, അക്ഷതാങ്കുരാദിമംഗലദ്രവ്യങ്ങളും വിതറിയുമിരുന്നു. ഓരോ ഗൃഹങ്ങളുടേയും പടികളിൽ, ദധി-അക്ഷതം-ഫലം-കരിമ്പ്-ജലകുംഭം-ഉപഹാരദ്രവ്യങ്ങൾ, ധൂപദീപാദികൾ എല്ലാം തയ്യാറാക്കപ്പെട്ടിരുന്നു. [൧൧-൧൫]

പരമോദാരനായ വസുദേവൻ, അക്രൂരൻ, ഉഗ്രസേനൻ, അദ്ഭുതകർമ്മാവായ ബലഭദ്രൻ പ്രദ്യുമ്നൻ, ചാരുദേഷ്ണൻ, ജാംബവതീപുത്രനായ സാംബൻ എന്നിവർക്ക്, തങ്ങളുടെ പ്രിയതമനായ ഭഗവാൻ വന്നു ചേർന്നു എന്നറിഞ്ഞപ്പോൾ, അളവില്ലാത്ത ആനന്ദം ഉളവായി. അവർ ആവശ്യകങ്ങളായിരുന്ന ശയനാസനഭോജനാദികളെല്ലാം മതിയാക്കി, ഭഗവാനെ എതിരേല്ക്കാൻ പുറപ്പെട്ടു. മംഗലശകുനത്തിന്നുവേണ്ടി ഒരു ഗജരാജനെ മുമ്പിൽ നടത്തിയും, സ്വസ്തിസൂക്തങ്ങളെല്ലാം ജപിപ്പിച്ചുകൊണ്ടും, മംഗളദ്രവ്യങ്ങളെല്ലാം എടുപ്പിച്ചുകൊണ്ടും, ബ്രാഹ്മണരെ പുരസ്കരിച്ചും ആണ് അവർ എതിരേല്ക്കാൻ ചെന്നത്. ശംഖനാദം, തൂര്യധ്വനി, വേദഘോഷം—ഇതെല്ലാം അപ്പോൾ കേൾക്കാമായിരുന്നു. അവരെല്ലാം അതീവ സന്തോഷിച്ച്, വലിയവലിയ തേരുകളിൽ കയറിച്ചെന്നാണ് എതിരേററത്. സ്നേഹാധിക്യത്താൽ അവരെല്ലാം സംഭ്രമിച്ചിരുന്നു. അനേകശതം വാരവധൂരത്നങ്ങളും, പല്ലക്കുകളിൽ കയറി, ഭഗവാനെ കാണ്മാനുള്ള ഔത്സുക്യത്തോടേ പുറപ്പെട്ടു. അവരുടെ കവിൾത്തടങ്ങൾ കുണ്ഡലങ്ങളുടെ ശോഭതട്ടിത്തിളങ്ങിക്കൊണ്ടിരുന്നു. അതുകൊണ്ട് മുഖത്തിന്നാകെ ഉണ്ടായ സൗന്ദര്യാധിക്യം വേറെയും. പിന്നെ, അനവധിവേഷക്കാർ,

സൂതന്മാർ, പാട്ടുകാർ, പുരാണവായനക്കാർ, വംശകീർത്തനം ചെയ്യുന്നവർ, തൽകാലോചിത ഗായകന്മാർ എന്നിവരെല്ലാം ഭഗവാന്റെ അദ്ഭുതചരിതത്തെ ഗാനം ചെയ്തുംകൊണ്ടു്, ഭഗവദ്ദർശനത്തിനായി ചെന്നിരുന്നു. [൧൯-൨൦]

ഭഗവാൻ ശ്രീകൃഷ്ണനാകട്ടെ, ബന്ധുക്കളേയും, ബാന്ധവരേയും, നാഗരികരേയും, സേവകരേയും എല്ലാം, അവരുടെ യോഗ്യതയ്ക്കനുസരിച്ചു് വേണ്ടവിധം അടുത്തുചെന്നു ബഹുമാനിച്ചു. ചിലരെ തലകുനിച്ചു വന്ദിച്ചു; ചിലരെ വാക്കുകൊണ്ടു വന്ദിച്ചു; ചിലരെ ചെന്നു കെട്ടിപ്പിടിച്ചു; ചിലരുടെ കൈ കടന്നു പിടിച്ചു; ചിലരെ നോക്കി പുഞ്ചിരിക്കൊണ്ടു; ചിലരെ സ്നേഹത്തോടുകൂടി നോക്കുകമാത്രം ചെയ്തു. ആർക്കെന്തു് ഇച്ഛയുണ്ടായിരുന്നുവോ, അതപ്പോൾ കൊടുപ്പിച്ചു; ഈ വിധത്തിൽ, ചണ്ഡാലൻ വരെയ്ക്കുള്ള എല്ലാവരെയും സൽകരിച്ചിട്ടു്, ഗുരുജനങ്ങളുടെയും പത്നീസഹിതരായ ബ്രാഹ്മണരുടേയും, വൃദ്ധന്മാരുടേയും ആശീർവ്വചനങ്ങളെ കേട്ടുംകൊണ്ടും, വന്ദിജനങ്ങളുടെ സ്തുതിപാഠം കേട്ടുംകൊണ്ടും, എല്ലാവരോടുംകൂടി ഭഗവാൻ ശ്രീകൃഷ്ണൻ നഗരത്തിൽ പ്രവേശിച്ചു. [൨൧-൨൫]

അല്ലയോ ശൗനക! ഭഗവാൻ രാജമാർഗ്ഗത്തിൽക്കൂടി പ്പോകുമ്പോൾ, ദ്വാരകയിലെ കുലസ്ത്രീകൾ ഭഗവദ്ദർശനാനന്ദം അനുഭവിയ്ക്കുന്നതിനായി, താന്താങ്ങളുടെ മാളികപ്പുറങ്ങളിൽ കയറിക്കൂടി. ഭഗവാന്റെ വക്ഷസ്ഥലം മൂർത്തിമതിയായ സൗന്ദര്യലക്ഷ്മിയുടെ നിവാസസ്ഥാനമത്രേ. അവിടുത്തെ തിരുമുഖകമലം, കണ്ണുകളെക്കൊണ്ടു പാനം ചെയ്യാനുള്ള സൗന്ദര്യാമൃതം നിറഞ്ഞ പാത്രമത്രേ. അവിടുത്തെ

ത്തുക്കൾ, ലോകപാലന്മാക്കുംകൂടി ശക്തികൊടുക്കുന്നവ യാണു്. അവിടുത്തെ തൃച്ചരണങ്ങളോ;ഭക്തന്മാരായ പരമ ഹംസന്മാക്കു് ആശ്രയസ്ഥാനവും! ഭഗവാൻെറ ഈ വിധ ത്തിലുള്ള തിരുവുടലിനെ ദ്വാരകാവാസികളെല്ലാം എന്നും ഇടവിടാതെ കണ്ടുംകൊണ്ടിരിക്കുന്നു. എന്നാലും, ആ ഭഗ വാൻെറ ദർശനത്തിൽനിന്നു് അവരുടെ കണ്ണുകൾ അര നിമിഷംപോലും വേർപെടുന്നതു് അവക്കസഹ്യമാണു്. അവരുടെ ദർശനൗത്സുക്യം ഓരോ നിമിഷത്തിലും ഏറി യേറിത്തന്നെയിരിക്കുന്നു. ദ്വാരകയിലേ രാജവീഥിയിൽ ശ്രീകൃഷ്ണഭഗവാന്റെ എഴുന്നള്ളത്തു് പരമാദ്ഭുതമായ ഒരു കാഴ്ച്ചയായിരുന്നു. മുകളിൽ വെണ്കൊറ്റക്കുടയുടെ പ്രഭ അങ്ങ നെ. ഇരുവശങ്ങളിലും വെൺചാമരങ്ങൾ വീശുന്നതുകൊ ണ്ടുള്ള ഭംഗി അങ്ങനെ നാലുപുറത്തുനിന്നും പുഷ്പവഷംകൊ ണ്ടുള്ള അഴക വേറൊരുവിധം! ഭഗവാൻെറ പീതാംബര ത്തിൻെറയും, കഴുത്തിലേ വനമാലയുടേയും സൗന്ദര്യപ്രഭ അന്യാദൃശം! എല്ലാംകൂടി മോടി നിറഞ്ഞ കാർവ്വർണ്ണനായ ഭഗവാനേ കണ്ടാൽ, കാർമേഘവും സൂര്യനും ചന്ദ്രനും മഴവില്ലും മിന്നൽപ്പിണരും—എല്ലാംകൂടി ഒന്നിച്ചുചേൎന്നു വിളങ്ങിക്കൊണ്ടിരിയ്ക്കുയാണോ എന്നു തോന്നിപ്പോകുമാ യിരുന്നു!! [൨൮–൨൯]

ഭഗവാൻ ആദ്യമായിട്ടു് മാതാ–പിതാക്കൾ വാഴുന്ന മാളികയിലേയ്ക്കാണു് ചെന്നതു്. അവിടെച്ചെന്നു്, ദേവകി മുതലായ ഏഴു മാതാക്കളേയും, വളരെ ആനന്ദ ത്തോടുകൂടി ഭഗവാൻ അവരുടെ പാദങ്ങളിൽ ശിരസ്സു ചേൎത്തു നമസ്കരിച്ചു. അവരോ— ഭഗവാനെ ആലിംഗനം

ചെയ്തു് മടിയിലിരുത്തി. അപ്പോൾ, സ്നേഹാധിക്യം നിമിത്തം, അവരുടെ സ്തനങ്ങളിൽനിന്നു് പാലൊഴുകിക്കൊണ്ടിരുന്നു. അവരുടെ ഹൃദയം സന്തോഷംകൊണ്ടു സംഭ്രമിച്ചുവശായിരുന്നു. ആനന്ദാശ്രുകൊണ്ടു് അവരെല്ലാം ഭഗവാനെ അഭിഷേകം ചെയ്തുമിരുന്നു. പിന്നെ, മാതാക്കളുടെ അനുമതി വാങ്ങി, ഭഗവാൻ സ്വന്തം കൊട്ടാരത്തിലേയ്ക്കെഴുന്നള്ളി. സമസ്തഭോഗസാമഗ്രികളും ഇണക്കിയിട്ടുള്ളതും, അതുല്യവുമായിരുന്നു ആ കൊട്ടാരം. അവിടെ ഹന്യഹാവ്യ പത്നിമാർക്കും പ്രത്യേകം പ്രത്യേകം മാളികകളുണ്ടായിരുന്നു. തങ്ങളുടെ പ്രാണനാഥനായ ഭഗവാൻ ശ്രീകൃഷ്ണൻ വളരെനാൾകൾ ശേഷം തങ്ങളുടെ അടുക്കൽ വന്നു കണ്ടപ്പോൾ, ആ റാണിമാർക്കെല്ലാം അത്യന്താനന്ദമുണ്ടായി. ഭഗവാൻ അടുത്തുവന്നപ്പോഴേയ്ക്കും അവരെല്ലാം ധ്യാനം വെടിഞ്ഞു് പെട്ടെന്നു് ഇരിപ്പിടത്തിൽനിന്നു് എഴുന്നേററു. ധ്യാനാസനങ്ങൾ മാത്രമല്ല, അവരനുഷ്ഠിച്ചിരുന്ന പ്രോഷിതഭർത്തൃകാവ്രതവും ഉപേക്ഷിച്ചു. അവരുടെ മുഖത്തും കണ്ണുകളിലും അപ്പോൾ ലജ്ജ വ്യാപിച്ചു. ഭഗവാനേക്കുറിച്ചു് അവരുടെ മനോഭാവം വളരെ ഗംഭീരമായിരുന്നു. ആദ്യം മനസ്സുകൊണ്ടും പിന്നെ കണ്ണുകൊണ്ടും, മൂന്നാമതു് പുത്രന്മാർ വഴിയ്ക്കും ഭഗവാനെ അവർ ആലിംഗനം ചെയ്തു. ശൌനക! അപ്പോൾ അവരുടെ കണ്ണുകളിൽ നിറഞ്ഞ പ്രേമാശ്രുവിനെ സങ്കോചം നിമിത്തം അവർ നന്ന തടഞ്ഞുനിർത്തി നോക്കി. എന്നിട്ടും, വിവശതനിമിത്തം അതു പുറത്തുവന്നിരുന്നു. ഭഗവാൻ ശ്രീകൃഷ്ണൻ ഏകാന്തത്തിൽ അവരോടുകൂട

ത്തന്നെ എപ്പോഴും ഇരുന്നിരുന്നുവെങ്കിലും, ഭഗവാൻെറ ഓരോ കാൽവെപ്പിലും, ആ ചരണകമലങ്ങൾ നവനവമായിരിയ്ക്കുന്നതുപോലെ അപ്പോൾ അവൾക്കു തോന്നിയിരുന്നു. അതിലെന്താണദ്ഭുതം? സ്വഭാവേന ചഞ്ചലയായ ലക്ഷ്മീദേവിപോലും, അരനിമിഷംകൂടി വേർപിരിയാതെ പിടികൂടിയിരിയ്ക്കുന്ന തൃപ്പാദങ്ങളല്ലയോ അതു്? ഏതൊരു സ്ത്രീയ്ക്കാണു് ആ തൃക്കാലിൽ തൃപ്തിവരുക. [വൃ—നമ]

വായു, മുളക്കൂട്ടത്തെ കൂട്ടിമുട്ടിച്ചു് അതിൽനിന്നു കാട്ടുതീ പറത്തി, ആ മുളകളെ നശിപ്പിച്ചുവരുന്നു. അതുപോലെ ഭൂമിയ്ക്കുഭാരമായിത്തീർന്നവരും ശക്തിശാലികളുമായ രാജാക്കന്മാൎക്കു് പരസ്പരം വൈരം വളൎത്തി, താൻ ശസ്ത്രമെടുക്കാതെതന്നെ, അവരെയെല്ലാം അനേകം അക്ഷൗഹിണിസൈന്യത്തോടുകൂടി, അന്യോന്യംകൊന്നൊടുക്കി ശ്രീകൃഷ്ണഭഗവാൻ. ആ കൃത്യം കഴിഞ്ഞപ്പോൾ താൻ ഉപശാന്തനായിത്തീരുകയും ചെയ്തു. സാക്ഷാൽ പരമപുരുഷൻതന്നെ, തൻെറ ലീലകൊണ്ടു് ഈ മനുഷ്യലോകത്തിൽ അവതാരം ചെയ്തു്, അനേകായിരം രമണീരത്നങ്ങളുടെ ഇടയ്ക്കു് വാണുകൊണ്ടു്, ഒരു സാധാരണമനുഷ്യനെപ്പോലെ ക്രീഡിക്കുകയും ചെയ്തിരിയ്ക്കുന്നു. നിൎമ്മലവും മധുരവുമായ മന്ദസ്മിതം, ഹൃദയഭാവത്തെ സൂചിപ്പിയ്ക്കുന്നതായിരുന്നു; സലജ്ജമായ കടാക്ഷവിക്ഷേപമേററു് വിശ്വവിജയിയായ കാമദേവൻപോലും മോഹിതനായി, തൻെറ ചാപബാണങ്ങളെല്ലാം ഉപേക്ഷിച്ചിരുന്നു. അത്ര രമണീയമാരായ ഭഗവൽപത്നിമാരാരും, തങ്ങളുടെ കാമവിലാസവൈഭവം മുഴുവനും പ്രയോഗിച്ചിട്ടും, ഭഗവാൻെറ ഇന്ദ്രിയ

ങ്ങളിൽ അത്യല്പമായ ക്ഷോഭംപോലും കലൎത്തുന്നതിന്നു ശക്തമാരായില്ല. ആ അസംഗനായ ഭഗവാൻ ശ്രീകൃഷ്ണനെ സാംസാരികളായ ജനങ്ങൾ, തങ്ങളെപ്പോലെ തന്നെ ഒരു കൎമ്മിയായിട്ടു കണ്ടു്, ആസക്തനാണെന്നു ധരിക്കുന്നു! ഇതവരുടെ അറിവില്ലായ്മയല്ലാതെ മറെറന്താണു്? അവർ ഭഗവാന്റെ സ്വരൂപത്തെ അറിയുന്നില്ല. ഭഗവാനിലുള്ള ഭഗവൽത-ഭഗവദ്ഭാവം-ഇതാണു്: അവിടുന്നു് പ്രകൃതിയിൽ സ്ഥിതിചെയ്താലും പ്രകൃതിഗുണങ്ങളാൽ സ്പൎശിക്കപ്പെടുന്നില്ല. മാത്രമല്ല, ഭഗവാനെ ശരണംപ്രാപിച്ചിരിക്കുന്നവരുടെ ബുദ്ധികൂടി, അതിലിരിക്കുന്ന പ്രാകൃതഗുണങ്ങളാൽ സമ്പൎക്കിക്കപ്പെടുന്നതല്ല. ഭഗവാന്റെ യോഗമായയാൽ മോഹിതകളായ ആ സ്ത്രീകൾപോലും, ഭഗവാന്റെ മധുരമനോഹരമായ പെരുമാററത്താൽ മെരുണ്ടു്, "ഇദ്ദേഹം എന്റെ ചൊല്പിടിയിൽപെട്ടവൻ തന്നെ-എന്നേത്തന്നെ ആശ്രയിച്ചിരിക്കുന്നവൻതന്നെ"—എന്നു ധരിച്ചുപോയിരുന്നു. അഹങ്കാരത്തിന്റെ വൃത്തി-വിലാസങ്ങൾ അന്തൎയ്യാമിയായ ഈശ്വരനെ അഹങ്കാരധൎമ്മയുക്തനായിട്ടു കണക്കാക്കുന്നതുപോലെ, സ്വന്തം സ്വാമിയായ ശ്രീകൃഷ്ണന്റെ ഐശ്വൎയ്യമയരൂപം അറിയായ്കയാൽ, ആ സ്ത്രീകളും ഇങ്ങനെ കരുതാനിടയായി.

—[൩൮-൩൯]

# പന്ത്രണ്ടാം അധ്യായം

## പരീക്ഷിത്തിൻെറ ജനനം

ശൗനകൻ പറഞ്ഞു:—അശ്വത്ഥാമാവ് അത്യുഗ്രമായ ബ്രഹ്മാസ്ത്രം പ്രയോഗിക്കയും, അതുതട്ടി ഉത്തരയുടെ ഗർഭം നഷ്ടമാകയും ചെയ്തിരുന്നു. പക്ഷെ, ഭഗവാൻ ആ ഗർഭത്തെ വീണ്ടും ജീവിപ്പിച്ചു. ആ ഗർഭത്തിൽനിന്നു ജനിച്ച മഹാത്മാവും മഹാജ്ഞാനിയുമായ പരീക്ഷിത്ത് ജനിച്ചതും പ്രവർത്തിച്ചതും, ശുകദേവങ്കൽനിന്ന് ഉപദേശം നേടിയതും, മരിച്ചതും, പിന്നീട് പൂകിയ ഗതിയും എല്ലാം അങ്ങയ്ക്കു നല്ലവണ്ണം അറിയാമെങ്കിൽ, ഞങ്ങൾക്കു പറഞ്ഞുതരണം. ഞങ്ങളെല്ലൊക്കെ അതു കേൾക്കാൻ വളരെ ശ്രദ്ധയോടുകൂടി ഇരിയ്ക്കയാണു്. [൧-൩]

സൂതൻ പറഞ്ഞു:—ധർമ്മാത്മാവായ യുധിഷ്ഠിരൻ പിതാവിനെപ്പോലെ പ്രജകളെ പരിപാലിച്ച് പ്രസാദിപ്പിച്ചുപോന്നു. ശ്രീകൃഷ്ണഭഗവാൻെറ പാദാരവിന്ദത്തെ ഭജിച്ചു ഭജിച്ച്, സർവ്വഭോഗങ്ങളിലും അദ്ദേഹം വൈരാഗ്യം വഹിയ്ക്കയും ചെയ്തിരുന്നു. ഹേ ശൗനകാദികളേ! അദ്ദേഹത്തിൻെറ സ്വാധീനതയിൽ അളവററ സമ്പത്തുണ്ടായിരുന്നു. വലിയ വലിയ യാഗങ്ങളും അദ്ദേഹം ചെയ്തു; തൽഫലമായി, ശ്രേഷ്ഠമായ ഉപരിലോകത്തിന്ന് അർഹതയും അദ്ദേഹം നേടിയിരുന്നു. അദ്ദേഹത്തിൻെറ രാജ്ഞിയും, സഹോദരന്മാരും അദ്ദേഹത്തിന്നനുകൂലരായിത്തന്നെ വർത്തിച്ചു. ഭൂമി മുഴുവൻ അദ്ദേഹത്തിൻേറതായിരുന്നു. ജംബൂദ്വീപിൻെറ മുഴുവൻ ആധിപത്യം അദ്ദേഹത്തിന്നു കിട്ടി.

സ്വർഗ്ഗംവരെ എത്തിയിരുന്നു അദ്ദേഹത്തിന്റെ കീർത്തി. ദേവന്മാൎക്കുകൂടി കൊതി തോന്നത്തക്ക ഭോഗസാമഗ്രി അദ്ദേഹത്തിന്നധീനമായിരുന്നു. ഈ അവസ്ഥാവിശേഷങ്ങളാൽ അദ്ദേഹം സംതൃപ്തനായിരുന്നുവോ? ഇല്ല—ഇല്ല. അദ്ദേഹത്തിന്റെ മനസ്സ് എപ്പോഴും ഭഗവാങ്കൽത്തന്നെയായിരുന്നു. വിശന്നു വലയുന്ന ഒരുവൻ, സുഗന്ധാദികളിലോ, നൃത്ത-വാദ്യാദികളിലോ സന്തുഷ്ടനാകയില്ലല്ലോ; അയാൾക്കു ഭോജനംതന്നെ കിട്ടണമല്ലോ: അതുപോലെ, യുധിഷ്ഠിരന്നു് എപ്പോഴും ഭഗവൽപ്രാപ്തിയിലായിരുന്നു ചിന്ത.— [൪-൬]

ഹേ ശൗനക! ഉത്തരയുടെ ഗർഭത്തിൽ കിടന്ന ആ വീരശിശുവായ പരീക്ഷിത്തു്, അശ്വത്ഥാമാവയച്ച ബ്രഹ്മാസ്ത്രത്താൽ എരിയാൻ തുടങ്ങിയപ്പോൾ, തന്റെ മുമ്പിൽ ജ്യോതിൎമ്മയനായ ഒരു പുരുഷൻ വിളങ്ങുന്നതു കണ്ടു. വെറും തള്ളവിരലോളം മാത്രം വലുപ്പമുള്ള ഒരാൾ! പക്ഷേ, ആ ആളുടെ ആകൃതി മനോഹരവും നിൎമ്മലവും ആയിരുന്നു. തനിക്കറുപ്പുനിറം, മിന്നൽപ്പിണരൊത്ത മഞ്ഞപ്പട്ടുടയാട, ശിരസ്സിൽ തിളങ്ങിക്കൊണ്ടിരിക്കുന്ന കനകകിരീടം! നിൎവ്വികാരനായ ആ പുരുഷന്നു് അഴകേറിയ നീണ്ട നാലു കൈകൾ ഉണ്ടായിരുന്നു. കാതുകളിൽ തങ്കംകൊണ്ടുള്ള തരളകുണ്ഡലങ്ങളും ഉണ്ടായിരുന്നു. കണ്ണുകളങ്ങനെ തുടുതുടുത്തിരുന്നു. കൈയിൽ ഒരു ഗദയുമേന്തി, ആ അദ്ഭുതപുരുഷൻ തന്റെ ചുററും നടക്കുന്നതു് പരീക്ഷിത്തു കണ്ടു. അപ്പോൾ, കത്തുന്ന കൊള്ളിയുടെ നിറത്തിലുള്ള ആ ഗദയെ ഇടവിടാതെ ചുഴററിക്കൊണ്ടിരിക്കുന്നതും അദ്ദേഹം കണ്ടു. സൂൎയ്യൻ

സ്വന്തം കിരണങ്ങളേക്കൊണ്ടു് മഞ്ഞിനെ തട്ടിനീക്കുന്നതു പോലെ, ആ ഗദകൊണ്ടു് ബ്രഹ്മാസ്ത്രജ്വാലയെ ആ പുരുഷൻ തട്ടിനീക്കുന്നതും പരീക്ഷിത്തു കണ്ടിരുന്നു. ഇതെല്ലാം കണ്ടപ്പോൾ, "ഈ പുരുഷൻ ആരാണു്?" എന്നു് ആ ഗർഭസ്ഥശിശു ചിന്തിക്കാൻ തുടങ്ങി. പക്ഷേ, അസ്ത്രജ്വാലയെല്ലാം ക്രമേണ ശമിച്ചുകഴിഞ്ഞപ്പോൾ, പത്തുമാസം മാത്രം പ്രായമായ ആ ഗർഭശിശു കണ്ടു കൊണ്ടിരിക്കെത്തന്നെ, ധർമ്മരക്ഷകനും അപ്രമേയനും ആയ ഭഗവാൻ ശ്രീകൃഷ്ണൻ അന്തർദ്ധാനംചെയ്തുകളഞ്ഞു!—
[൧-൧൧]

പിന്നീടു്, ഗ്രഹനിലകളെല്ലാം അനുകൂലമായി, സദ്ഗുണങ്ങൾക്കെല്ലാം അഭിവൃദ്ധികരമായിരിക്കുന്ന ഒരു ശുഭസമയത്തു്, കൗരവരുടേയും പാണ്ഡവരുടേയും വംശ ധരനായ പരീക്ഷിത്തു് സഞ്ജാതനായി. പാണ്ഡുമഹാ രാജാവുതന്നെ വീണ്ടും പിറന്നതോ, എന്നു തോന്നത്തക്ക വണ്ണം തേജസ്വിയായിരുന്നു ജന്മനാ തന്നെ അദ്ദേഹം! ബാലകനുണ്ടായി എന്നറിഞ്ഞപ്പോൾ ധർമ്മപുത്രർക്കു് അത്യന്തം ആനന്ദമുളവായി. ധൗമ്യൻ, കൃപൻ—ആദി ആചാര്യന്മാരെക്കൊണ്ടു് യുധിഷ്ഠിരൻ, ബാലകനു മംഗള വാചനവും, ജാതകർമ്മസംസ്കാരവും നടത്തിച്ചു. ദാന സമയജ്ഞനായിരുന്നു യുധിഷ്ഠിരൻ. 'പ്രജാതീർത്ഥം' എന്നു പറയുന്ന സമയത്തു് (പൊക്കിൾക്കൊടി മുറിക്കുംമുമ്പേ) ബ്രാഹ്മണർക്കു് സ്വർണ്ണം–പശു–ഭൂമി–ഗ്രാമം–ഒന്നാംതരം ആന–കുതിര–അന്നം എന്നിതൊക്കെയും ദാനംചെയ്തു. സന്തുഷ്ടരായ ബ്രാഹ്മണർ വിനയവാനായ ധർമ്മപുത്രരോടു പറഞ്ഞു.—"ഹേ പുരുവംശമകുടമേ! കാലശക്തിനിമിത്തം

ഈ വിശിഷ്ടവംശം അവസാനിക്കാൻതുടങ്ങുകയായിരുന്നു. പക്ഷേ, വേദവിധന്മാരിൽ കൃപ തൂകിക്കൊണ്ടു്, വിഷ്ണുഭഗവാൻ ഈ ബാലകനെത്തന്നു് വംശരക്ഷ ചെയ്തിരിക്കുന്നു. ഇതുനിമിത്തം ഈ ബാലന്റെ പേർ 'വിഷ്ണുരാതൻ' എന്നായിത്തീരും. ഈ ബാലൻ ലോകത്തിൽ വലിയ യശസ്വിയും, ഭഗവദ്ഭക്തനും, മഹാപുരുഷനും ആയിട്ടു ഭവിക്കും!—ഒരു സംശയവുമില്ല.—" [൧൭-൧൮]

യുധിഷ്ഠിരൻ പറഞ്ഞു:—മഹാത്മാക്കളേ! ഈ ബാലൻ ഉജ്ജ്വലയശസ്സുകൊണ്ടു് ഞങ്ങളുടെ വംശത്തിലെ നിർമ്മലകീർത്തിമാന്മാരായ രാജർഷിസത്തമന്മാരേ അനുകരിയ്ക്കുമോ? [൧൯]

ബ്രാഹ്മണർ പറഞ്ഞു:—"ഹേ ധർമ്മാത്മാവേ! ഇദ്ദേഹം,മനുപുത്രനായ ഇക്ഷ്വാകുവിന്നൊപ്പം, പ്രജാപാലനം ചെയ്യും; ഭഗവാൻ ശ്രീരാമചന്ദ്രനേപ്പോലെ ബ്രാഹ്മണഭക്തനും, സത്യപ്രതിജ്ഞനും ആയിട്ടു ഭവിയ്ക്കും; ഉശീനരപുത്രനായ ശിബിയെപ്പോലെ ദാതാവും, ശരണാഗതവത്സലനും ആകും; ദുഃഷ്യന്തപുത്രൻ ഭരതനേപ്പോലെ യാജ്ഞികനായി വംശകീർത്തിയെ പരത്തും; വില്ലാളികളിൽ കാർത്തവീര്യനേപ്പോലെയും, പിതാമഹനായ പാർത്ഥനെപോലെയും അഗ്രഗണ്യനായിത്തീരും; അഗ്നിയെപ്പോലെ ദുർദ്ധർഷനാവും; സമുദ്രത്തെപ്പോലെ ദുസ്തരനുമാവും. പരാക്രമംകൊണ്ടു് സിംഹത്തെപ്പോലെയും, സേവ്യതകൊണ്ടു് ഹിമാലയം പോലെയും ആവും ഈ ബാലൻ. ഭൂമിയ്ക്കൊപ്പമുള്ള തിതിക്ഷയും, മാതാ-പിതാക്കളേപ്പോലെ സഹനശക്തിയും ബാലനുണ്ടായിരിയ്ക്കും. ബ്രഹ്മാവിനേപ്പോലെ

സമദർശിയാവും ഈ ഉണ്ണി; ശ്രീപരമേശ്വരനെപ്പോലെ ദയാലുവും, സമസ്തപ്രാണികൾക്കും ആശ്രയം നൽകുന്നതിൽ വിഷ്ണുഭഗവാന്നു തുല്യനും ആയിരിയ്ക്കുകയും ചെയ്യും. സമസ്തസദ്ഗുണങ്ങളെയും വഹിയ്ക്കുന്നതിൽ, ശ്രീകൃഷ്ണഭഗവാനോടു സദൃശനായിട്ടും വിളങ്ങും. രന്തിദേവനോടൊപ്പം ഔദാര്യം ഉണ്ടാവും, യയാതിയോടൊപ്പം ധർമ്മശ്രദ്ധയും ഉണ്ടാവും. ധൈര്യംകൊണ്ടു് മഹാബലിയേപ്പോലെയും, ഭഗവദ്ഭക്തിയിൽ പ്രഹ്ലാദനെപ്പോലെയും ശോഭിയ്ക്കും. അനവധി അശ്വമേധങ്ങളെ ചെയ്യും; വൃദ്ധന്മാരെ സേവിയ്ക്കുന്നവനായിട്ടും ഭവിയ്ക്കും. ഇദ്ദേഹത്തിൻെറ പുത്രൻ രാജർഷിയായിത്തീരും; ധർമ്മത്തെ അതിക്രമിയ്ക്കുന്നവരെ ഇദ്ദേഹം ദണ്ഡിപ്പിയ്ക്കും. ഭൂമാതാവിൻെറയും, ധർമ്മത്തിൻെറയും രക്ഷയ്ക്കായിട്ടു് കലിയുഗത്തെക്കൂടി അടക്കിനിർത്തുന്നവനായിത്തീരും. ബ്രാഹ്മണകുമാരനിൽനിന്നു്, തക്ഷകദ്വാരാ തനിയ്ക്കു മൃത്യുഭവിയ്ക്കുമെന്നുള്ള ശാപം കേട്ടു്, ഇദ്ദേഹം സർവ്വസംഗപരിത്യാഗം ചെയ്തു്, ഭഗവച്ചരണകമലങ്ങളെത്തന്നെ ശരണമായി സ്വീകരിയ്ക്കും. വ്യാസപുത്രനായ ശ്രീശുകനിൽനിന്നു് ഇദ്ദേഹം യഥാർത്ഥമായ ആത്മജ്ഞാനം സമ്പാദിയ്ക്കും. അവസാനത്തിൽ, ഗംഗാതടത്തിൽ വച്ചു് ദേഹത്യാഗം ചെയ്തു്, അഭയപ്രദമായ വൈകുണ്ഠധാമത്തെ പ്രാപിയ്ക്കുകയും ചെയ്യും.''

[൧൯–൨൯]

ജ്യോതിശ്ശാസ്ത്രജ്ഞന്മാരായ ബ്രാഹ്മണർ യുധിഷ്ഠിരനോടു് ഇങ്ങനെ ബാലകൻെറ ജാതകഫലമെല്ലാം പറഞ്ഞിട്ടു്, തങ്ങളുടെ ദക്ഷിണയും വാങ്ങി, സ്വസ്വഗൃഹങ്ങളിലേയ്ക്കു പോയി. ആ ബാലൻ പരീക്ഷിത്തു് എന്ന

പേരിൽ പ്രസിദ്ധനായി. ഗർഭത്തിൽ വച്ചു് ഭഗവദ്ദർശനത്തിനിടയായതും, അതു നിമിത്തം ഇദ്ദേഹം എങ്ങനെയായിട്ടു ഭവിയ്ക്കും എന്നു്, ജനങ്ങളാൽ പരീക്ഷിയ്ക്കപ്പെടാൻ ഇടയായതും ആണു് ആ പേരിന്നു കാരണം. ശുക്ലപക്ഷത്തിൽ ചന്ദ്രൻ ദിനംപ്രതി ഓരോ കലയേ കൂടുതൽ നേടി ശോഭിച്ചുവരുന്നതുപോലെ, ആ രാജകുമാരൻ ഗുരുജനങ്ങളുടെ പാലനലാളനാദികൾ ഏറ്റേറ്റു് പകലും രാവിലും പതിവായി വളരുവാൻ തുടങ്ങി. [പൻ-നു൨]

ഈ അവസരത്തിൽ, യുധിഷ്ഠിരൻ സ്വജനവധപാപത്തിന്റെ പ്രായശ്ചിത്തമായി, അശ്വമേധ യജ്ഞം ചെയ്തു് ഭഗവാനെ ആരാധിയ്ക്കുവാൻ ആശിച്ചു. എന്നാൽ പ്രജകളിൽനിന്നു് ധർമ്മാനുസാരേണ പിരിച്ചുവന്ന ധനം അല്ലാതെ, യാഗം നടത്താൻ വേറേ ധനം ഉണ്ടായിരുന്നില്ല; ധർമ്മപുത്രർക്കു് ഇതിൽവച്ചു് വലിയ വിചാരമായി. കാരണം, ആ ധനം പ്രജാകാര്യത്തിനു തന്നെ ഉപയോഗിയ്ക്കേണ്ടതാണെന്നും, തന്റെ കാര്യത്തിനാവരുതെന്നും ഉള്ളതായിരുന്നു. ധർമ്മപുത്രരുടെ അഭിപ്രായമറിഞ്ഞു്, ഭഗവാൻ ശ്രീകൃഷ്ണൻ, ഭീമാദികളോടു പറഞ്ഞു—"ഉത്തരദേശത്തു മരുത്തമഹാരാജാവും, ബ്രാഹ്മണരും വളരെ ധനം ഭൂമിയിൽ നിക്ഷേപിച്ചിട്ടുണ്ടു്. നിങ്ങൾ പോയി അതു കൊണ്ടുവരണം" എന്നു്. ഭഗവദ്വചനമനുസരിച്ചു് അവർ പോയി അനവധി ധനം കൊണ്ടുവരുകയും ചെയ്തു. ആ ധനത്താൽ യാഗസാമഗ്രികളെല്ലാം ശേഖരിച്ചിട്ടു്, ധർമ്മൈകതാനനായ യുധിഷ്ഠിരൻ മൂന്നു് അശ്വമേധയാഗങ്ങൾ അനുഷ്ഠിച്ചു് ഭഗവാനെ ആരാധിച്ചു. ശ്രീകൃഷ്ണഭഗവാൻ, യുധിഷ്ഠിരന്റെ ക്ഷണമനുസരിച്ചു് യാഗത്തിനു ചെല്ലുക

യും, ബ്രാഹ്മണരെക്കൊണ്ടു് യാഗങ്ങൾ നടത്തിയ്ക്കുകയും, സ്വസുഹൃത്തുക്കളായ പാണ്ഡവരുടെ പ്രീതിയ്ക്കു വേണ്ടി, പല മാസങ്ങൾ അവരോടുകൂടി താമസിയ്ക്കുകയും ചെയ്തു. ഹേ ശൌനക! ഒടുക്കം ഭഗവാൻ, യുധിഷ്ഠിരനോടും തൽസഹോദരരോടും ദ്രൗപദിയോടും യാത്രപറഞ്ഞു്, അവരുടെ സമ്മതം വാങ്ങി, അർജ്ജുനനോടും പല പല യാദവന്മാരോടുംകൂടി ദ്വാരകയിലേയ്ക്കു തിരിച്ചെഴുന്നള്ളുകയും ചെയ്തു. [൩൨–൩൬]

---

# പതിമ്മൂന്നാം അദ്ധ്യായം

## വിദുരന്റെ ഉപദേശപ്രകാരം, ധൃതരാഷ്ട്രനും ഗാന്ധാരിയും കാട്ടിലേയ്ക്കു പോകുന്നതു്.

സൂതൻ പറഞ്ഞു:—വിദുരൻ തീർത്ഥയാത്രയിൽ, മൈത്രേയനെന്ന മഹർഷിയിൽനിന്നു് ആത്മജ്ഞാനം സമ്പാദിച്ചിട്ടു്, ഹസ്തിനാപുരത്തിൽ തിരിച്ചുവന്നു. അദ്ദേഹം അറിയാൻ ഇച്ഛിച്ചിരുന്നതെല്ലാം അറിഞ്ഞു കഴിഞ്ഞിരുന്നു. മൈത്രേയമഹർഷിയോടു് വളരെച്ചോദ്യങ്ങൾ ചോദിച്ചിരുന്നു വിദുരൻ; എന്നാൽ അതിന്റെയെല്ലാം ഉത്തരം കേൾക്കുവാൻ വിദുരൻ കാത്തിരുന്നില്ല. അതിനു മുമ്പുതന്നെ, വിദുരനു് ശ്രീകൃഷ്ണഭഗവാനിൽ പരിപൂർണ്ണഭക്തി കൈവന്നു കഴിഞ്ഞു. അതുകൊണ്ടു്, ചോദ്യത്തിന്റെ ഉത്തരം മുഴുവൻ കേൾക്കാനായി കാത്തുനിന്നില്ല അദ്ദേഹം. അതിന്റെ ആവശ്യവും അദ്ദേഹത്തിനുണ്ടായില്ല. ഹേ

ശൌനക! ഹസ്തിനാപുരത്തിലെ ജനങ്ങൾക്ക്, വിദുരൻ തിരിച്ചു വന്നു എന്ന വിവരം കിട്ടിയപ്പോഴേയ്ക്കും, സർവ്വ സുഹൃത്തായ അദ്ദേഹത്തെ കാണുന്നതിന്നായിട്ട് വളരെപ്പേർ പുറപ്പെട്ടു. ധർമ്മപുത്രർ, തൽസഹോദരന്മാർ, ധൃതരാഷ്ട്രർ, യുയുത്സു, സഞ്ജയൻ, കൃപാചാര്യൻ, കുന്തി, ഗാന്ധാരി, ദ്രൗപദി, സുഭദ്ര, ഉത്തര, അശ്വത്ഥാമാവിന്റെ അമ്മയും, കൃപന്റെ സഹോദരിയുമായ കൃപി, പിന്നെ പാണ്ഡവപരിവാരത്തിൽ പെട്ട മററു നര-നാരിമാർ— എല്ലാവരും; താന്താങ്ങളുടെ പുത്രരോടുകൂടി മററുസ്ത്രീകളും എല്ലാം തന്നെ, വളരെ സന്തോഷത്തോടുകൂടി, മൃതശരീരത്തിൽ പ്രാണൻ തിരിച്ചെത്തിയാലുള്ള ഒരു ഭാവവിശേഷത്തോടെ,—വിദുരന്റെ അടുക്കലേയ്ക്കു ചെന്നു. എല്ലാവരും, യഥായോഗ്യം ആലിംഗനപ്രണാമാദികൾ ചെയ്തു് വിദുരനെ വന്ദിച്ചു്, അദ്ദേഹത്തിന്റെ വിരഹകാലത്തെ സങ്കടമോർത്തു് കണ്ണീർ പൊഴിച്ചു. യുധിഷ്ഠിരൻ അദ്ദേഹത്തിനെ സൽകരിച്ചിരുത്തി, അധികം ബഹുമാനിച്ചു. അദ്ദേഹത്തിന്റെ ഭോജന-വിശ്രമാദികളെല്ലാം കഴിപ്പിച്ചു്, അദ്ദേഹത്തെ സന്തോഷം തൃപ്തനും ആക്കിത്തീർത്തതിന്ന ശേഷം, വളരെ വിനയത്തോടെ അദ്ദേഹത്തിനെ വണങ്ങി, എല്ലാവരും കേൾക്കെ, യുധിഷ്ഠിരൻ അദ്ദേഹത്തോടു പറഞ്ഞു— [൧-൬]

യുധിഷ്ഠിരൻ പറഞ്ഞു:—അല്ലയോ പിതൃവ്യ! പക്ഷികൾ മുട്ടകളെ തങ്ങളുടെ ചിറകുകളുടെ ചുവട്ടിൽ വച്ചു് സൂക്ഷിച്ചു രക്ഷിയ്ക്കുകയും വളർത്തുകയും ചെയ്യുന്നതുപോലെ, അവിടുന്നു് ഞങ്ങളെ, അത്യന്തവാത്സല്യത്തോടെ സ്വന്തം കൈത്തലങ്ങളുടെ ഛത്രച്ഛായയിൽ [കടത്തണലിൽ] വച്ചു്,

രക്ഷിയ്ക്കുകയും വളൎത്തുകയും ചെയ്തു. ഇടവിടാതെ, കൂടെ കൂടെ അവിടുന്നു്, ഞങ്ങളേയും ഞങ്ങളുടെ അമ്മയേയും, വിഷദാനം, ഗൃഹദാഹം മുതലായ ആപത്തുകളിൽനിന്നു് രക്ഷിച്ചിരിയ്ക്കുന്ന ആളാണു്. വല്ലപ്പോഴും അവിടുന്നു് ഞങ്ങളേപ്പററിയും ഓൎമ്മിയ്ക്കാറുണ്ടോ? അവിടുന്നു് തീൎത്ഥയാത്രാസഞ്ചാരവേളയിൽ എങ്ങനെയാണു് ആഹാരാദികാൎയ്യങ്ങൾ നടത്തിയിരുന്നതു്? ഭൂമിയിൽ എത്രയോ ഏറെ ക്ഷേത്രങ്ങളും തീൎത്ഥങ്ങളും ഉണ്ടല്ലോ. അവയിൽ ഏതൊക്കെയാണു് അവിടുത്തെ ദൎശന-സേവനങ്ങൾക്കു വിഷയീഭവിച്ചതു്? ഹേ പിതൃവ്യ! അവിടുത്തെപ്പോലുള്ള ഭഗവദ്ഭക്തന്മാർ സ്വയം തീൎത്ഥരൂപന്മാരാണു്. അവിടുത്തെപ്പോലുള്ളവർ, സ്വഹൃദയത്തിൽ വിളങ്ങുന്ന ഭഗവാൻ മുഖേന തീൎത്ഥങ്ങളെക്കൂടി മഹാതീൎത്ഥങ്ങളാക്കി ച്ചെയ്യുന്നു. അല്ലയോ പിതൃവ്യ! തീൎത്ഥയാത്രയുടെ ഇടയ്ക്കു് അവിടുന്നു് ദ്വാരകയിലും പോയിരിയ്ക്കുമെന്നു് നിശ്ചയമാണല്ലോ. അവിടെ, ഭഗവാൻ ശ്രീകൃഷ്ണനേത്തന്നെ ആരാധ്യദേവനായി അവലംബിച്ചിരിയ്ക്കുന്ന ഞങ്ങളുടെ ബന്ധുമിത്രാദികളെല്ലാം സുഖമായിക്കഴിയുന്നില്ലേ? അവിടുന്നു് ഒരു പക്ഷേ, നേരിട്ടു കണ്ടറിഞ്ഞില്ലെങ്കിലും, കേട്ടറിഞ്ഞിട്ടുണ്ടാവുമെന്നു തിട്ടമാണല്ലോ. [വ്യ-൧൧]

യുധിഷ്ഠിരൻെറ ചോദ്യത്തിന്നു്—വിദുരൻ പറുപടി പറഞ്ഞകൂട്ടത്തിൽ, തീൎത്ഥാടനത്തിലെ അനുഭവങ്ങളും കാഴ്ചകളും, യദുവംശക്കാരെപ്പററി കേട്ടതും എല്ലാം മിയ്ക്കതും അടങ്ങിയിരുന്നു: അടുക്കടുക്കായി പറഞ്ഞു കേൾപ്പിച്ചു. പക്ഷേ, യദുക്കളുടെ വിനാശകഥ മാത്രം പറഞ്ഞില്ല.

അപ്രിയം കേൾക്കാൻ മനുഷ്യൎക്കു ശക്തിയില്ലല്ലോ: പിന്നെ, യദുക്കളുടെ നാശം സംഭവിച്ചിരുന്നതു്, ഏതുവഴിയ്ക്കും ഏങ്ങും പരക്കുന്നതുമായിരുന്നു. ഒളിപ്പിച്ചാൽ ഒളിക്കുന്ന കാൎയ്യമായിരുന്നില്ലല്ലോ അതു്. പിന്നെ, വിദുരൻ ഇക്കാൎയ്യം എന്തുകൊണ്ടു പറഞ്ഞില്ല? പാണ്ഡവർ കരുണാപൂർണ്ണഹൃദയരാണു്: അവർ വല്ലാതെ സങ്കടപ്പെടും. പാണ്ഡവരെ ദുഃഖിതരായ്ക്കാണുവാൻ വിദുരൻ ശക്തനായിരുന്നില്ല.— [൧൨-൧൩]

പാണ്ഡവന്മാർ വിദുരനെ, ദേവനെപ്പോലെ പൂജിച്ചു സൽകരിച്ചു പോന്നു. അദ്ദേഹം കുറേദ്ദിവസം, തന്റെ ജ്യേഷ്ഠനായ ധൃതരാഷ്ട്രരുടെ ഗുണത്തിനുവേണ്ടി, എല്ലാവരേയും സന്തോഷിപ്പിച്ചുകൊണ്ടു്, സുഖമായി ഹസ്തിനാപുരത്തിൽ താമസിച്ചു. വിദുരൻ വാസ്തവത്തിൽ സാക്ഷാൽ ധൎമ്മരാജാവിന്റെ അവതാരമായിരുന്നു. മാണ്ഡവ്യമഹൎഷിയുടെ ശാപത്താൽ ഇദ്ദേഹം ൧൦൦—വൎഷം ശൂദ്രനായിട്ടു കഴിച്ചുകൂട്ടുകയായിരുന്നു. [ഒരിയ്ക്കൽ കുറെ രാജപുരുഷന്മാർ, കുറെ ചോരന്മാരെ, മാണ്ഡവ്യമഹൎഷിയുടെ ആശ്രമത്തിൽവച്ചു് പിടിച്ചു. ചോരന്മാരുടെ കൂട്ടത്തിൽ ഈ ഋഷിയും ഉൾപ്പെട്ടിരിക്കുമെന്നു് രാജപുരുഷന്മാർ കണക്കാക്കി. എന്നിട്ടദ്ദേഹത്തേയും അവർ പിടിച്ചു്, രാജാജ്ഞയനുസരിച്ചു്, മററുള്ളവരോടൊപ്പം ശൂലത്തിൽ കോൎത്തു് ബന്ധിപ്പിച്ചു. രാജാവിനു് ഉടനെ മനസ്സിലായി, ഇദ്ദേഹം മഹാത്മാവായ ഋഷിയാണെന്നു്. പെട്ടെന്നു് ഋഷിയെ ശൂലത്തിൽനിന്നു് ഇറക്കുകയും, തന്റെ തെറ്റിനു് വിനയപൂൎവ്വം മാപ്പപേക്ഷിയ്ക്കുകയും ചെയ്തു രാജാവു്. മാണ്ഡവ്യമഹൎഷി ഉടനെ യമരാജന്റെ അടുക്കൽ ചെന്നു്,

"എന്തൊരു പാപത്തിനാണു് എനിക്കു് ഈ ബന്ധനം നല്കിയതു്?" എന്നു ചോദിച്ചു. "അങ്ങു് കുട്ടിക്കാലത്തു് ഒരു ശലഭത്തെ പിടിച്ചു് ഒരു പുല്ലിന്റെ തലയ്ക്കൽ കോർത്തിട്ടുണ്ടു്. ആ പാപത്തിനാണു് ഈ ശിക്ഷ കിട്ടിയതു്"—എന്നു് യമൻ മറുപടി പറഞ്ഞു. അപ്പോൾ മഹർഷി—"ഞാൻ അറിവില്ലായ്കയാൽ അങ്ങനെ ചെയ്തിരിയ്ക്കാം. അങ്ങതിന്നു വളരെക്കടുത്ത ശിക്ഷ തന്നു. ഇതു നിമിത്തം അങ്ങു്—൧൦൦—വർഷം ശൂദ്രനായിട്ടു കഴിയേണ്ടിവരും"—എന്നു പറഞ്ഞു് ശപിച്ചു. തൽഫലമാണു് വിദുരന്റെ ജന്മവും ജീവിതവും]. ഇത്രയും കാലത്തേയ്ക്കു് യമന്റെ സ്ഥാനത്തു് അര്യമാവു് ആയിരുന്നു. പാപികളെ ദണ്ഡിപ്പിച്ചിരുന്നതും അദ്ദേഹമാണു്. യുധിഷ്ഠിരന്നു രാജത്വം ലഭിയ്ക്കുകയും, അപാരസമ്പത്തുണ്ടാവുകയും, വംശരക്ഷയ്ക്കു പൗത്രൻ ജനിയ്ക്കുകയും കഴിഞ്ഞിരുന്നുവല്ലോ. ലോകപാലന്മാരെപ്പോലുള്ള നാലു സഹോദരന്മാരും ഉണ്ടല്ലോ. ഇതിന്റെ എല്ലാം നടുവിൽ, വളരെ സന്തുഷ്ടനായിട്ടങ്ങനെ കഴിയുകയായി യുധിഷ്ഠിരൻ. പാണ്ഡവർ ഇങ്ങനെ ഗാർഹസ്ഥ്യവൃത്തിയിൽ രമിച്ചുകൊണ്ടിരിയ്ക്കയും, തങ്ങൾ മൃത്യുമുഖത്തിലേയ്ക്കു് പോയ്ക്കൊണ്ടിരിക്കയാണെന്നുള്ള വസ്തുത തൽകാലത്തേയ്ക്കു മറക്കുകയും ചെയ്തു. എന്നാൽ, അചിരേണ ആർക്കും നീക്കാനാവാത്ത ആ സമയവും അടുത്തടുത്തു് എത്തുകയായി.—[൧൪–൧൭]

എന്നാൽ, വിദുരൻ ഈ വിഷയത്തിൽ കുറെക്കൂടി ഓർമ്മയുള്ളവൻ ആയിരുന്നു. കാലത്തിന്റെ ഗതി കണ്ടിട്ടു്, വിദുരൻ ജ്യേഷ്ഠനായ ധൃതരാഷ്ട്രനോടു് ഇങ്ങനെ പറഞ്ഞു:—"മഹാരാജാവേ! ഇപ്പോൾ വളരെ ഭയങ്കരമായ

കാലം വന്നു എന്നു മനസ്സിലാക്കണം. ഉടനെ ഇവിടെ നിന്നു പുറത്തുപോവണം. ഈ കാലത്തെ നീക്കാൻ ആർക്കും, ഒന്നിനും, ശക്തിയില്ല. ഈ കാലഭഗവാൻ ജീവികളെ അവരുടെ അത്യന്തപ്രിയതരങ്ങളായ പ്രാണങ്ങളിൽനിന്നു തന്നെ വേർപെടുത്തുന്നതാണു്. പിന്നെ, ധനം—ജനം—തുടങ്ങിയ മററു വസ്തുക്കളുടെ കാര്യം പറയേണ്ടല്ലോ. അങ്ങയുടെ അച്ഛൻ, സഹോദരൻ, പുത്രന്മാർ, മിത്രങ്ങൾ—എന്നിവരെല്ലാം മരിച്ചു കഴിഞ്ഞുവല്ലോ. പ്രായമാണെങ്കിലും അങ്ങയ്ക്കു് വളരെയായി: വാർദ്ധക്യത്തിന്റെ ദാസനായിപ്പോയി ശരീരവും. ഇത്രയൊക്കെയായിട്ടും അങ്ങു് ഈ അന്യഗൃഹത്തിൽ ചടഞ്ഞുകൂടിയിരിക്കുന്നതു് എന്തിനാണു്? അമ്പമ്പാ! പ്രാണികൾക്കു് എങ്ങനെയെങ്കിലും ജീവിക്കുന്നതിനുള്ള ഇച്ഛ എത്ര പ്രബലമാണെന്നു് ആലോചിച്ചു നോക്കൂ. ഇപ്പോഴും അങ്ങു്, ഭീമസേനൻ കൊണ്ടുവന്നു തരുന്ന ഉരുള ഉണ്ടു്, ശ്വാവിനെപ്പോലെ ജീവിച്ചുകൊണ്ടിരിക്കുകയാണല്ലോ! ആരെ അങ്ങു് തീയിലിട്ടെരിക്കുവാൻ ശ്രമിച്ചുവോ, ആരെ അങ്ങു വിഷം കൊടുത്തു കൊല്ലുവാൻ ഇച്ഛിച്ചുവോ, നിറഞ്ഞ സഭയിൽവച്ചു് ആരുടെ പത്നിയെ അത്യന്തം അപമാനിച്ചുവോ,—ആരുടെ ഭൂമിയും ധനവും അങ്ങു് തട്ടിപ്പറിച്ചെടുത്തിരുന്നുവോ—അവർ തരുന്ന അന്നംകൊണ്ടു് പ്രാണനെ പുലർത്തിക്കൊണ്ടിരിക്കുന്നതിൽ, എന്തഭിമാനമാണുള്ളതു്? അങ്ങയുടെ അജ്ഞതയ്ക്കു് അതിരില്ലതന്നെ! ഇനിയും അങ്ങു ജീവിക്കാൻ ഇച്ഛിക്കുന്നുവല്ലോ! പക്ഷേ, അങ്ങയുടെ ഇച്ഛകൊണ്ടെന്തു കാര്യം? പഴകിയ വസ്ത്രംപോലെ, വാർദ്ധക്യംകൊണ്ടു വലഞ്ഞുപോയ അങ്ങയുടെ ശരീരം,

അങ്ങയുടെ ഇച്ഛയ്ക്കു വിപരീതമായി, ഇതാ വീണ്ടും വീണ്ടും ക്ഷീണിച്ചുകൊണ്ടിരിയ്ക്കുന്നു! ഇനി ഈ ശരീരം കൊണ്ടു് അങ്ങയ്ക്കു് ഒരു സ്വാതന്ത്ര്യവും നേടുവാൻ സാധ്യമായിട്ടില്ലതന്നെ! അങ്ങിതിൽ കുടുങ്ങാതിരിക്കൂ! ഈ ശരീരത്തിലുള്ള മമതാബന്ധം ഉടനെ അറുത്തു കളയൂ! സംസാരികളിൽനിന്നകന്നു നിന്നുകൊണ്ടു്, ബന്ധുമിത്രാദികളുടെ അറിവും സഹായവും കൂടാതെ, ശരീരത്യാഗം ചെയ്യുന്നവനാണു് ധീരൻ. സ്വന്തം അറിവുകൊണ്ടാകട്ടെ, മറ്റുള്ളവരുടെ ഉപദേശപ്രകാരമാകട്ടെ,—ഏതായാലും, ഈ സംസാരത്തെ ദുഃഖപ്രദമായിട്ടു ഗ്രഹിച്ചു് വൈരാഗ്യം നേടുന്നവനായും, അന്തഃകരണത്തെ സ്വാധീനമാക്കി, ഹൃദയത്തിൽ ഭഗവാനെത്തന്നെ ധ്യാനിച്ചു്, സംന്യാസത്തിനായി കുടുംബത്തിൽനിന്നു പുറത്തു പോവുന്നവനായും ആരുണ്ടോ, അവനാണു് ഉത്തമമനുഷ്യൻ. ഇനി വരുന്ന കാലമെല്ലാം, മനുഷ്യരുടെ ഗുണത്തിനെ കുറയ്ക്കുന്നതേ ആയിരിയ്ക്കൂ. അതുകൊണ്ടു്, അങ്ങിനി കുടുംബികളെ ഒന്നും അറിയിയ്ക്കാതെ, ഉത്തരദേശത്തേയ്ക്കു പുറപ്പെട്ടുകൊള്ളൂ!"— [൧൮-൨൭]

വിദുരൻ ഇങ്ങനെ ഗുണദോഷിച്ചതു കേട്ടപ്പോൾ, ധൃതരാഷ്ട്രന്റെ പ്രജ്ഞാനേത്രം തെളിഞ്ഞു—ഉറന്നു- ബന്ധുമിത്രാദികളോടുള്ള സ്നേഹപാശബന്ധമെല്ലാം കളഞ്ഞു്, ധൃതരാഷ്ട്രൻ വിദുരൻ കാണിച്ചുകൊടുത്ത വഴിയിൽക്കൂടി പുറപ്പെടുകതന്നെ ചെയ്തു. ഭർത്താവു് ഹിമാലയത്തിലേയ്ക്കു പുറപ്പെട്ടു എന്നറിഞ്ഞപ്പോൾ, പതിദേവതയായ ഗാന്ധാരിയും, കൂടെ പുറപ്പെട്ടു. വീരന്മാർ യുദ്ധക്കളത്തിൽ ശത്രുക്കളുടെ പ്രഹാരമേറ്റു് എങ്ങനെയൊരു സുഖം നേടാമോ, അതു

പോലെയുള്ള സുഖം, സംന്യാസികൾക്ക് ഹിമാലയപ്രദേശത്തു് ലഭ്യമത്രേ. [൨൮-൩൧]

അജാതശത്രുവായ യുധിഷ്ഠിരൻ പുലർച്ചയ്ക്ക്, സന്ധ്യാവന്ദനവും അഗ്നിഹോത്രവും ബ്രാഹ്മണാഭിവന്ദനവും, തിലദാനവും, ഗോദാനവും, ഭൂദാനവും, സ്വർണ്ണദാനവും എല്ലാം നടത്തിക്കഴിഞ്ഞതിനുശേഷം, ഗുരുജനങ്ങളെ വന്ദിയ്ക്കുവാനായി അവരിരിക്കുന്ന കൊട്ടാരത്തിലേയ്ക്കു ചെന്നപ്പോൾ, ധൃതരാഷ്ട്രരേയും വിദുരരേയും ഗാന്ധാരിയേയും അവിടെ കാണാഞ്ഞു് വലിയ ചിന്തയിലാണ്ടു. അദ്ദേഹം അവിടെത്തന്നെ ഇരുന്നു് സഞ്ജയനോടു ചോദിച്ചു—"ഹേ സഞ്ജയ, വൃദ്ധനും നേത്രരഹിതനുമായ ധൃതരാഷ്ട്രപിതാവു് എവിടെ? പുത്രശോകാർത്തയായ ഗാന്ധാരീമാതാവു് എവിടെ? എൻെറ പരമഹിതൈഷിയായ വിദുരഗുരു എവിടെ? അവർ പുത്രന്മാരുടെയും ബന്ധുമിത്രാദികളുടേയും മരണം നിമിത്തം ദുഃഖിതരായിരുന്നുവെന്നു പറയേണ്ടല്ലോ. ഞാനും അക്കാര്യത്തിലങ്ങനെതന്നെ. എൻെറ വല്ല അപരാധവും സഹിക്കാനാവാതെ, അവർ ഗാന്ധാരിഅമ്മയോടുകൂടി, ഗംഗയിൽ ചാടുകയോ മറ്റോ ചെയ്തിരിക്കുമോ? ഞങ്ങളുടെ അച്ഛൻ മരിച്ചതിനുശേഷം, വെറും കുഞ്ഞുങ്ങളായിരുന്ന ഞങ്ങളെ പോററി പുലർത്തിയതു്, ഈ രണ്ടു പിതൃവ്യന്മാരും ആണല്ലോ. അവർക്ക് ഞങ്ങളോടു് എത്ര സ്നേഹമായിരുന്നു! അവർ ഇവിടെനിന്നെങ്ങോട്ടാണു് പോയതു്?—"

[൩൨-൩൭]

സൂതൻ പറഞ്ഞു:—സഞ്ജയനിൽ ധൃതരാഷ്ട്രർക്ക് വലിയ കൂറും സ്നേഹവും ഉണ്ടായിരുന്നു. അങ്ങനെയുള്ള

ധൃതരാഷ്ട്രർ പോയതുകൊണ്ടു്, ഒന്നും മിണ്ടാനാവാത്ത വിധം ദുഃഖിച്ചുകൊണ്ടും, വിരഹവേദന അനുഭവിച്ചു കൊണ്ടും ഇരുന്നു സഞ്ജയൻ. പിന്നെ, പതുക്കെ-പ്പതുക്കെ ധൈര്യമവലംബിച്ചു്, കണ്ണീരെല്ലാം കയ്കൊണ്ടുതുടച്ചു്, തൻെറ സ്വാമിയായ ധൃതരാഷ്ട്രരുടെ ചരണങ്ങളെ സ്മരിച്ചുംകൊണ്ടു് സഞ്ജയൻ മറുപടി പറയാൻ തുടങ്ങി—
[൩൭-൩൮]

സഞ്ജയൻ പറഞ്ഞു:—"ഹേ ധർമ്മപുത്രരേ! എനിക്കു് അങ്ങയുടെ പിതൃവ്യന്മാരുടെയും, ഗാന്ധാരിയുടെയും സങ്കല്പമെന്താണെന്നു് ഒരു വിവരവും ഇല്ല. ഹേ മഹാബാഹോ! എന്നെ അവർ രണ്ടുപേരും വഞ്ചിച്ചുകളഞ്ഞു." സഞ്ജയൻ ഇങ്ങനെ പറഞ്ഞുകഴിഞ്ഞപ്പോഴെയ്ക്കും ദേവർഷി നാരദനും തുംബുരുമഹർഷിയും അവിടെച്ചെന്നു. ഉടനേ യുധിഷ്ഠിരൻ സഹോദരന്മാരോടുകൂടി അവരേ വന്ദിയ്ക്കുകയും സൽകരിക്കുകയും ചെയ്തിട്ടു്, ഇങ്ങനെ പറഞ്ഞു.—[൩൯-൩൭]

യുധിഷ്ഠിരൻ പറഞ്ഞു:—"ഭഗവാനേ! എൻെറ രണ്ടു പിതൃവ്യന്മാരും, പുത്രശോകാർത്തയായ ഗാന്ധാരിഅമ്മയും എവിടെപ്പോയി എന്നു് അറിയാതെ ഞാൻ വിഷമിച്ചിരിക്കുകയാണു്. സമുദ്രത്തിൽ ചുററിക്കറങ്ങുന്ന കപ്പലിനു് അമരക്കാരനല്ലാതെ ഒരു സഹായൻ ഇല്ലാത്തതുപോലെ, ഞങ്ങളുടെ ഈ ക്ലേശം ശമിപ്പിക്കാൻ അവിടുന്നുതന്നെയേ കർത്തനാകയുള്ളു." ഇതുകേട്ടു് നാരദൻ പറഞ്ഞു—"ഹേ ധർമ്മപുത്ര! അങ്ങു് ഒന്നിനേപ്പററിയും ദുഃഖിക്കാതിരിക്കുക; എന്തെന്നാൽ, ഈ ജഗത്തു മുഴുവൻ ഈശ്വരൻെറ കൈയിലാണു്. സകലലോകവും, ലോകപാലന്മാരും, അസ്വ

ന്ത്രരായി, ഈശ്വരാജ്ഞയെത്തന്നെ അനുസരിച്ചുകൊണ്ടുകഴിയുന്നു. അദ്ദേഹം തന്നെയാണു്, ഒരുത്തനെ മററൊരുത്തനോടു ചേക്കുന്നതും, മററൊരുത്തനിൽനിന്നു വിടുത്തുന്നതും. കാള ഒരു വലിയ കയർകൊണ്ടു കെട്ടപ്പെട്ടു്, ചെറിയ കയറു് മൂക്കിലും കോക്കപ്പെട്ടു്, ഉടമസ്ഥന്റെ ഭാരം ചുമന്നുകൊണ്ടു കഴിയുന്നതെങ്ങനെയോ, അങ്ങനെ മനുഷ്യരും വർണ്ണാശ്രമാദി പല പ്രകാരത്തിലുള്ള നാമങ്ങളിൽ, വേദരൂപമായ രജ്ജുവിൽ കെട്ടപ്പെട്ടു്, ഈശ്വരന്റെ ആജ്ഞയെ വഹിച്ചുകൊണ്ടു കഴിയുകയാകുന്നു. ചെപ്പടിവിദ്യക്കാരന്റെ ഇച്ഛയ്ക്കൊത്തു് ചെപ്പും പന്തും മറവും വരുകയും പോവുകയും ചെയ്യുന്നതുപോലെ, ഭഗവാന്റെ ഇച്ഛയ്ക്കൊത്തു് മനുഷ്യക്കും ചേർച്ചയും അകൽച്ചയും സംഭവിച്ചുകൊണ്ടിരിയ്ക്കുകയത്രേ. അങ്ങു്, പ്രപഞ്ചത്തെ നിത്യമായിട്ടോ, അനിത്യമായിട്ടോ, രണ്ടും അല്ലാത്തതായിട്ടോ—എങ്ങനെയെങ്കിലും ഗണിച്ചുകൊള്ളൂ! എങ്ങനെതന്നെ ഗണിച്ചാലും, അവരേപ്പററി ദുഃഖിച്ചിട്ടു് കാര്യമൊന്നും ഇല്ല. അങ്ങയുടെ ശോകത്തിന്റെ കാരണം, അജ്ഞാനത്തിൽനിന്നുണ്ടായ ഈ സ്നേഹം ആകുന്നു. അതുകൊണ്ടു്, ഹേ ധമ്മപുത്രരേ! ആ ദീന-ദുഃഖികളായ പിതൃവ്യരും ചെറിയമ്മയും, അസഹായരായി എന്നെക്കൂടാതെ എങ്ങനെ കഴിച്ചുകൂട്ടും—എന്നുള്ള അജ്ഞാനജന്യമായ വ്യാമോഹത്തെ അങ്ങു വെടിയുക. പഞ്ചഭൂതങ്ങളേക്കൊണ്ടുണ്ടാക്കപ്പെട്ട ഈ ശരീരം, കാല-കമ്മ-ഗുണങ്ങളുടെ അധീനതയിലാണു്. അങ്ങനെ പരാധീനമായ ഈ ശരീരം, എങ്ങനെ മററുള്ളവരുടെ രക്ഷയ്ക്കു ശക്തമായിട്ടു ഭവിക്കും? തന്നെത്താൻ പെരുമ്പാമ്പിന്റെ വായിൽ

പെട്ടിരിയ്ക്കുന്നവനാണോ മററുള്ളവരെ രക്ഷിക്കുന്നതു്? ലോകത്തിൽ, ഒരു ജീവൻ മറെറാരു ജീവൻെറ ജീവനത്തിന്നു കാരണമായിക്കൊണ്ടിരിയ്ക്കുന്നു. കൈയുള്ളവക്കു് കൈയില്ലാത്തവ, നാൽക്കാലികൾക്കു് കാലില്ലാത്തവ (തൃണാദി), വലിയ ജീവന്മാക്കു് ചെറിയ ജീവന്മാർ— ഇങ്ങനെ 'തന്നിലെളിയതു് തനിയ്ക്കിര' എന്ന നിലയിൽ ആഹാരമായിക്കൊണ്ടിരിയ്ക്കുന്നു. എന്നാൽ, അങ്ങു് ഇതിലൊന്നിലും ജീവബുദ്ധി വച്ചുകൊണ്ടിരിക്കരുതു്. ഈ സമസ്തരൂപത്തിലുള്ള ജീവജാലങ്ങളുടെയും അകത്തും പുറത്തും ആ സ്വയംപ്രകാശനായ ഭഗവാൻ, സമസ്താത്മാക്കളുടേയും ആത്മാവായി, മായാശക്തിവഴിയ്ക്കു് പല പല വിധത്തിൽ പ്രത്യക്ഷപ്പെട്ടുകൊണ്ടിരിയ്ക്കുകയാണു്. ആ ജഗദാത്മാവിനെത്തന്നെ അങ്ങു്, എങ്ങും കണ്ടറിയൂ! ഹേ മഹാരാജ! സർവ്വപ്രാണികൾക്കും ജീവനദാനം ചെയ്തുകൊണ്ടിരിക്കുന്ന ആ ഭഗവാൻ, ഇപ്പോൾ ഭൂമിയിൽ ദേവദ്രോഹികളെ നശിപ്പിയ്ക്കാനായിട്ടു് കാലസ്വരൂപേണ അവതരിച്ചിട്ടുണ്ടു്. ആ ഭഗവാൻ ദേവകളുടെ കാര്യം സാധിച്ചു കഴിഞ്ഞിരിക്കുന്നു. ഇനി, സ്വല്പം ജോലി ഭഗവാന്നു ബാക്കിയായിട്ടുണ്ടു്. അതു നടത്താൻ അദ്ദേഹം കാത്തിരിയ്ക്കുകയും ആണു്. അദ്ദേഹം എപ്പോൾ ഇവിടെ എത്തുമോ അതുവരെ നിങ്ങളും അദ്ദേഹത്തെ പ്രതീക്ഷിച്ചുകൊണ്ടു് കഴിയേണ്ടതാണു്.— [൩൮-൫൦]

ഹേ ധർമ്മപുത്ര! ഹിമവാൻെറ തെക്കുഭാഗത്തു് 'സപ്തസ്രോതസ്സ്' എന്നു പറയുന്ന ഒരു സ്ഥാനമുണ്ടു്. സപ്തർഷികളെ സന്തോഷിപ്പിക്കാനായി, ഗംഗാനദി അവിടെ ഏഴായിപ്പിരിഞ്ഞു് ഒഴുകിക്കൊണ്ടിരിക്കുന്നു. ധൃത

8

രാഷ്ട്രർ അവിടെ വിദുരരോടും ഗാന്ധാരിയോടുംകൂടി, കഴിഞ്ഞുകൂടുന്നു. ത്രികാലസ്നാനം—വിധിപ്രകാരമുള്ള അഗ്നിഹോത്രം, എല്ലാം അദ്ദേഹം നടത്തുന്നുണ്ട്. ഇപ്പോൾ അദ്ദേഹത്തിന്റെ മനസ്സിൽ ഒരുതരം കാമനയും ഇല്ലാതായിരിക്കുന്നു. കേവലം ജലപാനം ചെയ്തുകൊണ്ട കഴിയുകയാണദ്ദേഹം. ശാന്തചിത്തനായുമിരിക്കുന്നു. സ്ഥിരാസനത്തിലിരുന്ന് പ്രാണായാമം ചെയ്ത് ഇന്ദ്രിയങ്ങളെ എല്ലാം പുറമേനിന്ന് അകത്തേയ്ക്ക് ആകർഷിച്ചുകഴിഞ്ഞിട്ടുണ്ട്. ഭഗവദ്ധ്യാനം ചെയ്ത്, സത്ത്വരജസ്തമോഗുണമലത്തെ അദ്ദേഹം നശിപ്പിച്ചിരിയ്ക്കുന്നു. അഹങ്കാരത്തെ ബുദ്ധിയോട ചേർത്ത്, അതിനെ ക്ഷേത്രജ്ഞനും സാക്ഷിയുമായ ചേതനങ്കൽ ലയിപ്പിച്ച്, ചേതനനേ സർവ്വാധിഷ്ഠാനമായ ബ്രഹ്മത്തിൽ—ഒരു കുടത്തിലേ ആകാശത്തിനെ കുടമുടച്ച് മഹാകാശത്തിൽ യോജിപ്പിക്കുംപോലെ, ചേർത്ത് ഒന്നിപ്പിച്ചു കഴിഞ്ഞിരിക്കുകയുമാണ്. എല്ലാ ഇന്ദ്രിയങ്ങളേയും മനസ്സിനെയും നിരോധിച്ചടക്കി നിർത്തി, എല്ലാ വിഷയങ്ങളേയും പുറമേനിന്നുപോലും മടക്കി അയച്ചു കഴിഞ്ഞു അദ്ദേഹം. മായാഗുണങ്ങളാൽ ഉണ്ടാവുന്ന പരിണാമങ്ങളേയും അദ്ദേഹം സർവ്വഥാ നശിപ്പിച്ചു കഴിഞ്ഞിരിയ്ക്കുന്നു. സർവ്വകർമ്മങ്ങളേയും സംത്യജിച്ച് അദ്ദേഹം ഇപ്പോൾ ഒരു കുററിപോലെ സ്ഥിരനും നിശ്ചലനും ആയി ഇരിക്കുകയും ആണ്. അതുകൊണ്ട്, അദ്ദേഹത്തെ തിരിച്ചുകൊണ്ടുപോരാം എന്നു കരുതി അങ്ങ് അവിടെച്ചെന്ന് അദ്ദേഹത്തിന്റെ വഴിയ്ക്കു മുടക്കം ഉണ്ടാക്കാൻ ശ്രമിച്ചിട്ടു ഫലമൊന്നും കിട്ടാനില്ല; അതിനു പുറപ്പെടരുത്. ഇന്നേയ്ക്ക് അഞ്ചാംദിവസം ദേഹത്യാഗംതന്നെ ചെയ്യും; ദേഹം

എരിഞ്ഞു് ഭസ്മമാവുകയും ചെയ്യും. ഗാർഹപത്യാദി അഗ്നികളെക്കൊണ്ടു്, പർണ്ണകുടിയോടുകൂടി ഭർത്തൃദേഹം ദഹിക്കുന്നതു് പുറത്തുനിന്നു നോക്കിക്കാണാനിടയാവുന്ന ഗാന്ധാരിയും ആ അഗ്നിയിൽത്തന്നെ പ്രവേശിക്കും. ഹേ ധർമ്മപുത്ര! വിദുരൻ തന്റെ സഹോദരന്റെ ഈ ആശ്ചര്യകരമായ മോക്ഷം കണ്ടു ഹർഷിക്കുകയും, വിയോഗദുഃഖം നിമിത്തം അവിടെ നിന്നു് തീർത്ഥാടനമായി പോവുകയും ചെയ്യുന്നതുമാണു്." ദേവർഷി നാരദൻ ഇങ്ങനെ പറഞ്ഞിട്ടു്, തുംബുരുവിനോടുകൂടെ സ്വർഗ്ഗത്തിലേയ്ക്കു പോയി. നാരദന്റെ ഉപദേശമെല്ലാം നല്ലവണ്ണം ധരിച്ചു്, യുധിഷ്ഠിരൻ ദുഃഖിച്ചിട്ടു ഫലമില്ലെന്നുറയ്ക്കുകയും ചെയ്തു.

[൧൩-൩൦]

---

# പതിന്നാലാം അദ്ധ്യായം

## ദുശ്ശകുനം കണ്ടിട്ടു് യുധിഷ്ഠിരന്റെ ശങ്കയും, ദ്വാരകയിൽനിന്നു് അർജ്ജുനന്റെ വരവും.

സൂതൻ പറഞ്ഞു:—സ്വജനങ്ങളെ കാണാനായും, ഭഗവാൻ ഇനി എന്തു ചെയ്യാൻ ഉദ്ദേശിക്കുന്നു എന്നറിയാനായും, അർജ്ജുനൻ ദ്വാരകയിലേയ്ക്കു് പോയിരിക്കയായിരുന്നു. പല മാസങ്ങൾ കഴിഞ്ഞിട്ടും അദ്ദേഹം തിരിച്ചെത്തിയില്ല. അങ്ങനെയിരിക്കെ, യുധിഷ്ഠിരൻ പല പല അപശകുനങ്ങൾ കാണുവാൻതുടങ്ങി. കാലഗതി വളരെ മാറിമറിഞ്ഞു എന്നു് അദ്ദേഹം കണ്ടു.

ഏതു സമയത്തു് ഏതു് ഋതു വരേണമോ, അതപ്പോഠം വരാതായി; അതിൻെറ പ്രവൃത്തികളും വിപരീതമായി കാണപ്പെട്ടു. ജനങ്ങഠം വലിയ കോപിഷ്ഠരും ലോഭികളും സത്യഹീനരും ആയിത്തീൻ എന്നും അദ്ദേഹം മനസ്സിലാക്കി. സ്വാത്ഥം നേടുന്നതിന്നു് ഏതു മഹാപാപവും ചെയ്യാൻ ജനങ്ങഠംക്കു മടിയില്ലാതായിക്കണ്ടു. ജനങ്ങളുടെ പ്രവൃത്തികളെല്ലാംതന്നെ കപടത നിറഞ്ഞതായും കാണപ്പെട്ടു. ബന്ധു-മിത്രങ്ങളും അന്യോന്യം സദ്ഭാവന വിട്ടു പെരുമാറാൻതുടങ്ങിയിരുന്നു. പിതാവു്, മാതാവു്, സുഹൃത്തു്, സഹോദരൻ, ഭാര്യ, ഭത്താവു്— ഇവർ തമ്മിൽപോലും, വൈരവും വിരോധവും വളൻ വരുന്നതു കണ്ടു. കലികാലത്തിൻെറ വരവുനിമിത്തം, ജനങ്ങളുടെ സ്വഭാവം, ലോഭദംഭാദി അധമ്മശക്തിക്കു് അടിപ്പെട്ടുപോയിരിക്കുന്നതായും, പ്രകൃതിശക്തിയിൽ തന്നെ വളരെ അനിഷ്ടസൂചന പെട്ടുകഴിഞ്ഞതായും യുധിഷ്ഠിരനു കാണാൻ കഴിഞ്ഞു. ഈ അവസ്ഥാന്തരമെല്ലാം കണ്ടു്, യുധിഷ്ഠിരൻ ഭീമസേനനോടു പറഞ്ഞു.—

[൨-൭]

യുധിഷ്ഠിരൻ പറഞ്ഞു:—ഭീമസേന! ഭഗവാൻ ശ്രീകൃഷ്ണൻ ഇനി എന്താ ചെയ്യാൻ പോകുന്നതെന്നറിയാനും, ബന്ധുക്കളുടെ കുശലം ഗ്രഹിയ്ക്കാനും ആയിട്ടാണു് ഞാൻ അജ്ജുനനെ ദ്വാരകയിലേയ്ക്കു് അയച്ചതു്. ഇപ്പോഴേയ്ക്കു് ഏഴു മാസം കഴിഞ്ഞിരിക്കുന്നു. ഇതുവരെ നമ്മുടെ സഹോദരൻ മടങ്ങി വന്നിട്ടില്ലല്ലോ! വളരെ ആലോചിച്ചിട്ടും, അജ്ജുനൻ വരാതിരിയ്ക്കുന്നതിനുള്ള കാരണം, എനിക്കു മനസ്സിലാക്കാൻ കഴിയുന്നില്ല. ഒരു പക്ഷേ

ദേവർഷി നാരദൻ പറഞ്ഞ ആ സമയം വന്നു ചേൎന്നിരിയ്ക്കുമോ എന്നു തോന്നിപ്പോകുന്നു—ഭഗവാൻ ശ്രീകൃഷ്ണൻ തന്റെ ലീലാവിഗ്രഹത്തെ മറയ്ക്കുന്ന ആ സമയം. ആ ഭഗവാന്റെ കൃപകൊണ്ടാണല്ലോ നമുക്കു് ഈ സമ്പത്തും രാജ്യവും സ്ത്രീകളും പ്രാണങ്ങളും കുലവും സന്താനവും ശത്രുവിജയവും ഇഹപരലോകഗുണങ്ങളും കിട്ടിയിരിയ്ക്കുന്നതു്! ഹേ ഭീമ, നീ വലിയ വീരനാണല്ലോ, ഇതെല്ലാം കണ്ടില്ലേ? ആകാശത്തിൽ ഉല്കാപാതം, ഭൂമിയിൽ കൂടെ കൂടെ ഇളക്കം, ദേഹത്തിൽ രോഗങ്ങൾ—ഇത്യാദി എന്തെല്ലാം ദുശ്ശകുനങ്ങളാണു്! ഇതെല്ലാംകൊണ്ടു് ഒരു കാൎയ്യം മനസ്സിലാക്കേണ്ടിയിരിക്കുന്നു—നമ്മുടെ ബുദ്ധിയെ വ്യാമോഹിപ്പിക്കുന്ന ഏതോ ഒരത്യാപത്തു് അടുത്തുകഴിഞ്ഞിരിക്കുന്നു എന്നു്. പ്രിയപ്പെട്ട ഭീമ! എന്റെ ഇടകണ്ണു്, ഇടകയ്യു്, ഇടതുട എന്നിതെല്ലാം കൂടെക്കൂടെ തുടിച്ചുകൊണ്ടിരിക്കുന്നു. ഹൃദയം വല്ലാത്ത ശക്തിയിൽ അടിച്ചുകൊണ്ടുമിരിക്കുന്നു. നിശ്ചയമായും, ഉടനേ ഏതോ അത്യാപത്തു വന്നുകൂടുമെന്നു് കരുതേണ്ടിയിരിയ്ക്കുന്നു. ഇതാ നോക്കൂ, ഒരു കുറുക്കപ്പെണ്ണ് ഉദിച്ചുപൊങ്ങുന്ന സൂൎയ്യനെനോക്കി ഉറക്കെക്കരഞ്ഞുകൊണ്ടിരിയ്ക്കുന്നു! അതാ—അതിന്റെ വായിൽനിന്നു തീ പുറപ്പെടുംപോലെയും തോന്നുന്നു! ഇതാ ഈ പട്ടി, ലേശം ശങ്ക കൂടാതെ എന്റെ നേരെനോക്കി കുരച്ചുകൊണ്ടിരിയ്ക്കുന്നു! പശു മുതലായ നല്ല ജന്തുക്കൾ എന്നെ ഇടത്താക്കിക്കൊണ്ടു കടന്നു പോകുന്നു! കഴുത മുതലായ ദുൎജ്ജന്തുക്കൾ എന്നെ വലത്താക്കിക്കൊണ്ടും പോകുന്നതു നോക്കുക. എന്റെ കുതിരകൾ എന്നെ നോക്കി കരയുംപോലെ തോന്നുന്നു.

യമദൂതന്മാരായ ഈ പ്രാവു്, മൂങ്ങ, മൂങ്ങയുടെ ശത്രുവായ കാക്ക ഇവ രാത്രിയിൽ കണ്ണുകഠോരശബ്ദങ്ങളാൽ എന്റെ മനസ്സിനെ കിടുകിടുപ്പിച്ചു്, ലോകം ശൂന്യപ്രായമാക്കി ത്തോന്നിച്ചിരുന്നു. ദിക്കുകളൊക്കെ പൊടിപടലം അടി ഞ്ഞുകാണുന്നു; സൂര്യന്റെയും ചന്ദ്രന്റെയും ചുററും കൂടെ ക്കൂടെ പരിവേഷങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്നു; പർവ്വത ങ്ങളോടുകൂടെ, ഇടയ്ക്കിടെ ഭൂമി ചലിച്ചുകൊണ്ടിരിക്കുന്നു. മേഘങ്ങളുടെ ഗർജ്ജനങ്ങൾ ശക്തിയോടെ മുഴങ്ങിക്കൊ ണ്ടിരിക്കുന്നു; അവിടവിടെ ഇടിവാളുകളും വീണുകൊണ്ടി രിക്കുന്നു! ദേഹത്തെ വല്ലാതെ കിടുക്കിക്കളയുന്നതും, പൊടികൊണ്ടു് എങ്ങും ഇരുട്ടടപ്പിക്കുന്നതുമായ കൊടു ങ്കാററുകളും തുടങ്ങിണ്ടായിക്കൊണ്ടിരിക്കുന്നു. മേഘങ്ങൾ ഭയങ്കരമായി ഉരുണ്ടുകൂടി, എങ്ങും ചോര ചൊരിഞ്ഞു കാണുന്നു. സൂര്യന്റെ പ്രകാശം തീരെ മങ്ങിയുംകാണുന്നു. ആകാശത്തു് ഗ്രഹങ്ങൾ തമ്മിൽതമ്മിൽ കൂട്ടിയടിച്ചു വരുന്നു. കൂട്ടംകൂട്ടമായുള്ള ഭൂതഗണങ്ങളെക്കൊണ്ടു് ചക്ര വാളങ്ങളെല്ലാം തീപ്പിടിച്ചപോലെ തോന്നുന്നു! നദികൾ, കായലുകൾ, കുളങ്ങൾ, മനുഷ്യരുടെ മനസ്സുകൾ— ഇതെല്ലാം കലങ്ങിക്കലങ്ങിവരുന്നു. നെയ്യൊഴിച്ചാൽ അഗ്നി കത്തുന്നില്ല! ഈ ഭയങ്കരകാലം എന്തുചെയ്യാൻ പോകുന്നു എന്നറിയാൻവയ്യ. പൈക്കുട്ടികൾ പാൽ കുടി ക്കുന്നില്ല. പശുക്കൾ പാൽ ചുരത്തുന്നതുമില്ല. പശുക്കൾ തൊഴുത്തിൽത്തന്നെ നിന്നു് കരഞ്ഞുകൊണ്ടിരിക്കുന്നു. കാളകളും സന്തോഷമില്ലാത്തവയായിക്കാണപ്പെടുന്നു. ദേവ ബിംബങ്ങൾ കരയുംപോലെ തോന്നുന്നു. ആ വിഗ്രഹങ്ങ ളിൽ വിയർപ്പു പുറപ്പെട്ടുകാണുന്നു; അവയ്ക്കു് ഇളക്കവും

ത്തീയിരിക്കുന്നു. സഹോദര! ഈ ദേശങ്ങൾ, ഗ്രാമങ്ങൾ, പട്ടണങ്ങൾ, പൂന്തോട്ടങ്ങൾ, ആകരങ്ങൾ, ആശ്രമങ്ങൾ—എന്നിതെല്ലാം അശ്രീകരങ്ങളും ആനന്ദരഹിതങ്ങളും ആയിത്തീൎന്നിരിക്കുന്നു. നമുക്കെന്തൊരു കഷ്ടത്തെയാണു് ഇതെല്ലാംകൂടി വരുത്തിവെയ്ക്കുന്നതെന്നു് അറിയാൻ കഴിയുന്നില്ല. ഈ മഹാദുൎന്നിമിത്തങ്ങളെല്ലാം കണ്ടിട്ടു് എനിക്കു തോന്നുന്നതിങ്ങനെയാണു് ഭീമാ! ഈ ഭാഗ്യഹീനയായ ഭൂമി, ഭഗവാൻെറ ചരണകമലങ്ങളെ—യാതൊരു ചരണങ്ങളുടെ സൌന്ദൎയ്യവും, ധ്വജ-വജ്രാങ്കുശാദി മഹാചിഹ്നങ്ങളും മറെറാരാളുടെ കാലിലുമില്ലയോ—ആ തൃച്ചരണങ്ങളെ—വഹിക്കാതായിരിക്കുന്നു! അവയോടു വേർപെട്ടിരിക്കുന്നു! ഭീമനോടുള്ള പറയലും, കുസൃതകൾ പലതു പലതു കണ്ടറിഞ്ഞ മനസ്സുകൊണ്ടുള്ള ചിന്തയും ഈ നിലയിലെത്തിയപ്പോൾ, അൎജ്ജുനൻ ദ്വാരകയിൽനിന്നു മടങ്ങിവരുന്നതു് യുധിഷ്ഠിരന്നു കാണുമാറായി. മുമ്പൊരിക്കലും കണ്ടിട്ടില്ലാത്തവിധം വിഷണ്ണനായിരുന്നു അപ്പോൾ അൎജ്ജുനൻ. അൎജ്ജുനൻ മുഖം കുനിച്ചിരുന്നു; കണ്ണുനീർ വാൎത്തിരുന്നു; തീരെ നിഃശ്രീകനുമായിരുന്നു. അൎജ്ജുനൻ വന്നു് തൻെറ കാൽക്കൽ വീഴുന്നതു കണ്ടു് ധൎമ്മപുത്രർ നന്ന പരിഭ്രമിച്ചുപോയി. ശ്രീനാരദവചനം ഓൎമ്മിച്ചുകൊണ്ടു്, സുഹൃൽസമക്ഷംതന്നെ അദ്ദേഹം അൎജ്ജുനനോടു് ഇങ്ങനെ ചോദിച്ചു— [൩൦-൨൪]

യുധിഷ്ഠിരൻ പറഞ്ഞു:—ദ്വാരകയിൽ, നമ്മുടെ സ്വജനങ്ങളും സംബന്ധികളും ആയ മധുക്കൾ-ഭോജർ-ദശാൎഹർ-അൎഹർ-സാത്വതർ-അന്ധകർ-വൃഷ്ണികൾ-യാദവർ എന്നിവൎക്കെല്ലാം കുശലംതന്നെയല്ലേ അൎജ്ജുന!

നമ്മുടെ ബഹുമാന്യനായ മാതാമഹൻ ശൂരസേനൻ പ്രസന്നനായിരിയ്ക്കുന്നില്ലേ? അമ്മാമനായ വസുദേവർ സഹോദരന്മാരോടുകൂടി സുഖമായിക്കഴിയുകയല്ലേ? അദ്ദേഹത്തിൻെറ പത്നികളും, ദേവകി തുടങ്ങിയവരുമായ ഏഴ് അമ്മായിമാരും, സാഹോദര്യത്തോടെയും, തങ്ങളുടെ പുത്രരോടും, പുത്രഭാര്യമാരോടുംകൂടെയും സുഖമായിക്കഴിയുകയല്ലേ? മഹാദുഷ്ടനായിരുന്ന കംസൻെറ അച്ഛൻ ഉഗ്രസേനരാജാവ് അനുജനായ ദേവകനോടുകൂടി സുഖിച്ചിരിക്കുന്നില്ലേ? ഹൃദീകൻ, അദ്ദേഹത്തിൻെറ പുത്രനായ കൃതവർമ്മാവ്, അക്രൂരൻ, ജയന്തൻ, ഗദൻ, സാരണൻ, ശത്രുജിത്ത് തുടങ്ങിയ യാദവവീരന്മാരെല്ലാം കുശലികളായിരിക്കുകയല്ലേ? യാദവന്മാരുടെ പ്രഭുവായ ബലരാമനും സുഖമായിരിക്കയല്ലേ? വൃഷ്ണിവംശത്തിലെ സർവ്വശ്രേഷ്ഠമഹാരഥിയായ പ്രദ്യുമ്നനും സുഖംതന്നെയല്ലേ? യുദ്ധത്തിൽ വലിയ വൈഭവം കാണിക്കുന്ന ഭഗവാൻ അനിരുദ്ധനും വർദ്ധമാനനായിത്തന്നെയിരിക്കുന്നില്ലേ? ഇവക്കും പുറമേ, ചാരുദേഷ്ണൻ– സുഷേണൻ– ജാംബവതീപുത്രനായ സാംബൻ, പുത്രന്മാരോടുകൂടിയ ഋഷഭൻ തുടങ്ങിയ ശ്രീകൃഷ്ണൻെറ മററു പുത്രന്മാരും പ്രസന്നരായിക്കഴിയുന്നില്ലേ? ഭഗവാൻെറ ഭക്തന്മാരായ ശ്രുതദേവൻ, ഉദ്ധവൻ മുതൽപേരും, സുനന്ദൻ–നന്ദൻ തുടങ്ങിയ യദുമുഖ്യന്മാരും, ശ്രീകൃഷ്ണഭഗവാൻെറയും ബലദേവൻെറയും ബാഹുബലത്തിൽ സുരക്ഷിതരായി, സുഖമായി പാൎക്കുകയല്ലേ? നമ്മെ അത്യധികം സ്നേഹിക്കുന്ന അവർ ഇപ്പോഴും നമ്മുടെ കുശല–മംഗലങ്ങളെ അന്വേഷിക്കുന്നില്ലേ, ചോദിച്ചില്ലേ? [൨൬–൩൩]

ഭക്തവത്സലനും ബ്രാഹ്മണപ്രിയനും ആയ ഭഗവാൻ ശ്രീകൃഷ്ണൻ തന്റെ സുഹൃത്തുക്കളോടുകൂടി, ദ്വാരകയിലെ സുധമ്മ എന്ന സഭയിൽ സുഖസമേതം വിളങ്ങികൊണ്ടിരിക്കുന്നില്ലേ? ആ ആദിപുരുഷൻ, ബലരാമദേവനോടുകൂടി, പ്രപഞ്ചത്തിന്റെ പരമകല്യാണത്തിന്നും ഉന്നതിക്കാവേണ്ടി,' യദുവംശരൂപമായ പാലാഴിയിൽ പ്രകാശിച്ചുവരുന്നില്ലേ? ആ ഭഗവാന്റെ ബാഹുബലത്താൽ സുരക്ഷിതമായ ദ്വാരകാനഗരത്തിൽ യദുവംശക്കാർ എല്ലാം, ലോകത്തിന്റെ മുഴുവനും ബഹുമാനം നേടി, വളരെ ആനന്ദത്തോടുംകൂടി, വിഷ്ണുഭഗവാന്റെ പാർഷദന്മാരെപ്പോലെ വിഹരിച്ചുകൊണ്ടിരിക്കുകയാണു്. സത്യഭാമ തുടങ്ങിയ പതിനാറായിരത്തിൽപരം രാജ്ഞിമാർ ഭഗവാന്റെ ചരണകമലങ്ങളെ സേവിച്ചുകൊണ്ടു്, ഭഗവാൻമുഖേന ഇന്ദ്രാദിദേവന്മാരെ പരാജിതരാക്കി, ഇന്ദ്രാണിക്കു് അനുഭവയോഗ്യമായ പാരിജാതം മുതലായ വസ്തുക്കളെ അനുഭവിച്ചുവരുന്നു. ദേവന്മാൎക്കു് ഇരിക്കാനുള്ളതാണു് സുധൎമ്മാ—മഹാസഭ. അതിനെ ബലപൂർവ്വകം ദ്വാരകയിൽ കൊണ്ടുവന്നു്, ഭഗവാന്റെ ബാഹുബലത്താൽ സുരക്ഷിതരായ യദുവംശവീരന്മാർ, ആ സഭയിൽ നിർഭയം വിഹരിച്ചുവരുകയാണല്ലോ— [൨൮-൩൯]

അനുജ! അർജ്ജുനാ! നിനക്കും സുഖമല്ലേ, അതു പറയുക. നിനക്കു് ഒരു അശ്രീ പിടിച്ചതുപോലെ എനിക്കു തോന്നുന്നു. അതെന്താണു്? അവിടെ നീയ് വളരെനാളു പാൎത്തു; അതിനിടയ്ക്കു് വല്ല സൽക്കാരബഹുമാനാദികൾക്കും കുറവു പററിപ്പോയോ? അങ്ങനെ വരില്ലല്ലോ! അതോ, ആരെങ്കിലും നിന്നെ അപമാനിച്ചുവിട്ടുവോ? അഥവാ,

ആരെങ്കിലും നിന്നെ അധിക്ഷേപിച്ചും, ശകാരിച്ചും, നിന്റെ മനസ്സിനെ വേദനിപ്പിച്ചുവോ? അല്ലെങ്കിൽ, ആക്കെങ്കിലും ഒന്ന കൊടുക്കാമെന്ന വാക്കുപറഞ്ഞിട്ടു്, ഒടുക്കം അയാറം അതാശിച്ചു നിൻെറ അടുക്കൽ വന്നപ്പോറം അതു കൊടുക്കുവാൻ നിനക്കു കഴിഞ്ഞില്ലെന്നുണ്ടോ? നിന്നെ ശരണംപ്രാപിക്കുന്നവരെ രക്ഷിക്കുക എന്നതു് നിൻെറ ദൃഢവ്രതമാണു്. ഏതെങ്കിലും ബ്രാഹ്മണനോ, ബാലകനോ, പശുവോ, വൃദ്ധനോ, രോഗിയോ, അബലയോ, മറെറാതെങ്കിലും പ്രാണിയോ നിന്നെ ശരണംപ്രാപിച്ചിട്ടു്, നിനക്കു രക്ഷിക്കുവാൻ കഴിയാതെ ഉപേക്ഷിക്കേണ്ടിവന്നുവോ? വല്ല അഗമ്യസ്ത്രീകളുമായി, നിനക്കു സമാഗമം പററിപ്പോയെന്നുണ്ടോ? അതോ, ഗമനീയയായ സ്ത്രീയെ ത്യജിക്കുവാനിടയായോ? ഒരുപക്ഷേ, വഴിയ്ക്കുവച്ചു്, തന്നോടു തുല്യനോ, തന്നേക്കാറം താഴ്ന്നവനോ നിന്നെ തോല്പിച്ചു വിട്ടുകളഞ്ഞുവോ? അതുമല്ലെങ്കിൽ, ഭുജിപ്പിക്കേണ്ടവരായ ബാല-വൃദ്ധാദികളെ വെടിഞ്ഞു്, നീതന്നെ ഭക്ഷണം കഴിക്കുവാനിടയായോ? നിനക്കു യോഗ്യമല്ലാത്ത ഒരു നിന്ദിതകർമ്മം നീ ചെയ്തിരിക്കുമെന്നു് ഒരിക്കലും എനിക്കു കരുതുകവയ്യ. എല്ലാമിരിക്കട്ടെ— നിൻെറ പരമസുഹൃത്തും, അഭിന്നഹൃദയനും, ആത്മബന്ധുവുമായ ഭഗവാൻ ശ്രീകൃഷ്ണനോടു് നീ വേർപെട്ടുപോയി എന്നുണ്ടോ? ഇതുകൊണ്ടുതന്നെയോ നീ നിന്നെ ശൂന്യനായിക്കരുതുന്നതു ? ഇതല്ലാതെ, നിനക്കിത്ര മാനസപീഡ വരുത്തുവാൻ മറെറാരു കാരണവും ഉണ്ടാവുകയില്ലെന്നു് എനിക്കു തോന്നിപ്പോകുന്നു! [എന്താണെന്നു പറയുക]—[നൻ-൪൪].

# പതിനഞ്ചാം അദ്ധ്യായം

## അർജ്ജുനമുഖത്തുനിന്നു് ഭഗവാന്റെ സ്വർഗ്ഗാരോഹണ വാർത്ത കേട്ടു്, പാണ്ഡവന്മാർ ഹിമാലയത്തിലേയ്ക്കു പോകുന്നതു്.

സൂതൻ പറഞ്ഞു:—ശ്രീകൃഷ്ണഭഗവാന്റെ പ്രിയസഖനായ അർജ്ജുനൻ, ഭഗവാന്റെ വിരഹംനിമിത്തം സ്വതവേതന്നെ അതിദുഃഖിതനായിരുന്നു. അപ്പോഴാണു്, യുധിഷ്ഠിരൻ വളരെ വളരെ ആശങ്കകൾ നിറഞ്ഞ ചോദ്യങ്ങൾ പ്രയോഗിച്ചിരിക്കുന്നതു്. അവ കേട്ടു്, അർജ്ജുനന്റെ മുഖവും മനസ്സും അധികമധികം വാടിപ്പോയി. ആകെത്തന്നെ അർജ്ജുനൻ അത്യന്തം ശ്രീഹീനനായി. ഭഗവാനേത്തന്നെ ധ്യാനിച്ചുകൊണ്ടിരുന്നു അദ്ദേഹം. ആ ധ്യാനത്തിന്റെ ശക്തിനിമിത്തം അർജ്ജുനന്നു് മിണ്ടുവാൻകൂടി പ്രയാസമായി. എന്നെന്നേയ്ക്കുമായി ഭഗവാൻ അപ്രത്യക്ഷനായതുകൊണ്ടു്, ഉൽകണ്ഠയും പ്രേമവും പാരവശ്യവും നിറഞ്ഞവനായിരുന്നു അദ്ദേഹം. സാരഥ്യം വഹിച്ചപ്പോഴും ഒരുമിച്ചു നടന്നപ്പോഴും മററും ഭഗവാൻ അർജ്ജുനനോടു പ്രദർശിപ്പിച്ച മൈത്രിയും സ്നേഹവും ഐക്യവും, ഓരോന്നോരോന്നായി അർജ്ജുനന്റെ ഓർമ്മയിൽ ഉദിച്ചുകൊണ്ടിരിക്കയായിരുന്നു. ഒടുവിൽ, വളരെ പ്രയത്നിച്ചു് ആ ദുഃഖാഗ്നിയെ ഒന്നൊതുക്കി, കൈകൊണ്ടു കണ്ണീരെല്ലാം തുടച്ചുകളഞ്ഞു്, ഗദ്ഗദത്തോടുകൂടി, ഒട്ടൊട്ടായി ജ്യേഷ്ഠനായ യുധിഷ്ഠിരനോടു് അർജ്ജുനൻ പറയാൻതുടങ്ങി.—

അർജ്ജുനൻ പറഞ്ഞു:-ഹേ മഹാരാജാവേ! എന്റെ അത്യന്തമിത്രം—ഉററ ബന്ധു എന്ന നാട്യത്തിൽ കഴിഞ്ഞിരുന്ന ഭഗവാൻ ശ്രീകൃഷ്ണൻ എന്നെ ചതിച്ചുകളഞ്ഞു! ദേവന്മാരെക്കൂടി വിസ്മയിപ്പിച്ചുകൊണ്ടിരുന്ന എൻെറ പ്രബലപരാക്രമമെല്ലാം, ഭഗവാൻ അപഹരിച്ചെടുത്തുകളഞ്ഞു. പ്രാണൻ പോയിക്കഴിഞ്ഞാൽ പിന്നെ ശരീരികൾക്ക് എന്തൊരവസ്ഥയാണോ, അതാണ് ഇപ്പോൾ ഭഗവാൻെറ വേർപാടിനാൽ ലോകത്തിനു വന്നുകഴിഞ്ഞതു്! ഇപ്പോൾ, ഭുവനം കാണാൻ കൊള്ളരുതാത്തതായി. ഏതൊരാളുടെ ആശ്രയംനിമിത്തം ഞാൻ, ദ്രൗപദീസ്വയംവരത്തിൽ ദ്രുപദരാജധാനിയിൽ വന്നിരുന്ന കാമോന്മത്തരായ രാജാക്കന്മാരുടെ തേജസ്സിനെ ഹരിച്ചുവോ, വില്ലിൽ അമ്പുതൊടുത്തു് മത്സ്യലക്ഷ്യത്തെ മുറിച്ചുവോ, ദ്രൗപദിയെ നേടിയോ—; ആരുടെ സാന്നിധ്യം കൊണ്ടു്, ഞാൻ, സർവ്വദേവസഹായനായ ഇന്ദ്രനെ സ്വന്തംബലംകൊണ്ടു ജയിച്ചു്, അഗ്നിദേവന്നു് അദ്ദേഹത്തിൻെറ തൃപ്തിക്കായി ഖാണ്ഡവവനത്തെ ദാനംചെയ്തുവോ; മയനെന്ന ദാനവൻ ചമച്ചതും, ദിവ്യകലാകൗശലം നിറഞ്ഞതും മായാമയിയും ആയ 'സഭ'യേ സമ്പാദിച്ചുവോ; സർവ്വദിക്കുകളിലും നിന്നു്, രാജാക്കന്മാരേക്കൊണ്ടു്, അങ്ങയുടെ യാഗത്തിന്നു് പല പല കാഴ്ച്ദ്രവ്യങ്ങളെ വരുത്തിച്ചുവോ—; പതിനായിരം ആനയുടെ ശക്തിയും ബലവുമുള്ള അങ്ങയുടെ ഈ അനുജൻ ഭീമസേനജ്യേഷ്ഠൻ, ആ ഭഗവാൻെറതന്നെ ശക്തിയാലാണു്, രാജാക്കന്മാരുടെ തലയിൽ കാൽവെയ്ക്കുന്ന അഭിമാനിയായ ജരാസന്ധൻെറ 'കഥ കഴിച്ച'തു്; എന്നിട്ടു് ഭൈരവയജ്ഞത്തിന്നു ബലി

കൊടുക്കാനായി അയാൾ കാരാഗൃഹത്തിലിട്ടടച്ചിരുന്ന രാജാക്കന്മാരെയെല്ലാം മോചിപ്പിച്ചതും ആ ഭഗവാൻ തന്നെയാണു്. ആ രാജാക്കന്മാരെല്ലാം അങ്ങയുടെ യജ്ഞത്തിന്നു് പല പല കാഴ്ചദ്രവ്യങ്ങൾ കൊണ്ടുവന്നിരുന്നു. മഹാരാജ്ഞിയായ ദ്രൗപദി, രാജസൂയയാഗത്തിലെ മഹാതീൎത്ഥംകൊണ്ടു് അഭിഷിക്തമായി അതിപരിശുദ്ധമായിരിക്കുന്ന തന്റെ കേശബന്ധത്തെ, നിറഞ്ഞ സഭയിൽ വെച്ചു് ദുഷ്ടന്മാർ സ്പൎശിക്കുവാനിടയായതിനാൽ, ആ അഴിഞ്ഞ തലമുടിയോടും, വഴിഞ്ഞ കണ്ണീരോടുംകൂടി ശ്രീകൃഷ്ണന്റെ പാദകമലങ്ങളിൽ വീണു നമസ്കരിക്കവേ അവളുടെ മുമ്പിൽവെച്ചു് അവളെ അങ്ങനെ കഠിനമായി ട്ടവമാനിച്ചതിന്റെ പകരംവീട്ടുമെന്നു് പ്രതിജ്ഞചെയ്തു്, ആ ധൂൎത്തന്മാരുടെ സ്ത്രീകളെ ഒടുവിൽ വൈധവ്യംവരുത്തി, തന്നെത്താൻ തലമുടി അഴിപ്പിച്ച ആ ഭഗവാൻതന്നെ എന്നെ ചതിച്ചിരിക്കുന്നു!! ദുര്യോധനന്റെ വ്യാജം നിറഞ്ഞ പ്രാൎത്ഥനയാൽ, പ്രസിദ്ധമഹാകോപിയായ ദുൎവ്വാസാവുമഹൎഷി, നമ്മളെ കടക്കാൻവയ്യാത്ത ആപത്തിൽ കൊണ്ടുചെന്നകപ്പെടുത്തി. അങ്ങുന്നു് ഓൎമ്മിക്കുന്നുണ്ടാവുമല്ലോ,—പെട്ടെന്നു് ശ്രീകൃഷ്ണൻ ആ കാട്ടിൽ ഓടിവന്നു്, സൂൎയ്യൻ തന്നതായ പാത്രത്തിൽ പററിയിരുന്ന ചീരയിലക്കഷണം വാങ്ങി ഭക്ഷിച്ചു് സൎവ്വലോകങ്ങളെയും തൃപ്തിപ്പെടുത്തുകയും, നമ്മളെയെല്ലാം രക്ഷിക്കുകയും ചെയ്തുവല്ലോ; അവിടുന്നാണെന്നെ ചതിച്ചതു്! പതിനായിരം ശിഷ്യരോടൊന്നിച്ചാണു് ദുൎവ്വാസാവു ഭോജനംചെയ്യുക പതിവു്. എന്നാൽ, അന്നു് തന്റെ ശിഷ്യരോടുകൂടി, കുളിക്കാൻ ജലത്തിൽ മുങ്ങിക്കിടന്നപ്പോൾ തന്നെ,

മൂന്നുലോകത്തിന്റെയും വയറു നിറഞ്ഞിരിക്കുന്നതായി അദ്ദേഹത്തിനു തോന്നി; അതുകൊണ്ടു് കളികഴിഞ്ഞു്. ഭോജനത്തിനായി നമ്മുടെ അടുക്കലേക്കു് അദ്ദേഹം വന്നു പോലുമില്ലല്ലോ! ആരുടെ മാഹാത്മ്യത്താൽ ഞാൻ, യുദ്ധത്തിൽ പാർവ്വതീസഹിതനായ പരമശിവനെ ആശ്ചര്യപ്പെടുത്തിയോ, അവിടുന്നു സന്തോഷിച്ചു് എനിക്കു പാശുപതാസ്ത്രം തന്നുവോ, അതുപോലെ, മററു ലോകപാലന്മാരും പ്രസാദിച്ചു് എനിക്കു് അവരവരുടെ മഹാസ്ത്രങ്ങൾ തന്നുവോ—ആ ശ്രീകൃഷ്ണനാണു് ചതിച്ചിരിക്കുന്നതു്. ആ ഭഗവാന്റെ കൃപകൊണ്ടു് ഞാൻ ഈ ശരീരത്തോടെ സ്വർഗ്ഗത്തിൽ പോയി; ദേവരാജനായ ഇന്ദ്രന്റെ സഭയിൽ അദ്ദേഹത്തോടൊപ്പം അർദ്ധാസനസ്ഥനായി ഇരുന്ന ബഹുമതിയും എനിക്കു കിട്ടി. ഇന്ദ്രന്റെ നിർബ്ബന്ധപ്രകാരം കുറച്ചുദിവസം സ്വർഗ്ഗത്തിൽത്തന്നെ താമസിക്കേണ്ടിവന്നപ്പോൾ, ഇന്ദ്രനും മററു സകലദേവന്മാരും, എന്റെ ഈ ഗാണ്ഡീവചാപം പിടിച്ചിരിക്കുന്ന കൈകളെത്തന്നെയാണു്, നിവാതകവചൻ മുതൽപേരെ കൊല്ലുന്നതിലേയ്ക്കായി, ആശ്രയിച്ചിരുന്നതു്. മഹാരാജാവേ! ഇതെല്ലാം, ഓരോന്നും,—യാതൊരു ഭഗവാന്റെ കാരുണ്യത്തിന്റെ ഫലമായിരുന്നുവോ, ആ പുരുഷോത്തമനായ ഭഗവാൻ ശ്രീകൃഷ്ണൻതന്നെ എന്നെ ചതിച്ചുകളഞ്ഞു. അവിടുന്നു് എന്നെ അസഹായനായിട്ടുപേക്ഷിച്ചിട്ടു്, മറഞ്ഞുകഴിഞ്ഞു!! [൭-൧൩]

മഹാരാജ! കൗരവന്മാരുടെ സേന, ഭീഷ്മൻ ദ്രോണൻ തുടങ്ങിയ അജേയമഹാമത്സ്യങ്ങൾ നിറഞ്ഞ ഒരു അപാരസമുദ്രതുല്യമായിരുന്നു; കടക്കുവാൻ തീരെ പ്രയാസമായി

രുന്നു. പക്ഷെ, ഭഗവാന്റെ ആശ്രയം ഉണ്ടായിരുന്നതു കൊണ്ടു്, ഞാൻ തനിച്ചു് രഥത്തിൽക്കയറിച്ചെന്നു് അതിന്റെ അക്കര പററുകതന്നെ ചെയ്തു. അങ്ങെയ്ക്കു് ഓൎമ്മയുണ്ടാവും, ആ ഭഗവാന്റെ തന്നെ സഹായതയാലാണു് ഞാൻ, ശത്രുക്കൾ കട്ടുകൊണ്ടുപോയ ഗോധനത്തെയെല്ലാം തിരിച്ചെടുത്തു് വിരാടരാജാവിന്നു കൊടുത്തതു്. മാത്രമല്ല, അന്നു് ആ ശത്രുക്കളുടെ ശിരസ്സുകളിൽനിന്നു്, മിന്നിത്തിളങ്ങുന്ന മണിമയമകുടങ്ങളും, അവരണിഞ്ഞിരുന്ന അലങ്കാരങ്ങൾപോലും ഞാൻ ബലാൽക്കാരേണ എടുക്കുകയുണ്ടായി. ജ്യേഷ്ഠ! കൗരവരുടെ സൈന്യം, ഭീഷ്മർ കൎണ്ണൻ ദ്രോണൻ ശല്യൻ മുതൽപേരുടെയും, വലിയ വലിയ മഹാരാജാക്കന്മാരുടെയും, ക്ഷത്രിയവീരന്മാരുടെയും രഥങ്ങളേക്കൊണ്ടു് അത്യുജ്ജ്വലമായിരുന്നു. ആ സൈന്യത്തിന്റെ നേരേ, എന്റെ മുമ്പിൽക്കൂടി മെല്ലെ മെല്ലെ നടന്നു്, ആ കാർവൎണ്ണനായ കമലാക്ഷൻ തന്റെ ദൃഷ്ടികൊണ്ടുതന്നെ ആ മഹാരഥന്മാരായ സേനാനായകന്മാരുടെ ആയുസ്സിനേയും മനസ്സിനേയും ഉത്സാഹത്തേയും ബലത്തേയും അപഹരിച്ചെടുത്തുകൊണ്ടിരുന്നു. ദ്രോണാചാൎയ്യൻ, ഭീഷ്മൻ, കൎണ്ണൻ, അശ്വത്ഥാമാവു്, സുശൎമ്മാവു്, ശല്യൻ, ജയദ്രഥൻ, ബാല്ഹീകൻ, ആദിയായ വീരന്മാർ, ഒരിക്കലും ഒരിടത്തും നിഷ്ഫലമാകാത്ത തങ്ങളുടെ അസ്ത്രങ്ങളെ ആണു് എന്നിൽ വൎഷിച്ചിരുന്നതു്. എന്നാൽ, ഹിരണ്യകശിപു എന്ന ആദിദൈത്യന്റെ അസ്ത്ര-ശസ്ത്രങ്ങളൊന്നും ഭഗവദ്ഭക്തനായ പ്രഹ്ലാദനിൽ ഫലിക്കാതെപോയതുപോലെ, ഇപ്പറഞ്ഞ മഹാരഥന്മാരുടെ ശസ്ത്രാസ്ത്രങ്ങൾക്കു് എന്നെ

തൊടുവാൻപോലും കഴിഞ്ഞില്ല. അതിൻെറ കാരണം, ആ ശ്രീകൃഷ്ണഭഗവാൻെറ ബാഹുദണ്ഡങ്ങളുടെ ഛത്രച്ഛായയിൽ ഞാൻ നിന്നിരുന്നു എന്നതുതന്നെയാണു്. സംസാരദുഃഖമോചനത്തിനായി മഹാത്മാക്കളായവർ ആരുടെ തൃപ്പാദങ്ങളെ സദാ ഭജിക്കുന്നുവോ, ഭക്തന്മാൎക്കു തന്നെത്തന്നെ വിട്ടുകൊടുക്കുന്ന ആ ഭഗവാനേ, മൂർഖബുദ്ധിയായ ഞാൻ പിടിച്ചു സാരഥിയാക്കി! എൻെറ കുതിരകൾ തളരുകയും, ഞാൻ തേരിൽനിന്നിറങ്ങി നിലത്തു നില്ക്കുകയും ചെയ്തിരുന്നപ്പോൾ, വലിയ വലിയ യോദ്ധാക്കളായ ശത്രുനായകന്മാൎക്കുപോലും എന്നോടൊന്നും ചെയ്വാൻ കഴിഞ്ഞില്ല. അതിൻെറ ഹേതു, ഭഗവാൻ ശ്രീകൃഷ്ണൻെറ പ്രഭാവം അവരുടെ ബുദ്ധിയെ കെടുത്തിയതായിരുന്നു! ഹേ മഹാരാജാവേ! ഔദാൎയ്യവും മാധുൎയ്യവും നിറഞ്ഞ മന്ദസ്മിതത്തോടുകൂടിയ ഭഗവാൻെറ ആ നേരമ്പോക്കുപറയലും, "ഹേ പാൎത്ഥ! അൎജ്ജുനാ! സഖേ! കുരുനന്ദന!" എന്നെല്ലാം എന്നെ അവിടുന്നു വിളിച്ചുകൊണ്ടിരുന്നതും ഓൎമ്മയിൽ വരുമ്പോൾ, എൻെറ മനസ്സിനെ ഇപ്പോഴും സംഭ്രമിപ്പിച്ചുകളയുന്നു! അങ്ങയ്ക്കറിയാമല്ലോ—കിടക്കാനും, ഇരിക്കാനും, നടക്കാനും, മേനിപറയാനും, ഉണ്ണാനും—എല്ലാം ഞങ്ങൾ ഒരുമിച്ചാണു് ഒരുമ്പെട്ടിരുന്നതു്. ആ വേഴ്ചനിമിത്തം, ഞാൻ ചിലപ്പോഴൊക്കെ തന്തിരുവടിയോടു്, "ഹേ തോഴരേ! അങ്ങു വലിയ സത്യവാദി തന്നെ"—എന്നു പറഞ്ഞു് ആക്ഷേപിച്ചു പോയിട്ടുമുണ്ടു്. എന്നാൽ, അപ്പോഴും ഭഗവാൻ തൻെറ മഹാമനസ്കത നിമിത്തം, സ്നേഹിതൻ സ്നേഹിതൻെറയും, പിതാവു പുത്രൻെറയും അപരാധത്തെ എന്നപോലെ,

ദുർബ്ബുദ്ധിയായ എന്റെ ആ അപരാധത്തെ സഹിക്കുക മാത്രമേ പതിവുള്ളു! മഹാരാജ! എന്റെ സഖാവും, പ്രിയമിത്രവും, പരമസുഹൃത്തും ആയിരുന്ന ആ ഭഗവാൻ പുരുഷോത്തമൻ എന്നെ ഉപേക്ഷിച്ചു് മറഞ്ഞുകഴിഞ്ഞു! അവിടുന്നു പോയ്ക്കഴിഞ്ഞതിനാൽ എന്റെ ഹൃദയം ശൂന്യമായിരിക്കുന്നു! അയ്യോ, പറയാൻ വയ്യ; അത്ര ലജ്ജാകരമാണു് ഇക്കാര്യം—ഭഗവാന്റെ പത്നിമാരെയും കൂട്ടിക്കൊണ്ടു് ഞാൻ ദ്വാരകയിൽനിന്നു പോരുംവഴി, ഇടയ്ക്കുവെച്ചു് ദുഷ്ടഗോപന്മാർ എന്നെ ഒരു സ്ത്രീയെ എന്നപോലെ തോല്പിച്ചു്, ഭഗവൽപത്നിമാരെ രക്ഷിക്കാൻ ശക്തിയില്ലാത്തവനാക്കിത്തീർത്തുകളഞ്ഞു! എന്റെ ആ ഗാണ്ഡീവംവില്ലുണ്ടു്; ആ എന്റെ അസ്ത്രങ്ങളുമുണ്ടു്; എന്റെ തേരും അന്നത്തേതുതന്നെ; കുതിരകളും അന്നത്തേതു തന്നെ; അന്നത്തെ ആ അർജ്ജുനൻതന്നെയാണു് ഞാൻ;—മഹാരാജാക്കന്മാർ കൂടി തല കുമ്പിട്ടുപോന്ന ആ അർജ്ജുനൻ! എല്ലാം തന്നെ അങ്ങനെയായിട്ടും, എന്താണുണ്ടായതു്! ശ്രീകൃഷ്ണൻ മറഞ്ഞപ്പോഴ്, ഇതെല്ലാം ഒററ ക്ഷണത്തിൽ, ഇല്ലാത്തപോലെയായി—ഒന്നിനും കൊള്ളരുതാത്തതായി! ചാരത്തിൽ ഹോമിക്കുന്ന ആഹുതിപോലെയും, കളവുനിറഞ്ഞ ഭജനംപോലെയും, ഉപ്പുനിലത്തിൽ വിതച്ച വിത്തുപോലെയും—കേവലം നിഷ്ഫലമായി.— [൧൮—൨൧]

മഹാരാജാവേ! ദ്വാരകയിലെ സുഹൃദ്—ബന്ധുക്കളെപ്പററി അങ്ങു ചോദിച്ചുവല്ലോ: അവരുടെ ബുദ്ധി ഋഷിമാരുടെ ശാപംനിമിത്തം ആദ്യമേ തകരാറിലായിരുന്നു. പിന്നെയിവർ മദ്യം സേവിച്ചു് മദോന്മത്തരും ആയിരുന്നു.

ഈ നിലയിൽ, തമ്മിൽത്തമ്മിൽ അറിയാത്തവരെ പ്പോലെ, അന്യോന്യം കലഹിച്ചവരായി; എന്നിട്ടു മുഷ്ടിയുദ്ധംചെയ്തു് മരിക്കുകയും ചെയ്തു. നാലഞ്ചുപേർ മാത്രംശേഷിച്ചിട്ടുണ്ടു്. പരമാൎത്ഥത്തിൽ, ഇതും ഭഗവാന്റെ ലീലതന്നെയാണു്: പ്രപഞ്ചത്തിലേ ജീവികൾ, അന്യോന്യം പാലനപോഷണംചെയ്തു വളരുന്നതുപോലെ, അന്യോന്യം കലഹകോലാഹലംകൂട്ടി തമ്മിൽത്തല്ലി നശിക്കുന്നതും. ഹേ രാജൻ! ജലജന്തുക്കളിൽ വലുതു ചെറുതിനേയും, ബലമേറിയതു് ബലം കുറഞ്ഞതിനേയും, വലുപ്പവും ബലവും തുല്യമായിട്ടുള്ളവർ അന്യോന്യം കലഹിച്ചു് ഒന്നു മറെറാന്നിനേയും തിന്നു നശിപ്പിക്കുന്നതു കാണുന്നുണ്ടല്ലോ: അതുപോലെ,വലുപ്പവും ബലവുമേറിയ യദുവംശക്കാരേക്കൊണ്ടു്, മററു രാജാക്കന്മാരെ ഭഗവാൻ സംഹരിപ്പിച്ചു. പിന്നെ, ആ യദുക്കളേത്തന്നെ അന്യോന്യം കലഹിപ്പിച്ചു്, ഓരോരുത്തരേയും നശിപ്പിച്ചു. അങ്ങനെ, ഭഗവാൻ ഭൂമിയുടെ ഭാരത്തെ പൂൎണ്ണമായിട്ടു കുറച്ചു. ഭഗവാൻ ശ്രീകൃഷ്ണൻ എനിക്കു തന്നിരുന്ന ഉപദേശങ്ങൾ, ദേശത്തിനും കാലത്തിനും പ്രയോജനത്തിനും അനുരൂപവും, മനസ്സിനെ ശാന്തമാക്കുന്നതും ആയിരുന്നു. ആ ഉപദേശങ്ങൾ ഓൎത്തോൎത്തു്, എന്റെ ചിത്തം ഭഗവത്പ്രേമത്തിൽ മയങ്ങിപ്പോകുന്നു!— [൨൨-൨൭]

സൂതൻ പറഞ്ഞു:—ഇപ്രകാരം അധികമധികം ഉറച്ചവരായ പ്രേമത്തോടെ ഭഗവൽപാദകമലങ്ങളെ ധ്യാനിച്ചു് ധ്യാനിച്ചു്, അൎജ്ജുനന്റെ ചിത്തവൃത്തി അതീവ ഉജ്ജ്വലവും പ്രശാന്തവും ആയിത്തീൎന്നു. പ്രേമം നിറഞ്ഞ ആ ഭക്തി, ഭഗവൽപാദധ്യാനത്താൽ വളരെ

വർദ്ധിക്കുകയും ചെയ്തു. ഭക്തിയുടെ തള്ളൽ, അർജ്ജുനന്റെ ഹൃദയത്തെ മഥിച്ച്, അതിലെ സർവ്വവികാരങ്ങളേയും പുറത്താക്കിക്കളഞ്ഞു. അപ്പോൾ, യുദ്ധാരംഭത്തിൽ ഭഗവാൻ ഉപദേശിച്ച ഗീതയുടെ ജ്ഞാനം ആ അർജ്ജുനഹൃദയത്തിൽ വിളങ്ങാൻ തുടങ്ങി. കാലപരിവർത്തനം, കർമ്മകലാപം എന്നിവയാൽ, ആ ജ്ഞാനം ഏറെ നാളായി മറഞ്ഞും മറന്നും കിടക്കുകയായിരുന്നു. ആ ജ്ഞാനം വിളങ്ങിയപ്പോൾ, ബ്രഹ്മസാക്ഷാൽകാരം അനുഭവപ്പെടുകയും, അർജ്ജുനൻ ശോക-മോഹരഹിതനാവുകയുംചെയ്തു. പ്രകൃതി, ലീനമായിക്കഴിഞ്ഞപ്പോൾ, നിർഗ്ഗുണവസ്തുസാക്ഷാൽകാരംവഴിക്ക് അദ്വൈതജ്ഞാനസിദ്ധി തന്നെ അർജ്ജുനനുണ്ടായി. ലിംഗശരീരത്തിന്റെ അഭിമാനവും മാനവും നശിച്ചതുനിമിത്തം, അർജ്ജുനൻ ജന്മ-മൃത്യുരൂപസംസാരചക്രത്തിൽനിന്ന് എന്നെന്നേയ്ക്കുമായി മുക്തനുമായി!— [൧-൧൫-൩൧]

ഭഗവാന്റെ സ്വധാമഗമനവും യദുവംശത്തിന്റെ നാശവും കേട്ടപ്പോൾ, സ്ഥിരബുദ്ധിയായ യുധിഷ്ഠിരൻ സ്വർഗ്ഗാരോഹണംചെയ്യുവാനുറച്ചു. കുന്തിയും അർജ്ജുനന്റെ മുഖത്തുനിന്ന് യദുവംശനാശവും, ഭഗവദ്വിയോഗവും കേട്ടപ്പോൾ, അത്യന്തഭക്തിവശാൽ തന്റെ മനസ്സിനെ ശ്രീകൃഷ്ണങ്കൽത്തന്നെ ഉറപ്പിയ്ക്കുകയും, എന്നേയ്ക്കുമായി ജന്മ-മൃത്യുരൂപമായ സംസാരത്തിൽനിന്ന് പിന്തിരിയുകയും ചെയ്തു. ശ്രീകൃഷ്ണഭഗവാൻ ലോകദൃഷ്ടിയിൽ യാതൊരു ശരീരം സ്വീകരിച്ച് ഭൂഭാരത്തെ ഒതുക്കിയോ, ആ ശരീരത്തെ അപ്രകാരം തന്നെ പരിത്യജിച്ചു; കാലിൽ കൊണ്ട മുള്ള്, മറെറാരു മുള്ളുകൊണ്ട് എടുത്തിട്ട്, രണ്ടും കളയു

പോലെ! ഭഗവാൻെറ ദൃഷ്ടിയിൽ, രണ്ടും ഒരു പോലെയായിരുന്നു. ഒരു നടനേപ്പോലെ ഭഗവാൻ മത്സ്യാദിരൂപങ്ങളേ ധരിയ്ക്കുകയും പിന്നീടവയെ ത്യജിയ്ക്കുകയും ചെയ്യുംപോലെ, യാദവവംശശരീരമെടുത്തു് പൃഥിവീഭാരത്തെ കളയുകയും, ഒടുവിൽ ആ ശരീരത്തെ ത്യജിയ്ക്കുകയും ചെയ്തു! കർണ്ണാമൃതമയങ്ങളായ മധുരലീലകളേ ചെയ്ത ഭഗവാൻ, തൻെറ മനുഷ്യസദൃശശരീരത്തെ ഈ പൃഥിവിയിൽ നിന്നു് എന്നു വേർപെടുത്തിയോ, ഈ ലോകത്തിൽനിന്നു മറഞ്ഞുവോ, അന്നുമുതൽത്തന്നെ, വിചാരഹീനരായ ജനങ്ങളെ അധർമ്മത്തിൽ അകപ്പെടുത്തുന്ന കലിയുഗം വന്നുകയറി! മഹാരാജനായ യുധിഷ്ഠിരന്നു് കലിയുടെ "കളികൾ" കാണാൻ കഴിയാതിരുന്നില്ല. ദേശങ്ങളിലും പട്ടണങ്ങളിലും ഗൃഹങ്ങളിലും പ്രാണികളിലുംകൂടി- ലോഭം, അസത്യം, വ്യാജം, ഹിംസ മുതലായ അധർമ്മഭാവങ്ങൾ ഏറിയേറി വരുന്നതു് അദ്ദേഹം കണ്ടു. ഇനി 'മഹാപ്രസ്ഥാനം' [തിരിച്ചു വരാത്ത യാത്ര] തന്നെ നല്ലതു് എന്നദ്ദേഹം ഉറച്ചു. തൻെറ സുശിക്ഷിതനായ പൗത്രൻ പരീക്ഷിത്തിനെ—ഗുണങ്ങളാൽ ധർമ്മപുത്രക്കു തുല്യനായ പരീക്ഷിത്തിനെ, സമുദ്രമേഖലയായ ഭൂമിയുടെ മുഴുവൻ സമ്രാട്ടായിട്ടു് അഭിഷേകംചെയ്തു്, ഹസ്തിനാപുരത്തിൽ വാഴിച്ചു. മഥുരയിൽ, ശൂരസേനരാജ്യത്തിൻെറ രാജാവെന്ന നിലയിൽ, അനിരുദ്ധൻെറ പുത്രനായ 'വജ്ര'നേയും വാഴിച്ചു. തദനന്തരം, ധാർമ്മികനായ യുധിഷ്ഠിരൻ 'പ്രാജാപത്യയജ്ഞം' ചെയ്തു് 'ആഹവനീയം' മുതലായ അഗ്നികളെ തങ്കൽ ലയിപ്പിച്ചു. അതായതു്—ഗൃഹസ്ഥാശ്രമധർമ്മത്തിൽനിന്നു നിവൃത്തി നേടി, സംന്യാസം സ്വീകരിച്ചു. തൻെറ

വസ്ത്രാഭരണാദികളെയെല്ലാം, അവിടെത്തന്നെ ഉപേക്ഷി ച്ചു. മമത്വവും അഹങ്കാരവും തീരെ ത്യജിച്ച്, സർവ്വ ബന്ധങ്ങളേയും അറുക്കുകയും ചെയ്തു. സ്വബുദ്ധമായ ഭാവ നയാൽ, വാക്കിനെ മനസ്സിലും, മനസ്സിനെ പ്രാണങ്കലും, പ്രാണനെ അപാനനിലും, അപാനനെ തൽക്രിയയോടു കൂടി മൃത്യുവിങ്കലും, മൃത്യുവിനെ പാഞ്ചഭൗതികമായ ശരീര ത്തിലും, അദ്ദേഹം ലയിപ്പിച്ചു. ഇങ്ങനെ മൃത്യുമയമായ അനുഭവം ശരീരത്തിനാക്കിയിട്ട്, ആ ശരീരത്തെ ത്രിഗുണ ത്തിൽ മേളിപ്പിയ്ക്കുകയും, ത്രിഗുണത്തെ മൂലപ്രകൃതിയിലും, മൂലപ്രകൃതിയെ ആത്മാവിലും, ആത്മാവിനെ ആത്മാക്ക ളുടെയെല്ലാം ആത്മാവായ നിത്യബ്രഹ്മത്തിലും ലയിപ്പി യ്ക്കുകയും ചെയ്തു അദ്ദേഹം. ഇത്രയും കഴിഞ്ഞപ്പോൾ, ഇക്കാണായ സമസ്തവും ബ്രഹ്മം തന്നെ എന്ന അനുഭവം തുടങ്ങി അദ്ദേഹത്തിന്ന്. പിന്നെ അദ്ദേഹം പുറപ്പെടാ നായിട്ട് ഒരു പഴന്തുണി അരയിൽ ധരിച്ചു. അന്ന-ജലാ ദി കഴിയ്ക്കുകയില്ലെന്ന് ഉറച്ച് ഉപേക്ഷിച്ചു. മഹാമൗനം സ്വീകരിച്ചു. ശിഖാബന്ധം അഴിച്ച് വിതറിയിട്ടു. അപ്പോൾ അദ്ദേഹം ലോകത്തിൻെറ ദൃഷ്ടിയിൽ, ഒരു മൂർഖനോ, ഭ്രാന്തനോ, പിശാചോ പോലെ തോന്നപ്പെട്ടു. പിന്നെ ആരെയും ഒന്നിനെയും നോക്കാതെയും, ഒരു ചെകിടനെപ്പോലെ, ആരെന്തുപറയുന്നതും കേൾക്കാതെ യും ഗൃഹത്തിൽനിന്നു പുറത്തിറങ്ങി. അനവധി മഹാ ത്മാക്കൾ ചെന്നുചേർന്നിട്ടുള്ളതും, പോയാൽ പിന്നെ മട ങ്ങി വരേണ്ടാത്തതും ആയ ആ ഉത്തരദിക്കിലേയ്ക്ക്, ഹൃദ യത്തിൽ പരബ്രഹ്മധ്യാനത്തോടുകൂടി അദ്ദേഹം നടന്നു തുടങ്ങി.— [൨൧-൪൪]

ഭീമസേനൻ തുടങ്ങിയ അനുജന്മാക്കും, കലിയുഗം കടന്നു് എല്ലായിടത്തും, എല്ലാത്തരക്കാരേയും ആക്രമിക്കുന്നതു് കാണാൻ കഴിഞ്ഞു. അധർമ്മം മൂത്തു മൂത്തു വരുന്നതും അവർ കണ്ടു. അതുനിമിത്തം അവരും ഭഗവാൻെറ പാദകമലങ്ങളെത്തന്നെ പ്രാപിക്കാനുറച്ചു്, ജ്യേഷ്ഠൻെറ പുറകെ പുറപ്പെട്ടു. ഇഹജീവിതത്തിലെ സർവ്വസുഖങ്ങളും അവർ അനുഭവിച്ചിരുന്നു. അതുകൊണ്ടു്, ഇനി ശ്രീകൃഷ്ണപാദകമലങ്ങളിൽ ചെന്നു ചേരുകയാണു് പരമപുരുഷാർത്ഥമെന്നു് അവരും ഉറച്ചു്, ഭഗവാനെത്തന്നെ ധ്യാനിച്ചുകൊണ്ടാണു് പുറപ്പെട്ടതു്. നിഷ്പാപരായ പാണ്ഡവന്മാരുടെയെല്ലാം ഹൃദയത്തിൽ, ഭഗവൽതൃപ്പാദധ്യാനവശാൽ, ഭക്തിഭാവം നിറഞ്ഞു നിന്നു. അവരുടെ പരിശുദ്ധബുദ്ധി ഒരിളക്കവും കൂടാതെ, ശ്രീകൃഷ്ണഭഗവൽസ്വരൂപത്തിൽ ചെന്നുറച്ചുനിന്നു. വിഷയാസക്തരായ ദുഷ്ടമനുഷ്യർക്കു് ഒരിക്കലും ചെന്നെത്താൻ കഴിയാത്ത പരമഗതിയെ, വിശുദ്ധമായ ആത്മസ്വരൂപം വഴിക്കു് അവർ നേടി. ശ്രീകൃഷ്ണഭക്തി മുഴുത്തു് മുഗ്ദ്ധനായി, ഭഗവന്മയനായിത്തീർന്നിരുന്ന വിദുരൻ, താൻെറ ശരീരത്തെ പ്രഭാസക്ഷേത്രത്തിൽ പരിത്യജിച്ചു. അന്തഃകരണത്തെ എപ്പോഴും സ്വാധീനമാക്കിവെച്ചുകൊണ്ടിരുന്ന വിദുരൻ, ദേഹത്യാഗസമയത്തു് തന്നെ കൊണ്ടുപോകുവാനായി അവിടെച്ചെന്നിരുന്ന പിതൃക്കളോടുകൂടി, സ്വന്തം ലോകത്തിലേയ്ക്കു് [യമലോകത്തേയ്ക്കു്] ഗമിക്കുകയും ചെയ്തു. പാണ്ഡവന്മാർ നിരപേക്ഷരായിക്കഴിഞ്ഞു എന്നറിഞ്ഞപ്പോൾ, ദ്രൗപദി ആത്യന്തികഭക്തിയോടുകൂടി ശ്രീകൃഷ്ണഭഗവാനെ ധ്യാനിക്കുകയും, തദ്ദ്വാരാ ഭഗവാനിൽ പരഗതി അടയുകയും ചെയ്തു.— [൪൭-൫൦]

ഭഗവാൻെറ പരമപ്രിയഭക്തരായ പാണ്ഡവരുടെ പരമപവിത്രവും മംഗളമയവുമായ ഈ മഹാപ്രസ്ഥാനകഥയെ ശ്രദ്ധയോടുകൂടി കേൾക്കുന്നവർ വേഗത്തിൽ ഭഗവദ്ഭക്തനായിത്തീരുകയും, മോക്ഷത്തെ പ്രാപിക്കുകയും ചെയ്യുന്നതാണു്.— [൫൧]

---

# പതിനാറാം അദ്ധ്യായം

പരീക്ഷിത്ത ദിഗ്വിജയം ചെയ്യുമ്പോൾ, ഭൂമിയും ധർമ്മവും തമ്മിൽ ചെയ്യുന്ന സംഭാഷണം പരീക്ഷിത്ത കേൾക്കുന്നതു്.

സൂതൻ പറഞ്ഞു:—ഹേ ശൗനക! പാണ്ഡവരുടെ മഹാപ്രസ്ഥാനത്തിനുശേഷം, ഭഗവാൻെറ പരമഭക്തനായ പരീക്ഷിത്ത മഹാരാജാവു്, ഉത്തമബ്രാഹ്മണരുടെ ഉപദേശം അനുസരിച്ചു്, ഭൂമിയെ ഭരിക്കുവാൻ തുടങ്ങി. പരീക്ഷിത്ത ജനിച്ചപ്പോൾ ജ്യോതിഷക്കാർ അദ്ദേഹത്തിൻെറ ജാതകഫലമായി പറഞ്ഞിരുന്ന ഗുണങ്ങളെല്ലാം, അദ്ദേഹത്തിൽ വിളയാടിയിരുന്നു. ഉത്തരൻെറ പുത്രിയായ "ഇരാവതി"യെ ആണു് അദ്ദേഹം വിവാഹം ചെയ്തതു്. ജനമേജയൻ തുടങ്ങിയ നാലു പുത്രന്മാർ അദ്ദേഹത്തിനു് ആ പത്നിയിൽ ഉണ്ടായി. കൃപാചാര്യനെ പുരോഹിതനാക്കി വച്ചുംകൊണ്ടു്, ഗംഗാതടത്തിൽ വച്ചു്, മൂന്നു് അശ്വമേധയാഗങ്ങൾ അദ്ദേഹം ചെയ്തു. ആ യജ്ഞങ്ങളിൽ ബ്രാഹ്മണർക്കു് വളരെ വലിയ ദക്ഷിണകൾ കൊടുക്കുകയും ചെയ്തു. ആ യജ്ഞങ്ങളിൽ ദേവന്മാർ

നേരിട്ടു കാണത്തക്കവണ്ണം തന്നെ വന്ന്, തങ്ങളുടെ ആഹുതിഭാഗങ്ങളെ ഗ്രഹിച്ചിരുന്നു! ഒരു കുറി അദ്ദേഹം ദിഗ്വിജയയാത്ര നടത്തുമ്പോൾ, കലിയുഗം ഒരു ശൂദ്രരാജാവിന്റെ വേഷം ധരിച്ച്, ഒരു പശുവിനെയും കാളയേയും കാൽകൊണ്ടു തൊഴിച്ചു പീഡിപ്പിക്കുന്നതു കണ്ടു. ഉടനെ, ഓജസ്സോടുകൂടിയ ആ വീരൻ ആ ദുഷ്ടനെ ശരിക്കു ശിക്ഷിച്ച് അടക്കുകയും ചെയ്തു. [൧-൯]

ശൗനകൻ ചോദിച്ചു:—ഹേ മഹാഭാഗനായ സൂത! ദിഗ്വിജയസമയത്ത് പരീക്ഷിത്തു മഹാരാജാവ് ആ ദുഷ്ടനായ കലിയെ ശിക്ഷിക്കമാത്രം ചെയ്തിട്ടു വിട്ടതെന്താണ്? എന്തുകൊണ്ടങ്ങോട്ടു കൊന്നുകളഞ്ഞില്ല? രാജവേഷം കെട്ടിയിരുന്ന ആ ശൂദ്രൻ ആരായിരുന്നു? അയാൾ പശുവിനെ ചവിട്ടിത്തൊഴിച്ചിരുന്നതെന്തിനാണ്? ഈ സംഭവം, ഭഗവാൻ ശ്രീകൃഷ്ണന്റെ ലീലകളോടു സംബന്ധപ്പെട്ടതോ, അഥവാ ഭഗവാന്റെ ചരണകമലങ്ങളിലെ മകരന്ദരസം ആസ്വദിക്കുന്ന രസികമഹാത്മാക്കളോടു സംബന്ധപ്പെട്ടതോ ആണെങ്കിൽ, അങ്ങ് അതു് അവശ്യം ഞങ്ങൾക്കു പറഞ്ഞു തരണം. മററു തരത്തിലുള്ള വിട്ടുവാക്കുകൾകൊണ്ട് ഒരു ഗുണവും കിട്ടുവാനില്ലല്ലോ! ആയുസ്സു വെറുതെ നശിപ്പിക്കുകമാത്രമല്ലേ അവയുടെ ഫലം! ഹേ സൂത! മോക്ഷകാംക്ഷികളും, എന്നാൽ അല്പായുസ്സുകളാകയാൽ മൃത്യുവിന്നധീനരും ആയിട്ടുള്ള നല്ലവരുടെ ഗുണത്തിനായി, ഭഗവാൻ യമനെ ആവാഹനം ചെയ്ത്, അദ്ദേഹത്തെ ഇവിടെ ശാന്തികർമ്മത്തിൽ നിയോഗിച്ചുനിൎത്തിയിട്ടുണ്ട്. യമരാജനെ ഇവിടെ നിൎത്തിയിരിക്കുന്നിട

ത്തോളം കാലം ഒരുത്തനും മൃത്യു ഭവിക്കുന്നതല്ല. മൃത്യുഗ്രസിച്ചിരിക്കുന്ന മനുഷ്യലോകത്തിലേ ജീവന്മാക്കും, ഭഗവാൻെറ ലീലകളാകുന്ന സുധയെ പാനംചെയ്വാൻ അവസരംവരണം. അതിനാണു് ഋഷിമാർ യമഭഗവാനെ ഇവിടെ വിളിച്ചുവരുത്തി നിൎത്തിയിരിക്കുന്നതു്. അതുകൊണ്ടു്, ഈ സമയമെല്ലാം ഉത്തമോത്തമമായ കാൎയ്യത്തിനുതന്നെ ഉപയോഗിക്കണം. ഒന്നാമതു്—ആയുസ്സു് അല്പം; രണ്ടാമതു്–അത്യല്പമായ അറിവും! ഈ സ്ഥിതിക്കു്, സംസാരികളും മന്ദഭാഗ്യരും ആയ വിഷയാസക്തജനങ്ങളുടെ ആയുസ്സു്, വെറുതേ നശിച്ചുകൊണ്ടിരിക്കുന്നു. ഉറക്കംകൊണ്ടു് രാത്രിയും, പ്രയോജനമററ പ്രവൃത്തികൾകൊണ്ടു് പകലും അങ്ങനെ തള്ളിക്കളഞ്ഞു വരുന്നു. ഹേ സൂത! ഞങ്ങളുടെ സമയത്തിൻെറ സദുപയോഗം, ഭഗവാൻെറ ലീലാകഥകളിൽതന്നെ സിദ്ധിക്കുമാറു് അങ്ങു് കനിയുമാറാകണം!—

[൭-ൻ]

സൂതൻ പറഞ്ഞു:—പരീക്ഷിത്തുമഹാരാജാവു്, കുരുജാംഗലം എന്ന ദേശത്തു് ചക്രവൎത്തിയായിട്ടു വാണുകൊണ്ടിരിക്കയായിരുന്നു. ആയിടയ്ക്കു് അദ്ദേഹം കേട്ടു, തൻെറ സേനകളാൽ നല്ലവണ്ണം രക്ഷിക്കപ്പെട്ടുവരുന്ന സാമ്രാജ്യസീമയ്ക്കകത്തു് കലിയുഗത്തിൻെറ കാൽ കടന്നുകഴിഞ്ഞുവെന്നു്. ഈ വാൎത്ത കേട്ടു് അദ്ദേഹം എത്രയും സങ്കടപ്പെട്ടു. എങ്കിലും, യുദ്ധംചെയ്യാമല്ലോ എന്നോൎത്തു് അല്പം ആശ്വസിക്കാതെയുമിരുന്നില്ല. താമസിയാതെ, യുദ്ധവീരനായ പരീക്ഷിത്തു്, വില്ലുമമ്പും എടുത്തു; കറുത്ത കുതിരകളെ കെട്ടിയതും, സിംഹചിഹ്നമുള്ള ധ്വജത്തോടുകൂടിയതും, അസ്ത്രശസ്ത്രാദികൾ സംഭരിച്ചിട്ടുള്ളതും,

സ്വൎണ്ണം പതിച്ചു് അലങ്കരിച്ചിട്ടുള്ളതും ആയ തേരിൽ കയറി, ദിഗ്വിജയത്തിന്നായി നഗരത്തിൽനിന്നു പുറപ്പെട്ടുകയുംചെയ്തു. അപ്പോഴേയ്ക്കും, ആനപ്പട-കുതിരപ്പട-തേർപ്പട-കാലാൾപ്പട എന്ന നാലംഗങ്ങളോടുകൂടിയ സൈന്യമെല്ലാം അദ്ദേഹത്തിന്റെ പുറകേചെന്നു. ഭദ്രാശ്വം, കേതുമാലം, ഭാരതം, ഉത്തരകുരു, കിംപുരുഷം തുടങ്ങിയ 'വൎഷ'ങ്ങളെ ജയിച്ചു്, അവിടങ്ങളിലേ രാജാക്കന്മാരിൽനിന്നു് കാഴ്ച്ചദ്രവ്യങ്ങൾ സ്വീകരിച്ചു. ചെന്നേടത്തെല്ലാം, തന്റെ പൂൎവ്വപുരുഷന്മാരുടെ സൽകീൎത്തി അദ്ദേഹത്തിന്നു കേൾക്കാൻ കഴിഞ്ഞിരുന്നു. ആ കീൎത്തിഗാനങ്ങളിൽ അടിക്കടി ഭഗവാൻ ശ്രീകൃഷ്ണന്റെ മാഹാത്മ്യം പ്രകടീഭവിച്ചിരുന്നു. അക്കൂട്ടത്തിൽ, ഭഗവാൻ ശ്രീകൃഷ്ണൻ അശ്വത്ഥാമാവിന്റെ ബ്രഹ്മാസ്ത്രത്തിൽനിന്നു് പരീക്ഷിത്തിനെ രക്ഷിച്ച കഥയും അടങ്ങിയിരുന്നു. യദുവംശക്കാരും, പാണ്ഡവരും തമ്മിൽ എത്ര കനത്ത മൈത്രിയായിരുന്നുവെന്നുള്ളതും അദ്ദേഹം കേട്ടിരുന്നു. പാണ്ഡവൎക്കും യദുക്കൾക്കും ശ്രീകൃഷ്ണനിൽ എത്ര വലിയ ഭക്തിയുണ്ടായിരുന്നുവെന്നും അവർ പറഞ്ഞുകേട്ടു. ഈ കഥകൾ പറഞ്ഞുകേൾപ്പിച്ചവരോടു് മഹാനായ പരീക്ഷിത്തിന്നു വളരെ സന്തോഷം തോന്നി. അദ്ദേഹത്തിന്റെ കണ്ണുകൾ പ്രേമംകൊണ്ടു വിടിൎന്നവശായി! വളരെ ഔദാൎയ്യത്തോടെ അദ്ദേഹം ആ കഥ പറഞ്ഞവൎക്കെല്ലാം വിലപിടിച്ച വസ്ത്രങ്ങളും, മണിമാലകളും സമ്മാനിച്ചുകൊടുത്തു. അദ്ദേഹം പിന്നെയും കേട്ടു—ഭഗവാൻ ശ്രീകൃഷ്ണൻ സ്നേഹാധിക്യനിമിത്തം പാണ്ഡവരുടെ സാരഥിയായി എന്നും, ഹിതമറിഞ്ഞു ജോലിചെയ്യുന്ന ഒരു സേവകനെ

പ്പോലെ അവരുടെ സദസ്യനായിരുന്നു എന്നും, അവരുടെ സഖാവായിരുന്നു എന്നും, ദൂതനുംകൂടി ആയി എന്നും, രാത്രിയിൽ ആയുധം ധരിച്ചുംകൊണ്ടു് വീരാസനത്തിൽ കുത്തിയിരുന്നു് പാണ്ഡവപ്പടവീടിന്റെ പാറാവു [കാവൽ ജോലി] കാരനായിരുന്നുവെന്നും, എപ്പോഴും പാണ്ഡവരെ പിന്തുടൎന്നിരുന്നുവെന്നും, അവരെ സ്തുതിച്ചിരുന്നുവെന്നും, വന്ദിച്ചിരുന്നുവെന്നും മാത്രമല്ല, തന്റെ തോഴന്മാരായ പാണ്ഡവരുടെ കാല്ക്കൽ ജഗത്തിനെ മുഴുവൻ കുമ്പിടുവിച്ചിരുന്നുവെന്നുംകൂടി കേട്ടു!! അപ്പോൾ പരീക്ഷിത്തിന്നു ഭഗവാനിൽ തോന്നിയ ഭക്തിക്കു് ഒരതിരില്ലാതായി. ഇങ്ങനെ നാൾക്കുനാൾ ഏറിവരുന്ന ഭഗവദ്ഭക്തിയോടുകൂടിയാണു് പരീക്ഷിത്തു് ദിഗ്വിജയം സാധിച്ചുവന്നിരുന്നതു്. ആയിടയ്ക്കു് അദ്ദേഹം പാൎത്തിരുന്ന പടകുടിയ്ക്കടുക്കൽ ആശ്ചര്യകരമായ ഒരു സംഭവം ഉണ്ടായി. അതു ഞാൻ അങ്ങയെ പറഞ്ഞുകേൾപ്പിക്കാം. ധൎമ്മം ഒരു കാളയുടെ രൂപം പൂണ്ടു്, ഒററക്കാലിൽ ചുററിനടക്കുകയായിരുന്നു. ഒരിടത്തുവച്ചു്, ആ കാളയ്ക്കു് ഗോവിന്റെ രൂപത്തിൽ ഭൂമിയെ കാണ്മാൻകഴിഞ്ഞു. പുത്രൻ മരിച്ചു ദുഃഖിച്ചു കരയുന്ന അമ്മയെപ്പോലെ, ആ പശുവിന്റെ കണ്ണുകളിൽനിന്നു് കണ്ണീർ ഒഴുകി ഒഴുകിവന്നിരുന്നു. അതിന്റെ ശരീരം തീരെ ശ്രീരഹിതവുമായിരുന്നു. അപ്പോൾ ധൎമ്മം ഭൂമിയോടു് ചോദിക്കുവാൻ തുടങ്ങി.—

[൧൭–൧൯]

ധൎമ്മം ചോദിച്ചു:—ഹേ ഭദ്രേ! നിനക്കു കുശലമല്ലേ? നിന്റെ മുഖമെന്താണു് ഏറെക്കുറെ മങ്ങിക്കാണുന്നതു്? നീ അശ്രീയായിരിക്കുന്നുവല്ലോ! നിന്റെ ഉള്ളിൽ എന്തോ

കഠിനദുഃഖം ഉള്ളതുപോലെ തോന്നുന്നുവല്ലോ! നിന്റെ ബന്ധുക്കളിലാരെങ്കിലും നാടുവിട്ടു ദൂരെപ്പോയിരിക്കുന്നുവെന്നുണ്ടോ? ഇല്ലെങ്കിൽ ഇത്ര ചിന്തയ്ക്കു് ഒരു കാരണമുണ്ടാവുമോ! നീ എന്നേപ്പററി ചിന്തിക്കുകയായിരിക്കില്ലല്ലോ, ഇപ്പോൾ ഇവന്റെ മൂന്നുകാലും തകന്നു്, ഒററക്കാലനായിപ്പോയല്ലോ എന്നു്! ഒരു പക്ഷേ, നീ വ്യസനിക്കുന്നതു്, ഇനിമേൽ നിന്നെ ശാസിക്കുന്നതു ശൂദ്രനായിരിക്കും എന്നു കരുതിയിട്ടായിരിക്കുമോ? ദേവന്മാരേപ്പററിയാണു് നിന്റെ ഖേദം എന്നും വരാം: അവൎക്കിനി യജ്ഞങ്ങളിൽ ആഹുതി കിട്ടുകയില്ലല്ലോ എന്നു്. അഥവാ, വൎഷമില്ലാത്തതിനാൽ ക്ഷാമത്തിലും കഷ്ടത്തിലും പെട്ടുഴലുന്ന പ്രജകളെപ്പററി ആണു് ദുഃഖിക്കുന്നതെന്നുണ്ടോ? ദേവി! മനുഷ്യർ രാക്ഷസന്മാരെപ്പോലെ ആയിവരുകയാണു്. അവർ സ്ത്രീകളേയും കുട്ടികളേയുംകൂടി കഷ്ടപ്പെടുത്തിത്തുടങ്ങിയിരിക്കുന്നു. അവരെ രക്ഷിക്കുന്നതുമില്ല! ഒരു പക്ഷേ, ആ മനുഷ്യർ ഉപദ്രവിക്കുകയാൽ വലഞ്ഞ കുട്ടികളേയും സ്ത്രീകളേയുംകുറിച്ചാണോ നീ ഖേദിക്കുന്നതു്? ഇപ്പോൾ വിദ്യകളെല്ലാം കുകൎമ്മികളായ ബ്രാഹ്മണരുടെ പിടിപാടിൽ പെട്ടിരിക്കയാണു്; ആ ബ്രാഹ്മണരോ, വിപ്രദ്രോഹികളായ രാജാക്കന്മാരെ സേവിക്കാനും തുടങ്ങിയിരിക്കുന്നു—ഇതുനിമിത്തമാണോ നിന്റെ ദുഃഖം? ഇന്നത്തെ നാമമാത്രരാജാക്കന്മാർ വെറും പണത്തിനുവേണ്ടി, തികച്ചും കലിപക്ഷക്കാരായിപ്പോയിട്ടുണ്ടു്. അവർ വലിയ വലിയ ദേശങ്ങളേപ്പോലും താറുമാറാക്കിക്കഴിഞ്ഞിരിക്കുന്നു. ആ രാജാക്കന്മാരെപ്പററിയോ, ആ ദേശങ്ങളെപ്പററിയോ ആണോ നീ വ്യസനിക്കുന്നതു്? ഇന്നത്തെ ജനത പാനഭക്ഷണങ്ങളിലും, വസ്ത്രധാരണം, സ്നാനം,

സ്ത്രീസഹവാസം എന്നിത്യാദിയിലും, ശാസ്ത്രീയവ്യവസ്ഥകളെ പാലിക്കാതെ, സ്വേച്ഛാചാരം ചെയ്തുകൊണ്ടിരിക്കുകയാണ്: അതു വിചാരിച്ചാണോ നീ സങ്കടപ്പെടുന്നതു്? ഹേ ഭൂമാതാവേ! ഇപ്പോൾ കാര്യം മനസ്സിലായി—നിനക്കു് ശ്രീകൃഷ്ണഭഗവാന്റെ ഓർമ്മവന്നിരിക്കും; അവിടുന്നു് നിന്റെ ഭാരം കുറയ്ക്കാനായിട്ടുതന്നെയാണല്ലോ അവതാരംചെയ്തിരുന്നതു്! എന്നിട്ടു്, മോക്ഷാശ്രയങ്ങളായ ലീലകൾ വരെ ചെയ്കയും ചെയ്തിരുന്നുവല്ലോ. അവിടുന്നു് ഇപ്പോൾ സ്വന്തം ലീലകളെ ഒതുക്കി മറഞ്ഞതു നിമിത്തമാവും നീ ശോചിയ്ക്കുന്നതു്! അല്ലേ? ഹേ ദേവി! നീ ധന—രത്നങ്ങളുടെ ഇരിപ്പിടം—അല്ല—വിളനിലം ആണല്ലോ. നിനക്കു തട്ടിയ ക്ലേശത്തിന്റെ കാരണം—നിന്നെ ഇത്ര ക്ഷീണിപ്പിച്ച ദുഃഖത്തിന്റെ ഹേതു—നീ എന്നോടു പറയണം. ഞാൻ വിചാരിക്കുന്നതു്, വലിയ വലിയ ബലവാന്മാരേക്കൂടി തോല്പിക്കുന്ന കാലം, ദേവന്മാർക്കുംകൂടി വന്ദനീയയായ നിന്റെ സൗഭാഗ്യത്തെ തട്ടിപ്പറിച്ചെടുത്തു എന്നാണു്.— [൧൯—൨൪]

പൃഥ്വി പറഞ്ഞു:—നീ എന്നോടു ചോദിച്ചിരിയ്ക്കുന്നതൊക്കെ, നിനക്കു തന്നെ അറിവുള്ളതാണു്. യാതൊരു ഭഗവാന്റെ സഹായത്താൽ നീയ് ലോകങ്ങൾക്കെല്ലാം സുഖം നല്കിക്കൊണ്ടിരുന്ന തന്റെ നാലുകാലുകളോടുംകൂടി ശോഭിച്ചിരുന്നുവോ;—യാതൊരു ഭഗവാനിൽ; സത്യം പരിശുദ്ധി ദയ ക്ഷമ ത്യാഗം സന്തോഷം സരളതാ ശമം ദമം തപം സമത്വം തിതിക്ഷ ഉപരതി ശാസ്ത്രവിചാരം ജ്ഞാനം വൈരാഗ്യം ഐശ്വര്യം ശൗര്യം തേജസ്സ് ബലം സ്മൃതി സ്വതന്ത്രത കൗശലം കാന്തി ധൈര്യം കോമളത നിർഭീകത വിനയം ശീലം സാഹസം ഉത്സാഹം ബലം

സൗഭാഗ്യം ഗംഭീരത സ്ഥിരത ആസ്തികത കീത്തി ഗൗരവം നിരഹങ്കാരത—എന്നീ നൻ അപ്രാകൃതഗുണങ്ങളും, മഹാപുരുഷന്മാക്കുണ്ടാകുന്ന ആശ്രിതവാത്സല്യം മുതലായ മററു മഹാഗുണങ്ങളും, ഭഗവാനെ സേവിയ്ക്കുന്നതിനായി ത്തന്നെ, ഇടവിടാതെ, എന്നും—എപ്പോഴും നിവസിച്ചിരുന്നുവോ, ഒററക്ഷണനേരത്തേയ്ക്കുപോലും വേർപെടാതിരുന്നുവോ,—ആ സമസ്തഗുണാശ്രയഭൂതനും, സൗന്ദൎയ്യധാമവുമായ ഭഗവാൻ ശ്രീകൃഷ്ണൻ ഇപ്പോൾ ഈ ലോകത്തിൽ നിന്നു് തൻെറ ലീലകളെയെല്ലാം ഒതുക്കി മറഞ്ഞു കഴിഞ്ഞു; ഉടനേ പാപാത്മാവായ കലിയുഗത്തിൻെറ കട്ടദൃഷ്ടിയ്ക്കു് ഈ ലോകം ലാക്കാവുകയും ചെയ്തു കഴിഞ്ഞു! ഇതുരണ്ടും നിമിത്തം തന്നെയാണു് ഞാൻ ദുഃഖിക്കുന്നതു്. ഞാൻ എന്നേച്ചൊല്ലിയും, ദേവപ്രവരനായ നിന്നെച്ചൊല്ലിയും, പിന്നെ ദേവന്മാർ—പിതൃക്കൾ—ഋഷികൾ—എന്നിവരെക്കുറിച്ചും—സജ്ജനങ്ങളെച്ചൊല്ലിയും— വൎണ്ണികളേയും ആശ്രമികളേയും ചൊല്ലിയും—ശോകാതുരയായിരിയ്ക്കുകയാണു്. ആരുടെ കൃപാകടാക്ഷം നേടുവാനായി, ബ്രഹ്മാദിദേവന്മാർ ഭഗവാനേ ശരണം പ്രാപിച്ചു് വളരെക്കാലം തപസ്സുചെയ്തുവോ, ശ്രീഭഗവതീദേവി സ്വന്തം പാൎപ്പിടമായ കമലവനത്തെ ത്യജിച്ചു് അത്യന്തപ്രേമത്തോടെ ആരുടെ ചരണാരവിന്ദങ്ങളുടെ സുന്ദരച്ഛായയേത്തന്നെ സേവിച്ചുവരുന്നുവോ, ആ പുരുഷോത്തമനായ ഭഗവാൻെറ കമലം, വജ്രം, അങ്കുശം, ധ്വജം മുതലായ ചിഹ്നങ്ങളോടുകൂടിയ തൃപ്പാദങ്ങളാൽ അലംകൃതയായിരുന്നതിനാൽ എനിയ്ക്കു് ഏറെ വൈഭവം ഉണ്ടായിരുന്നു. ത്രൈലോക്യത്തിൽ എനിയ്ക്കായിരുന്നു അധികം ശോഭയും. എന്നാൽ എൻെറ സൗഭാഗ്യം മുഴുവൻ ഇപ്പോൾ അസ്തമിച്ചു. മന്ദ

ഭാഗ്യയായ എന്നെ ഭഗവാൻ ഉപേക്ഷിച്ചു! എനിയ്ക്കു എൻെറ സൗഭാഗ്യത്തിൽ ഗർവ്വമുണ്ടായിപ്പോയിരുന്നു; അതിനായിരിയ്ക്കാം ഭഗവാൻ എനിയ്ക്കീ ശിക്ഷ നല്കിയതു് എന്നു തോന്നുന്നു.— [൨൭–൩൨]

ഭഗവാൻ പരമസ്വതന്ത്രനായിരുന്നു. അതിരമണീയമായ ശ്യാമസുന്ദരവിഗ്രഹത്തോടുകൂടി യദുവംശത്തിൽ അവിടുന്നു് പ്രത്യക്ഷനായി, എൻെറ വളരെക്കനത്ത ചുമടിനെ—എന്നുവെച്ചാൽ, ആസുരരാജാക്കന്മാരുടെ അനേകായിരം അക്ഷൗഹിണിയുടെ രൂപത്തിലുണ്ടായിരുന്ന മഹാഭാരത്തെ അവിടുന്നൊടുക്കി. നീ നിൻെറ മൂന്നുകാൽ പൊയ്പ്പോയതുകൊണ്ടു് സ്വയം കഷ്ടപ്പെടുകയായിരുന്നു. ഇതറിഞ്ഞു്, ഭഗവാൻ സ്വവൈഭവത്താൽ നിന്നെ സർവ്വാംഗപൂർണ്ണനും സ്വസ്ഥനും ആക്കിയിരുന്നു. ആ ശ്രീകൃഷ്ണഭഗവാൻെറ വേർപാടു് ആർക്ക സഹിയ്ക്കാൻ കഴിയും? അവിടുത്തെ പ്രേമപൂർണ്ണമായ കടാക്ഷം; മനോഹരമായ മന്ദസ്മിതം, മധുരമധുരമായ സംഭാഷണം എന്നിവയാൽ മോഹിച്ചു്, സത്യഭാമാപ്രഭൃതി മധുമാനിനിമാർ തങ്ങളുടെ അഭിമാനത്തേയും സ്ഥൈര്യത്തേയും വെടിഞ്ഞു വന്നിരുന്നുവല്ലോ. അവിടുത്തെ ചരണകമലങ്ങളുടെ സ്പർശം ഏററു് ഞാൻ എന്നും ആനന്ദപുളകവും അണിഞ്ഞിരുന്നുവല്ലോ.— [൩൪–൩൭]

ധമ്മവും ഭൂമിയും തമ്മിൽ ഇപ്രകാരം സംസാരിച്ചുകൊണ്ടിരിക്കയായിരുന്നു. അപ്പോഴേയ്ക്കും രാജർഷിയായ പരീക്ഷിത്തു് പൂർവ്വവാഹിനിയായ [കിഴക്കോട്ടൊഴുകുന്ന] സരസ്വതീനദിയുടെ തടത്തിൽ എത്തി.— [൩൫]

---

# പതിനേഴാം അധ്യായം

## പരീക്ഷിത്തുമഹാരാജാവു്, കലിയെ അടക്കുന്നതു്.

സൂതൻ പറഞ്ഞു:—ഹേ ശൗനകമഹർഷേ! സരസ്വതീതീരത്തു വന്നുചേൎന്ന പരീക്ഷിത്തുമഹാരാജാവു്, ഒരു രാജവേഷധാരിയായ ശൂദ്രൻ കൈയിൽ വടി പിടിച്ചുംകൊണ്ടു്, ഒരു ഗോമിഥുനത്തെ [കാളയേയും പശുവിനേയും] അവയ്ക്കാരും ഒരുടമസ്ഥനില്ലെന്നു തോന്നത്തക്കവിധത്തിൽ അടിച്ചുകൊണ്ടിരിക്കുന്നതു കണ്ടു. താമരനൂലുപോലെ വെണ്മ കലൎന്നിരുന്ന ആ കാള ഒററക്കാലിൽത്തന്നെ നിന്നു് വിറയ്ക്കുകയായിരുന്നു; ശൂദ്രന്റെ അടിയുടെ വേദന സഹിക്കാനാവാതെ പേടിച്ചരണ്ടു് മലമൂത്രം വിസൎജ്ജിക്കുകയും ചെയ്തിരുന്നു. കാമധേനുവിന്നു തുല്യയായ ആ പശുവും, കൂടെക്കൂടെ ആ ശൂദ്രന്റെ കാൽത്തൊഴി ഏറ്റേററു് വളരെ വളരെ വിവശയായിരുന്നു. ഒന്നാമതു്—പശു തുലോം ക്ഷീണിച്ചു വലഞ്ഞിരുന്നു; രണ്ടാമതു്—അതിന്റെ വത്സൻ തത്സമീപത്തു് ഉണ്ടായിരുന്നുമില്ല. ആ പശു നന്ന വിശന്നു തളൎന്നിരുന്നു; കണ്ണിൽനിന്നു് കുടുകുടെ:കണ്ണീരും ഒലിച്ചിരുന്നു! സ്വൎണ്ണം കെട്ടിച്ച തേരിൽ ഇരുന്നരുളുന്ന പരീക്ഷിത്തു്, ഇതുകണ്ടു്, വില്ലു കുലച്ചുംകൊണ്ടു്, മേഘഗംഭീരമായ സ്വരത്തിൽ ഇങ്ങനെ പറഞ്ഞു—"എടോ! താൻ ആരാണു്? നീ ബലവാനാണെന്നു തോന്നുന്നുവല്ലോ! പിന്നെ, എന്റെ രാജ്യത്തുള്ള ഈ ദുർബലപ്രാണികളെ എന്തിന്നുപദ്രവിച്ചുകൊണ്ടിരിക്കുന്നു? നീ ഒരു നടനേപ്പോലെ, രാജാവിന്റെ വേഷം കെട്ടിയി

ട്ടുണ്ട്; എന്നാൽ, പ്രവൃത്തികൊണ്ട് നീ വെറും ശൂദ്രനായിക്കാണപ്പെടുന്നു! നമ്മുടെ പിതാമഹൻ അർജ്ജുനനും, ഭഗവാൻ ശ്രീകൃഷ്ണനും ഇഹലോകവാസം വിട്ടപ്പോഴേയ്ക്കും, ഇങ്ങനെ നിർജ്ജനസ്ഥാനത്തുവന്ന് നിരപരാധരെ ഉപദ്രവിക്കുന്ന നീയ് ഏതവനാണ്? നീ ആരുതന്നെ ആയിരുന്നാലും, മഹാഅപരാധി തന്നെയാണ്: നിന്നെ കൊല്ലുകയാണ് നിനക്ക് ഉചിതമായ ദണ്ഡം."— [൧-൩]

കലിയോട് ഇങ്ങനെ ശാസിച്ചു പറഞ്ഞിട്ട്, മഹാരാജാവ്, ധർമ്മത്തോടു ചോദിച്ചു:—താമരവളയത്തിന്റെ നൂൽപോലെ വെളുത്തിരിക്കുന്ന അങ്ങയുടെ നിറം; മൂന്നു കാലില്ലാതിരുന്നിട്ടും, ഒററക്കാലിൽത്തന്നെ അങ്ങു നടന്നു കാണുന്നു! ഇതു കണ്ടിട്ട് എനിക്കു വലിയ വേദന തോന്നുന്നു. പറഞ്ഞുകേട്ടാൽ കൊള്ളാം, അങ്ങ് കാളയുടെ രൂപം ധരിച്ചിരിക്കുന്ന ഏതെങ്കിലും ദേവനാണോ? ഇപ്പോഴും ഈ ഭൂമണ്ഡലം, പുരുവംശരാജാക്കന്മാരുടെ ബാഹുബലത്താൽ രക്ഷിക്കപ്പെട്ടുതന്നെ ഇരിക്കുന്നുണ്ട്. ഈ ഭൂമിയിൽ, അങ്ങല്ലാതെ, മറെറാരു പ്രാണിയും സങ്കടംകൊണ്ട് കണ്ണീരൊഴുക്കുന്നതു് ഇതുവരെ ഞാൻ കണ്ടിട്ടില്ല. ഹേ ധേനപുത്ര! ഇനി അങ്ങുന്നു കരയരുതു്. ഇനി ഒരിക്കലും ഈ ശൂദ്രനെ പേടിക്കേണ്ട. [പിന്നെ പശുവിനോടു പറഞ്ഞു]

ഹേ ഗോമാതാവേ! ഞാൻ ദുഷ്ടന്മാരെ അമർത്തുന്നവനാണ്. ഇനി അമ്മ കരയരുതു്. അമ്മയ്ക്കു മംഗലം വരും! ഹേ ദേവി! ഏതു രാജാവിൻെറ രാജ്യത്തു് ദുഷ്ടന്മാരുടെ ഉപദ്രവത്താൽ പ്രജകൾ പീഡിച്ചുകൊണ്ടും പേടിച്ചുകൊണ്ടും കഴിയുന്നുവോ, ആ മദോന്മത്തനായ രാജാവി

ൻെറ കീർത്തി, ആയുസ്സ്, ഐശ്വര്യം, പരലോകഗതി ഇതെല്ലാം നശിച്ചുപോകുന്നു. ദുഃഖിതന്മാരുടെ ദുഃഖം ദൂരെ കളയണമെന്നുള്ളതാണ് രാജാവിൻെറ പരമധർമ്മം. ഇവൻ മഹാദുഷ്ടനും, പ്രാണികളെ പീഡിപ്പിക്കുന്നവനും ആകുന്നു. ഞാൻ ഇപ്പോൾത്തന്നെ ഇവനെ കൊന്നുകളയുന്നുണ്ട്. [കാളയോടായിട്ട്]

ഹേ സുരഭിനന്ദന! അങ്ങ് നാലുകാലുള്ള ജീവിയാണ്. അങ്ങയുടെ മൂന്നു കാല് ആരാണ് മുറിച്ചുകളഞ്ഞത്? ഭഗവാൻ ശ്രീകൃഷ്ണൻെറ അനുയായികളായ രാജാക്കന്മാരുടെ രാജ്യത്ത് അങ്ങയെപ്പോലെ ദുഃഖിക്കുന്നവൻ ഉണ്ടായിരിക്കുവാൻ പാടില്ലതന്നെ! അങ്ങാണെങ്കിൽ കേവലം മററുള്ളവർക്കുവേണ്ടി ജീവിക്കുന്ന പരമസാധുവത്രേ! അങ്ങ് ഒരപരാധവും ചെയ്തിട്ടുമില്ല. ദയചെയ്തു പറയൂ, ഏതൊരു ദുഷ്ടനാണ് അങ്ങയ്ക്ക് അംഗഭംഗം വരുത്തിയിട്ട്, പാണ്ഡവന്മാരുടെ കീർത്തിയിൽ കളങ്കം ചേർത്തത്? നിരപരാധപ്രാണികളെ ഉപദ്രവിക്കുന്നവനെവനോ, അവൻ എവിടെപ്പോയി ഒളിച്ചിരുന്നാലും, എന്നോ അവനു പേടിക്കണം. ദുഷ്ടന്മാരെ അമർത്തുന്നതുകൊണ്ട് സാധുക്കൾക്കു രക്ഷയും ഉപകാരവും ഉണ്ടാവും. ഉദ്ദണ്ഡനായിട്ടൊരുവൻ നിരപരാധപ്രാണികളെ ഉപദ്രവിക്കുകയാണെങ്കിൽ, ആ ആൾ ഒരു ദേവനായിരുന്നാൽപ്പോലും, ഞാൻ അയാളുടെ വളയണിഞ്ഞ കൈകളെ വെട്ടി വേർപെടുത്തുന്നതാണ്. സ്വധർമ്മങ്ങൾ അനുഷ്ഠിക്കുന്നവരെ വേണ്ടുംവിധം രക്ഷിക്കുകയും, ആപൽകാലത്തല്ലാതെ സ്വധർമ്മങ്ങളെ ഉല്ലംഘിക്കുന്നവർക്ക് ശാസ്ത്രാനുസാരേണ ദണ്ഡനം നൽകുകയും തന്നെയാണ് രാജാക്കന്മാരുടെ പരമധർമ്മം—

ധർമ്മം പറഞ്ഞു:—മഹാരാജാവേ! അങ്ങ് പാണ്ഡവരുടെ വംശജനാണ്. അങ്ങയുടെ പൂർവ്വന്മാരുടെ ശ്രേഷ്ഠഗുണങ്ങളിൽ സന്തുഷ്ടനായിട്ട്, ഭഗവാൻ ശ്രീകൃഷ്ണൻ അവരുടെ തേരാളിയും ദൂതനും മററുംകൂടി ആയിച്ചമഞ്ഞു! എന്നേപ്പോലെ ദുഃഖിക്കുന്നവൎക്ക് അഭയം നല്കുന്നത് അങ്ങയ്ക്ക് ഉചിതമായിട്ടുള്ളതു തന്നെയാണ്. ഹേ രാജാവേ! ജീവന്മാരുടെ ക്ലേശങ്ങൾക്ക മൂലകാരണമായിത്തീരുന്നത് ഏതൊരു തരത്തിലുള്ള ആളാണെന്ന് നമുക്കറിഞ്ഞുകൂടാ. ശാസ്ത്രങ്ങളിലും ഇതിനേപ്പററി വളരെ മതഭേദങ്ങൾ കാണപ്പെടുന്നുണ്ട്. ഒരുപ്രകാരത്തിലുമുള്ള ദ്വൈതത്തെ [രണ്ടെന്നുള്ള ഭാവത്തിനെ] സ്വീകരിക്കാത്തവർ പറയുന്നത്, ദുഃഖങ്ങൾക്കെല്ലാം കാരണം അവരവർ തന്നെ ആണെന്നത്രേ. ചിലർ പ്രാരബ്ധത്തെത്തന്നെ കാരണമാക്കിപ്പറയുന്നു; ചിലർ കർമ്മത്തെയും കാരണമായ് പ്പറയുന്നു. വേറേ ചിലർ സ്വഭാവത്തേയും, പിന്നെച്ചിലർ ഈശ്വരനേയും ദുഃഖകാരണമായി വിചാരിക്കുന്നു. പിന്നെച്ചിലരുടെ പക്ഷം, ദുഃഖത്തിൻെറ കാരണം ഊഹാപോഹങ്ങൾക്ക് അധീനമല്ലെന്നും, വാക്കുകൊണ്ടു പറയപ്പെടാവുന്നതല്ലെന്നുംകൂടി ആകുന്നു. ഹേ രാജർഷേ! ഈ പറഞ്ഞ പക്ഷങ്ങളിൽ ഏതാണ് ശരിയായിട്ടുള്ളതെന്ന് അങ്ങുന്നു തന്നെ ആലോചിച്ചു തീർച്ചപ്പെടുത്തുന്നതാണ് യുക്തം.— [൧൹-൨൦]

സൂതൻ പറഞ്ഞു:—അല്ലയോ ശൗനക! ധർമ്മത്തിന്റെ ഈ പ്രഭാഷണം കേട്ട്, സമ്രാട്ടായ പരീക്ഷിത്തു വളരെ സന്തോഷിച്ചു. അദ്ദേഹത്തിൻെറ ദുഃഖം നീങ്ങിപ്പോയി. അദ്ദേഹം പ്രശാന്തചിത്തനായിട്ട് ധർമ്മത്തിനോടു പറഞ്ഞു.— [൨൧]

പരീക്ഷിത്തു പറഞ്ഞു:—ധൎമ്മത്തിന്റെ തത്വം അറിഞ്ഞിരിക്കുന്ന ഹേ വൃഷഭദേവ! അങ്ങു് ധൎമ്മോപദേശമാണു് ഇപ്പോൾ ചെയ്തിരിക്കുന്നതു്. നിശ്ചയമായും, വൃഷഭരൂപനായിരിക്കുന്ന ധൎമ്മം തന്നെയാണു് അങ്ങുന്നു്. അങ്ങയെ ദുഃഖിപ്പിച്ചിരിക്കുന്നവന്റെ പേർ അങ്ങുന്നു പറയാത്തതു്, അധൎമ്മം ചെയ്യുന്നവൎക്കു വന്നുകൂടുന്നതായ നരകശിക്ഷ, ആ അധൎമ്മകൎത്താവിനെ പറഞ്ഞുകൊടുക്കുന്നവനും വന്നുചേരും എന്നുവെച്ചായിരിക്കണം. ആകെക്കൂടിവരുന്ന സിദ്ധാന്തം—പരമേശ്വരന്റെ മായയുടെ സ്വരൂപം, പ്രാണികളുടെ മനസ്സുകൊണ്ടും വാക്കുകൊണ്ടും നിരൂപിക്കപ്പെടുവാൻ സാദ്ധ്യമല്ലെന്നാണല്ലോ. ഹേ ധൎമ്മദേവ! സത്യയുഗത്തിൽ അങ്ങയ്ക്കു് ൪-ചരണങ്ങൾ ഉണ്ടായിരുന്നു: തപസ്സു്, പരിശുദ്ധി, ദയ, സത്യം-എന്നിങ്ങനെ. ഇപ്പോൾ അധൎമ്മത്തിന്റെ അംശമായ ഗൎവം, ആസക്തി, മദം—എന്നിവയാൽ, ആ മൂന്നു പാദങ്ങളും നഷ്ടപ്പെട്ടിരിക്കുന്നു. നാലാമത്തെ കാലായ സത്യം മാത്രമാണു് അങ്ങയ്ക്കു് ശേഷിച്ചു കിട്ടിയിരിക്കുന്നതു്. അതിന്റെ മാത്രം ബലത്തിൽ അങ്ങിപ്പോൾ ജീവിക്കുന്നു. അധൎമ്മരൂപിയായ ഈ കലിയുഗം അസത്യംവഴിക്കു് ആ ഒററക്കാലിനേക്കൂടി തകൎക്കുവാൻ ആഗ്രഹിച്ചുകൊണ്ടിരിക്കുകയാണു്. ഈ ഗോമാതാവാകട്ടെ, സാക്ഷാൽ ഭൂമി തന്നെ. ഭഗവാൻ ഭൂദേവിയുടെ ഭാരത്തെ ഒതുക്കിയിരുന്നു; നാലുപാടും സൗന്ദൎയ്യം വിതറിക്കൊണ്ടിരുന്ന ഭഗവൽതൃക്കാലടിപ്പാടുകൾകൊണ്ടു് ഭൂദേവി സൎവത്ര ഉത്സവമയിയായും വിളങ്ങിയിരുന്നു. ഇപ്പോഴോ, ഭഗവാനാൽ പരിത്യക്തയായിപ്പോയി. സാധ്വിയായ ഈ ഭൂദേവി ഇപ്പോൾ സാധുവിയായി, ഒരു ഭാഗ്യംകെട്ടവളേപ്പോലെ കണ്ണീർ നി-

ച്ചുംകൊണ്ടു് വിചാരപ്പെട്ടകയാണു്, രാജാവിന്റെ നാട്യം പൂണ്ടു് ബ്രാഹ്മണദ്രോഹികളായ ശൂദ്രർ ഇനി എന്നെ അനുഭവിക്കാൻ ഇടയാവുമല്ലോ എന്നു്!— [൨൨-൨൭]

ധർമ്മദേവനേയും ഭൂദേവിയേയും പരീക്ഷിത്തുമഹാരാജാവു് ഇങ്ങനെ സാന്ത്വനപ്പെടുത്തി. അനന്തരം അദ്ദേഹം, അധർമ്മത്തിന്റെ കാരണരൂപമായ കലിയെ നിഗ്രഹിക്കാനായിട്ടു്, തീക്ഷ്ണമായ ഖഡ്ഗം കൈയിലെടുത്തു. പരീക്ഷിത്തു് കലിയെ കൊല്ലാൻ ഭാവിക്കുകയാണെന്നു് മനസ്സിലായ ഉടനെ കലി തന്റെ രാജചിഹ്നങ്ങളെല്ലാം അഴിച്ചിട്ടു്, അത്യന്തം ഭയന്നു് വിറച്ചു് രാജാവിന്റെ കാല്ക്കൽവീണു നമസ്കരിച്ചു. ദീനവത്സലനും യശസ്വിയുമാണല്ലോ പരീക്ഷിത്തു്. കലി കാല്ക്കൽവീണു കരയുന്നതു കണ്ടപ്പോൾ, ശരണാഗതരെ രക്ഷിക്കുക എന്ന സ്വഭാവം നിമിത്തം പരീക്ഷിത്തിന്റെ ഹൃദയം കരുണാപൂർണ്ണമായി. അദ്ദേഹം കലിയെ കൊന്നില്ല. ഒട്ടൊന്നു ചിരിച്ചുംകൊണ്ടു കലിയോടിങ്ങനെ പറഞ്ഞു.—[൨൮-൩൦]

പരീക്ഷിത്തു പറഞ്ഞു:—നീ കൈക്കൂപ്പി ശരണം പ്രാപിച്ചിരിക്കുന്നതുകൊണ്ടു്, അർജ്ജുനന്റെ വംശത്തിൽ പിറന്ന യാതൊരു വീരനിൽനിന്നും ഇനി നിനക്കു ഭയപ്പെടേണ്ടതായിട്ടില്ല. എന്നാൽ, നീ അധർമ്മത്തിന്റെ കൂട്ടുകാരനാണു്: അതുകൊണ്ടു് നിന്നെ എന്റെ രാജ്യത്തു് ഒരിടത്തും പാർപ്പിക്കാൻ സാധ്യമല്ല. നീ നിമിത്തമാണു്, രാജാക്കന്മാരുടെ ദേഹത്തിൽ ലോഭം, കളവു്, അസത്യം, കൊള്ള, സ്വധർമ്മത്യാഗം, ദാരിദ്ര്യം, കപടം, കലഹം, ദംഭം മുതലായ അധർമ്മഭാവങ്ങൾ വളൎന്നുവരുന്നതു്. അതുകൊണ്ടു്, ഹേ അധർമ്മച്ചങ്ങാതി! നീ ഒരു ക്ഷണനേരം

പോലും ഈ ബ്രഹ്മാവൎത്തത്തിൽ പാൎക്കുവാൻ പാടില്ല. ധൎമ്മവും സത്യവും ആണ് ഇവിടുത്തെ നിവാസികൾ. ഈ ക്ഷേത്രത്തിൽ യജ്ഞങ്ങളുടെ വിധിവിധാനങ്ങളെല്ലാമറിയുന്ന മഹാത്മാക്കൾ യജ്ഞങ്ങൾചെയ്തു്, യജ്ഞപുരുഷനായ ഭഗവാനെ എപ്പോഴും ആരാധിച്ചുകൊണ്ടിരിക്കുന്നു. ഭഗവാൻ ശ്രീഹരി യജ്ഞങ്ങളുടെ രൂപത്തിൽ ഇവിടെ പാൎത്തുവരുകയുമാണു്. യജ്ഞങ്ങൾമുഖേന തന്തിരുവടിയെ ആരാധിച്ചുവരുന്നു; യജ്ഞംചെയ്യുന്നവരെ ഭഗവാൻ സുഖിപ്പിക്കുകയും ചെയ്തുവരുന്നു. വായു സൎവ്വത്ര വ്യാപിച്ചിരിക്കുംപോലെ, സൎവ്വാത്മാവായ ഭഗവാനും സമസ്തചരാചരജീവന്മാരുടേയും ഉള്ളിലും പുറത്തും ഒരുപോലെ ഇരുന്നുംകൊണ്ടു് ആ ജീവന്മാരുടെ ഇഷ്ടങ്ങളെ സാധിപ്പിച്ചു വിളങ്ങുന്നു. [൩൧–൩൪]

സൂതൻ പറഞ്ഞു:—പരീക്ഷിത്തിന്റെ ഈ ആജ്ഞ കേട്ടു്, കലിയുഗത്തിന്റെ അടിമുടി ഒരുപോലെ വിറച്ചുപോയി. കയ്യിൽ ഖഡ്ഗവുമേന്തി നില്ക്കുന്ന പരീക്ഷിത്തു്, തന്റെ തലയിൽ വന്നു കയറിയ യമരാജനാണെന്നു തോന്നിപ്പോയി കലിക്കു്! വളരെ വളരെ വണക്കത്തോടുകൂടി കലി പരീക്ഷിത്തിനോടു പറഞ്ഞു:— [൩൫]

കലി പറഞ്ഞു:—ഭൂമണ്ഡലം മുഴുവൻ അവിടുന്നു ഭരിച്ചുവരുന്നു. അവിടുത്തെ ആജ്ഞപോലെ എവിടെയെങ്കിലും ഒതുങ്ങിക്കൂടുവാൻ ഞാൻ ആഗ്രഹിക്കുന്നുണ്ടു്. പക്ഷേ, ഞാൻ എത്തിനോക്കുന്ന ദിക്കിലെല്ലാം അവിടുന്നു് വില്ലുമമ്പുമായി പ്രത്യക്ഷപ്പെട്ടുകാണുന്നു. ഹേ ധാൎമ്മികശിരോമണേ! അവിടുത്തെ ആജ്ഞയെ പാലിച്ചുംകൊണ്ടു്

ഞാൻ പാർക്കേണ്ടതായ സ്ഥാനം ഏതാണെന്നു് അവിടുന്നു തന്നെ പറഞ്ഞുതന്നാലും! ആ സ്ഥാനത്തു് ഞാൻ സ്ഥിരമായി പാർത്തുകൊള്ളാം. [൩൰–൩൧]

സൂതൻ പറഞ്ഞു:—കലിയുടെ പ്രാർത്ഥനകേട്ടു് ശ്രീപരീക്ഷിത്തു് നാലുസ്ഥാനങ്ങളെ കലിയ്ക്കു നിർദ്ദേശിച്ചുകൊടുത്തു—ചൂതു്, മദ്യപാനം, സ്ത്രീസംഗം, ഹിംസ—എന്നു നാലു സ്ഥാനങ്ങൾ. ഈ സ്ഥാനങ്ങളിൽ, ക്രമാനുസാരം അസത്യം, മദം, ആസക്തി, നിർദ്ദയത—എന്നീ ൪ തരത്തിലുള്ള അധർമ്മങ്ങൾ പാർത്തുകൊണ്ടിരിക്കുന്നു. പിന്നെയും ചില സ്ഥാനങ്ങൾകൂടി കിട്ടിയാൽ കൊള്ളാമെന്നു് കലി അപേക്ഷിച്ചു. അപ്പോൾ ബുദ്ധിമാനായ പരീക്ഷിത്തു് 'സ്വർണ്ണം'കൂടി കലിയ്ക്കിരിക്കാനുള്ള സ്ഥാനമായിട്ടനുവദിച്ചുകൊടുത്തു. കലിക്കിങ്ങനെ ൫ സ്ഥാനങ്ങൾ പാർപ്പിടങ്ങളായിക്കിട്ടി—നുണ, മദം, കാമം, വൈരം, രജോഗുണം. പരീക്ഷിത്തു് അനുവദിച്ചുകൊടുത്ത ഈ ൫ സ്ഥാനങ്ങളിൽ, അധർമ്മത്തിന്റെ മൂലകാരണമായ കലി, പരീക്ഷിത്തിന്റെ ആജ്ഞയെ പാലിച്ചുംകൊണ്ടു്, കുടിപാർക്കുവാൻ തുടങ്ങി. അതുകൊണ്ടു് ആത്മകല്യാണം കാംക്ഷിക്കുന്ന മനുഷ്യർ ഈ അശുഭസ്ഥാനങ്ങളെ ഒരിക്കലും സേവിച്ചുപോകരുതു്. ധാർമ്മികനായ രാജാവു്, ലോകനേതാവു്, ധർമ്മോപദേശകർത്താവു്, ഗുരു എന്നിവർ ഈ അശുഭസ്ഥാനങ്ങളെ അധികം ശ്രദ്ധയോടുകൂടി വർജ്ജിക്കേണ്ടതാണു്.

ഇങ്ങനെ കലിയെ വിട്ടയച്ചതിനുശേഷം ശ്രീപരീക്ഷിത്തു്, വൃഷഭരൂപത്തിലുള്ള ധർമ്മത്തിന്റെ മൂന്നു കാലു

കളേയും—തപസ്സ്, ശൗചം, ദയ എന്ന മൂന്നിനേയും—കൂടി കൂട്ടിച്ചേർത്തു ശരിപ്പെടുത്തി, ആശ്വസിപ്പിച്ചു സന്തോഷിപ്പിച്ചു. ഗോരൂപിണിയായ പൃഥിവിയേയും, അപ്രകാരംതന്നെ ആശ്വസിപ്പിക്കുകയും സന്തോഷിപ്പിക്കുകയും ചെയ്തു. ആ പരീക്ഷിത്തുതന്നെയാണു് ഇപ്പോഴും രാജ്യഭരണം നടത്തിക്കൊണ്ടു് സിംഹാസനത്തിൽ പ്രശോഭിക്കുന്നതു്. യുധിഷ്ഠിരൻ മഹാപ്രസ്ഥാനമായി പുറപ്പെട്ടമ്പു് പരീക്ഷിത്തിനെ സിംഹാസനസ്ഥനാക്കിയെന്നു് പറഞ്ഞതാണല്ലോ. പരമയശസ്വിയും, സൗഭാഗ്യഭാജനവും, ചക്രവർത്തിയുമായ പരീക്ഷിത്തു് ഇപ്പോൾ കൗരവകുലരാജ്യലക്ഷ്മിയാൽ പ്രശോഭിതനായി, ഹസ്തിനാപുരത്തിൽത്തന്നെ വാണരുളുന്നു. അഭിമന്യുപുത്രനായ പരീക്ഷിത്തു് എത്ര പ്രഭാവശാലിയാണെന്നു പറയേണ്ടതില്ല. അദ്ദേഹത്തിൻെറ രാജ്യഭാരകാലത്താണു് നിങ്ങളുടെ ഈ ദീർഘകാലസത്രത്തിൻെറ പ്രഥമഘട്ടം കഴിഞ്ഞിരുന്നതു്.

[അടുത്തകാലത്തു നടന്നുകഴിഞ്ഞതിനേയും വർത്തമാനരൂപത്തിൽ പറയാമെന്നു വിധിയുണ്ടു്. ആ വിധി ആശ്രയിച്ചുവേണം ഇവിടെ അർത്ഥം ശരിയാക്കുവാൻ. വസ്തുതയിൽ ജനമേജയൻെറ ഭരണമാണു്, സൂതൻ ശൗനകാദികളോടു കഥ പറയുമ്പോൾ നടക്കുന്നതെന്നു കരുതണം. 'താൻ തന്നെ പുത്രനായി ജനിക്കുന്നു' എന്നുള്ള ശ്രുതിസിദ്ധാന്തമനുസരിച്ചു്, ജനമേജയനിൽ പരീക്ഷിൽത്വം ആരോപിച്ചിരിക്കയാണെന്നും ഒരുപക്ഷം ഇല്ലായ്കയില്ല. പരീക്ഷിത്തിൻെറ "ശട്ടവട്ടങ്ങൾ" അനുഷ്ഠിച്ചുതന്നെ ഭരണം നടക്കുന്നുവെന്നേ ഈ പ്രകൃതത്തിന്നർത്ഥമുള്ളു എന്ന പക്ഷ

ക്കാരും വ്യാഖ്യാതാക്കന്മാരുടെ കൂട്ടത്തിലുണ്ട്. "ആത്മാ വൈ പുത്ര ഉൽപന്ന ഇതി വേദാനുശാസനം"—എന്നു ഭാഗവതത്തിൽത്തന്നെ കാണുന്നതുകൊണ്ട്, അങ്ങനെതന്നെയായിരിക്കാം ഇവിടുത്തേയും വിവക്ഷ.— [ന-വ്യ-൪൯]

---

# പതിനെട്ടാം അധ്യായം

## ശ്രീ പരീക്ഷിത്തിനെ ശൃംഗിമഹർഷി ശപിക്കുന്നതു്.

സൂതൻ പറഞ്ഞു:—ഭഗവാൻ ശ്രീകൃഷ്ണൻെറ കർമ്മങ്ങൾ വളരെ ആശ്ചര്യമയങ്ങളാണു്. അവിടുത്തെ കൃപ കൊണ്ടാണു് ശ്രീ പരീക്ഷിത്തു് അമ്മയുടെ ഗർഭത്തിൽ കിടക്കുമ്പോൾ, അശ്വത്ഥാമാവിൻെറ ബ്രഹ്മാസ്ത്രത്താൽ എരിഞ്ഞുപോയിട്ടും, മരിക്കാതിരുന്നതു്. ബ്രാഹ്മണക്കുട്ടിയുടെ ശാപത്താൽ തക്ഷകൻ കടിക്കാനായി വന്നപ്പോഴും, പരീക്ഷിത്തിന്നു് 'അയ്യോ മരിച്ചുപോകുമല്ലോ' എന്നു് പ്രാണഭീതി ഉണ്ടായില്ല. അതിൻെറ കാരണം, പരീക്ഷിത്തിൻെറ മനസ്സു് ശ്രീകൃഷ്ണഭഗവാൻെറ പാദകമലങ്ങളിൽത്തന്നെ സമർപ്പിച്ചുകഴിഞ്ഞിരുന്നതാണു്. പരീക്ഷിത്തു് സകലാസക്തികളേയും ഉപേക്ഷിച്ചു്, ഗംഗാതടത്തിൽ ഇരുന്നു് ശ്രീ ശുകനിൽനിന്നു് ജ്ഞാനോപദേശം നേടി, ഭഗവത്സ്വരൂപത്തെ വേണ്ടവിധം അറിഞ്ഞു്, സ്വന്തം ദേഹത്തെ ത്യജിക്കുകയായിരുന്നു. ശ്രീകൃഷ്ണഭഗവാൻെറ ലീലാകഥകളെ പറഞ്ഞുകൊണ്ടിരിക്കുന്നവരും, ആ കഥാമൃതത്തെ പാനംചെയ്തുകൊണ്ടിരിക്കുന്നവരും, പര-

ന്നതും കേട്ടും—ഭഗവച്ചരണങ്ങളെത്തന്നെ സ്മരിച്ചുകൊണ്ടി
രിക്കുന്നവരും ആരാണോ, അവർ മരണകാലത്തു് മോഹിത
രായിത്തീരുന്നതല്ല. അന്നേയ്ക്കു് കലികാലം നാലുപാദം
പരന്നുകഴിഞ്ഞിരുന്നു എന്നു പറയാം. എന്തെന്നാൽ,
ഭഗവാൻ ശ്രീകൃഷ്ണൻ ഭൂവാസം വെടിഞ്ഞ നിമിഷത്തിൽ
ത്തന്നെ, അധർമ്മങ്ങളുടെ മൂലകാരണമായ കലികാലം
വന്നുകഴിഞ്ഞിരുന്നു. എങ്കിലും, പരീക്ഷിത്തിന്റെ ഏക
ച്ഛത്രാധിപത്യം നിലനിന്നിരുന്നേടത്തോളം കാലം, കലി
യുടെ കൈയൂക്കും നെഞ്ഞൂക്കും അടങ്ങിത്തന്നെ ഇരുന്നു:
ഫലിച്ചിരുന്നില്ല. ഭ്രമരത്തെപ്പോലെ സാരഗ്രാഹിയായ
പരീക്ഷിത്തു് കലിയുഗത്തോടു് ഒരു വൈരവും വച്ചുകൊ
ണ്ടിരുന്നില്ല. കാരണം—കലികാലത്തിൽ, പുണ്യകർമ്മം
സങ്കല്പമാത്രത്താൽ ഫലം നല്കും എന്നൊരു വലിയ
ഗുണം കലിക്കു് ഉള്ളതത്രേ. എന്നതന്നെയല്ല, പാപ
കർമ്മം സങ്കല്പമാത്രത്താൽ ഫലപ്രദമായിത്തീരുകയുമില്ല.
പാപഫലമായ നരകാദി, ശരീരാദികൊണ്ടു പാപം ചെ
യ്താൽത്തന്നെയേ വന്നുകൂടുകയുള്ളു. പിന്നെയും ഒരു ഗുണം
കലിക്കുള്ളതു്, കേവലം മൂർഖന്മാരിലേ കലിയുടെ
സ്വാധീനത ചെല്ലുകയുള്ളു; അവരിലേ കലിയുടെ പ്രഭാ
വം ഫലിക്കുകയുമുള്ളു—എന്നതാണു്. ധീരപുരുഷന്മാരെ
കലി എപ്പോഴും ഭയപ്പെട്ടുകൊണ്ടുതന്നെയാണു് കഴിയു
ന്നതു്. കുട്ടികളെ മാത്രം പിടിച്ചുതിന്നുന്ന ഒരുതരം
ചെന്നായുണ്ടു്. അതുപോലെ, താന്തോന്നികളായി നട
ക്കുന്നവരെ മാത്രമേ, ചെട്ടെന്നു കലി സ്വാധീനതപ്പെടു
ത്തുന്നുള്ളു. വിവേകികളിൽ കലിയുടെ യാതൊരു തട്ടിപ്പും
ഫലിക്കുകയില്ല. ഇങ്ങനെയിരിക്കെ, കലിയും ജീവിക്കുന്നു

വെങ്കിൽ എന്തു തരക്കേടു്? ഈ ദൃഷ്ട്യാ ആണു് പരീക്ഷിത്തു് കലിയെ ജീവിക്കാൻ സമ്മതിച്ചതു് [എന്തുകൊണ്ടു കൊന്നില്ലെന്നുള്ളതിന്റെ മറുപടി]. ഹേ! ശൗനകാദികളേ! ഭഗവൽകഥാപരിമളിതമായ പരീക്ഷിത്തുമഹാരാജാവിന്റെ പവിത്രചരിത്രം ഞാൻ നിങ്ങളെ കേൾപ്പിച്ചു. അതാണല്ലോ നിങ്ങൾ ചോദിച്ചിരുന്നതു്. ശ്രീകൃഷ്ണഭഗവാൻ കീർത്തനീയങ്ങളായ വളരെ വളരെ കർമ്മങ്ങൾ ചെയ്തിട്ടുണ്ടു്. അതുകൊണ്ടു് അവിടുത്തെ ലീലകളും ഗുണങ്ങളും സംബന്ധിച്ച കഥകൾ എത്രയെത്രയോ ഉള്ളതു് കേട്ടുകൊണ്ടിരിക്കയാണു് ശ്രേയസ്സിനെ കാംക്ഷിക്കുന്നവർക്കു കർത്തവ്യമായിട്ടുള്ളതും.— [൧-൧൦]

ഋഷികൾ പറഞ്ഞു:—ഹേ സൗമ്യസ്വഭാവനായ സൂത! അങ്ങു ദീർഘായുസ്സായിരിക്കട്ടെ! എന്തെന്നാൽ, മരണപ്രവാഹത്തിൽപെട്ടിരിക്കുന്ന ഞങ്ങൾക്കു് അങ്ങു് ഭഗവാൻ ശ്രീകൃഷ്ണന്റെ അമൃതമയമായ ഉജ്ജ്വലകീർത്തിയെ കേൾപ്പിച്ചുതന്നുംകൊണ്ടിരിക്കുകയാണല്ലോ. യാഗംചെയ്തു ചെയ്തു ഞങ്ങളുടെ ശരീരമെല്ലാം പുകനിറംപിടിച്ചുപോയിരിക്കയാണു്. എന്നിട്ടുംകൂടി ഈ കർമ്മത്തിൽ ഞങ്ങൾക്കു വിശ്വാസം മതിയായിട്ടില്ല. ഇതു വിധിയാംവണ്ണം സാംഗോപാംഗം സമാപിച്ചു് ഇതിന്റെ ഫലം ഞങ്ങൾ അനുഭവിക്കുമോ, ഇല്ലയോ എന്നു് കണ്ടറിയണം. എന്നാൽ, അങ്ങിതാ ഇപ്പോൾതന്നെ ഭഗവാൻ ശ്രീകൃഷ്ണചന്ദ്രന്റെ ചരണകമലങ്ങളുടെ മാദകവും മധുരതരവും ആയ മധു കുടിപ്പിച്ചു് ഞങ്ങളെ സംതൃപ്തരാക്കിക്കൊണ്ടിരിക്കുന്നു. ഭഗവൽപ്രേമം നിറഞ്ഞ ഭക്തന്മാരുടെ അത്യ

ല്ലമായ കൂട്ടുകെട്ടിനോടുകൂടി, സ്വർഗ്ഗത്തെയോ മോക്ഷത്തെ ത്തന്നെയോ തുക്കിനോക്കാവുന്നതല്ല. പിന്നെ, സാംസാ രികങ്ങളായ തുച്ഛഭോഗങ്ങളുടെ കാര്യം പറയേണ്ടതില്ല ല്ലോ. രസമർമ്മജ്ഞന്മാരിലാരെങ്കിലുമൊരുവൻ, മഹാ പുരുഷന്മാരുടെ ഏകമാത്രമായ ജീവനസർവ്വസ്വമായിരി ക്കുന്ന ഭഗവാൻ ശ്രീകൃഷ്ണന്റെ ലീലാ–കഥകൾ കേട്ടു മതി, എന്നു്, തൃപ്തിയടയുന്നവനായിട്ടുണ്ടാവുമോ? സകല പ്രാകൃതഗുണങ്ങൾക്കും അതീതനായിരിക്കുന്ന ഭഗവാന്റെ അചിന്ത്യവും അനന്തവും കല്യാണമയവുമായ ഗുണഗണ ത്തിന്റെ അവസാനം, ബ്രഹ്മാവോ ശങ്കരനോ പോലും കണ്ടെത്തിയിട്ടില്ല. ഹേ സൂത, അങ്ങാകട്ടെ ഭഗവാനെ ത്തന്നെ സ്വന്തം ജീവിതത്തിന്റെ പരമലക്ഷ്യമായിട്ടു കരുതിയിരിക്കുന്നു. അറിയേണ്ടതെല്ലാം അങ്ങുന്നറിഞ്ഞു കഴിഞ്ഞിരിക്കുന്നു. അതിനാൽ, സൽപുരുഷന്മാരുടെ ഏക മാത്രമായ ആശ്രയമായിട്ടുള്ള ഭഗവാന്റെ ഉദാരവും വിശുദ്ധവും ആയ ചരിത്രങ്ങളെ ശ്രോതാക്കളായ ഞങ്ങൾക്കു്, വിസ്തരിച്ചു പറഞ്ഞുതരണേ! ഭഗവാന്റെ പരമപ്രേമാസ്പദവും, വിശുദ്ധബുദ്ധിയുമായ പരീക്ഷിത്തു്, ശ്രീ ശുകൻ ഉപദേശിച്ചുകൊടുത്ത ഏതൊരു ജ്ഞാനം വഴിക്കാണു് ഭഗവൽപാദാരവിന്ദങ്ങളിലണഞ്ഞു മോക്ഷമ നേടിയതു്? അങ്ങുന്നു ദയചെയ്തു്, ആ ജ്ഞാനത്തെയും, പരീക്ഷിത്തിന്റെ പരമപവിത്രമായ ഉപാഖ്യാനത്തെ യും വിസ്തരിച്ചു വർണ്ണിച്ചു കേൾപ്പിച്ചുതന്നാലും! എന്തു കൊണ്ടെന്നാൽ, ആ ഉപാഖ്യാനത്തിൽ ഒരു കാര്യവും ഒളിച്ചുവച്ചു പറഞ്ഞിട്ടില്ല; ഭഗവദ്ഭക്തിക്കു വേണ്ടുന്ന അദ്ഭുതയോഗനിഷ്ഠയെ നല്ലവണ്ണം നിരൂപണംചെയ്തിട്ടു

മുണ്ട്. അതിൽ, ഇടമുറിയാതെ കൂടെക്കൂടെ ഭഗവാൻ ശ്രീകൃഷ്ണന്റെ ലീലകളുടെ വർണ്ണനം വന്നുകൂടിയിട്ടും ഉണ്ട്. എന്നുമല്ല, ഭഗവാന്റെ പ്രിയഭക്തന്മാക്ക് അതിൽ വളരെ വലിയ രസം അനുഭവപ്പെട്ടുന്നുമുണ്ട്!— [൭൭-൭൭]

സൂതൻ പറഞ്ഞു:—ആശ്ചര്യമാശ്ചര്യം! വിലോമജാതിയിൽ ജനിച്ചുപോയെന്നുവരുകിലും, മഹാത്മാക്കളെ സേവിക്കാൻ തരപ്പെട്ടതുകൊണ്ട്, ഇന്ന് എന്റെ ജന്മം സഫലമായിത്തീൎന്നു. എന്തെന്നാൽ, മഹാപുരുഷന്മാരോട്ടുകൂടി സംഭാഷണം ചെയ്യുന്നതുമാത്രംകൊണ്ടുതന്നെ, നീചകുലത്തിൽ പിറന്നുപോയല്ലോ എന്നുള്ള സങ്കടം തീൎന്നുപോകുന്നു. പിന്നെ, സൽപുരുഷന്മാരുടെ ഏകമാത്രാശ്രയമായ ഭഗവാന്റെ നാമം ജപിച്ചുകൊണ്ടിരിക്കുന്നവരോടുകൂടിയാണ് സംഭാഷണം തരപ്പെട്ടുന്നതെങ്കിൽ, ആ അവസ്ഥയെപ്പററി പറയാനുണ്ടോ! സകലവിധദുഃഖങ്ങളും നശിച്ചുപോകുന്നു. ഭഗവാന്റെ ശക്തി അവസാനമില്ലാത്തതാണ്: അവിടുന്ന്, സ്വയംതന്നെ അനന്തനാണ്. വാസ്തവത്തിൽ അവിടുത്തെ ഗുണങ്ങളുടെ അന്തമില്ലായ്കനിമിത്തമാണ് അവിടുത്തെ അനന്തൻ എന്നു പറയുന്നതു്. ഭഗവാന്റെ ഗുണങ്ങളുടെ സമതപോലും മററാക്കും കിട്ടിയിട്ടില്ല. അപ്പോൾ പിന്നെ, അവിടുത്തേക്കാൾ അധികം ഗുണമുള്ള ഒരാളുണ്ടോ എന്നു ചിന്തിക്കയേ വേണ്ടല്ലോ. ഭഗവാന്റെ ഗുണഗണങ്ങളുടെ വിശേഷം എത്രമാത്രമുണ്ടെന്നു മനസ്സിലാക്കിത്തരുവാൻ, ഇത്രയേ പറയേണ്ടതുള്ളു; ലക്ഷ്മീഭഗവതി, തങ്ങളെ പ്രാപിക്കണമെന്ന് പ്രാൎത്ഥിച്ചുകൊണ്ടിരുന്ന ബ്രഹ്മാദിദേവന്മാരേ, ഉപേക്ഷിച്ചിട്ട്, ഭഗവാൻ അനിച്ഛുവായിരുന്നിട്ടുപോലും, ഭഗവാ

ന്റെ ചരണകമലങ്ങളിലെ രജസ്സിനെത്തന്നെ സേവി ച്ചുകൊണ്ടിരിക്കുന്നു. ബ്രഹ്മാവു് ഭഗവാനെ കാൽകഴുകി ക്കാനായി തൃക്കാലിൽ ഒഴിച്ച ജലം, ആ തൃക്കാലിലെ നഖങ്ങളുടെ ഇടയിൽനിന്നു് ഗംഗാജലമായി ഒഴുകിയിരി ക്കുന്നു. ആ ജലം മഹാദേവനുൾപ്പെടെയുള്ള സകലജഗ ത്തിനേയും പവിത്രീകരിക്കുന്നതായും ഭവിച്ചു. ഈ സ്ഥിതി ക്കു്, ഭഗവാൻ ശ്രീകൃഷ്ണനെയല്ലാതെ, മററാരെ എങ്കിലും 'ഭഗവാൻ' എന്നു പറഞ്ഞാൽ അതിനർത്ഥമുണ്ടോ? ഭഗ വൽപ്രേമത്തെ സമ്പാദിച്ച ധീരപുരുഷന്മാർ, യാതൊരു ശങ്കയും കൂടാതെ, ദേഹ-ഗേഹാദികളിലെ ഉറച്ച ആസ ക്തിയെ ഉപേക്ഷിക്കുകയും, ആ അന്തിമമായ പരമഹം സാശ്രയത്തെ സ്വീകരിക്കുകയും ചെയ്യുവരുന്നു. സർവ്വഭൂത ങ്ങൾക്കും അഭയദാനവും, സർവ്വബന്ധങ്ങളിൽനിന്നും മുക്തിനേടി ഉപശാന്തനായിരിക്കയും ആണു് ആ ആശ്ര മത്തിലെ സ്വധർമ്മം. ഹേ സൂര്യനെപ്പോലെ തേജസ്വി കളായ മഹാത്മാക്കളേ! നിങ്ങൾ എന്നോടു ചോദിച്ചതു്, എനിക്കറിവുള്ള വിധത്തിൽ ഞാൻ നിങ്ങളെ കേൾപ്പി ക്കാം. പക്ഷി ആകാശത്തിൽ പറക്കുന്നതു് അതിന്റെ ശക്തി അനുസരിച്ചാണല്ലോ. ആകാശത്തിന്റെ അവസാനം വരെ പറക്കുകയല്ലല്ലോ—പറക്കാൻ അതിനു വയ്യല്ലോ. അതുപോലെ, ഓരോ വിദ്വാന്മാർ തങ്ങളുടെ ബുദ്ധിക്കനു സരിച്ചുമാത്രം, ശ്രീകൃഷ്ണലീലകളെ വർണ്ണിക്കുന്നു. ആ ലീലകളെ മുഴുവൻ വർണ്ണിക്കുക ആർക്കുംതന്നെ സാദ്ധ്യമല്ല. എന്തെന്നാൽ, ആകാശത്തെപ്പോലെ, അവസാനമില്ലാ ത്തതാണു് ആ ലീലകൾ; മനുഷ്യരുടെ ബുദ്ധിയാകട്ടെ, തുലോം ചെറുതുമാകുന്നു.— [൧൮-൨൩]

ഒരുദിവസം പരീക്ഷിത്തുമഹാരാജാവ് കാട്ടിൽ നായാട്ടിനായിട്ടു പുറപ്പെട്ടിരുന്നു. മൃഗങ്ങളുടെ പിമ്പേ ഓടി ഓടി അദ്ദേഹം വളരെ ക്ഷീണിക്കയും, വിശപ്പും ദാഹവും നിമിത്തം വലയുകയും ചെയ്തിരുന്നു. കാട്ടിലെങ്ങിങ്ങു നടന്നുനോക്കിയിട്ട് ഒരു ജലാശയം കണ്ടെത്താൻ അദ്ദേഹത്തിന്നു കഴിഞ്ഞില്ല. അങ്ങനെയിരിയ്ക്കേ, അടുത്തൊരു ഋഷ്യാശ്രമം കണ്ടെത്തി, അങ്ങോട്ടുപോയി അദ്ദേഹം. കണ്ണടച്ച് ശാന്തഭാവത്തിൽ ഒരു മുനി ആ ആശ്രമത്തിൽ ഇരിക്കുന്നത് അദ്ദേഹം കണ്ടു. വാസ്തവത്തിൽ, ഇന്ദ്രിയങ്ങളേയും, പ്രാണനേയും, മനസ്സിനേയും, ബുദ്ധിയേയും നിരോധിച്ച് ആ മുനി സംസാരത്തിൽ നിന്ന് അതീതനായി ഇരിക്കുകയായിരുന്നു. ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി ഈ മൂന്നവസ്ഥകളേയും കടന്ന് അദ്ദേഹം നിർവ്വികാരബ്രഹ്മത്തിൽ ലയിച്ചിരിക്കുകയായിരുന്നു. അദ്ദേഹത്തിന്റെ ദേഹം, പടർന്നുകിടന്ന ജടകൾ കൊണ്ടും, കൃഷ്ണാജിനം [മാൻതോൽ] കൊണ്ടും മറഞ്ഞുകിടന്നിരുന്നു: ഇങ്ങനെയിരുന്ന മുനിയോടാണ് പരീക്ഷിത്ത് 'വെള്ളം തരണേ' എന്നാവശ്യപ്പെട്ടത്. ദാഹംകൊണ്ട് അദ്ദേഹത്തിന്റെ കണ്ഠം വരണ്ടുകൊണ്ടിരുന്നു. അദ്ദേഹത്തിന്നു വെള്ളം കിട്ടിയില്ലെന്നല്ല, ഇരിക്കാൻ ഒരു പുല്ലുതടുക്കുപോലും കിട്ടിയില്ല, നിലത്തെങ്കിലും ഇരിക്കാൻ ആരും പറഞ്ഞില്ല; അർഘ്യമോ, മധുരവാക്കുകളെങ്കിലുമോ, അദ്ദേഹത്തിന്നു ലഭിച്ചില്ല. ഇത്, തന്നെ അപമാനിച്ചതാണെന്നു കരുതി, പരീക്ഷിത്തിന്ന് വലിയ ക്ഷോഭം വന്നു. ഹേ ശൗനക! രാജാവ് വിശപ്പും ദാഹവുംകൊണ്ടു വളരെ വലഞ്ഞിരുന്നു. അതുനിമിത്തം ആ മുനിയുടെ

നേരേ അദ്ദേഹത്തിനു വലിയ ഈൎഷ്യയും ക്രോധവും ഉണ്ടായിപ്പോയി. അദ്ദേഹത്തിൻെറ ജീവിതത്തിൽ ഇങ്ങനെ ഒരവസ്ഥ ആദ്യമായിട്ടാണു് ഉണ്ടായതും. അദ്ദേഹം അവിടെനിന്നു മടങ്ങിയപ്പോൾ, വില്ലിന്റെ അറ്റംകൊണ്ടു് ഒരു സൎപ്പശവശരീരം എടുത്തു് ആ മുനിയുടെ കഴുത്തിൽ വളച്ചിട്ടു; എന്നിട്ടു രാജധാനിയിലേയ്ക്കുതന്നെ പോവുകയും ചെയ്തു. കണ്ണടച്ചിരിക്കുന്ന ഈ മുനി സൎവേന്ദ്രിയങ്ങളേയും നിരോധിച്ചിരിക്കയാണോ, അതോ—'ഈ രാജാക്കന്മാരെക്കൊണ്ടു നമുക്കെന്തുകാൎയ്യം' എന്നോൎത്തു് കള്ളസ്സമാധി നടിച്ചു് നമ്മെ അപമാനിച്ചതാണോ, എന്നു് രാജാവിനു ശങ്കയുണ്ടായി. രണ്ടാംപക്ഷം ബലപ്പെട്ടതുകൊണ്ടു്, സൎപ്പശവം എടുത്തിടുകയുംചെയ്തു. [൨൮-൩൧]

"ശമീക"മുനിയായിരുന്നു അതു്. അദ്ദേഹത്തിൻെറ പുത്രൻ വലിയ പ്രഭാവശാലിയായിരുന്നു. വേറേ ഋഷികുമാരന്മാരൊന്നിച്ചു് ആ ആശ്രമത്തിനടുത്തുതന്നെ, ആ പുത്രൻ കളിച്ചുനടക്കുകയായിരുന്നു. രാജാവു്, പിതാവിനോടിങ്ങനെ അന്യായം ചെയ്തിരിക്കുന്നു എന്നു കേട്ടപ്പോൾ, ആ ഋഷിപുത്രൻ ഇങ്ങനെ പറയാൻ തുടങ്ങി—"അമ്പമ്പ! ഈ നരപതികൾ എന്നു പറയുന്ന വകക്കാർ, ഉച്ഛിഷ്ടഭോജികളായ കാക്കകളെപ്പോലെ തടിച്ചുവളൎന്നു്, എന്തെല്ലാം 'തോന്നിവാസ'ങ്ങളാണു് കാണിക്കാൻ തുടങ്ങിയിരിക്കുന്നതു്! ഇവർ ബ്രാഹ്മണരുടെ ദാസന്മാരായിരുന്നിട്ടും, വാതിൽക്കൽ കാവൽ നില്ക്കുന്ന പട്ടിയേപ്പോലെ, തങ്ങളുടെ സ്വാമിയെ ഇവർ ധിക്കരിച്ചുകളയുന്നുവല്ലോ! ബ്രാഹ്മണർ ക്ഷത്രിയരെ തങ്ങളുടെ ദ്വാരപാലന്മാരാക്കി

വച്ചിരിക്കുകയാണു്. അവർ വാതിൽക്കൽ നിന്നുകൊണ്ടു്, രക്ഷിക്കുകയാണു് വേണ്ടതു്; ഗൃഹത്തിനകത്തു കടന്നു് ബ്രാഹ്മണരുടെ പാത്രങ്ങളിലേ ഭക്ഷ്യങ്ങളെ തിന്നാൻ അവക്കധികാരമില്ല. ഭഗവാൻ ശ്രീകൃഷ്ണൻ ഭൂമിയിലുണ്ടായിരുന്നപ്പോൾ, മര്യാദയെ ഉല്ലംഘിക്കുന്നവരെ അവിടുന്നു ദണ്ഡിപ്പിച്ചിരുന്നു; ഇപ്പോൾ ഭഗവാൻ വൈകുണ്ഠം പ്രാപിച്ചു; ഈ മര്യാദകെട്ടവരെ ശാസിക്കാൻ ആളില്ലാതായി! ഞാൻതന്നെ ഇവററയെ ദണ്ഡിപ്പിച്ചുകളയാം! കാണേണ്ടവർ കണ്ടുകൊൾവിൻ—എനിക്കെത്ര ബലമുണ്ടെന്നു്!"—തന്റെ കൂട്ടുകാരായ ബാലന്മാരോടിങ്ങനെ പറഞ്ഞിട്ടു്, ശുണ്ഠിപിടിച്ചു തുടുതുടുത്ത കണ്ണുകളോടുകൂടിയ ആ ഋഷികുമാരൻ, കൗശികീനദിയിലേ ജലമെടുത്തു് ആചമിച്ചിട്ടു്, തന്റെ വാക്കാകുന്ന വജ്രായുധത്തെ പ്രയോഗിച്ചു—"കുലാങ്ഗാരമായ പരീക്ഷിത്തു് എന്റെ പിതാവിനെ അവമാനിച്ചു് മര്യാദയെ ലംഘിച്ചിരിക്കുന്നു. അതുകൊണ്ടു്, എന്റെ പ്രേരണനിമിത്തം, ഇന്നേയ്ക്കു് ൭-ാംദിവസം, പരീക്ഷിത്തിനെ തക്ഷകസർപ്പം കടിക്കും."

[൩൨–൩൭]

ഇതിനുശേഷം ആ ബാലൻ തന്റെ ആശ്രമത്തിൽ ചെന്നു. അപ്പോൾ പിതാവിന്റെ കഴുത്തിൽ സർപ്പം കിടക്കുന്നതു കണ്ടു്, ബാലൻ വളരെ ദുഃഖിക്കുകയും, ഉറക്കെ നിലവിളിക്കുകയും ചെയ്തു. പുത്രന്റെ നിലവിളി കേട്ടു്, ശമീകമുനി തന്റെ കണ്ണുകൾ പതുക്കെപ്പതുക്കെ തുറന്നു. അപ്പോൾ തന്റെ കഴുത്തിൽ സർപ്പശവം കിടക്കുന്നതു കാണുകയുംചെയ്തു. അതിനെ എടുത്തുകളഞ്ഞിട്ടു്

അദ്ദേഹം പുത്രനോടു ചോദിച്ചു:—"കുഞ്ഞേ! നീയെന്തിനു കരഞ്ഞുകൊണ്ടിരിക്കുന്നു? ആരാണു് നിന്നെ ഉപദ്രവിച്ചിരിക്കുന്നതു്?" അദ്ദേഹത്തിൻെറ ചോദ്യം കേട്ടു്, കുട്ടി നടന്ന സംഭവങ്ങളെല്ലാം പറഞ്ഞുകേൾപ്പിച്ചു. ബ്രഹ്മർഷിയായ ശമീകൻ കഥകളെല്ലാം കേട്ടപ്പോൾ, പുത്രനെ അഭിനന്ദിക്കയല്ല ചെയ്തതു്. അദ്ദേഹത്തിൻെറ ദൃഷ്ടിയിൽ പരീക്ഷിത്തിനെ ശപിക്കുക ഉചിതമായിരുന്നില്ല. അദ്ദേഹം പറഞ്ഞു.—"കഷ്ടം! കഷ്ടം! മൂർഖനായ കുട്ടീ! നീ വലിയ പാപംചെയ്തുകളഞ്ഞു! അദ്ദേഹത്തിന്റെ അല്പമായ തെററിനു് നീ ഇത്ര വലിയ ശാപംകൊടുത്തതു് സങ്കടകരമായിരിക്കുന്നു! നിൻെറ ബുദ്ധി തീരെ പിഞ്ചാണു്. ഭഗവത്സ്വരൂപിയായ രാജാവിനെ സാധാരണമനുഷ്യനെപ്പോലെ നീ വിചാരിക്കരുതു്. രാജാവിൻെറ അസഹ്യമായ ശക്തികൊണ്ടു രക്ഷിക്കപ്പെട്ടും, ഭയപ്പാടൊഴിഞ്ഞും ആണു് പ്രജകൾ തങ്ങളുടെ അഭീഷ്ടങ്ങൾ നേടിവരുന്നതു്. രാജാവിൻെറ രൂപംധരിച്ചു് ഭഗവാൻ ഭൂമിയിൽ വിളങ്ങാതെയായാൽ പിന്നെ, കള്ളന്മാരും കൊള്ളക്കാരും വർദ്ധിക്കുകയും ചെയ്യും; അരക്ഷിതരായ ആടുകളെപ്പോലെ, അരക്ഷണംകൊണ്ടു് ജനങ്ങൾക്കു നാശം സംഭവിക്കുകയും ചെയ്യും. രാജാവു് ഇല്ലാതാവുമ്പോൾ, ധനാദികളെ കവർന്നെടുക്കുന്ന കള്ളന്മാരെക്കൊണ്ടു് ലോകത്തിനു വലിയ കഷ്ടം വന്നുകൂടും. അവരോടു നമുക്കു സംബന്ധമില്ലെങ്കിലും, ലോകത്തെ അനാഥമാക്കിയ പാപം നമുക്കു വന്നുചേരും. എന്തെന്നാൽ, രാജാവിൻെറ അഭാവത്തിൽ കൊള്ളക്കാർ വർദ്ധിക്കുകയും, അവർ തമ്മിൽത്തന്നെ,

കലഹവും അടിപിടിയും നടക്കുകയും ചെയ്യും. അതോടു കൂടി, പശുക്കളേയും സ്ത്രീകളേയും ധനസമ്പത്തുകളേയും അവർ കൊള്ളചെയ്യുന്നതുമാണു്. അപ്പോൾ മനുഷ്യരുടെ വർണ്ണാശ്രമാചാരവിശിഷ്ടമായ വൈദികധർമ്മം ലുപ്തമായിപ്പോവും. അർത്ഥലോഭംകൊണ്ടും കാമവാസനകൊണ്ടും വിവശരായി, ജനങ്ങൾ പട്ടികളേയും കുരങ്ങുകളേയും പോലെ, സങ്കരവർണ്ണക്കാരായും ഭവിക്കും.

ചക്രവർത്തിയായ പരീക്ഷിത്താകട്ടെ, മഹായശസ്വിയും തികഞ്ഞ ധർമ്മനിഷ്ഠനും ആകുന്നു. അദ്ദേഹം വളരെ അശ്വമേധയാഗങ്ങൾചെയ്തിട്ടുണ്ടു്. അദ്ദേഹം ഭഗവാന്റെ പരമപ്രിയനായ ഭക്തശിരോമണിയും ആണു്. അദ്ദേഹമാണു്, വിശപ്പും ദാഹവും സഹിക്കുവാനാവാതെ നമ്മുടെ ആശ്രമത്തിൽ വന്നിരുന്നതു്. അദ്ദേഹം ഒരിക്കലും ശാപാർഹനല്ല. ഈ 'എട്ടുംപൊട്ടുംതിരിയാത്ത' കുട്ടി, നമ്മുടെ നിഷ്പാപനും ഭക്തനുമായ രാജാവിനു് അപരാധംചെയ്തിരിക്കുന്നു! സർവ്വാത്മാവായ ഭഗവാൻ ദയചെയ്തു് ഇതിനെ ക്ഷമിക്കുമാറാകട്ടെ! ഭഗവദ്ഭക്തന്മാരിലും, പകരംവീട്ടാനുള്ള ശക്തിയുണ്ടു്. പക്ഷേ അവർ മററുള്ളവർചെയ്യുന്ന അപമാനത്തേയോ, ചതിയേയോ, ശകാരങ്ങളേയോ, ഉപദ്രവങ്ങളേയോ ഒന്നും വകവയ്ക്കുന്നില്ല; അവയ്ക്കു് പ്രതീകാരം ചെയ്കയുമില്ല. ബ്രഹ്മർഷിയായ ശമീകനു് പുത്രന്റെ അപരാധത്തിൽ വലിയ ദുഃഖമുണ്ടായി. പരീക്ഷിത്തു് അദ്ദേഹത്തോടു ചെയ്ത അപരാധത്തെപ്പററി, അദ്ദേഹം ആലോചിച്ചതേ ഇല്ല! മഹാത്മാക്കളുടെ സ്വഭാവം ഇങ്ങനെയാണു്—മററുള്ളവർ അവർക്കു സുഖമോ ദുഃഖമോ

ഉണ്ടാകുമ്പോൾ, അതിൽ ഹർഷിക്കുകയാവട്ടേ, വേദനപ്പെടുകയാവട്ടേ,–രണ്ടും ചെയ്യുകയില്ല. കാരണം, ആത്മാവിന്റെ സ്വരൂപം സർവ്വഥാ ഗുണാതീതമായിരിക്കുന്നതു തന്നെ.— [സ-വ്യ-൫൦].

# പത്തൊൻപതാം അദ്ധ്യായം

## പരീക്ഷിത്തിന്റെ ഉപവാസവ്രതവും, ശ്രീശുകൻ പരീക്ഷിത്തിന്റെ അടുക്കൽ ചെല്ലുന്നതും.

സൂതൻ പറഞ്ഞു:—രാജധാനിയിൽ എത്തിയതിനുശേഷം, രാജാവിന്നു് തന്റെ ആ നിന്ദനീയകർമ്മത്തേപ്പറ്റി വലിയ പശ്ചാത്താപമുണ്ടായി. അദ്ദേഹം അത്യന്തം ക്ഷീണനായിട്ടു് ഇങ്ങനെ ആലോചിക്കുവാൻ തുടങ്ങി:— "ഞാൻ ആ നിരപരാധബ്രാഹ്മണനിൽ, വെറും മൂർഖനേപ്പോലെ, തുലോം നീചകർമ്മമാണു് ചെയ്തതു്. ആ ഋഷി, സ്വന്തം തേജസ്സു് ഒളിച്ചുവച്ചിരിക്കയായിരുന്നു; അല്ലെങ്കിൽ, എനിക്കദ്ദേഹത്തിനോടു് ഇങ്ങനെ കഷ്ടം പ്രവർത്തിക്കാൻ ഉള്ള ധൈര്യം തന്നെ ഉണ്ടാകുമായിരുന്നില്ല. തുലോം ശോചനീയമായി ഇതു്. ആ മഹാത്മാവിനെ അപമാനിച്ചതിന്റെ അനിഷ്ടഫലം—ഒരത്യാപത്തു്—വളരെ വേഗത്തിൽത്തന്നെ ഞാൻ അനുഭവിക്കേണ്ടിവരുന്നതാണു്. അങ്ങനെ വരാനാണു് ഞാനും ഇച്ഛിക്കുന്നതു്: അതുകൊണ്ടു് എന്റെ പാപത്തിന്നു് പ്രായശ്ചിത്തം വന്നുകൂടാമല്ലോ; മേലാൽ ഒരിയ്ക്കലും ഞാൻ ഇങ്ങനെ ചെയ്യാതെയും ഇരുന്നേയ്ക്കാമല്ലോ. ഞാൻ

ബ്രാഹ്മണരുടെ കോപപാത്രം ആയിക്കഴിഞ്ഞു; ആ ക്രോധത്തിന്റെ ജ്വാല ഇന്നുതന്നെ എന്റെ രാജ്യത്തിലും, സേനയിലും, ഖജനാവിലും വ്യാപിച്ചു്, അവയെയെല്ലാം ഭസ്മമാക്കട്ടെ—അതുനിമിത്തം ദുഷ്ടനായ എനിക്കു മേലാൽ ബ്രാഹ്മണരേയും ദേവന്മാരേയും ഗോക്കളേയും കുറിച്ചു്, ഇത്തരം പാപബുദ്ധി ഉണ്ടാകാതിരുന്നേയ്ക്കാമല്ലോ!"—അദ്ദേഹം ഇങ്ങനെ ചിന്തിച്ചുകൊണ്ടിരിക്കേ, പെട്ടെന്നറിവുകിട്ടി, ഋഷികുമാരൻ തന്നെ ശപിച്ചു എന്നും, തന്റെ മൃത്യുവായിട്ടു് തക്ഷകൻ വന്നു കടിക്കുമെന്നും. കത്തിക്കാളുന്ന അഗ്നിക്കുതുല്യനായ തക്ഷകന്റെ ദംശനം, അദ്ദേഹത്തിനു വളരെ നല്ലകാര്യമായിട്ടു തോന്നി. "വളരെനാളായിട്ടു ഞാൻ സംസാരത്തിൽ ആസക്തനായി കഴിയുകയാണു്. ഇനി ഉടനേ വൈരാഗ്യം വരാനുള്ള ഹേതു കിട്ടിപ്പോയി," എന്നദ്ദേഹം വിചാരിച്ചു. ഐഹിക-പരലോകഭോഗങ്ങളെ അദ്ദേഹം മുമ്പുതന്നെ തുച്ഛവും ത്യാജ്യവുംആയിക്കരുതിയിരുന്നു. ഇപ്പോൾ അവയേ മുറയ്ക്കു ത്യജിച്ചു്, ഭഗവാൻ ശ്രീകൃഷ്ണന്റെ പദകമലങ്ങളെത്തന്നെ സേവിക്കുകയാണു് സർവോപരി കർത്തവ്യമെന്നു ഗണിച്ചു്, മരണാന്തമായ ഉപവാസവ്രതം ദീക്ഷിച്ചു്, അദ്ദേഹം ഗംഗാനദിയുടെ കരയിൽ ചെന്നുകൂടി, ഇരുപ്പായി. ഗംഗാനദിയിലേ ജലം ഭഗവാൻ ശ്രീകൃഷ്ണന്റെ ചരണകമലങ്ങളിലേ പൊടിയോടും, ശ്രീതുളസീദളഗന്ധത്തോടും ഇടകലൎന്നു് അങ്ങനെ ഒഴുകിക്കൊണ്ടിരിക്കുന്നു. അതുനിമിത്തമാണു്, ഗംഗാദേവി സ്വൎഗ്ഗലോകത്തേയും മൎത്ത്യലോകത്തേയും മാത്രമല്ല, ലോകപാലന്മാരോടുകൂടിയ സമസ്തജഗത്തുകളേയും പവിത്രീകരിച്ചുകൊണ്ടു പരി

ശോഭിക്കുന്നതു്. ആ ഗംഗാദേവിയെ സേവിക്കാൻതോന്നാത്ത ഒരു ആസന്നമരണനായ പുരുഷൻ ഉണ്ടാവുമോ?
[൧—൩]

ഇങ്ങനെ പരീക്ഷിത്തു് ആമരണോപവാസവ്രതം ദീക്ഷിച്ചു്, സർവ്വവിഷയങ്ങളേയും പരിത്യജിച്ചു്, മൗനവ്രതവും കൈക്കൊണ്ടു്, മറെറാരു ചിന്തയും കൂടാതെ ഭഗവാൻ ശ്രീകൃഷ്ണന്റെ പാദാരവിന്ദങ്ങളെത്തന്നെ ധ്യാനിക്കുവാൻതുടങ്ങി. അങ്ങനെയിരിക്കേ, ത്രൈലോക്യത്തേയും പരിശുദ്ധീകരിക്കുന്ന വലിയ വലിയ ഋഷി-മുനിമാർ, ശിഷ്യന്മാരോടുകൂടി, പരീക്ഷിത്തിന്റെ സമീപത്തേയ്ക്കു് എഴുന്നരുളി. സജ്ജനങ്ങൾ മിക്കവാറും തീർത്ഥയാത്ര എന്ന നിലയിൽ സഞ്ചരിച്ചു് തീർത്ഥസ്ഥാനങ്ങളെ സ്വയം പവിത്രീകരിച്ചുകൊണ്ടു കഴിയുന്നവർ ആണു്. ആ നിലയ്ക്കു് അവിടെ എത്തിയവർ—അത്രി, വസിഷ്ഠൻ, ച്യവനൻ, ശരദ്വാൻ, അരിഷ്ടനേമി, ഭൃഗു, അങ്ഗിരസ്സ്, പരാശരൻ, വിശ്വാമിത്രൻ, പരശുരാമൻ, ഉതഥ്യൻ, ഇന്ദ്രപ്രമദൻ, ഇധ്മവാഹൻ, മേധാതിഥി, ദേവലൻ, ആർഷ്ടിഷേണൻ, ഭാരദ്വാജൻ, മൈത്രേയൻ, ഔർവൻ, കവഷൻ, അഗസ്ത്യൻ, ഭഗവാൻ വ്യാസൻ, നാരദൻ,—എന്നിവരും ഇവർക്കുപുറമേ, പല ദേവർഷിമാരും മഹർഷിമാരും, അരുണാദി രാജർഷിമാരും ആയിരുന്നു. അങ്ങനെ അനവധി ഋഷിമണ്ഡലത്തെ തന്റെ മുൻപിൽ കണ്ടപ്പോൾ, രാജാവു് യഥായോഗ്യം അവരെ സൽകരിയ്ക്കുകയും, അവരുടെ പാദങ്ങളിൽ തല മുട്ടിച്ചു വന്ദിക്കുകയും ചെയ്തു. എല്ലാവരും വിശ്രമപൂർവം താന്താങ്ങളുടെ ഇരുപ്പിടങ്ങളിൽ ഇരുന്നുകഴിഞ്ഞപ്പോൾ, ശ്രീപരീക്ഷിത്തു്

അവരെ വീണ്ടും വന്ദിച്ചിട്ട്, അവരുടെ മുമ്പിൽ നിന്നുകൊണ്ട്, പരിശുദ്ധഹൃദയത്തോടെ കൈകൂപ്പി, അദ്ദേഹം ചെയ്യാൻ ഉദ്ദേശിച്ചിട്ടുള്ളതിനെ, അവരെ പറഞ്ഞു കേൾപ്പിക്കാൻ തുടങ്ങി. [൧-൧൨]

പരീക്ഷിത്ത് പറഞ്ഞു:—അഹോ! ലോകത്തിലേ സകലരാജാക്കന്മാരിലുംവച്ച് ഞാൻതന്നെയാണ് അധികം ഭാഗ്യവാനും ധന്യതമനും! മഹാനുഭാവന്മാരായ നിങ്ങളെല്ലാവരും ഇവിടെ വന്ന് എന്നെ അനുഗ്രഹിച്ച് കൃതാൎത്ഥനാക്കിയിരിക്കുന്നുവല്ലോ! രാജകുലത്തിൽ പിറക്കുന്നവർ മിക്കവരും, നിന്ദിതകൎമ്മംതന്നെ ചെയ്തുകഴിയുന്നവരാണ്. അതിന്റെ പരിണാമഫലമായിട്ടാണ് അവർ ബ്രാഹ്മണരുടെ പാദതീൎത്ഥങ്ങളിൽനിന്ന് വളരെ അകന്നു പോയത്. ഇത് എത്രയോ ശോച്യമായിട്ടുള്ള കാൎയ്യമാണ്! ഞാനും രാജാവുതന്നെ ആയിപ്പോയി. ഇടവിടാതെ ദേഹ-ഗേഹങ്ങളിൽ ആസക്തനായിപ്പോയതുകൊണ്ട് ഞാനും പാപാത്മാവായിട്ടുതന്നെ പരിണമിച്ചിരിക്കുന്നു. അതുനിമിത്തം തന്നെയാണ് ഭഗവാൻ തന്നെത്താൻ ബ്രഹ്മണശാപരൂപേണ എന്നിൽ കരുണചെയ്യാൻ എഴുന്നരുളിയത് എന്നു വിചാരിക്കേണ്ടിയിരിക്കുന്നു. ഈ ശാപം വൈരാഗ്യത്തെ ഉണ്ടാക്കുന്നതാണ്. എന്തെന്നാൽ, ഇങ്ങനെയുള്ള ശാപംകൊണ്ട്, സംസാരാസക്തനായ പുരുഷൻ ഭയന്നു വശംവദനാകുകയും, വിരക്തനായിത്തീരുകയും ചെയ്യുന്നതാണല്ലോ! ഞാൻ ഇപ്പോൾ എന്റെ ചിത്തത്തെ ഭഗവാന്റെ തൃപ്പാദങ്ങളിൽ സമൎപ്പിച്ചുകഴിഞ്ഞിരിക്കയാണ്. ഭഗവാന്മാരായ നിങ്ങളെല്ലാവരും, മാതാവായ ഗംഗാദേവിയും, ഞാൻ ശരണംപ്രാപിച്ചിരിക്കുന്നവനാ

ണെന്നറിഞ്ഞു്, എന്നെ അനുഗ്രഹിക്കുമാറാകണം: എന്നെ സഹായിക്കുമാറാകണം! ബ്രാഹ്മണകുമാരന്റെ ശാപത്താൽ പ്രേരിതനായിട്ടു് ആരെങ്കിലും തക്ഷകരൂപേണ വന്നുകൊള്ളട്ടെ— സ്വയം തക്ഷകൻതന്നെയും വന്നു് എന്നെ കടിച്ചുകൊള്ളട്ടെ, അതിനെ ഞാൻ ഒട്ടും വകവെയ്ക്കുന്നില്ല. ഭവാന്മാർ എല്ലാം കരുണചെയ്തു്, ഭഗവാന്റെ രസമയികളായ ലീലകളെ ഗാനംചെയ്യുമാറാകണം! ഞാൻ ഭവാന്മാരുടെ കാല്ക്കൽ വീണു നമസ്കരിച്ചുകൊണ്ടു്, വീണ്ടും ഇതാണു് പ്രാൎത്ഥിക്കുന്നതു്–കൎമ്മനിമിത്തമായിട്ടു് എനിക്കു് ഏതൊരു യോനിയിൽ ജന്മം വേണ്ടിവന്നാലും, ഭഗവാൻ ശ്രീകൃഷ്ണനിൽ നാൾക്കുനാൾ എനിക്കു് അനുരാഗം ഏറിയേറി വരണം; തന്തിരുവടിയുടെ പാദത്തെ ആശ്രയിച്ചിരിക്കുന്ന മഹാത്മാക്കളുടെ സമ്പൎക്കം ഉണ്ടായിക്കൊണ്ടിരിക്കണം; പിന്നെ ജഗത്തിലേ സമസ്തപ്രാണികളോടും എനിക്കു് ഒരുപോലുള്ള മൈത്രിയും ലഭിച്ചുകൊണ്ടിരിക്കണം. ഇത്തരത്തിൽ ഉള്ള ആശീസ്സുകളെ ഭഗവാന്മാർ എനിക്കു നല്കിയാലും! —      [൧൩–൧൬]

മഹാരാജനായ പരീക്ഷിത്തു് പരമധീരനായിരുന്നു. അദ്ദേഹം ഇങ്ങനെ ദൃഢനിശ്ചയംചെയ്തിട്ടു്, ഗംഗയുടെ തെക്കേക്കരയിൽ, കിഴക്കോട്ടു തലയാക്കിയിട്ടു കുശാസനത്തിൽ, വടക്കോട്ടുനോക്കി ഇരുന്നു. രാജ്യഭാരകാര്യമെല്ലാം അദ്ദേഹം മുമ്പേതന്നെ പുത്രനായ ജനമേജയനെ ഏല്പിച്ചുകഴിഞ്ഞിരുന്നു. ഭൂമണ്ഡലത്തിന്റെ വെൺകൊററക്കുട ചൂടിയ ചക്രവൎത്തിയായ പരീക്ഷിത്തു് ഇങ്ങനെ ആമരണോപവാസം തന്നെ നിശ്ചയിച്ചു് ഇരിപ്പുറപ്പിച്ചു

ൾപ്പോൾ, സ്വർഗ്ഗത്തിൽ ദേവന്മാർ എല്ലാം വളരെ ആനന്ദത്തോടുകൂടി അദ്ദേഹത്തെ പ്രശംസിക്കുകയും, അദ്ദേഹത്തിൽ പുഷ്പവൃഷ്ടിചെയ്യുകയും ചെയ്തു. പെരുമ്പറ തുടങ്ങിയ വാദ്യവിശേഷങ്ങളെ അവർ മുഴക്കുകയുംചെയ്തു. അപ്പോൾ അവിടെക്കൂടിയിരുന്ന മഹർഷിമാരെല്ലാം, പരീക്ഷിത്തിന്റെ നിശ്ചയത്തെ വളരെ പ്രശംസിച്ചു. സാധുവാദം [നല്ലതു്–നല്ലതു് എന്നു പറഞ്ഞു്] ചെയ്തു് പരീക്ഷിത്തിനെ അനുമോദിക്കുകയുംചെയ്തു. ഋഷിമാർ സ്വഭാവേന തന്നെ ജനങ്ങളെ അനുഗ്രഹിച്ചുകൊണ്ടിരിക്കുന്നവരാണല്ലോ. ഭഗവാൻ ശ്രീകൃഷ്ണന്റെ ഗുണങ്ങളാൽ പ്രഭാവിതനായ പരീക്ഷിത്തിന്റെ കാര്യത്തിൽ, അനുരൂപമായ വാക്യമാണു് അവർ പറഞ്ഞതു്:—

"ഹേ രാജർഷിശിരോമണേ! ഭഗവാൻ ശ്രീകൃഷ്ണന്റെ ഭക്തന്മാരും അനുയായികളും ആയ പാണ്ഡവരുടെ വംശത്തിൽ ജനിച്ചവരെസ്സംബന്ധിച്ചു് ഇതൊരു ആശ്ചര്യകരമായ കാര്യമല്ല! എന്തുകൊണ്ടെന്നാൽ, അങ്ങയുടെ പൂർവ്വികന്മാർ, ഭഗവത്സന്നിധിയിലെത്തിച്ചേരുവാനുള്ള അത്യാകാംക്ഷകൊണ്ടു്, ആ രാജസിംഹാസനത്തെ ഒററ ക്ഷണത്തിൽ പരിത്യജിച്ചവരാണു്. വലിയ വലിയ മഹാരാജാക്കന്മാർ തങ്ങളുടെ മകുടങ്ങളേക്കൊണ്ടു സേവിച്ചിരുന്ന ആ പാണ്ഡവന്മാരെ!"—രാജാവിനോടു് ഇങ്ങനെ പറഞ്ഞിട്ടു് അവർ തമ്മിൽ തമ്മിൽ പറഞ്ഞുറച്ചു—ഈ പരീക്ഷിത്തുമഹാരാജാവു് ഭഗവാന്റെ പരമഭക്തനാണു്. ഇദ്ദേഹത്തിനു് ശോകരഹിതവും അത്യന്തനിർമ്മലവുമായ ഭഗവല്ലോകം ലഭിക്കും. ഇദ്ദേഹം ശരീര

ത്യാഗം ചെയ്തു് അവിടെയ്ക്കു പോകുന്നതുവരെ, നമുക്കും ഇവിടെത്തന്നെ ഇരിക്കണം-എന്നു്.— [൧൦-൨൧]

ഋഷിമാരുടെ ഈ വാക്കുകൾ ഏററവും മധുരങ്ങളും, ഗംഭീരങ്ങളും, യുക്തിയുക്തങ്ങളും, സത്യങ്ങളും, സമതാമയങ്ങളും ആയിരുന്നു. അവ കേട്ടു്, പരീക്ഷിത്തുമഹാരാജാവു് വളരെസ്സന്തോഷിച്ചു. പിന്നെ ഭഗവാൻെറ മനോഹരകഥകളെ കേൾക്കാനുള്ള ഇച്ഛകൊണ്ടു്, അദ്ദേഹം അവരോടു് ഇങ്ങനെ പ്രാർത്ഥിച്ചു—"മഹാത്മാക്കളേ! നിന്തിരുവടിമാർ വളരെ അകലത്തുനിന്നു് ഇവിടെ എഴുന്നരുളിയിരിക്കുകയാണു്. എല്ലാററിലും ഉപരിലോകമായ സത്യലോകത്തിൽ ഇരുന്നരുളുന്ന ഉടൽപൂണ്ട വേദരാശികളുതുല്യന്മാരാണു് നിന്തിരുവടിമാരെല്ലാവരും. ലൗകികമോ പാരത്രികമോ ആയ യാതൊരു സ്വാർത്ഥവും നിന്തിരുവടിമാരിലാക്കുമില്ല. സ്വഭാവേന തന്നെ മററുള്ളവരെ അനുഗ്രഹിച്ചുകൊണ്ടിരിക്കയാണു് മഹാത്മാക്കളായ നിങ്ങളുടെ പതിവു്. നിന്തിരുവടിമാരിൽ എനിക്കു് പരിപൂർണ്ണമായ വിശ്വാസമുണ്ടു്; അതുകൊണ്ടു്, ഞാൻ ഇനി ഒന്നു എൻെറ കർത്തവ്യത്തെപ്പററി, ചോദിക്കപ്പെടേണ്ടവരായ ഭവാന്മാരോടു്, ചോദിക്കേണ്ടതായ ചോദ്യംചെയ്യുകയാണു്. നിന്തിരുവടിമാർ തമ്മിൽത്തമ്മിലാലോചിച്ചു് നിശ്ചയിച്ചു് പറഞ്ഞുതന്നാലും!—എല്ലാവൎക്കും, എല്ലാ അവസ്ഥകളിലും, വിശേഷിച്ചു് കുറച്ചുസമയത്തിനിടയ്ക്കു മരിച്ചുപോകുന്നവരായ ജനങ്ങൾക്കു്, അന്തഃകരണംകൊണ്ടും ശരീരംകൊണ്ടും ചെയ്യേണ്ടതായ പരിശുദ്ധകൎമ്മം എങ്ങനെയുള്ളതാണു്?—" [൨൨-൨൪]

പരീക്ഷിത്തു് ഇങ്ങനെ ചോദിച്ചതിന്നു ഉടനേ, പെട്ടെന്നു്, സ്വേച്ഛയാ ഭൂമിയിലെവിടെയും സഞ്ചരിച്ചുകൊണ്ടിരിക്കുന്ന, ഒന്നിന്റെയും ഒരപേക്ഷയും ഇല്ലാത്ത— വ്യാസപുത്രൻ ശ്രീ ശുകബ്രഹ്മർഷി അവിടെ എത്തിച്ചേർന്നു. അദ്ദേഹത്തിന്റെ ശരീരത്തിൽ ജാതിയുടേയോ ആശ്രമത്തിന്റെയോ യാതൊരു ചിഹ്നവും ഉണ്ടായിരുന്നില്ല! ആത്മാനുഭൂതിയിൽത്തന്നെ സന്തുഷ്ടനായിരുന്നു അദ്ദേഹം. ഒട്ടേറെ കുട്ടികളും സ്ത്രീകളും അദ്ദേഹത്തിനെ വളഞ്ഞുകൂടിയിരുന്നു [അദ്ദേഹത്തിന്റെ ചുറ്റും ഉണ്ടായിരുന്നു]. അവധൂത [നഗ്ന] വേഷമായിരുന്നു അദ്ദേഹത്തിന്റേതു്. ൧൬-വയസ്സു് തോന്നിച്ചിരുന്നു. പാദം, മുട്ടു്, കൈയു്, തോളു്, കവിൾത്തടം തുടങ്ങി അദ്ദേഹത്തിന്റെ ഓരോ അവയവവും അതീവ സുന്ദരമായിരുന്നു. വിശാലവും മനോഹരവും ആയിരുന്നു കണ്ണുകൾ. നാസിക കുറേ ഉയർന്നതായിരുന്നു. ചെവികൾ തുല്യങ്ങളായിരുന്നു. പുരികങ്ങൾ മനോഹരങ്ങളായിരുന്നു. മുഖത്തിന്നു് ഒരു വിശേഷശോഭയെ തോന്നിച്ചിരുന്നു അവ. കഴുത്തു് ശംഖിന്നുതുല്യം തന്നെ സുന്ദരതരം. തോളുകൾ ഉരുണ്ടു് ഒതുങ്ങിയിരുന്നു. മാറിടം വിശാലവും ഉന്നതവും ആയിരുന്നു. നാഭി നീർച്ചുഴിപോലെ ആഴമുള്ളതും, വയറു് വളരെസ്സുന്ദരവും വളിവുകളോടുകൂടിയതും ആയിരുന്നു. കൈകൾക്കു വളരെ നീളമുണ്ടായിരുന്നു. തലമുടി മുഖത്തു പാറിപ്പറന്നുകിടന്നിരുന്നു. ഇങ്ങനെ ഒരു ദിഗംബരവേഷത്തിൽ, ആ ശുകബ്രഹ്മർഷി ഒരു വിശിഷ്ടദേവനെപ്പോലെ തേജസ്വിയായി പ്രശോഭിച്ചിരുന്നു. കറുപ്പുനിറമായിരുന്നു. ഹൃദയം കവരുന്നതായ നിറഞ്ഞ യൗവനമുണ്ടായിരുന്നു. ശരീരശോഭ

കൊണ്ടും മനോഹരമന്ദഹാസംകൊണ്ടും അദ്ദേഹം സ്ത്രീകൾക്കു വിശിഷ്യ ഹൃദ്യനായിരുന്നു എപ്പോഴും. സ്വന്തം തേജസ്സിനെ അദ്ദേഹം ഒളിച്ചുവച്ചിരിക്കയായിരുന്നുവെങ്കിലും, അദ്ദേഹത്തിന്റെ ലക്ഷണങ്ങൾ അറിയാവുന്നവരായ മഹർഷിമാർ അദ്ദേഹത്തെ തിരിച്ചറിഞ്ഞു. എന്നല്ല, ആ മഹർഷിമാരെല്ലാവരും അദ്ദേഹത്തെ ബഹുമാനിക്കുന്ന നിലയിൽ, താന്താങ്ങളുടെ ഇരിപ്പിടം വിട്ട് എഴുന്നേല്ക്കുകയും ചെയ്തു.— [൨൮-൨൯]

ശ്രീ പരീക്ഷിത്ത്, ഇങ്ങനെ അതിഥിരൂപത്തിലെത്തിയ ശുകബ്രഹ്മർഷിയെ തലകുനിച്ചു വന്ദിച്ച്, പൂജിച്ചു. ശ്രീശുകന്റെ സ്വരൂപത്തെ അറിയാതിരുന്ന കുട്ടികളും സ്ത്രീകളും, അദ്ദേഹത്തിന്റെ ഈ മാഹാത്മ്യം കണ്ടപ്പോൾ മടങ്ങിപ്പോയി. എല്ലാവരാലും ബഹുമാനിക്കപ്പെട്ടുകഴിഞ്ഞതിനുശേഷം, ശ്രീശുകദേവൻ ഒരു വിശിഷ്ടപീഠത്തിൽ ഇരുന്നു ശോഭിക്കുകയായി. ഗ്രഹങ്ങൾ, നക്ഷത്രങ്ങൾ, താരകൾ എന്നിവയാൽ ചുററപ്പെട്ടിരിക്കുന്ന ചന്ദ്രഭഗവാനേപ്പോലെ, ബ്രഹ്മർഷികൾ, ദേവർഷികൾ, രാജർഷികൾ എന്നിവരാൽ ചൂഴപ്പെട്ട ശുകദേവൻ അത്യന്തം പ്രശോഭിച്ചിരുന്നു. ശ്രീശുകദേവൻ മഹാത്മന്മാരിൽവെച്ചും മഹാത്മാവായിരുന്നു. പരമജ്ഞാനസമ്പന്നനായ അദ്ദേഹം പ്രശാന്തഭാവത്തിൽ ഇരുന്നുകഴിഞ്ഞപ്പോൾ, പരമഭാഗവതനായ പരീക്ഷിത്ത് അദ്ദേഹത്തിന്റെ അടുത്തുചെന്ന്, തൽപാദപത്മങ്ങളിൽ തലതൊട്ടുവിച്ചു നമസ്കരിച്ചു. അനന്തരം എഴുന്നേററുനിന്ന് കൈകൂപ്പി വീണ്ടും നമസ്കരിച്ചു. പിന്നീട് വളരെ മാധുര്യം

പൂണ്ട വാക്കുകളെക്കൊണ്ടു്, ശ്രീശുകനോടിങ്ങനെ ചോദിച്ചു:— [൨൯-൩൨]

പരീക്ഷിത്തു പറഞ്ഞു:—ബ്രഹ്മസ്വരൂപനായ ഭഗവാനേ! ഇന്നു് ഞാൻ മഹാഭാഗ്യവാനായിത്തീൎന്നു. എന്തെന്നാൽ, ഞാൻ അപരാധിയായ ക്ഷത്രിയനായിപ്പോയെങ്കിലും, സൽസംഗത്തിന്നു് അധികാരിയാണെന്നു മനസ്സിലായി. ഇന്നു് അവിടുന്നു് അതിഥിയായിട്ടെഴുന്നരുളി, തീൎത്ഥമെന്നപോലെ എന്നെ ശുദ്ധീകരിച്ചു. അവിടുത്തെപ്പോലുള്ള വിരക്തശിരോമണികളുടെ സ്മരണംകൊണ്ടുതന്നെ, ഗൃഹസ്ഥജനങ്ങൾ മാത്രമല്ല, അവരുടെ ഗൃഹങ്ങളും പരിശുദ്ധങ്ങളായിത്തീരുന്നു. അപ്പോൾ പിന്നെ, അവിടുത്തെ ദൎശനം, സ്പൎശനം, പാദപ്രക്ഷാളനം, ആസനദാനം ഇത്യാദിക്കു് അവസരം കിട്ടുമ്പോഴത്തെ അവസ്ഥ പറയാനില്ലല്ലോ! ഹേ മഹായോഗിൻ! വിഷ്ണുഭഗവാന്റെ മുമ്പിൽ ദൈത്യന്മാൎക്കു നില്ക്കാൻ കഴിയാത്തതുപോലെ, വലിയ വലിയ പാപങ്ങളും അവിടുത്തെ സന്നിധിയിൽ നശിച്ചുപോവുകതന്നെ ചെയ്യുന്നു. നിശ്ചയമായും, പാണ്ഡവരുടെ സുഹൃത്തായ ഭഗവാൻ ശ്രീകൃഷ്ണൻ, തന്റെ ചാൎച്ചക്കാരൻ എന്നു കരുതി എന്നിൽ അത്യന്തം പ്രസന്നനായിരിക്കുകയാണു്. എന്തെന്നാൽ, ഞാൻ ഭഗവാൻ ശ്രീകൃഷ്ണന്റെ അച്ഛൻപെങ്ങളുടെ [പേരശ്ശിയുടെ] പുത്രന്മാരുടെ പൗത്രനാണല്ലോ. അവരെ പ്രീതിപ്പെടുത്തുവാൻ ഭഗവാൻ പ്രവൎത്തിക്കാതിരിക്കുന്നതുമല്ല. ശ്രീകൃഷ്ണഭഗവാന്റെ കൃപ ഉണ്ടായില്ല എങ്കിൽ, അവിടുത്തെപ്പോലുള്ള ആത്മാരാമമണികളും, പരമസിദ്ധമഹാത്മാക്കളും, ആൎക്കും അറിയാൻവയ്യാത്ത ഗതിയോടുകൂടിയവരും, ആൎക്കും എളുപ്പത്തിൽ കാണാൻ കിട്ടാത്തവരും, ചോദിക്കാതെ ആൎക്കും

തന്നെ ഉപദേശംപോലും നല്കാത്തവരും ആയ പരമഗുരുക്കന്മാർ സ്വയം എഴുന്നരുളി ഈ മൃത്യുസമയത്തു് എന്നെപ്പോലെയുള്ള പ്രാകൃതമനുഷ്യക്കു ദർശനം നൽകുവാൻ എങ്ങനെ ഇടയാവും? അവിടുന്നു് യോഗികളുടെ പരമഗുരുവാകുന്നു. അതുകൊണ്ടു് ഞാൻ അവിടത്തെ അടുക്കൽ, പരമസിദ്ധിയുടെ സ്വരൂപത്തേയും, അതിലേയ്ക്കുള്ള സാധനകളേയും സംബന്ധിച്ചു ചോദിക്കുവാൻ തുടങ്ങുകയാണു്. മൃത്യുഗ്രസ്തനായി സർവ്വഥാ ആസന്നമരണനായി ഇരിക്കുന്ന പ്രാണിക്കു് ചെയ്യുവാനുള്ള കൃത്യമെന്താണു്? ഭഗവാനേ! അതോടുകൂടി, മനുഷ്യർ മുഴുവൻ ചെയ്യേണ്ടതായിട്ടുള്ളതും എന്താണു്? അവർ എന്തിനെ കേൾക്കണം, എന്തിനെ ജപിക്കണം, എന്തിനെ അനുഷ്ഠിക്കണം, എന്തിനെ സ്മരിക്കണം, എന്തിനെ ഭജിക്കണം? അതുപോലെ, എന്തിനെ ത്യജിക്കണം? ഹേ ഭഗവത്സ്വരൂപനായ മുനിവര്യ! അവിടത്തെ കണ്ടുകിട്ടുക വളരെ പ്രയാസമേറിയ കാര്യമാണു്. എന്തെന്നാൽ, ഗൃഹസ്ഥന്മാരുടെ അടുക്കൽ, ഒരു പശുവിനെ കറക്കുന്നിടത്തോളം സമയംപോലും അവിടുന്നു നില്ക്കുകയില്ല. അതുകൊണ്ടു് ഞാൻ കുറഞ്ഞൊന്നു ചോദിച്ചതു് അവിടുന്നു പറഞ്ഞുതന്നാലും! [൩൨-൩൮]

സൂതൻ പറഞ്ഞു:—രാജാവു് വളരെ മധുരസ്വരത്തിലും മധുരവാക്കിലും ആണു് ഇതു പറഞ്ഞതു്. അപ്പോൾ, സമസ്തധർമ്മങ്ങളുടേയും മർമ്മജ്ഞനായ വ്യാസനന്ദനൻ ശ്രീ ശുകബ്രഹ്മർഷി, ചോദ്യങ്ങൾക്കു് ഉത്തരം പറയാൻ ആരംഭിച്ചു.

പ്രഥമസ്കന്ധം സമാപ്തം—ശ്രീഗുരുഭ്യോ നമഃ!

മററുള്ളോരു പുരാണവഞ്ചിനിരയിങ്ങെന്തി,ന്നതിൽ കേറിനി-
ന്നോടിച്ചക്കരെ ധീവരക്കമണയാൻ പററില്ല, ചുററും ദൃഢം;
കേട്ടാൽത്താനെത്തു ദുസ്തരം ഭവസമുദ്രത്തെക്കടെത്തുന്നതാ-
ണാ ശ്രീ ഭാഗാവതാഖ്യനൗകയിലുടൻ പൂകീടുവിൻ പാമരരേ

[ശ്രീഹരിസൂരി]

രാജൻ! ദോഷംനിറഞ്ഞുള്ള കലിക്കുണ്ടൊരു വൻഗുണം;
കൃഷ്ണൻതൻ കീൎത്തനത്താൽത്താൻ മോക്ഷംപ്രാപിച്ചിടാ-മതിൽ!

[ശ്രീമദ്ഭാഗവതം]

---

ദ്വിതീയസ്കന്ധം

## ഒന്നാം അദ്ധ്യായം

### ധ്യാനവിധിയുടേയും, ഭഗവാൻെറ വിരാട്സ്വരൂപത്തിൻെറയും വൎണ്ണനം

ശ്രീശുകൻ പറഞ്ഞു:—പരീക്ഷിത്തേ! അങ്ങയുടെ ഈ ചോദ്യം വളരെ ഉത്തമം ആണ്. എന്തെന്നാൽ, അങ്ങയ്ക്കുന്നപോലെ മററെല്ലാവൎക്കുംകൂടിയും ഈ ചോദ്യം ശ്രേയസ്കരമായിരിക്കുന്നു. മനുഷ്യൎക്കു കേൾക്കാനും സ്മരിക്കാനും കീൎത്തനംചെയ്യാനും ഉള്ള സകലകാൎയ്യങ്ങളിലും വച്ച് ശ്രേഷ്ഠമായിട്ടുള്ളതാണ് അങ്ങു ചോദിച്ചതു്. അതു

നിമിത്തം, ആത്മജ്ഞാനികളായ മഹാത്മാക്കൾ ഇത്തരം ചോദ്യത്തെ വളരെ ആദരിക്കുന്നു. ഹേ രാജേന്ദ്ര! ഗൃഹകാര്യങ്ങളിൽത്തന്നെ അത്യാസക്തിയോടുകൂടിക്കഴിയുന്നവർ, തങ്ങളുടെ ജീവിതത്തിലെ യഥാർത്ഥമായ ലാഭം എന്തെന്ന് അറിയുന്നില്ല. അതുകൊണ്ടവർക്ക് ആയിരമായിരം കാര്യങ്ങൾ കേൾക്കേണ്ടതായും പറയേണ്ടതായും വന്നുകൂടുന്നു. അവരുടെ ജീവിതം മുഴുവൻ ഇങ്ങനെതന്നെ അവസാനിക്കയുംചെയ്യുന്നു. ഉറങ്ങിക്കൊണ്ടോ, സ്ത്രീപ്രസംഗംകൊണ്ടോ രാത്രി കഴിച്ചുകൂട്ടുന്നു. ധനചിന്തയിലോ, കുടുംബാംഗങ്ങളുടെ ലാളനപോഷണങ്ങൾകൊണ്ടോ, പകലും തുലച്ചുകളയുന്നു. സംസാരത്തിൽ തനിയ്ക്കത്യന്തം പ്രിയതമമെന്നു കരുതിപ്പോരുന്ന ദേഹം, പുത്രൻ, ഭാര്യ ഇത്യാദിയെല്ലാം ഇല്ലാത്തതാണ്; അസത്താണ്; എന്നാൽ ജീവൻ അവരിലെല്ലാം രമിച്ചുകൊണ്ടിരിക്കുന്നുണ്ട്. അവരേപ്പറ്റിയുള്ള വ്യാമോഹത്തിൽപെട്ട് ഭ്രാന്തപ്രായനായി, രാപ്പകൽ മൃത്യു തന്നെ വിഴുങ്ങിവിഴുങ്ങിവരുന്നത് കണ്ടിട്ടും, ജീവൻ ആ അവസ്ഥ അറിഞ്ഞതായ് ഭാവിക്കുന്നില്ല. ജീവൻ രമിക്കുന്നതിൻെറ ശക്തി നോക്കൂ! ഹേ പരീക്ഷിത്തേ! അതുകൊണ്ടു്, അഭയസ്ഥാനത്തെ പ്രാപിക്കുവാൻ ഇച്ഛിക്കുന്നവൻ, സർവാത്മാവും, സർവശക്തനും ആയ ഭഗവാൻ ശ്രീകൃഷ്ണൻെറ ലീലകളെ കേൾക്കുകയും കീർത്തിക്കുകയും സ്മരിക്കുകയുംതന്നെയാണ് വേണ്ടതു്. മനുഷ്യജീവിതത്തിൻെറ പരമലാഭം, മരണകാലത്തു നാരായണസ്മരണത്തിന് ഇടവരണം എന്നുള്ളതാണ്. അതിലേയ്ക്കുള്ള മാർഗ്ഗം, ജ്ഞാനമോ, ഭക്തിയോ, സ്വധർമ്മനിഷ്ഠയോ ഏതായാലും വേണ്ടില്ല: ഭഗവൽസ്മരണ

ത്തിനിടവരുമാറുതന്നെ ജീവിക്കണം എന്നതാണ് മുഖ്യ കാര്യം. സാധാരണക്കാരുടെ കാര്യം കിടക്കട്ടെ—നിർഗ്ഗുണ സ്വരൂപേണ സ്ഥിതിചെയ്യുന്നവരും, ഗുണാതീതന്മാരും, വിധി-നിഷേധങ്ങളെ എല്ലാം ഉല്ലംഘിച്ചിരിക്കുന്നവരും ആയ വലിയ വലിയ ഋഷീശ്വരന്മാരുംകൂടി, അല്ലേ പരീക്ഷിത്തേ! ഭഗവാൻെറ അനന്തകല്യാണമയങ്ങളായ ഗുണ ഗണങ്ങളുടെ ശ്രവണകീർത്തനങ്ങളിൽ അതീവ രമിച്ചു കൊണ്ടിരിക്കുന്നവരാണ്.— [൧-൭]

ഹേ പരീക്ഷിത്തേ! ഞാൻ അങ്ങയെ കേൾപ്പിക്കാൻ തുടങ്ങുന്നതു്, ഭഗവത്സ്വരൂപമെന്നോ വേദസദൃശമെന്നോ പറയേണ്ടതായ ശ്രീമദ് ഭാഗവതമഹാപുരാണത്തെത്തന്നെ യാണ്. എൻെറ പിതാവായ വ്യാസഭഗവാനിൽനിന്ന്, ദ്വാപരത്തിൻെറ അവസാനത്തിൽ ഞാനീപ്പുരാണത്തെ അധ്യയനംചെയ്തു. [ദ്വാപരാദൗ–എന്നാണ് മൂലം. വ്യാഖ്യാനസാരേണ, ദ്വാപരത്തിൻെറ അന്തത്തിൽ എന്നു പറഞ്ഞിരിക്കുന്നു. "ദ്വാപരൗ യുഗസംശയൗ" എന്നു നിഘണ്ടു ഉണ്ട്. പിന്നെ മനശ്ശുദ്ധിപോലെ]. ഞാൻ നിർഗ്ഗുണസ്വരൂപമായ പരബ്രഹ്മത്തിൽ അത്യന്തനിഷ്ഠ വാനാണ്. എന്നിട്ടും, ഭഗവാൻ ശ്രീകൃഷ്ണൻെറ മധുര ലീലകൾ ബലാൽകാരേണ എൻെറ ഹൃദയത്തെ ആകർഷിച്ചിരിക്കുന്നു. അതുനിമിത്തമാണ്, ഹേ രാജർഷേ! ഞാൻ ഈ പുരാണത്തെ അധ്യയനംചെയ്തതു്. അങ്ങ് ഭഗവാൻെറ പരമഭക്തനാകയാൽ ഞാൻ ഈ പുരാണം അങ്ങയെ കേൾപ്പിക്കാം. ഈ പുരാണത്തിൽ ശ്രദ്ധനിത്തു ന്നവരുടെ ചിത്തവൃത്തി, വളരെ വേഗത്തിൽ ശ്രീകൃഷ്ണ

ഭഗവൽപാദാരവിന്ദങ്ങളിൽ, പരമഭക്തിയോടുകൂടി ചെന്നെത്തുന്നതാണു്. ഇഹ-പരലോകകാര്യങ്ങളിൽ ഏതെങ്കിലും ഇച്ഛയുള്ളവക്കും; നേരേ മറിച്ചു്, സംസാരദുഃഖമനുഭവിച്ചു വൈരാഗ്യംവന്നു് മോക്ഷകാംക്ഷികളായിത്തീന്നവക്കും; യോഗസമ്പന്നരായ സിദ്ധജ്ഞാനികൾക്കും ഭക്തിപൂർവം ഭഗവന്നാമസങ്കീർത്തനം തന്നെയാണു് കർത്തവ്യമെന്നു് സർവശാസ്ത്രങ്ങളും സിദ്ധാന്തിച്ചിരിക്കുന്നു. സകലകർമ്മങ്ങളിലുംവച്ചു് നാമസങ്കീർത്തനത്തിനുള്ള മഹത്വം, അതിൽ ഒരുതരത്തിലുള്ള പ്രത്യവായവും [കുറവു്-അധർമ്മം-പാപം] വരുകയില്ലെന്നുള്ളതത്രേ. വിഷയാസക്തിനിമിത്തം സ്വശ്രേയസ്സു നോക്കാൻ മറയ്ക്കുന്നവക്കു്, വളരെ നീണ്ട ആയുസ്സു കിട്ടിയാലും, അതു് അവർ അറിയാതെ വെറുതേ നശിപ്പിക്കുകയാണു്. ആ ആയുസ്സു കൊണ്ടെന്തു ലാഭം? തന്റെ ജീവിതത്തിനു് ഒന്നോ രണ്ടോ നാഴിക നീളമേ ഉള്ളു എങ്കിലും, ആ ജീവിതം ഭഗവാന്റെ കഥാശ്രവണം, നാമകീർത്തനം മുതലായവയ്ക്കു് ഉപയോഗപ്പെടുത്തുകയാണെങ്കിൽ, അതാണു് അത്യുൽകൃഷ്ടമായിട്ടുള്ളതു്. എന്തെന്നാൽ, അതുകൊണ്ടുതന്നെ ഭഗവൽപ്രാപ്തി സിദ്ധിക്കുന്നതാണു്. രാജർഷി ഖട്വാംഗന്റെ കഥ അങ്ങയ്ക്കറിയാമായിരിക്കുമല്ലോ. തന്റെ ആയുസ്സു് ഇനി ഒന്നോ രണ്ടോ നാഴികയേ ബാക്കി ഉള്ളു എന്നു മനസ്സിലായ ഉടനേ, അദ്ദേഹം സർവബന്ധങ്ങളേയും ത്യജിച്ചു്, ഭഗവദ്ധ്യാനംചെയ്തു് ഭഗവൽപദത്തെ പ്രാപിച്ചു. ഹേ പരീക്ഷിത്തേ! അങ്ങയ്ക്കാണെങ്കിൽ ഇനിയും ഏഴു ദിവസം ജീവിതാവധി ഉണ്ടല്ലോ; ഇതിനിടയ്ക്കു് താന്റെ പരമശ്രേയസ്സിന്നു വേണ്ടുന്നതൊക്കെ അങ്ങയ്ക്കു ചെയ്യുവാൻ കഴിയും. അതു ചെയ്യണം.— [വ്യ-ഫർ]

മരണം അടുക്കുമ്പോൾ പേടിക്കുകയോ, പരിഭ്രമിക്കുകയോ ചെയ്യരുതു്. മനുഷ്യരെല്ലാവരും, വൈരാഗ്യമാകുന്ന വാൾകൊണ്ടു്, ശരീരത്തിലും തത്സംബന്ധികളിലും ഉള്ള മമതാബന്ധത്തെ അറുത്തുകളയണം. ധൈര്യത്തോടുകൂടി ഗൃഹംവിട്ടിറങ്ങിപ്പോയി പരിശുദ്ധതീർത്ഥത്തിൽ സ്നാനം ചെയ്തു്, ശുദ്ധവും ഏകാന്തവുമായ സ്ഥാനത്തു് വിധിപ്രകാരം ആസനം ബന്ധിച്ചിരുന്നു്, പരിപാവനവും പരമതമവുമായ പ്രണവാക്ഷരത്തെ മനസ്സുകൊണ്ടു ജപിക്കണം. പ്രാണവായുവിനെ വശത്താക്കി, മനസ്സിനെ അടക്കിനിർത്തണം. എന്നാൽ, പ്രണവത്തെ വിടാതെ ജപിക്കണം. ബുദ്ധിയുടെ സഹായത്തോടുകൂടി, മനസ്സുകൊണ്ടു് ഇന്ദ്രിയങ്ങളെ തദ്വിഷയങ്ങളിൽനിന്നു വേർപെടുത്തു് അടക്കണം; വിഷയങ്ങളിലേയ്ക്കിന്ദ്രിയങ്ങളെ വിടരുതു്. കർമ്മവാസനാനിമിത്തം മനസ്സു ചലിച്ചുകൊണ്ടിരിക്കുകയാണെങ്കിൽ, വിചാരദ്വാരാ മനസ്സിനെ അടക്കി, ഭഗവത്സ്വരൂപത്തിൽ തളച്ചുനിർത്തണം. അതിലേയ്ക്കു്, ഭഗവാന്റെ തിരുവുടലിലേ ഏതെങ്കിലും ഒരംഗത്തെ ഇടവിടാതെ ധ്യാനിക്കുക. അങ്ങനെ ഓരോ അംഗമായി ഭഗവത്സ്വരൂപം മുഴുവനും ധ്യാനിച്ചു്, വിഷയവാസന വിട്ട മനസ്സിനെ പൂർണ്ണമായി ഭഗവാങ്കൽ ലയിപ്പിച്ചുകൊള്ളണം. പിന്നെ വിഷയചിന്തനത്തിനു് ഇടവരരുതു്. [ഇവിടെ, ഭഗവാന്റെ പാദം ധ്യാനിക്കുന്നതു് ഏറെ നന്നു് എന്നു കൂടിപ്പറയാമെന്നു തോന്നുന്നു.]. വിഷ്ണുഭഗവാന്റെ പരമമായ ആ പദത്തെ പ്രാപിച്ചുകഴിഞ്ഞാൽ, മനസ്സു് ഭഗവൽപ്രേമമയമായ ആനന്ദംകൊണ്ടു് നിറഞ്ഞുവശാവും. ഭഗവാനെ ധ്യാനിച്ചുകൊണ്ടിരിക്കുമ്പോൾ, മനസ്സു് രജോഗുണ

ത്താൽ വിക്ഷേപിക്കപ്പെട്ടുകയോ, തമോഗുണത്താൽ മൂടി പ്പോവുകയോ ചെയ്താൽ, അപ്പോൾ പരിഭ്രമിച്ചുപോവരുത്. ധൈര്യത്തോടുകൂടി യോഗധാരണചെയ്ത് മനസ്സിനെ വശത്താക്കുകയാണു വേണ്ടതു്. എന്തെന്നാൽ, ആ ധാരണ മേൽപ്പറഞ്ഞ രണ്ടുതരം ദോഷങ്ങളേയും തീൎത്തതരുന്നതാണു്. * ധാരണ സ്ഥിരപ്പെട്ടുകിട്ടിയാൽ, ധ്യാനത്തിൽ യോഗിക്കു് തൻെറ പരമകല്യാണമയനായ ഭഗവാനെ ഉള്ളിൽ കാണാൻ കഴിയുന്നു. അപ്പോൾ, ഉടനേ തന്നെ ഭക്തിയോഗം ലഭിയ്ക്കുകയുംചെയ്യും!— [൧൯-൨൧]

പരീക്ഷിത്തു ചോദിച്ചു:—ഹേ ഭഗവൻ! വളരെ വേഗത്തിൽ മനസ്സിന്റെ മാലിന്യം തീൎത്തതരുന്ന ധാരണ എങ്ങനെയുള്ളതാണു്? — ഏതൊന്നിലാണു് ധാരണ നിൎത്തേണ്ടതു്? അതിൻെറ വിധി എങ്ങനെയാണു്?— [൨൨]

ശ്രീശുകൻ പറഞ്ഞു:—അല്ലയോ പരീക്ഷിത്തേ! ആദ്യമേതന്നെ സാധകൻ, ശരീരനിയന്ത്രണസിദ്ധിക്കു് 'ആസനം' ശീലിക്കണം; അവ്വണ്ണം, ക്രിയാശക്തിയെ സ്വാധീനമാക്കുവാൻവേണ്ടി "പ്രാണായാമ"വും ശീലിക്കണം. അതിനോടെ, മനസ്സുകൊണ്ടു് സൎവ്വാസക്തികളേയും ത്യജിച്ചിട്ടു്, ഇന്ദ്രിയങ്ങളെയെല്ലാം വശപ്പെടുത്തിവയ്ക്കുകയും വേണം. പിന്നെ, ബുദ്ധി ഉപയോഗിച്ചു്, ബോധപൂൎവ്വം—മനസ്സിനെ ഭഗവാന്റെ സ്ഥൂലരൂപത്തിൽ നിൎത്തണം. സൎവ്വജഗത്തുകളും,—ഉണ്ടായിരുന്നതും, ഉള്ള

* ആശ്രയവിശേഷേണ സാമാന്യതഃ ചിത്തസ്ഥിരീകരണം—ധാരണാ; അവയവവിഭാവനയാ തദൈകാഗ്ര്യം—ധ്യാനം—ഇതിഭേദഃ. [ശ്രീധരീയം]

ത്തും, ഉണ്ടാവാൻപോകുന്നതും സകലം—യാതൊന്നിൽ ദർശിക്കപ്പെടുന്നുവോ, ആ വിരാട്-സമഷ്ടിതന്നെയാണ് ഭഗവാൻെറ സ്ഥൂലതമരൂപം—വിശേഷരൂപം. ജലം, അഗ്നി, വായു, ആകാശം, അഹങ്കാരം, മഹത്തത്ത്വം, പ്രകൃതി- എന്നീ ഏഴ് ആവരണങ്ങളാൽ ചുററപ്പെട്ട ഈ ബ്രഹ്മാണ്ഡശരീരത്തിൽ യാതൊരു വിരാൾപുരുഷൻ വിരാജിക്കുന്നുവോ, ആ ഭഗവാനാണ് ധാരണയ്ക്ക് ആശ്രയം—ആ ഭഗവാനെത്താണ് മനസ്സുകൊണ്ട് ധരിക്കേണ്ടതു്. തത്ത്വജ്ഞന്മാരായവർ ആ ഭഗവാനെ ഇങ്ങനെ വർണ്ണിക്കുന്നു—

പാതാളം വിരാട്പുരുഷൻെറ ഉള്ളംകാൽ ആകുന്നു: പാദത്തിന്റെ പിൻഭാഗവും പുറവടിയും രസാതലം അത്രേ. പുറവടിയുടെ മേൽഭാഗത്തുള്ള കെട്ട് (ഗുല്ഫങ്ങൾ)മഹാതലം ആകുന്നു. അതിനു മുകളിലുള്ള ഭാഗം—കണങ്കാൽ (ജംഘ) തലാതലമാണ്. കാൽമുട്ടുകൾ സുതലം. വിതലവും അതലവും വിരാട്ടിൻെറ തുടകളും. ജഘനഭാഗം ഭൂതലമത്രേ. ഹേ രാജൻ, വിരാട്ടിൻെറ നാഭിയാകുന്ന സരസ്സ് ആകാശമാകുന്നു. വിരാട്ടിൻെറ മാൎത്തടം സ്വർല്ലോകമാണ്. കഴുത്ത് മഹർല്ലോകവും. അവിടുത്തെ മുഖം ജനലോകം; നെററിത്തടം തപോലോകമാണ്. ആ സഹസ്രശീർഷൻെറ ശിരസ്സ് സത്യലോകമത്രേ. ഇന്ദ്രാദിദേവന്മാർ വിരാട്ടിൻെറ കൈയുകൾ ആകുന്നു. ദിക്കുകൾ അവിടുത്തെ കാതുകൾ! ശബ്ദം ശ്രവണേന്ദ്രിയവും. അശ്വിനീദേവകൾ വിരാട്ടിൻെറ നാസാദ്വാരങ്ങൾ. ഗന്ധങ്ങളെല്ലാം അവിടുത്തെ ഘ്രാണേന്ദ്രിയം. കാളുന്ന അഗ്നിയാണ് അവിടുത്തെ വായു്. ആ വിഷ്ണുഭഗവാൻെറ കണ്ണുകൾ അന്തരീക്ഷം; ദർശനേന്ദ്രിയം സൂര്യൻ; പകലും രാവും, അവിടുത്തെ കൺപോളകൾ. ബ്രഹ്മലോകം ആ ഭഗവാൻെറ പുരികംപുള്ള

ക്കൾ ആകുന്നു. അവിടുത്തെ അണ്ണാക്ക് [കുറുനാക്ക്] ആണ് വെള്ളം; രസങ്ങൾ എല്ലാം അവിടുത്തെ നാവ്. വേദങ്ങൾ അവിടുത്തെ മസ്തകം; അനന്തനായ അവിടുത്തെ ദംഷ്ട്രയാണ് യമൻ. സർവ്വവിധസ്നേഹവും അവിടുത്തെ ദന്തങ്ങളും ആണ്. ജഗന്മോഹിനിയായ മായ അവിടുത്തെ മന്ദഹാസം. അവസാനമില്ലാത്ത ഈ സൃഷ്ടി മുഴുവൻ ആ മായയുടെ കടാക്ഷവിക്ഷേപം ആണ്. വിരാട്ടിന്റെ മുകളിലെ ചുണ്ടാണ് ലജ്ജ എന്നതു്. ലോഭം ചുവട്ടിലെ ചുണ്ടും. ധർമ്മം അവിടുത്തെ സ്തനവും, അധർമ്മം പൃഷ്ഠഭാഗവും ആകുന്നു. പ്രജാപതി വിരാട്പുരുഷന്റെ മൂത്രേന്ദ്രിയം; മിത്രനും വരുണനും ഭഗവാന്റെ വൃഷണങ്ങൾ. സമുദ്രങ്ങൾ അവിടുത്തെ കുക്ഷിയും, പർവ്വതങ്ങൾ അസ്ഥികളും. നദികൾ ഭഗവാന്റെ നാഡികൾ. ഹേ രാജൻ! ആ വിശ്വമൂർത്തിയുടെ രോമങ്ങളാണ് വൃക്ഷങ്ങൾ. ഒടുങ്ങാത്ത വീര്യമുള്ള വായു അവിടുത്തെ ശ്വാസമാണ്. കാലം ഭഗവാന്റെ നടത്തമാണ്. ത്രിഗുണങ്ങൾ ഇടവിടാതെ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതാണ്, ഭഗവാന്റെ കർമ്മം—ക്രീഡ. മേഘങ്ങൾ ഭഗവാന്റെ തലമുടികളാണ്. സന്ധ്യ അവിടുത്തെ ഉടുപ്പുകൾ ആകുന്നു. മഹാത്മാക്കൾ അവ്യക്തത്തെ (മൂലപ്രകൃതിയെ) ആ അനന്തന്റെ ഹൃദയമായിട്ടും, ചന്ദ്രനെ സർവ്വവികാരഭണ്ഡാരമായ മനസ്സ് ആയിട്ടും പറഞ്ഞിരിക്കുന്നു. മഹത്തത്ത്വം ആ സർവ്വാത്മാവിന്റെ ചിത്തവും, രുദ്രൻ അഹങ്കാരവും ആയി പറയപ്പെടുന്നു. കുതിര, അശ്വതരി [കോവർകഴുത], ഒട്ടകം ആന ഇവ ഭഗവാന്റെ നഖങ്ങൾ. കാട്ടുജന്തുക്കൾ മുഴുവൻ അവിടുത്തെ ശ്രോണിഭാഗമാകുന്നു. ഭഗവാന്റെ അദ്ഭുതകലാ

കൗശലങ്ങളാണു് പലതരം പക്ഷികൾ. സ്വായംഭുവ മനുവാണു് അവിടുത്തെ ബുദ്ധി; മനുസന്താനങ്ങളായ മനുഷ്യർ ഭഗവാന്റെ പാർപ്പിടവുമാകുന്നു. ഗന്ധർവ്വർ, വിദ്യാധരർ, ചാരണർ, അപ്സരസ്സുകൾ—എന്നിവർ അവിടുത്തെ സ്വരശക്തിയും, സ്മൃതിശക്തിയും ആകുന്നു. ദൈത്യന്മാർ അവിടുത്തെ വീര്യമത്രേ. ബ്രാഹ്മണർ മുഖം, ക്ഷത്രിയർ കൈകൾ, വൈശ്യർ തുടകൾ, ശൂദ്രർ പാദങ്ങൾ. വിവിധദേവന്മാരുടെ നാമങ്ങളോടുകൂടി നടത്തുന്ന വലിയ വലിയ ദ്രവ്യമയയജ്ഞങ്ങൾ അവിടുത്തെ കർമ്മങ്ങളാണു്.

ഹേ പരീക്ഷിത്തേ! വിരാട്പുരുഷന്റെ സ്ഥൂലശരീരസ്വരൂപം ഇതാണു്: അതെല്ലാം പറഞ്ഞുതന്നുകഴിഞ്ഞു. ഈ വിരാഡ്ഭഗവാനിൽനിന്നു ഭിന്നമായിട്ടു്, യാതൊന്നും തന്നെ ഇല്ല. ബുദ്ധികൊണ്ടു്, ബോധപൂർവ്വം—മനസ്സിനെ, ഭഗവാന്റെ ശാശ്വതമായ ഈ സ്ഥൂലദേഹത്തിൽ, സ്ഥിരമാക്കി നിർത്തണം. സ്വപ്നംകാണുന്നവൻ, ആ സ്വപ്നാവസ്ഥയിൽ, വിവിധപദാർത്ഥരൂപേണ, തന്നെത്തന്നെ കാണുവാൻ ഇടയാവുന്നതുപോലെ, സകലബുദ്ധിവൃത്തികളുംവഴിക്കു് അനുഭവത്തിൽ തോന്നുന്ന കാലവും, സർവ്വത്തിന്റെയും ദ്രഷ്ടാവായ ഭഗവാന്റെ തന്നെ സ്വരൂപങ്ങളാകുന്നു. ആ സത്യസ്വരൂപനും ആനന്ദമയനും ആയ ഭഗവാന്റെ ഭജനംതന്നെ ചെയ്തുകൊണ്ടിരിക്കണം, യാതൊരു വസ്തുവിലും ആസക്തി സംഭവിച്ചുപോവരുതു്. എന്തെന്നാൽ, ഈ ആസക്തിയാണു് ജീവനെ അധഃപതിപ്പിക്കുന്നതു്.— [൨൯—൩൯]

---

# രണ്ടാം അധ്യായം

ഭഗവാന്റെ സ്ഥൂലരൂപത്തിന്റെയും സൂക്ഷ്മരൂപത്തിന്റെയും ധാരണയും, ക്രമമുക്തിയും, സദ്യോമുക്തിയും വർണ്ണിക്കുന്നു.

ശ്രീശുകൻ പറഞ്ഞു:—സൃഷ്ടിയുടെ ആരംഭത്തിൽ ബ്രഹ്മാവുകൂടിയും ഈ ധാരണയാണ് ചെയ്തത്. അതിൽ വെച്ച് പ്രസന്നനായ ഭഗവാൻ, പ്രളയത്തിനുമുമ്പ് ഉണ്ടായിരുന്ന സ്മൃതി-പ്രളയത്തിൽ പോയിരുന്നത്—ബ്രഹ്മാവിന്നു നല്കി. ഭഗവാൻ ഇങ്ങനെ സ്മൃതിയേ ദാനംചെയ്തപ്പോൾ, ബ്രഹ്മാവിന്റെ സൃഷ്ടി സഫലമായി വന്നു. നിശ്ചയരൂപമായ ബുദ്ധിയും ബ്രഹ്മന്നു കിട്ടി. പിന്നെ, പ്രളയത്തിന്നു മുമ്പിരുന്ന വിധത്തിൽത്തന്നെ ബ്രഹ്മാവ് ഈ ജഗത്തിനെ സൃഷ്ടിച്ചുവിട്ടു.— [൧]

വേദങ്ങളുടെ വർണ്ണനശൈലി വളരെ വിചിത്രമാണ്. അതിന്റെ താൽപര്യം മനസ്സിലാക്കാതെ, സാധാരണജനങ്ങളുടെ ബുദ്ധി, വെറുതേ സ്വർഗ്ഗാദിനാമങ്ങളിൽ ഭ്രമിച്ചു കറങ്ങുന്നു. ജീവൻ ആ ലോകങ്ങളുടെ വാസനകളോടുകൂടി, അലഞ്ഞുനടക്കാനും തുടങ്ങുകയായി. എന്നാൽ, ആ മായാമയലോകങ്ങളിൽ ഒരിടത്തും, ജീവന്നു സാക്ഷാൽ സുഖം കിട്ടുന്നതുമില്ല. അതുകൊണ്ട്, ബുദ്ധിയുള്ളവരുടെ കർത്തവ്യം, ആ വിവിധനാമങ്ങളോടുകൂടിയ പദാർത്ഥങ്ങളുമായി, തങ്ങളുടെ ഒഴിച്ചുകൂടാത്ത ആവശ്യത്തിന്നു വേണ്ടുന്നിടത്തോളം മാത്രം ഇടപെടുവാൻ ശീലിക്കുകയാണ്. തങ്ങളുടെ ബുദ്ധിയെ, ആ പദാർത്ഥങ്ങളുടെ നിസ്സാരത്വ

ത്തിൽ പരിപൂൎണ്ണമായ നിശ്ചയം നേടിയതാക്കിവെച്ചുകൊണ്ടിരിക്കണം. ഒരു നിമിഷത്തേയ്ക്കുപോലും ഉദാസീനമാക്കി വിടരുതു്. സാംസാരികസാധനങ്ങൾ പരിശ്രമമൊന്നുംകൂടാതെ, പ്രാരബ്ധത്താൽത്തന്നെ കിട്ടുമെന്നുണ്ടെങ്കിൽ, പിന്നെ അവയ്ക്കുവേണ്ടി ബുദ്ധിമുട്ടുന്നതു വെറുതേയാണെന്നു മനസ്സിലാക്കി, ഒട്ടുമേ പ്രയത്നിക്കാതെയിരിക്കണം. കിടക്കുകയും ഉറങ്ങുകയും നിലംകൊണ്ടുതന്നെ നടക്കുമെന്നുണ്ടെങ്കിൽ, പിന്നെ കട്ടിലും കിടക്കയും ഉണ്ടാക്കാൻ പണിപ്പെടുന്നതെന്തിനാ? ഭഗവൽകൃപകൊണ്ടു് കൈകൾ കിട്ടിയിരിക്കെ, തലയിണയ്ക്കുവേണ്ടി ശ്രമപ്പെടുന്നതെന്തിനാണു്? കൈക്കുടുന്നകൊണ്ടു കാൎയ്യംനടക്കുമെന്നിരിക്കെ, വളരെ അന്നപാത്രങ്ങൾ എന്തിനു് ഉണ്ടാക്കുന്നു? മരവുരി ഉടുത്തോ, അതും കൂടാതെതന്നെയോ ജീവിക്കാമെന്നിരിക്കെ, വസ്ത്രങ്ങളുടെ ആവശ്യകത എന്താണു്? പഴന്തുണികൾ വഴിയിൽ കിട്ടുന്നുണ്ടല്ലോ ഉടുക്കുവാൻ; മററുള്ളവൎക്കുവേണ്ടിത്തന്നെ ജീവിയ്ക്കുന്ന വൃക്ഷങ്ങൾ, വിശപ്പടക്കുവാൻ വേണ്ടുന്ന ഫലപുഷ്പാദികൾ തരുന്നില്ലേ? വെള്ളം വേണമെന്നുള്ളവൎക്കു്, നദികൾ വരണ്ടുപോകാതെ കിടക്കുന്നുണ്ടല്ലോ. പാൎക്കുവാനാണെങ്കിൽ, പൎവ്വതഗുഹകൾ എപ്പോഴും തുറന്നുകിടക്കുന്നില്ലേ? അവിടെ ഒരു പാറാവുകാരനും നില്ക്കുന്നില്ലല്ലോ. ഒന്നും ഇല്ലെങ്കിൽത്തന്നെയെന്താ? ഭഗവാൻ തന്റെ ശരണാഗതരെ എപ്പോഴും രക്ഷിക്കുന്നവനല്ലയോ? ഇങ്ങനെയിരിക്കെ, ബുദ്ധിയുള്ള ജനങ്ങൾ, ധനംകൊണ്ടു മദിച്ചു കണ്ണുമൂടിയവരുടെ വാലിയക്കാരനായി നില്ക്കുന്നതെന്തിനാ? [കസ്മാദ് ഭജന്തി കവയോ ധനദുൎമ്മദാന്ധാൻ?].

ഇങ്ങനെ വൈരാഗ്യം സമ്പാദിച്ചതിനുമേൽ, തന്റെ ഹൃദയത്തിൽ എപ്പോഴും വിളങ്ങുന്നവനും, സ്വതസ്സിദ്ധനും, ആത്മസ്വരൂപനും, പരമപ്രിയതമനും, പരമസത്യനും, അനന്തനും ആയ ഭഗവാനേത്തന്നെ, വളരെ വലിയ പ്രേമത്തോടും ആനന്ദത്തോടും ദൃഢനിശ്ചയത്തോടും കൂടി ഭജിക്കണം. ആ ഭജനംകൊണ്ടാണു് ജന്മ-മൃത്യുക്കളിൽ അകപ്പെടുത്തുന്ന അജ്ഞാനം നീങ്ങേണ്ടതു്: അതു നീങ്ങുംതാനും. ജന്തുക്കളുടെ കഥ നീക്കിനിൎത്തിയാൽ പിന്നെ-മനുഷ്യജീവികളിൽ ആരെങ്കിലും ഒരാൾ, ഇങ്ങനെ ഉണ്ടാവുമോ—ജനങ്ങൾ മുഴുവൻ ഈ സംസാരവൈതരണിയിൽ വീണു്, തങ്ങളുടെ കൎമ്മത്താൽ ഉണ്ടാവുന്ന ദുഃഖങ്ങളെ അനുഭവിക്കുന്നതു കണ്ടിട്ടും, ഭഗവാന്റെ മംഗളമയമായ ചിന്തയെ ചെയ്യാത്തവനായിട്ടും, ഈ വിഷയഭോഗങ്ങളിൽത്തന്നെ തന്റെ ബുദ്ധിയെ ഇട്ടു നട്ടംതിരിച്ചുകൊണ്ടിരിക്കുന്നവനായിട്ടും?— [൬-൭]

ചില ചില സാധകന്മാർ, തങ്ങളുടെ ദേഹാന്തൎഭാഗത്തു് ഹൃദയാകാശത്തിൽ വിരാജിക്കുന്ന ഭഗവാന്റെ ഒരു ചാൺമാത്രം വലുപ്പമുള്ള സ്വരൂപത്തെ 'ധാരണ'യ്ക്കു് ഉപയോഗിച്ചുവരുന്നു. നാലു തൃക്കൈകളോടും അവയിൽ ശംഖ-ചക്ര-ഗദാ-പദ്മങ്ങളോടും കൂടിയ ഭഗവത്സ്വരൂപമാണു് അവർ ധ്യാനിക്കുന്നതു്. ആ ഭഗവാൻ മന്ദസ്മിതം തൂകിക്കൊണ്ടും ഇരിക്കും. മുഖം പ്രസന്നതകൊണ്ടു് പ്രശോഭിച്ചിരിക്കും. താമരയിതൾപോലെ വിശാലവും മനോഹരവും ആയ തൃക്കണ്ണുകളും ഉണ്ടാവും. കടമ്പിൻപൂവിന്റെ അല്ലിപോലെ മഞ്ഞച്ച തിരുവുടയാടയാണു്

ചാൎത്തിയിരിക്കുക. കൈമുകളിൽ, വൈരക്കല്ലുപതിച്ചു് സ്വൎണ്ണത്തകിടിൽ പണിചെയ്തു തോൾവളകളും ഉണ്ടു് ഏറ്റം പ്രകാശത്തോടെ. ശിരസ്സിൽ അതിസുന്ദരമായ മണിമയകിരീടവും, കാതുകളിൽ കമനീയതമങ്ങളായ മാണിക്യമണികുണ്ഡലങ്ങളും അണിഞ്ഞിരിക്കും. അവിടുത്തെ തൃക്കാലുകൾ, യോഗേശ്വരന്മാരുടെ വിടൎന്ന ഹൃദയകമലത്തിന്റെ കൎണ്ണികയിന്മേൽ ശോഭിച്ചുകൊണ്ടിരിക്കുന്നവയാണു്. തിരുവടിയുടെ മാറിടത്തിൽ, ശ്രീവത്സം എന്ന അടയാളം രേഖാരൂപേണ കാണപ്പെടുന്നതാണു്. കഴുത്തിൽ കൌസ്തുഭരത്നം ഞാത്തി അണിഞ്ഞിരിക്കുന്നു. മാറിടത്തിൽ ഇരുപുറത്തും, ഒരിക്കലും വാടാത്ത വനമാല ശോഭിച്ചുകൊണ്ടിരിക്കുന്നു. അരയിൽ വിലയേറിയ അരപ്പട്ടയും, കൈവിരലുകളിൽ മോതിരങ്ങളും കാലുകളിൽ തളകളും കൈത്തണ്ടുകളിൽ വളകളും അവിടുന്നു് അണിഞ്ഞിട്ടുണ്ടു്. കറുത്തു് ഇടതിങ്ങി നിൎമ്മലമായി ചുരുണ്ടു മിനുമിനുത്തിരിക്കുന്നതാണു് അവിടുത്തെ തലമുടി. മുഖകമലം മന്ദസ്മിതം നിറഞ്ഞു് തുടിച്ചിരിക്കുന്നതും ആണു്. ലീലാപൂൎണ്ണമായ പുഞ്ചിരിയുടേയും, കടാക്ഷങ്ങളുടേയും ഇടയ്ക്കു് ചുരുങ്ങി വളയുന്ന പുരികക്കൊടികൊണ്ടു് ഭക്തജനങ്ങളിൽ അവസാനമില്ലാത്ത അനുഗ്രഹം വൎഷിച്ചുകൊണ്ടിരിക്കയാണു് തിരുവടി. ഇപ്രകാരമുള്ള ഭഗവത്സ്വരൂപത്തിൽ മനസ്സു് ഉറച്ചുകിട്ടുന്നതുവരെ, കൂടെക്കൂടെ ചിന്താധാരയാ ആ സ്വരൂപം കണ്ടുകൊണ്ടിരിക്കുവാൻ പ്രയത്നിച്ചുകൊള്ളണം. ഭഗവാന്റെ തൃക്കാൽമുതൽ, പുഞ്ചിരി പൊഴിച്ചുകൊണ്ടിരിക്കുന്ന മുഖാരവിന്ദംവരെയുള്ള എല്ലാ അംഗങ്ങളും, ഓരോന്നോരോന്നായി, ബുദ്ധി

കൊണ്ടു കാണണം. ബുദ്ധി ശുദ്ധമായിത്തീരുന്നതനുസ രിച്ച് ചിത്തം ഉറച്ചുറച്ചു കിട്ടുന്നതാണ്. ഒരംഗത്തിന്റെ ധ്യാനം ന്യൂനതകൂടാതെ ശരിയായി എന്നറിഞ്ഞാൽ, പിന്നെ അതിനെ വിട്ട് അടുത്ത അംഗത്തെ ധ്യാനിച്ചു ശീലിക്കണം. വിശേശ്വരനായ ഈ ഭഗവാൻ വസ്തുത യിൽ ദൃശ്യനല്ല; ദ്രഷ്ടാവാണ് — കാണുന്നവനാണ്. സഗുണവും നിർഗ്ഗുണവുമായ സർവ്വം, ഇവിടുത്തെതന്നെ രൂപഭേദമാണ്. ഇങ്ങനെയുള്ള ഭഗവാനിൽ അനന്യ പ്രേമമയമായ ഭക്തി ഉളവാവുന്നതുവരെ, സാധകന്മാർ എന്നും നിത്യനൈമിത്തികങ്ങളായ കർമ്മങ്ങൾ കഴിഞ്ഞ തിനുശേഷം, നിയമപൂർവ്വകം തന്തിരുവടിയുടെ മേല്പറഞ്ഞ സ്ഥൂലരൂപത്തെ പരിശുദ്ധഭാവത്തോടെ ചിന്തിച്ചു ശീലി ക്കണം.— [൹-൧൪]

അല്ലേ പരീക്ഷിത്തേ! യോഗിയായിട്ടുള്ള പുരുഷൻ ഈ മനുഷ്യദേഹത്തെ ഉപേക്ഷിക്കാൻ ഒരുങ്ങിയാൽ പിന്നെ, ദേശ-കാലത്തെപ്പററിയുള്ള വിചാരം ഒന്നും മനസ്സിൽ വച്ചുകൊണ്ടിരിക്കരുത്. സുഖവും സ്ഥിരവു മായ വിധത്തിൽ ഇരിപ്പ് ഉറപ്പിക്കണം. അങ്ങനെ ഇരു ന്ന്, ഇന്ദ്രിയങ്ങളെ എല്ലാം അതാതിൻെറ സ്ഥാനത്തു തന്നെ നിർത്തണം. എന്നിട്ട് മനസ്സുകൊണ്ട് പ്രാണങ്ങ ളെ അടക്കണം. പിന്നീട് നിർമ്മലമായ ബുദ്ധികൊ ണ്ട്, മനസ്സിനെ ഉറപ്പിച്ചിട്ട്, മനസ്സിനേയും ബുദ്ധിയേ യും ക്ഷേത്രജ്ഞനിലും, ക്ഷേത്രജ്ഞനെ അന്തരാത്മാവി ലും ലയിപ്പിക്കണം. അനന്തരം, അന്തരാത്മാവിനെ പര മാത്മാവിൽ ലയിപ്പിച്ചിട്ട്, ധൈര്യപൂർവ്വം ആ പര മശാന്തിമയമായ അവസ്ഥയിൽ ഇരിക്കണം. ആ ഇരു

പ്പിലാണു്, സാധകൻെറ കൃതകൃത്യത വിളങ്ങു ന്നതു്. പിന്നെ, അവന്നു് കത്തവ്യമൊന്നും ശേഷിക്കു ന്നില്ല. ഈ അവസ്ഥയിൽ സത്ത്വഗുണംപോലും ഇല്ലാ താവുന്നു. പിന്നെ, രജോഗുണത്തിൻെറയും തമോഗുണ ത്തിൻെറയും കഥ പറയുവാനില്ലല്ലോ! അഹങ്കാരം, മഹ ത്തത്ത്വം, പ്രകൃതി–എന്നിവയുടെ സദ്ഭാവവും അ പ്പോറം അവനിൽ ഇല്ലാതാവുന്നു. ആ സ്ഥിതിയിൽ, ദേവന്മാരുടെ നിയാമകനായ കാലത്തിൻെറപോലും പ്രഭാവം സാധകനിൽ ഫലിക്കുകയില്ല. പിന്നെ, ദേവ ന്മാരുടേയോ, തദധീനരായ പ്രാണികളുടേയോ പ്രഭാവം ഫലിക്കില്ലെന്നു പറയുവാനുണ്ടോ? യോഗികറം—'ഇതല്ല, ഇതല്ല' എന്നുള്ള നിഷേധംവഴിക്കു്, പരമാത്മാവിൽ നിന്നു ഭിന്നമായ സകലത്തേയും ത്യജിക്കുവാൻ ഇച്ഛി ക്കുന്നു. അതിന്നും പുറമേ, ശരീരത്തേയും അതിനേസ്സംബ ന്ധിച്ച സാധനങ്ങളേയുംകുറിച്ചു് തീരെ ആസക്തിയില്ലാ ത്തവരായി, അത്യന്തഭക്തികൊണ്ടു് പരിപൂണ്ണമായ ഹൃദ യത്താൽ, ഇടവിടാതെ ഭഗവാന്റെ പരമകല്യാണമയമായ സ്വരൂപത്തെ ആലിംഗനംചെയ്തുകൊണ്ടും ഇരിക്കുന്നു അവർ. വിഷ്ണുഭഗവാൻെറ പരമപദം അതാണെന്നത്രേ, ശാസ്ത്രങ്ങളുടെയെല്ലാം സിദ്ധാന്തവും.— [൫൭–൫൮]

ജ്ഞാനദൃഷ്ടിയുടെ ബലത്താൽ ശുദ്ധബ്രഹ്മസ്വരൂപ ത്തിലായിത്തീന്ന ചിത്തം നേടിയ ജിതേന്ദ്രിയരായ യോഗി കറം ദേഹത്യാഗംചെയ്യുമ്പോഴത്തെ വിധി ഇനിപ്പറയാം: ആദ്യമായി, കാലിൻെറ അററംകൊണ്ടു്, ഗുദദ്വാരത്തെ അമത്തി ഇറുപ്പുറപ്പിക്കണം. എന്നിട്ടു്, പരിശ്രമംകൂടാ

തെ, പ്രാണവായുവിനെ 'ഷട്ചക്രഭേദനരീതിപ്രകാരം മുകളിലേയ്ക്കു കൊണ്ടുവരണം. അതായത്—നാഭിചക്രമായ 'മണിപൂരക'ത്തിൽ ഇരിക്കുന്ന വായുവിനെ, ഹൃദയചക്രമായ 'അനാഹത'ത്തിലേയ്ക്കു കൊണ്ടുവരണം ആദ്യം. പിന്നെ അവിടെനിന്നു്, ഉദാനവായുമുഖേന മാറിടത്തിനുപരിയുള്ള "വിശുദ്ധി"ചക്രത്തിലേയ്ക്കു് ഉയർത്തണം. അവിടെനിന്നും ചിത്തജയത്തോടെ, പതുക്കെപ്പതുക്കെ, അണ്ണാക്കിൻെറ ചുവട്ടിലുള്ള വിശുദ്ധിചക്രാഗ്രത്തിൽ കൊണ്ടുവരണം. പിന്നീട്, കണ്ണുകളും, ചെവികളും, മൂക്കിൻെറ ദ്വാരങ്ങളും, വായും—ഈ ഏഴു ദ്വാരങ്ങളും നിരോധിച്ചിട്ട് [അടച്ചിട്ട്] പുരികങ്ങളുടെ നടുക്കുള്ള "ആജ്ഞാചക്ര"ത്തിലേയ്ക്കു് കയററണം. യോഗിക്കു് അന്യലോകങ്ങളിൽ എങ്ങും പോകുവാൻ ഇച്ഛയില്ല എങ്കിൽ, ആ ആജ്ഞാചക്രത്തിൽ ഒരു നാഴികയോളം വായുവിനെ വച്ചുകൊണ്ടിരുന്നിട്ട്, അനന്തരം സ്ഥിരലക്ഷ്യത്തോടെ "സഹസ്രാര"ചക്രത്തിൽ കൊണ്ടുവന്നു്, പരമാത്മാവിൽ ലയിച്ചിരിക്കണം. അതിനുശേഷം, മൂർദ്ധാവിലുള്ള ബ്രഹ്മരന്ധ്രത്തെ പിളന്നു്, ശരീരത്തേയും ഇന്ദ്രിയങ്ങളേയും ഉപേക്ഷിച്ചുകളയുകയും വേണം.— [൧൯-൨൧]

[ഇതാണു് സദ്യോമുക്തിപ്രകാരം:

ഇനി, ക്രമമുക്തിപ്രകാരം പറയുന്നു].

ശ്രീ. പരീക്ഷിത്തേ! ബ്രഹ്മലോകത്തിൽ പോകണമെന്നും, അഷ്ടസിദ്ധികൾ നേടി, ആകാശചാരികളായ സിദ്ധന്മാരോടുകൂടി വിഹരിക്കണമെന്നും, അഥവാ ത്രിഗുണാത്മകമായ ബ്രഹ്മാണ്ഡത്തിൽ എവിടെയെങ്കിലും യഥേഷ്ടം പോകണമെന്നും മററും യോഗി കരുതുകയാ

ണെങ്കിൽ, മനസ്സിനെയും ഇന്ദ്രിയങ്ങളേയും, കൈവെടി യാതെ, കൂടെ കൊണ്ടുപോകണം ആ യോഗി. അവ യോടുകൂടി വേണം, ശരീരംവിട്ടു പുറത്തുപോവാൻ എന്നർത്ഥം. യോഗികളുടെ ശരീരം, വായുവിനെപ്പോലെ സൂക്ഷ്മമായിട്ടുള്ളതാണു്. വായുവിൻെറ അകത്താണു് അവരുടെ ലിംഗശരീരം ഇരിക്കുക. ഉപാസനാരൂപമായ വിദ്യ, ഭഗവദ്ധർമ്മരൂപമായ തപസ്സ്, അഷ്ടാംഗരൂപമായ യോഗം, ജ്ഞാനരൂപമായ സമാധി—എന്നിവയോടുകൂടിയ യോഗേശ്വരന്മാൎക്കു്, ത്രൈലോക്യത്തിൻെറ അകത്തും പുറത്തും ഇഷ്ടംപോലെ സഞ്ചരിക്കുവാനുള്ള അധികാരമുണ്ടു്. കേവലമായ കൎമ്മംവഴിക്കു് ഈവിധം ഇഷ്ടംപോലെ സഞ്ചരിക്കുവാൻ കഴിയില്ല. ഹേ രാജാവേ! ജ്യോതിൎമ്മയമായ സുഷുമ്നാമാൎഗ്ഗത്തിൽക്കൂടി യോഗി, ബ്രഹ്മലോകത്തിലേയ്ക്കു പുറപ്പെട്ടുകഴിഞ്ഞാൽ, ആദ്യമായി ആകാശത്തിൽക്കൂടിസ്സഞ്ചരിച്ചു്, അഗ്നിലോകത്തിൽ ചെന്നുചേരുന്നു. അവിടെവെച്ചു്, ആ യോഗിക്കു വല്ല മാലിന്യവും ബാക്കിയുണ്ടെങ്കിൽ അതും നശിച്ചുപോകുന്നതാണു്. അനന്തരം അവിടെനിന്നു് ഉപരിയായിട്ടുള്ളതും, ഭഗവാൻെറ കൃപാപാത്രമായ ധ്രുവൻെറ ഇരുപ്പിടമായിട്ടുള്ളതും ആയ 'ശിശുമാരം' എന്ന ജ്യോതിൎമ്മയചക്രത്തിൽ ചെന്നുചേരുന്നു. ആദിത്യൻ മുതൽ ധ്രുവൻ വരെയുള്ള ജ്യോതിസ്ഥാനങ്ങളിൽ എല്ലാം അയാൾ ചെല്ലും. ആ ശിശുമാരചക്രം സൎവ്വബ്രഹ്മാണ്ഡങ്ങളുടെയും ഭ്രമണത്തിന്നു കേന്ദ്രമായിട്ടുള്ളതാണു്. അതിനെ കടന്നുകഴിഞ്ഞാൽ പിന്നെ, അത്യന്തസൂക്ഷ്മവും നിൎമ്മലവുമായ ശരീരത്തോടുകൂടി, യോഗി തനിച്ചു്, മഹൎല്ലോകത്തിൽ ചെല്ലുന്നു. ബ്രഹ്മജ്ഞന്മാൎക്കുകൂടി

വന്ദനീയമാണ് ആ ലോകം. കല്പാന്തംവരെ ജീവിച്ചിരിക്കുന്ന ദേവന്മാരാണ് അവിടെ വിഹരിക്കുന്നതു്. പ്രളയകാലം വരുമ്പോൾ, ചുവട്ടിലെ ലോകങ്ങളെല്ലാം ശേഷഭഗവാന്റെ മുഖാനലനാൽ വെന്തു ഭസ്മമാകുന്നതുകണ്ടു്, ആ മഹർല്ലോകത്തിൽനിന്ന് ബ്രഹ്മലോകത്തിലേയ്ക്കു പോകുന്നു യോഗി. വലിയ വലിയ സിദ്ധേശ്വരന്മാർ വിമാനങ്ങളിൽ പാർത്തുവരുന്ന ആ ബ്രഹ്മലോകത്തു്. ബ്രഹ്മാവിന്റെ ആയുസ്സിനോടൊപ്പം, രണ്ടു 'പരാർദ്ധം' കാലമാണ് ബ്രഹ്മലോകത്തിന്റെയും ആയുസ്സ്. ശോകവും ദുഃഖവും ഒന്നും അവിടെയില്ല. വാർദ്ധക്യവുമില്ല, മൃത്യുവുമില്ല; ഒരുതരം ഭയപ്പാടുമില്ല. എന്നാൽ, ഒരൊററക്കാര്യത്തെപ്പററി അവിടെവെച്ചും ദുഃഖിക്കേണ്ടിവരാം: അതായതു്—പരമപദത്തെ അറിയാത്ത ജനങ്ങൾക്ക് ജന്മ—മൃത്യുമയമായ ഭയങ്കരസങ്കടം അനുഭവിക്കേണ്ടിവരുന്നതു കണ്ടു ദയതോന്നി, ആ അജ്ഞരേപ്പററി സങ്കടപ്പെടുക. ഈ സങ്കടം അവിടെയുള്ളവക്കും, കഠിനമായി വരും.

[മൂന്നുതരക്കാർ ബ്രഹ്മലോകത്തിൽ ചെന്നുകൂടുന്നു: ൧. പുണ്യാധിക്യംകൊണ്ടു് ഒരുതരക്കാർ. അവക്ക് പുണ്യതാരതമ്യം അനുസരിച്ചു്, അടുത്ത കല്പത്തിൽ ഓരോ അധികാരം കിട്ടും. ൨. ഹിരണ്യഗർഭാദികളെ ഉപാസിച്ചതുനിമിത്തം ചെന്നുകൂടുന്നവരാണ് വേറൊരുതരക്കാർ: അവക്ക് ബ്രഹ്മപ്രളയത്തിൽ മുക്തി സിദ്ധിക്കുന്നു. ൩. ഭഗവാനെ ഉപാസിച്ചിട്ടുള്ളവരും അവിടെച്ചെന്നുകൂടുന്നുണ്ടു്: അവർ സ്വേച്ഛപോലെ, ബ്രഹ്മാണ്ഡത്തെ ഭേദിച്ചു്, വൈഷ്ണവസ്ഥാനത്തെ പ്രാപിക്കുകയും ചെയ്യുന്നു].

സത്യലോകത്തിൽ എത്തിയതിനുശേഷം, യോഗി നിർഭയനായി, തന്റെ സൂക്ഷ്മശരീരത്തെ പൃഥിവിയോടുകൂടി ലയിപ്പിക്കുന്നു. പിന്നീട്, പരിഭ്രമം കൂടാതെ, ഏഴ് ആവരണങ്ങളെ—മറകളെ—ഭേദിക്കുന്നു. പൃഥ്വീരൂപത്തിൽ നിന്ന് ജലത്തേയും, ജലരൂപത്തിൽനിന്ന് അഗ്നിമയാവരണത്തേയും പ്രാപിച്ചിട്ട്, ഒടുവിൽ ആ ജ്യോതിർമ്മയരൂപത്തിൽനിന്ന് വായുമയമായ ആവരണത്തിൽ എത്തിച്ചേരും. അവിടെനിന്നു പിന്നെ കാലം വരുമ്പോൾ, ബ്രഹ്മത്തിന്റെ അവസാനമില്ലായ്മയെ അറിയിച്ചുതരുന്നതായ ആകാശരൂപാവരണത്തിൽ വന്നുകൂടും. ഈവിധത്തിൽ സ്ഥൂലാവരണങ്ങളെ കടക്കുന്ന അവസരത്തിൽ, യോഗിയുടെ ഇന്ദ്രിയങ്ങൾ ഓരോന്നോരോന്നായി സൂക്ഷ്മാധിഷ്ഠാനത്തിൽ ലയിച്ചുകൊണ്ടിരിക്കും. എങ്ങനെയെന്നാൽ—ഘ്രാണേന്ദ്രിയം ഗന്ധതന്മാത്രയിലും, രസനേന്ദ്രിയം രസതന്മാത്രയിലും, കണ്ണ് രൂപതന്മാത്രയിലും, ത്വക്ക് (തൊലി) സ്പർശതന്മാത്രയിലും, ചെവി ശബ്ദതന്മാത്രയിലും—കർമ്മേന്ദ്രിയം തന്റെ തന്റെ ക്രിയാശക്തിയിലും ചേർന്ന്, തങ്ങളുടെ സൂക്ഷ്മസ്വരൂപത്തെ പ്രാപിക്കുന്നതാണ്. അപ്പോൾ യോഗി, പഞ്ചഭൂതങ്ങളുടെ സ്ഥൂലങ്ങളും സൂക്ഷ്മങ്ങളുമായ ആവരണങ്ങളെ ഭേദിക്കുകയേ കഴിഞ്ഞുള്ളു. എന്നിട്ട് അഹങ്കാരത്തിൽ എത്തിച്ചേരുകയും കഴിഞ്ഞു. അവിടെ, താമസാഹങ്കാരത്തിൽ സൂക്ഷ്മഭൂതങ്ങളേയും, രാജസാഹങ്കാരത്തിൽ ഇന്ദ്രിയങ്ങളേയും, സാത്വികാഹങ്കാരത്തിൽ മനസ്സിനെയും, ഇന്ദ്രിയാധിഷ്ഠാനദേവതകളേയും ലയിപ്പിക്കണം. ഇതും കഴിഞ്ഞാൽ പിന്നെ, അഹങ്കാരത്തോടുകൂടിയ ലയരൂപഗതിയിലൂടെ മഹത്തത്ത്വത്തിൽ പ്രവേ

ക്കണം. ഒടുവിൽ, സമസ്തഗുണങ്ങളുടേയും ലയസ്ഥാനമായ 'പ്രകൃതി'മയാവരണത്തിൽ ചെന്നെത്തും. ഹേ രാജൻ! മഹാപ്രളയാവസരത്തിൽ പ്രകൃതിരൂപമായ ആവരണത്തിന്നും ലയം സിദ്ധിക്കുമ്പോൾ, ആ യോഗി ആനന്ദസ്വരൂപനായിത്തീൎന്നു്, ആനന്ദസ്വരൂപനായ പ്രശാന്തപരമാത്മാവിനെ പ്രാപിക്കുന്നവനാവും! ഭഗവന്മയഗതിയെ പ്രാപിച്ച ജീവന്നു പിന്നെ ഈ സംസാരത്തിൽ വരേണ്ടിവരുകയില്ല. ശ്രീപരീക്ഷിത്തേ! അങ്ങു ചോദിച്ചതിന്നുത്തരമായിട്ടു്, ഞാനിതാ, വേദപ്രോക്തമായ രണ്ടുതരം സനാതനഗതിയേയും—സദ്യോമുക്തിയേയും, ക്രമമുക്തിയേയും—വൎണ്ണിച്ചുതന്നിരിക്കുന്നു. ആദികാലത്തു് ബ്രഹ്മദേവൻ വാസുദേവഭഗവാനെ ആരാധിച്ചിട്ടു് ഈ ചോദ്യം തന്നെ ചോദിച്ചിരുന്നു; ഭഗവാൻ പറഞ്ഞ മറുപടിയും ഇതുതന്നെ ആയിരുന്നു.— [൨൨–൩൨]

സംസാരബന്ധത്തിൽ കിടന്നു കുഴങ്ങുന്നവൎക്കു്, ശ്രീകൃഷ്ണഭഗവാനിൽ അനന്യപ്രേമമയിയായ ഭക്തി ഉണ്ടാവുന്നതിന്നു് ഏതൊരു മാൎഗ്ഗം ഉണ്ടോ, അതൊന്നല്ലാതെ, ശ്രേയസ്കരമായ വഴി വേറെ ഇല്ല. ഭഗവാൻ ബ്രഹ്മാവു്, വളരെ മനസ്സിരുത്തി, വേദം മുഴുവനും മൂന്നുതവണ പരിശോധിച്ചിട്ടു്, തീരുമാനിച്ചെടുത്ത സിദ്ധാന്തം ഇതാണു്: ഏതൊന്നുകൊണ്ടു് ഭഗവാൻ ശ്രീകൃഷ്ണങ്കൽ അത്യന്തപ്രേമം കൈവരുമോ, അതുതന്നെയാണു് സൎവ്വശ്രേഷ്ഠമായ ധൎമ്മം! സമസ്തചരാചരപ്രാണികളിലും, അവരുടെ ആത്മാവിന്റെ രൂപത്തിൽ ശ്രീകൃഷ്ണഭഗവാൻതന്നെ വിളങ്ങിക്കൊണ്ടിരിക്കുന്നു. ബുദ്ധി മുതലായ ദൃശ്യപദാൎത്ഥങ്ങളെല്ലാം, ഭഗവാനെ അനുമിക്കുവാനുള്ള ലക്ഷണങ്ങളത്രേ. അന്തിമവടി,

സകലത്തിന്റെയും സാക്ഷിയായ ഏകമാത്രദ്രഷ്ടാവാണു്. ഹേ രാജാവേ! അതുകൊണ്ടു്, മനുഷ്യർ എപ്പോഴും ഏതവസ്ഥയിലും, സമ്പൂർണ്ണശക്തിയോടെ ഭഗവാൻ ശ്രീഹരിയുടെ ശ്രവണ-കീർത്തന-സ്മരണങ്ങൾ ചെയ്തുകൊണ്ടിരിക്കണം. സജ്ജനങ്ങൾ, ആത്മസ്വരൂപനായ ഭഗവാന്റെ മധുരകഥാമൃതം എപ്പോഴും ഒഴുക്കിക്കൊണ്ടിരിക്കുകയാണു്. അതിനെ ചെവികളാകുന്ന പാത്രങ്ങളിൽ നിറച്ചു് പാനം ചെയ്യുന്നവർക്കു്, ഹൃദയത്തിലേ വിഷമയമായ വിഷയവാസന വേർപെട്ടുകൊണ്ടിരിക്കും; പരിശുദ്ധരാവും അവർ; ഭഗവച്ചരണാരവിന്ദങ്ങളെ അവർ പ്രാപിക്കയും ചെയ്യും.

[൩൬—൩൭]

---

# മൂന്നാം അദ്ധ്യായം

## കാമന അനുസരിച്ചു് വിഭിന്നദേവ-ദേവീവർഗ്ഗോപാസനയും, ഭഗവദ്ഭക്തിയുടെ പ്രാധാന്യവും നിരൂപിക്കപ്പെടുന്നു.

ശ്രീ ശുകൻ പറഞ്ഞു:—മരിക്കാൻ തുടങ്ങുന്നവൻ എന്തു ചെയ്യണമെന്നു് അങ്ങു് എന്നോടു ചോദിച്ചതിനു്, ഹേ പരീക്ഷിത്തേ, ഞാൻ ഉത്തരം പറഞ്ഞുകഴിഞ്ഞല്ലോ. ഇനി ഞാൻ, ഓരോരോ ഇച്ഛകൾ സാധിക്കുവാനുള്ള ഉപായവും അങ്ങേയ്ക്കു പറഞ്ഞുതരാം. ബ്രഹ്മതേജസ്സിനെ ഇച്ഛിക്കുന്നവൻ ബ്രഹ്മാവിനേയും, ഇന്ദ്രിയശക്തിയെ കാംക്ഷിക്കുന്നവൻ ഇന്ദ്രനേയും, സന്താനങ്ങളെ അഭില

ഷിക്കുന്നവർ പ്രജാപതികളേയും ഉപാസിക്കണം—സേവിക്കണം. ലക്ഷ്മിയെ കാമിക്കുന്നവൻ മായാ[ദുർഗാ] ദേവിയേയും, തേജസ്സിനെ ആഗ്രഹിക്കുന്നവൻ അഗ്നിയേയും, പലതരം ധനം വേണ്ടുന്നവർ വസുക്കളേയും, വീര്യത്തെ ആശിക്കുന്ന വീരന്മാർ രുദ്രന്മാരേയും സേവിക്കണം. അന്നം ധാരാളം കിട്ടണമെന്നുള്ളവർ അദിതിയേയും, രാജ്യത്തിൽ അഭിലാഷം ഉള്ളവർ വിശ്വേദേവന്മാരേയും, പ്രജകളെ സ്വാധീനരാക്കിവെയ്ക്കണമെന്നുള്ളവർ സാധ്യദേവന്മാരേയും സേവിച്ചുകൊള്ളണം. ആയുസ്സിനെ മോഹിക്കുന്നവർ അശ്വിനീദേവകളേയും ഭജിക്കണം. പുഷ്ടികാമന്മാർ പൃഥിവിയേയും, പ്രതിഷ്ഠ കിട്ടേണ്ടുന്നവർ ദ്യാവാപൃഥിവികളേയും ഭജിച്ചുകൊള്ളുക. സൗന്ദര്യം മോഹിക്കുന്നവർ ഗന്ധർവ്വരേയും, പത്നിയെ കിട്ടണമെന്നുള്ളവർ ഉർവ്വശിയേയും, സർവ്വാധിപത്യം കാംക്ഷിക്കുന്നവർ പരമേഷ്ഠിയേയും ഭജിക്കണം. യശസ്സിനെ കാമിക്കുന്നവർ യജ്ഞപുരുഷനേയും, വലിയ ഭണ്ഡാരം വേണമെന്നുള്ളവർ വരുണനേയും, വിദ്യ ഉണ്ടാവണമെന്നുള്ളവർ ദക്ഷിണാമൂർത്തിയേയും, ദാമ്പത്യഗുണം കാമിക്കുന്നവർ ശ്രീപാർവ്വതിയേയും ഉപാസിക്കുക. ധർമ്മസാധന ചെയ്യേണ്ടവർ വിഷ്ണുഭഗവാനേയും, സന്താനപാരമ്പര്യം കാമിക്കുന്നവർ പിതൃക്കളേയും, ബാധകളിൽനിന്നു രക്ഷ വേണ്ടുന്നവർ യക്ഷന്മാരേയും, ബലം ഇച്ഛിക്കുന്നവർ മരുത്തുക്കളേയും ആരാധിക്കണം. രാജത്വം പ്രാർത്ഥിക്കുന്നവർ മന്വന്തരങ്ങളുടെ അധിപതിമാരേയും, ആഭിചാരം ആശിക്കുന്നവർ നിരൃതിയേയും, ഭോഗങ്ങൾ ഇച്ഛിക്കുന്നവർ സോമനേയും, നിഷ്കാമത്വം വേണമെന്നുള്ളവർ പരമ

പുരുഷനായ നാരായണനേയും ഭജിക്കണം. ബുദ്ധിമാനായ പുരുഷൻ നിഷ്കാമനായിരുന്നാലും, സർവ്വകാമനായിരുന്നാലും—മോക്ഷകാമൻ തന്നെ ആയാലും—തീവ്രഭക്തിയോടുകൂടി പുരുഷോത്തമനായ ഭഗവാനേത്തന്നെയാണ് ഭജിക്കേണ്ടതും. എത്രയെത്രയോ ഉപാസകന്മാരുണ്ടല്ലോ! അവരുടെ ഒക്കെ മുഖ്യമായ കർത്തവ്യം, ഭഗവദ്ഭക്തന്മാരുടെ സംസർഗ്ഗം സമ്പാദിച്ച്, ഭഗവാനിൽ അവിചലമായ പ്രേമഭക്തി നേടുക എന്നതുതന്നെ ആണ്. ഇങ്ങനെയുള്ളവരുടെ സങ്ഗമത്താൽ ഭഗവാന്റെ ലീലാകഥകളെ കേട്ടു കേട്ട്, സംസാരസാഗരത്തിലെ ത്രിഗുണമയികളായ തരങ്ഗമാലകളുടെ അടികളിൽനിന്നു രക്ഷകിട്ടുന്നു; ഹൃദയ ശുദ്ധി നേടി, ആനന്ദം അനുഭവിക്കുവാനും തുടങ്ങും. ഇന്ദ്രിയവിഷയങ്ങളിൽ ആസക്തി ഉണ്ടാവുന്നതല്ല. അതിനും പുറമേ—കൈവല്യമോക്ഷത്തിന്റെ സർവ്വസമ്മതമാർഗ്ഗമായ ഭക്തിയോഗം സിദ്ധിക്കുന്നതുമാണ്. അങ്ങനെയുള്ള ഭഗവൽകഥകളിൽ രസംപിടിച്ചുപോയ ഒരുവൻ, വീണ്ടും വീണ്ടും അതിൽ താൽപര്യം കാണിക്കാത്തവനായിട്ടുണ്ടാവുമോ?— [൧-൧൨]

ശൗനകൻ പറഞ്ഞു:—ഹേ സൂത! പരീക്ഷിത്തുമഹാരാജാവ്, ശ്രീ ശുകൻ പറഞ്ഞതായ ഇതെല്ലാം കേട്ടിട്ട്, വേറെ എന്താണ് ചോദിച്ചത്? ശുകദേവൻ സർവ്വജ്ഞനാണെന്നു മാത്രമല്ല, മനോഹരവർണ്ണനത്തിന്ന് അതിനിപുണനും ആണല്ലോ. ഹേ സൂത! അങ്ങയ്ക്കു സകലവും അറിയാം. ഞങ്ങളെല്ലാവരും, ആ ശുകപരീക്ഷിൽ സംവാദം കേൾക്കുവാൻ വളരെ താൽപര്യത്തോടെ ഇരിക്കയുമാണ്. അങ്ങുന്നു ദയചെയ്തു പറഞ്ഞുതരണം!

സജ്ജനങ്ങളുടെ സഭയിൽ ഭഗവൽകഥാസംബന്ധങ്ങളായ സംഭാഷണങ്ങളേ സംഭവിയ്ക്കൂ എന്നു നിശ്ചയമാണല്ലോ! പരീക്ഷിത്തു മഹാരാജാവാകട്ടേ, പരമഭാഗവതൻ: കുട്ടിക്കാലത്തു കളിച്ചുനടക്കുമ്പോൾക്കൂടിയും, ശ്രീകൃഷ്ണലീലകളെ അനുകരിച്ചുകൊണ്ടുള്ള കളികളായിരുന്നു അദ്ദേഹത്തിന്ന് എന്നു കേട്ടിട്ടുണ്ട്. ഭഗവാൻ ശുകദേവനും, ജന്മനാ ഭഗവദ്ഭക്തൻ തന്നെ. ഈ രണ്ടു മഹാത്മാക്കളുടെ സംഗമത്തിൽ, ഭഗവാൻെറ ദിവ്യഗുണങ്ങളെ നിശ്ചയമായും കീൎത്തിച്ചിട്ടുണ്ടാവും. ഭഗവാൻെറ ഗുണങ്ങളെ ഗാനംചെയ്തിട്ടോ, അഥവാ ആ ഗുണങ്ങളെ കേട്ടുംകൊണ്ടോ കഴിയുന്ന ആയുസ്സ് സഫലമാണ്: മററുവിധത്തിലുള്ളതെല്ലാം—ആരുടേയും—തീരെ വ്യൎത്ഥംതന്നെ! സൂൎയ്യൻ പതിവായി ഉദിച്ചും അസ്തമിച്ചും, ജനങ്ങളുടെ ആയുസ്സിനെ ഹരിച്ചുകൊണ്ടിരിക്കുന്നു. ജീവിക്കുക എന്നുള്ളത് വൃക്ഷങ്ങളുംക്കൂടി സാധിച്ചുവരുന്നതാണ്. കൊല്ലൻെറ ആലയിലുള്ള തോൽക്കുഴലും (തിരുത്തി) ശ്വാസോച്ഛ്വാസം നടത്തുന്നുണ്ടല്ലോ. തീനും കുടിയും മലമൂത്രത്യാഗവും എല്ലാം, ഗ്രാമമൃഗങ്ങളും മനുഷ്യരേപ്പോലെ തന്നെ നടത്തിവരുന്നില്ലേ? അപ്പോൾ, മനുഷ്യൎക്കും ആ മൃഗങ്ങൾക്കും തമ്മിൽ വ്യത്യാസമെന്താണ്? ഭഗവാൻ ശ്രീകൃഷ്ണൻെറ ലീലാകഥകളെ ഒരിക്കലും കേൾക്കാത്ത മനുഷ്യർ, പട്ടിയേയും പന്നിയേയും ഒട്ടകത്തേയും കഴുതയേയുംപോലെയുള്ള മൃഗങ്ങളാണെന്നേ കരുതുവാനുള്ളൂ.— [൧൮–൧൯]

ഹേ സൂത! ഭഗവാൻ ശ്രീകൃഷ്ണൻെറ കഥകളെ കേൾക്കാതിരിക്കുന്ന കൎണ്ണങ്ങൾ വെറും ദ്വാരങ്ങൾ മാത്രമാണ്.

ഭഗവന്നാമങ്ങളേയും ലീലകളേയും കീർത്തിക്കാത്ത നാവു്, വെറും തവളകളുടെ നാക്കുപോലെ, 'കുറുകുറെ' ഒച്ച വയ്ക്കുന്നവ മാത്രമല്ലേ? അതു് ഇല്ലാതിരിക്കയാണു് നല്ലതു്! ഭഗവൽപാദാരവിന്ദങ്ങളിൽ നമസ്കരിക്കാത്ത തല, പട്ടും കിരീടവുംകൊണ്ടു് അലങ്കരിച്ചിരിക്കുന്നതാണെങ്കിലും, വെറും ഭാരം മാത്രമാണു്. ശ്രീ ഹരിയെ പൂജിയ്ക്കയും ആരാധിക്കയും ചെയ്യാത്ത കൈകൾ, പൊന്നിൻവളകൾകൊണ്ടു് അലങ്കരിച്ചതായിരുന്നാലും, വെറും ശവത്തിന്റെ കൈകളാണു്. ഭഗവാനെ സ്മരിപ്പിയ്ക്കുന്നതായ വിഗ്രഹങ്ങൾ—തീർത്ഥങ്ങൾ—നദികൾ മുതലായവയെ കാണാത്ത കണ്ണുകൾ വെറും മയിൽപ്പീലിക്കണ്ണുകൾപോലെ നിരർത്ഥങ്ങൾ മാത്രം. ഭഗവാന്റെ ക്ഷേത്രങ്ങളേ—ലീലാസ്ഥലങ്ങളേ—പ്രാപിയ്ക്കാത്ത മനുഷ്യരുടെ കാലുകൾ, ബലവത്തരങ്ങളായിരുന്നാലും, അചരങ്ങളായ മരങ്ങളുടെ വേരുകളേപ്പോലെ നിസ്സാരങ്ങളാണു്. ഭഗവദ്ഭക്തന്മാരായ സജ്ജനങ്ങളുടെ പാദധൂളിയെ ശിരസ്സിലണിയാത്തവർ ജീവച്ഛവങ്ങളെന്നേ പറയുവാനുള്ളൂ. ഭഗവാന്റെ തൃപ്പാദങ്ങളിലർപ്പിച്ചിട്ടുള്ള തുളസീദളങ്ങളുടെ ഗന്ധമറിയാത്തവൻ, ശ്വസിയ്ക്കുന്നവനായാലും, ശവം എന്നു തന്നെ പറയണം. അല്ലയോ സൂത! ഭഗവാന്റെ തിരുനാമങ്ങളേ കേൾക്കുകയും കീർത്തിയ്ക്കുകയും ചെയ്തിട്ടും അലിവു വരാതെയും, ഭഗവാനെ സ്മരിയ്ക്കാതെയും ഇരിയ്ക്കുന്ന ഹൃദയം ഹൃദയമല്ല, കരിങ്കല്ലാണു്. ഭഗവൽസ്മരണയാൽ ഹൃദയം ആർദ്രമാവുമ്പോൾ, കണ്ണുകളിൽ കണ്ണീർ നിറയുകയും, ശരീരത്തിൽ രോമാഞ്ചമുണ്ടാവുകയും ചെയ്യുന്നതാണു്. ഹേ പ്രിയപ്പെട്ട സൂത! അങ്ങയുടെ വാക്കു് ഞങ്ങളുടെ

ഹൃദയത്തെ മാധുൎയ്യംകൊണ്ടു നിറയ്ക്കുന്നു! അതുകൊണ്ടു്, ഭഗവാന്റെ പരമഭക്തനും, ആത്മവിദ്യാവിശാരദനുമായ ശ്രീശുകൻ, പരീക്ഷിത്തിന്റെ നല്ല നല്ല ചോദ്യങ്ങൾ കേട്ടിട്ടു് എന്തു മറുപടി പറഞ്ഞുവോ, അതു മുഴുവൻ അങ്ങു ദയചെയ്തു് ഞങ്ങൾക്കു പറഞ്ഞു തരണം.—

[൨൦–൨൫]

---

## നാലാം അധ്യായം

### രാജാവു്, സൃഷ്ടിയെപ്പററി ചോദിയ്ക്കുന്നതും, ശ്രീശുകൻ കഥ തുടങ്ങുന്നതും.

സൂതൻ പറഞ്ഞു:—ശ്രീശുകന്റെ വാക്കുകൾ ഭഗവത്തത്വത്തെ ശരിയ്ക്കു മനസ്സിലാക്കിത്തരുന്നതായിരുന്നു. ഉത്തരാപുത്രനായ പരീക്ഷിത്തു് അതൊക്കെക്കേട്ടിട്ടു്, തന്റെ പരിശുദ്ധബുദ്ധിയെ, ശ്രീകൃഷ്ണപാദാരവിന്ദങ്ങളിൽത്തന്നെ സമൎപ്പിച്ചുറപ്പിച്ചു. പരീക്ഷിത്തിന്റെ രാജ്യം കുററമററതായിരുന്നു. ശരീരം, പത്നി, പുത്രന്മാർ, കൊട്ടാരം, പശുക്കൾ, ധനങ്ങൾ, ബന്ധുക്കൾ-ഇത്യാദിയ്ക്കൊന്നും ഒരു കുറവും ഉണ്ടായിരുന്നതുമില്ല. വളരെക്കാലത്തെ അഭ്യാസംകൊണ്ടു് ആവകയിലൊക്കെ ഉറച്ച മമതയും തോന്നിയിരുന്നു. എന്നാൽ, ശ്രീശുകന്റെ ഉപദേശം കേട്ടു കഴിഞ്ഞുടൻ, പരീക്ഷിത്തു് ആ മമതാബന്ധമെല്ലാം തീരെക്കളഞ്ഞു. ഹേ ശൗനകാദികളേ! മഹാമനസ്വിയായ പരീക്ഷിത്തു് തന്റെ മരണസമയം ശരിയ്ക്കറിഞ്ഞിരുന്നു. അതുകൊണ്ടു്, ധൎമ്മാൎത്ഥകാമങ്ങളേ സംബന്ധിച്ച സകലവും അദ്ദേഹം നീക്കിവെച്ചു്, സന്യസിച്ചു. അന്ന

ന്തരം, ഭഗവാൻ ശ്രീകൃഷ്ണനെകൽ ഉറച്ച ഭക്തി വഹിച്ചുംകൊണ്ടു്, വളരെ ശ്രദ്ധയോടുകൂടി, ശ്രീകൃഷ്ണമാഹാത്മ്യം കേൾക്കുവാനായിട്ടു്, നിങ്ങളിപ്പോൾ എന്നോടു ചോദിച്ച ചോദ്യംതന്നെ, ശ്രീശുകനോടു പരീക്ഷിത്തു ചോദിച്ചു.—
[൧—൪]

പരീക്ഷിത്തു പറഞ്ഞു:—ഹേ ഭഗവത്സ്വരൂപനായ മുനിവര! അവിടുന്നു് അതിപരിശുദ്ധനും സർവ്വജ്ഞനും ആണു്. അവിടുന്നു് പറഞ്ഞതെല്ലാം പരമസത്യവും അത്യന്തോചിതവും ആയിരിക്കുന്നു. അവിടുന്നു് ഭഗവൽകഥ പറഞ്ഞുതന്നുകൊണ്ടിരിയ്ക്കുംതോറും, എന്റെ അജ്ഞാനമാകുന്ന മറശ്ശീല നീങ്ങി നീങ്ങിപ്പോകുന്നു. ഇനിയും ഞാൻ അവിടുത്തോടു ചോദിയ്ക്കുയാണു്—ഭഗവാൻ സ്വന്തം മായകൊണ്ടു് ഈ സംസാരത്തേ സൃഷ്ടിയ്ക്കുന്നതെങ്ങനെയാണു്? ഇതിന്റെ സൃഷ്ടിയുടെ രഹസ്യം, ബ്രഹ്മാദികൾ കൂടി അറിഞ്ഞിട്ടില്ലാത്ത വിധം, അത്ര ഗൂഢമായിരിയ്ക്കുന്നു. ഭഗവാൻ ഈ ജഗത്തിനേ രക്ഷിയ്ക്കുന്നതും, പിന്നെ സംഹരിയ്ക്കുന്നതും എങ്ങനെയാണു്? അനന്തശക്തിമാനായ പരമാത്മാവു് ഏതേതു ശക്തികളുടെ ആശ്രയത്താൽ ആണു്, തന്നെ തന്നെ ഒരു കളിപ്പാട്ടമാക്കിക്കൊണ്ടു് ക്രീഡിയ്ക്കുന്നതു്? കുട്ടികൾ കളിച്ചുംകൊണ്ടു കുട്ടിപ്പുര തീർക്കുന്നതുപോലെ, ഭഗവാൻ ബ്രഹ്മാണ്ഡങ്ങളെ ചമയ്ക്കുന്നതെങ്ങനെയാണു്? പിന്നെ, ക്ഷണംകൊണ്ടു് നശിപ്പിയ്ക്കുന്നതും ഏതു വിധത്തിലാണു്? ഭഗവാൻ മഹാവിഷ്ണുവിന്റെ ലീലകൾ അത്യദ്ഭുതങ്ങളും അചിന്ത്യങ്ങളും ആണല്ലോ! അവിടുത്തെ ലീലകളുടെ രഹസ്യം മനസ്സിലാക്കുക, വലിയ വലിയ ജ്ഞാനികൾക്കുകൂടി സാദ്ധ്യമല്ലെന്നു തീർച്ച തന്നെ. ഭഗ-

വാൻ കേവലനാണല്ലോ. തന്തിരുവടി നിരവധി കർമ്മങ്ങളെ ചെയ്യാനായിട്ട്, 'പ്രകൃതി'യുടെ വിഭിന്നഗുണങ്ങളെ എല്ലാം ഒന്നിച്ചു ധരിയ്ക്കുകയാണോ,–അതോ, അനേകം അവതാരങ്ങളെ കൈക്കൊണ്ട്, ആ ഗുണങ്ങളെ ഓരോന്നോരോന്നായിട്ടു കൈക്കൊള്ളുകയാണോ? ഹേ മുനിവര! അവിടുന്ന് വേദങ്ങളുടേയും ബ്രഹ്മതത്വങ്ങളുടേയും മർമ്മം അറിയുന്ന ആളാണല്ലോ. ദയചെയ്തു് എന്റെ ഈ സംശയങ്ങൾ തീർത്തുതന്നാലും!— [൭—൧൦]

സൂതൻ പറഞ്ഞു:—ഇങ്ങനെ ശ്രീപരീക്ഷിത്ത്, ഭഗവാന്റെ ഗുണങ്ങളെ വർണ്ണിച്ചു കേൾപ്പിയ്ക്കാനായി പ്രാർത്ഥിച്ചപ്പോൾ, ശ്രീശുകബ്രഹ്മർഷി ഭഗവാൻ ശ്രീകൃഷ്ണനെ വീണ്ടും വീണ്ടും സ്മരിച്ചുംകൊണ്ട്, പറയുവാൻ തുടങ്ങി.— [൧൧]

ശ്രീശുകൻ പറഞ്ഞു:—പുരുഷോത്തമനായ തന്തിരുവടിയുടെ പാദാരവിന്ദങ്ങളിൽ എന്റെ കോടി-കോടി നമസ്കാരം! ജഗത്തിന്റെ ഉൽപത്തി, സ്ഥിതി, പ്രളയം— എന്നീലീലകൾ ചെയ്യാനായി, സത്വം-രജസ്സ്-തമസ്സ്— എന്നീ മൂന്നു ഗുണങ്ങളുടെ രൂപത്തിലുള്ള മൂന്നു ശക്തികളെ സ്വീകരിച്ച്, ബ്രഹ്മാവ്–വിഷ്ണു–മഹേശ്വരൻ എന്നു മൂന്നു മൂർത്തികളായിത്തീരുന്നു ഭഗവാൻ. സമസ്തചരാചരപ്രാണികളുടേയും ഉള്ളിൽ അന്തര്യാമിരൂപേണ വിരാജിയ്ക്കുന്നതും ഭഗവാൻ തന്നെ. ആ ഭഗവാന്റെ സ്വരൂപമാകട്ടെ, ആ സ്വരൂപത്തെ പ്രാപിയ്ക്കുന്നതിനുള്ള മാർഗ്ഗമാകട്ടെ–ബുദ്ധിക്കു വിഷയമല്ല. തന്തിരുവടി സ്വയം അനന്തനാണ്; അവിടുത്തെ മാഹാത്മ്യവും അനന്തമാണ്.

അവിടുത്തെ ചരണാരവിന്ദങ്ങളിൽ ഞാൻ വീണ്ടും വീണ്ടും നമസ്കരിക്കുന്നു. ആ കരുണാമൂർത്തിയാണു് സജ്ജനങ്ങളുടെ സങ്കടമെല്ലാം നീക്കി, അവർക്കു് തന്നോടുള്ള നിരതിശയപ്രേമം നൽകുന്നതും. ദുഷ്ടന്മാരെ വർദ്ധിപ്പിയ്ക്കാതിരിയ്ക്കുന്നതും ആ ഭഗവാൻ തന്നെ. പരമഹംസാശ്രമത്തിലിരിയ്ക്കുന്നവർക്കും അഭീഷ്ടം നൽകുന്നതു് അവിടുന്നാണു്. ചരാചരങ്ങളായ സമസ്തപ്രാണികളും അവിടുത്തെതന്നെ മൂർത്തിഭേദങ്ങളാണു്. അവിടുത്തേയ്ക്കു് ആരിലും വിശേഷപക്ഷപാതം ഇല്ല. എന്നാൽ, അത്യന്തം ഭക്തവത്സലനാണു് ഭഗവാൻ; വാശിപിടിച്ചു് ഭക്തിരഹിതമായ സാധന അനുഷ്ഠിക്കുന്നവർക്കു്, ഭഗവാന്റെ നിഴൽ പോലും കിട്ടുകയില്ല; ആ ഭഗവാനോടൊപ്പം ഐശ്വര്യം—ഈശ്വരത്വം—മററാർക്കുമില്ല; പിന്നെ, അവിടുത്തേക്കാൾ അധികം ഈശ്വരത്വം ഉള്ളവർ, ഉണ്ടാവുന്നതാണോ! അത്ര ഐശ്വര്യശാലിയും, ബ്രഹ്മസ്വരൂപമായ തന്റെ ധാമത്തിൽത്തന്നെ എപ്പോഴും വിഹരിച്ചുകൊണ്ടിരിക്കുന്നവനും ആയ ആ ശ്രീകൃഷ്ണഭഗവാനെ ഞാൻ വീണ്ടും വീണ്ടും നമസ്കരിച്ചുകൊള്ളുന്നു! യാതൊരു ഭഗവാന്റെ കീർത്തനം, സ്മരണം, ദർശനം, വന്ദനം, ശ്രവണം, പൂജനം—ഇവ ജീവന്മാരുടെ പാപങ്ങളെ ക്ഷണത്തിൽ നശിപ്പിയ്ക്കുമോ, ആ പുണ്യശ്ലോകനായ ഭഗവാൻ ശ്രീകൃഷ്ണനെ ഞാൻ പിന്നെയും പിന്നെയും നമസ്കരിക്കുന്നു. വിവേകികളായ ജനങ്ങൾ, ആരുടെ തൃപ്പാദങ്ങളെ ശരണമാക്കികൊണ്ടു്, ഇഹ—പരലോകാസക്തികളേ എല്ലാം ഉപേക്ഷിയ്ക്കുന്നുവോ, ശ്രമമൊന്നും കൂടാതെതന്നെ ബ്രഹ്മപദത്തെ പ്രാപിയ്ക്കുയും ചെയ്യുന്നുവോ, ആ മംഗലമയ

കീർത്തിയോടുകൂടിയ ഭഗവാൻ ശ്രീകൃഷ്ണന്നു് എന്റെ അനന്തനമസ്കാരം!! വലിയ വലിയ തപസ്വികരം, ദാനശീലർ, യശസ്വികരം, മനസ്വികരം, സദാചാരവാന്മാർ, മന്ത്രജ്ഞന്മാർ മുതലായവർ തങ്ങളുടെ സാധനകളേയും, തങ്ങളെത്തന്നെയും, ഭഗവാങ്കൽ സമർപ്പിയ്ക്കാതിരിയ്ക്കുന്നിടത്തോളം കാലം, അവക്കു്, ശ്രേയസ്സ സിദ്ധിയ്ക്കുന്നതല്ല. ആക്കു് ആത്മസമർപ്പണത്തേ ചെയ്താൽ ഇത്ര മഹത്വമുണ്ടാവുമോ ആ പുണ്യശ്ലോകനായ ഭഗവാന്നു് എന്റെ അനവധി നമസ്കാരം!! കിരാതർ, ഹൂണർ, ആന്ധ്രർ, പുളിന്ദർ, പുല്കസർ, ആഭീരർ, കങ്കർ, യവനർ, ഖസർ തുടങ്ങിയ നീചജാതിക്കാരും, മററു പാപാത്മാക്കളും, യാതൊരു ഭഗവാന്റെ ശരണാഗതന്മാരായ ഭക്തന്മാരേ ആശ്രയിക്കുന്നതു കൊണ്ടുതന്നെ പരിശുദ്ധരായ്ത്തീരുന്നുവോ, ആ സർവ്വശക്തിമാനായ ഭഗവാന്നു നമസ്കാരം, നമസ്കാരം!! ജ്ഞാനികളുടെ ആത്മാവും, ഭക്തന്മാരുടെ ഭഗവാനും, കർമ്മികളുടെ വേദസ്വരൂപനും, ധാർമ്മികന്മാരുടെ ധർമ്മസ്വരൂപനും, തപസ്വികളുടെ തപോമൂർത്തിയും എല്ലാം ആ ഭഗവാൻ തന്നെ! ബ്രഹ്മാവു്, ശിവൻ തുടങ്ങിയ വലിയ ദേവന്മാർപോലും, തങ്ങളുടെ പരിശുദ്ധഹൃദയം കൊണ്ടു് ഭഗവത്സ്വരൂപത്തെ ചിന്തിക്കുകയും, ആശ്ചര്യപ്പെട്ടുകൊണ്ടിരിയ്ക്കുകയും ആകുന്നു. അങ്ങനെയുള്ള തന്തിരുവടി എന്നിൽ പ്രസാദിക്കുമാറാകട്ടെ! സമസ്തസമ്പത്തുകളുടേയും സ്വാമിനിയായ ലക്ഷ്മീഭഗവതിയുടെ ഭർത്താവും, സമസ്തയജ്ഞങ്ങളുടേയും ഭോക്താവും ഫലദാതാവും, സർവ്വപ്രജകളുടേയും രക്ഷകനും, സമസ്തപ്രപഞ്ചത്തിന്റെയും അന്തര്യാമിയും, സർവ്വലോകാധിപതിയും, ഭൂമിദേവിയുടെ

ഭർത്താവും, യദുവംശത്തിൽ പ്രത്യക്ഷപ്പെട്ടു് അന്ധകർ വൃഷ്ണികൾ യദുക്കൾ എന്നിവരുടെ രക്ഷാപുരുഷനും, ഭക്തവത്സലനും, സജ്ജനങ്ങളുടെ സർവ്വസ്വവും ആയ ഭഗവാൻ ശ്രീകൃഷ്ണൻ എന്നിൽ പ്രസാദിയ്ക്കുമാറാകട്ടെ! ആരുടെ ചരണകമലങ്ങളുടെ ചിന്തനരൂപമായ സമാധിയാൽ ബുദ്ധി ശുദ്ധമാവുകയും, തദ്ദ്വാരാ ആത്മതത്ത്വം പ്രത്യക്ഷമാവുകയും ചെയ്യുമോ, ആരേ കണ്ടുകഴിഞ്ഞാൽ സിദ്ധന്മാരായവർ തങ്ങളുടെ ബുദ്ധിയും അഭിരുചിയും അനുസരിച്ചു് ഭഗവത്സ്വരൂപത്തെ വർണ്ണിച്ചുകൊണ്ടിരിയ്ക്കുമോ, ഭക്തിമുക്തിപ്രദനായ ആ മുകുന്ദഭഗവാൻ എന്നിൽ പ്രസന്നനായിത്തീരട്ടെ!! യാതൊരു ഭഗവാൻ, സൃഷ്ടിയുടെ ആരംഭത്തിൽ ബ്രഹ്മാവിൻെറ ഹൃദയത്തിൽ പൂർവ്വകല്പത്തിൻെറ ഓർമ്മ ഉളവാക്കുവാനായി, ജ്ഞാനദേവിയായ സരസ്വതിയേ പ്രേരിപ്പിയ്ക്കുയും, ആ ദേവി സാംഗമായ വേദത്തിൻെറ രൂപത്തിൽ ബ്രഹ്മാവിൻെറ മുഖത്തു് പ്രത്യക്ഷപ്പെടുകയും ചെയ്തുവോ, ആ ജ്ഞാനമൂലകാരണമായ ഭഗവാൻ എന്നിൽ കൃപ ചെയ്യട്ടെ—എൻെറ ഹൃദയത്തിൽ വിളങ്ങട്ടെ! പഞ്ചഭൂതങ്ങളേകൊണ്ടു സർവ്വശരീരങ്ങളേയും ഉണ്ടാക്കി, അവയിൽ ജീവരൂപേണ ഇരുന്നുംകൊണ്ടു്, അഞ്ചു് ജ്ഞാനേന്ദ്രിയങ്ങൾ, അഞ്ചു കർമ്മേന്ദ്രിയങ്ങൾ, പഞ്ചപ്രാണങ്ങൾ, മനസ്സ്—എന്നീ ൧൬—കലകളോടുകൂടിയവനായിട്ടു്, അവയിൽക്കൂടി വിഷയങ്ങളേ അനുഭവിയ്ക്കുന്നവനായ ആ സർവ്വഭൂതമയഭഗവാൻ, എൻെറ വാക്കുകളേ, തൻെറ ഗുണങ്ങളേക്കൊണ്ടു് അലങ്കരിച്ചുതരുമാറാകട്ടേ! ആരുടെ മുഖകമലത്തിൽനിന്നു നിർഗ്ഗള

ക്കുന്ന മകരന്ദമയമായ ജ്ഞാനാമൃതത്തെ സജ്ജനങ്ങൾ പാനം ചെയ്യുന്നുവോ, ആ പരമതേജസ്വിയായ ഭഗവാൻ വ്യാസന്റെ ചരണങ്ങളിൽ ഞാൻ, പിന്നെയും, പിന്നെയും നമസ്കരിച്ചു കൊള്ളുന്നു!! [൧൨–൨൪]

ഹേ പരീക്ഷിത്തേ! അങ്ങയുടെ ചോദ്യങ്ങൾക്കുത്തരമായി ഞാൻ പറയാൻ തുടങ്ങുന്നതു്, ആദ്യമായി ശ്രീമന്നാരായണഭഗവാൻ ബ്രഹ്മദേവന്നു് ഉപദേശിച്ചുകൊടുത്തതാണു്. ബ്രഹ്മാവിന്റെ ഹൃദയം, വേദങ്ങളുടെ ജ്ഞാനത്താൽ പരിപൂർണ്ണമായിരിക്കുന്നുവെങ്കിലും, ആ വേദങ്ങളുടെ സാരമായ ഈ ജ്ഞാനം ബ്രഹ്മാവിന്നു് അപൂർവവസ്തുആയിത്തോന്നി. അതിനാലാണു്, വേദജ്ഞാനം ലഭിച്ചു കഴിഞ്ഞിട്ടും, ബ്രഹ്മാവിന്നു് ഉപദേശം വേണ്ടിവന്നതു്. ബ്രഹ്മന്നു ലഭിച്ച ആ ജ്ഞാനം, നാരദൻ ചോദിച്ചപ്പോൾ അദ്ദേഹത്തിന്നുപദേശിച്ചുകൊടുക്കയും ചെയ്തു.— [൨൫]

---

## അഞ്ചാം അദ്ധ്യായം

### ഭഗവാന്റെ വിരാട്സ്വരൂപത്തിൽ ജഗത്തുണ്ടായതിന്റെ വർണ്ണനം

നാരദൻ ചോദിച്ചു:—അല്ലയോ പിതാവേ! അവിടുന്നു് എന്റെ മാത്രമല്ല, എല്ലാവരുടേയും പിതാവാണു്. വലിയ വലിയ ദേവന്മാർ പോലും, തങ്ങളേക്കാൾ ശ്രേഷ്ഠനായിട്ടു് അവിടുത്തെ മാനിക്കുന്നു. ആത്മ–പരമാത്മതത്ത്വങ്ങളുടെ ശരിയായ അറിവുണ്ടാക്കുന്ന

ജ്ഞാനം അവിടുന്നു് എനിയ്ക്കുപദേശിച്ചു തന്നാൽ കൊള്ളാം! പിതാവേ! ഈ പ്രപഞ്ചത്തിന്റെ ലക്ഷണം എന്താണു്? ഇതിന്റെ ആധാരം എന്താണു്? ആരാണു് ഇതു നിർമ്മിച്ചതു്? ഇതിന്റെ പ്രളയം എന്തിൽ സംഭവിയ്ക്കുന്നു? ഇതു് ആരുടെ അധീനതയിലിരിയ്ക്കുന്നു? യഥാർത്ഥത്തിൽ ഈ പ്രപഞ്ചം എന്തൊരു സാധനം ആണു്? അവിടുന്നു ദയചെയ്തു് ഇതിന്റെ തത്വം പറഞ്ഞു തന്നാലും! അങ്ങാകട്ടെ, സർവ്വജ്ഞനാണു്. ഉള്ളതി ന്റെയും ഉണ്ടാവാനുള്ളതിന്റെയും എല്ലാം അധിപതി അവിടുന്നാണല്ലോ. കൈക്കുടന്നയിലെടുത്ത ജലംപോലെ അവിടുത്തെ ജ്ഞാനദൃഷ്ടിയിൽ ഈ പ്രപഞ്ചമെല്ലാം അന്തർഭവിച്ചിരിയ്ക്കുന്നു. ഹേ പിതാവേ! അവിടെയ്ക്കു് ഈ ജ്ഞാനം എവിടെനിന്നു ലഭിച്ചു? അവിടുന്നു ആരുടെ ആശ്രയത്തിൽ ആണു് ഇരിക്കുന്നതു്? അവിടുത്തെ നാഥൻ ആരാണു്? അവിടുത്തെ സ്വരൂപംതന്നെ എന്താണു്? അവിടുന്നു് ഒററയ്ക്കിരുന്നു് മായാമാർഗ്ഗേണ പഞ്ചഭൂതങ്ങളെ ക്കൊണ്ടു് പ്രാണികളുടെ സൃഷ്ടി കഴിച്ചു വിടുന്നതു് എത്ര അദ്ഭുതകരമായിരിക്കുന്നു! എട്ടുകാലി തന്റെ മുഖത്തു നിന്നു് പ്രയാസംകൂടാതെ വലനൂലു പുറപ്പെടുവിച്ചു് അതിൽ കേറിയിരുന്നു കളിയ്ക്കുവാൻ തുടങ്ങുംപോലെ, അവിടുന്നു് തന്റെ ശക്തിയുടെ ആശ്രയത്താൽ ജീവന്മാരേ തന്നിൽത്തന്നെ ജനിപ്പിക്കുന്നു; എന്നാലും അവിടുത്തേയ്ക്കു് ഒരു വികാരവും സംഭവിക്കുന്നില്ല! നാമരൂപത്തിലും രൂപ രൂപത്തിലും ഗുണരൂപത്തിലും ജഗത്തിൽ അറിയപ്പെടുന്ന വയിൽ യാതൊന്നും, സത്തു്—അസത്തു്; ഉത്തമം—മദ്ധ്യമം അഥവാ അധമം എന്നു പറയാനായിട്ടും, അവിടുന്നു

സൃഷ്ടിച്ചതല്ലാത്തതായിട്ടും, കാണപ്പെടുന്നില്ല. ഇങ്ങനെ അവിടുന്ന് എല്ലാററിൻെറയും ഈശ്വരനായിരുന്നിട്ടും, ഏകാഗ്രചിത്തതയോടുകൂടി അവിടുന്നു ഘോരതപസ്സു ചെയ്തിരിയ്ക്കുന്നു. എനിയ്ക്കിതിൽ വളരെ വ്യസനവും ഉണ്ട്; വലിയ ശങ്കയുമുണ്ട്—അവിടുത്തേക്കാരം മേലേ ഒരാളുണ്ടോ എന്ന്! ഹേ പിതാവേ! സർവ്വജ്ഞനും സർവ്വശക്തിമാനും ആണല്ലോ അവിടുന്ന്! ഞാൻ ചോദിച്ചതൊക്കെ അവിടുന്നു ദയചെയ്തു്, എനിയ്ക്കു ശരിയ്ക്കു മനസ്സിലാവത്തക്കവിധം പറഞ്ഞുതന്നാലും!— [൧—൮]

ബ്രഹ്മദേവൻ പറഞ്ഞു:—പുത്ര! നാരദ! അങ്ങയുടെ സംശയമെല്ലാം വളരെ മനോഹരംതന്നെ! എന്തെന്നാൽ, അങ്ങയുടെ ഈ ചോദ്യങ്ങളെല്ലാം അങ്ങയ്ക്കു വേണ്ടിയല്ലെന്നും, സംസാരികളായ ജീവന്മാരിൽ കൃപ കൈക്കൊണ്ടു്, അവക്കു വേണ്ടിയാണെന്നും ഞാനറിയുന്നു. എനിയ്ക്കും ഈ ചോദ്യങ്ങരം വളരെ പ്രയോജനപ്പെട്ടിരിക്കുന്നു; ഇവ നിമിത്തം, ഭഗവാൻെറ ലീലകളെ വർണ്ണിയ്ക്കുവാനുള്ള സദവസരം എനിക്കു ലഭിച്ചുവല്ലോ. അങ്ങു് എത്രയോ സൗമ്യസ്വഭാവനാണു്. എന്നെപ്പററി അങ്ങു സംസാരിച്ചതെല്ലാം, സത്യംതന്നെയാണു താനും. എതുവരെ? എന്നേക്കാരം വലുതായിട്ടൊരു തത്ത്വം—ഭഗവാന്റെ തത്ത്വം—അറിയപ്പെടുന്നതുവരെ, ഇപ്പറഞ്ഞ പ്രഭാവങ്ങളൊക്കെ എനിയ്ക്കുണ്ടെന്നു തോന്നിപ്പോവും. വാസ്തവത്തിലോ—സൂര്യൻ, അഗ്നി, ചന്ദ്രൻ, ഗ്രഹങ്ങരം, നക്ഷത്രങ്ങരം, താരകരം ഇത്യാദിയെല്ലാം, ഭഗവാൻെറ പ്രകാശത്താൽ പ്രകാശിതരായി, ജഗത്തിൽ പ്രകാശം പരത്തിക്കൊണ്ടിരിയ്ക്കുംവിധത്തിൽ ഞാനും ആ സ്വയംപ്രകാശനായ

ഭഗവാന്റെ ചിന്മയപ്രകാശത്താൽ പ്രകാശിതനായിക്കൊണ്ടു്, പ്രപഞ്ചത്തെയും പ്രകാശമാനമാക്കി വരുകയാണു്. ഭഗവാന്റെ മായയേ ജയിച്ചുകൊള്ളുക ഒട്ടും എളുപ്പമല്ല. ആ മായയാൽ മോഹിതരായിട്ടാണു് ജനങ്ങൾ, ഞാനാണു് സൃഷ്ടികർത്താവെന്നു ധരിച്ചുപോവുന്നതു്—പറഞ്ഞുവരുന്നതു്. ഞാൻ മായാപതിയായ ആ ഭഗവാനെ നമസ്കരിച്ചു്, അവിടുത്തെത്തന്നെ ധ്യാനിച്ചുകൊള്ളുന്നു. ഈ മായ, ഭഗവാന്റെ കൺമുമ്പിൽ നില്ക്കാൻതന്നെ ശക്തിയററതാണു്. അകലെവെച്ചുതന്നെ നാണിച്ചു് ഓടിപ്പോയ്ക്കളയുന്നു. എന്നാൽ, അജ്ഞാനികളായ സാംസാരികജനങ്ങൾ, ആ മായയാൽ മോഹിതരായിട്ടു്,—"ഇതു ഞാനാണു്, ഇതെന്റേതാണു്"—എന്നിങ്ങനെ വീമ്പു പറഞ്ഞുകൊണ്ടിരിയ്ക്കുന്നു. ഹേ ഭഗവത്സ്വരൂപനായ നാരദ! അങ്ങെയ്ക്കിതു നന്നായിട്ടറിയാമല്ലോ—സംസാരത്തിന്റെ മൂലകാരണങ്ങളായിട്ടു് എന്തെല്ലാം വസ്തുക്കളെ—ദ്രവ്യം, കർമ്മം, കാലം, സ്വഭാവം, ജീവൻ—ഇത്യാദി നാമങ്ങളിൽ കല്പിച്ചിട്ടുണ്ടോ,—അതിലൊന്നുംതന്നെ, ഭഗവാങ്കൽനിന്നു ഭിന്നമായിട്ടുള്ളതല്ല എന്നു്. വേദങ്ങളെല്ലാം ശ്രീനാരായണപരങ്ങളാണു്, അവിടുത്തെ മഹിമകളെ കീർത്തിയ്ക്കുന്നവയാണു്. വേദങ്ങളിൽ വർണ്ണിയ്ക്കപ്പെട്ടിരിയ്ക്കുന്ന ദേവതകളാകട്ടെ, ശ്രീനാരായണഭഗവാന്റെ അംഗങ്ങളിൽ കല്പിക്കപ്പെട്ടിരിയ്ക്കുന്നവരാണു്. സർവ്വയജ്ഞങ്ങളും ശ്രീനാരായണപ്രീത്യർത്ഥം ചെയ്യപ്പെടുന്നവയാണു്. ആ യജ്ഞങ്ങളാൽ കിട്ടുന്ന ലോകങ്ങളും ശ്രീനാരായണങ്കൽത്തന്നെ കല്പിതങ്ങളാണു്. എല്ലാത്തരത്തിലുള്ള യോഗസാധനകളും നാരായണപ്രാപ്തിയ്ക്കുവേണ്ടിത്തന്നെ

ഉള്ളവയാണ്. തപസ്സുകളും, നാരായണപ്രാപ്തിയേ സാധി ച്ചുതരുന്നവയാണ്. ജ്ഞാനംകൊണ്ടും, ചെന്നുകൂടുന്നതു് നാരായണസ്വരൂപത്തിൽത്തന്നെ! എന്തിനേറെ? സമസ്ത സാധനകളും, സമസ്തസാധ്യങ്ങളും ശ്രീമന്നാരായണനിൽ ത്തന്നെയാണ് പര്യവസാനിക്കുന്നതു്. തന്തിരുവടി ദ്രഷ്ടാ വാണെങ്കിലും, ഈശ്വരനം നാഥനം ആയിരിയ്ക്കുന്നതും അവിടുന്നാണ്; നിർവ്വികാരനാണെങ്കിലും, സർവ്വസ്വരൂ പനായിരിയ്ക്കുന്നതും അവിടുന്നുതന്നെയാണ്. അവിടുന്നു തന്നെയാണ് എന്നെ സൃഷ്ടിച്ചതു്. അവിടുത്തെ ദൃഷ്ടി യാൽ പ്രേരിതനായിട്ടാണ് ഞാൻ, അവിടുത്തെ ഇച്ഛ അനുസരിച്ച്, സൃഷ്ടികർമ്മം നടത്തുന്നതു്. മായാഗുണ ങ്ങൾ സ്പർശിയ്ക്കാത്തവനും അനന്തനും ആണ് ഭഗവാൻ. എന്നാൽ, സൃഷ്ടി-സ്ഥിതി-സംഹാരങ്ങൾക്ക വേണ്ടി, സത്വ-രജ-സ്തമോഗുണങ്ങളെ മായാമുഖേന അവിടുന്നു സ്വീകരിച്ചിട്ടുണ്ട്. [ജീവശരീരവിഭാഗഹേതു] ഈ മൂന്നു ഗുണങ്ങൾ തന്നെ, * ദ്രവ്യം-ജ്ഞാനം-ക്രിയ-ഈ മൂന്നെ ണ്ണത്തെ ആശ്രയിച്ച്, മായാതീതനം നിത്യമുക്തനം ആയ പുരുഷനെ[ജീവനെ], മായാമുഗ്ദ്ധനായിട്ടിരിയ്ക്കുമ്പോൾ, + കാര്യ-കാരണകർത്തൃത്വാഭിമാനത്തിൽ ബന്ധിയ്ക്കുന്നു. ഹേ നാരദ! ഇന്ദ്രിയാതീതനായ ഭഗവാൻ, ഗുണങ്ങളുടെ ഈ മൂന്ന് ആവരണങ്ങളാൽ, തന്റെ സ്വരൂപത്തെ മറച്ചു വയ്ക്കുന്നു. അതുകൊണ്ടു് ജനങ്ങൾക്കവിടുത്തെ അറിയാൻ കഴിയുന്നില്ല. ഭക്തന്മാർക്ക മാത്രമേ അവിടു

---

* ദ്രവ്യം=മഹാഭൂതങ്ങൾ; ജ്ഞാനം=ദേവതകൾ; ക്രിയ=ഇന്ദ്രിയ ങ്ങൾ.

+ കാര്യം=അധിഭൂതം; കാരണം=അധ്യാത്മം; കർത്താ=അധിദൈ വതം. [ശ്രീധരീയം.]

ത്തെ അറിയാൻ കഴിയൂ. പ്രപഞ്ചത്തിന്റെ മുഴുവനും, പിന്നെ എന്റെയും നാഥൻ ആ ഭഗവാൻ തന്നെയാണു്.
[൯—൨൦]

മായാപതിയായ ഭഗവാൻ ഏകനായിട്ടിരിയ്ക്കെ, പലതായിത്തീരുന്നതിനു് അവിടുന്നിച്ഛിച്ചു. അപ്പോൾ, സ്വന്തം മായാശക്തിയാൽ ഭഗവത്സ്വരൂപത്തിൽ സ്വയം പ്രാപിച്ചിട്ടുള്ള കാലം—കർമ്മം—സ്വഭാവം ഇവയെ അവിടുന്നു് സ്വീകരിച്ചു. ഭഗവാന്റെ ശക്തിനിമിത്തം തന്നെ, കാലം ത്രിഗുണങ്ങളിൽ ക്ഷോഭം ഉളവാക്കി; സ്വഭാവം ആ ഗുണങ്ങളെ രൂപാന്തരപ്പെടുത്തി; കർമ്മം മഹത്തത്വത്തെ ജനിപ്പിച്ചു. അനന്തരം, രജോഗുണത്തിനും തമോഗുണത്തിനും വളർച്ചയുണ്ടായപ്പോൾ, മഹത്തത്വത്തിലും വികാരം വന്നുകൂടുകയും, ആ വികാരത്തിൽനിന്നു് ജ്ഞാനക്രിയാദ്രവ്യരൂപമായും, തമഃപ്രധാനമായും ഉള്ള അഹങ്കാരം ഉണ്ടാവുകയും ചെയ്തു. ഈ അഹങ്കാരവും വികാരം പ്രാപിച്ചിട്ടു്, മൂന്നായിത്തിരിഞ്ഞു. അതായതു്—വൈകാരികം, തൈജസം, താമസം—എന്നുമൂന്നായിട്ടു്. അവ ക്രമത്തിൽ, ജ്ഞാനശക്തിപ്രധാനവും, ക്രിയാശക്തിപ്രധാനവും ദ്രവ്യശക്തിപ്രധാനവും ആകുന്നു. താമസാഹങ്കാരത്തിൽ വികാരം വന്നപ്പോൾ, അതിൽനിന്നു് ആകാശം ജനിച്ചു. ആകാശത്തിന്റെ തന്മാത്രയും, ഗുണവും ശബ്ദമാകുന്നു. ഈ ശബ്ദംവഴിയ്ക്കാണു് ദ്രഷ്ടാവിന്റെയും ദൃശ്യത്തിന്റെയും ബോധമുണ്ടാകുന്നതു്. ആകാശത്തിൽ വികാരം ഉളവായപ്പോൾ, അതിൽനിന്നു് വായു ഉണ്ടായി. വായുവിന്റെ ഗുണം സ്പർശമത്രെ. തന്റെ കാരണമായ ആകാശത്തിന്റെ ഗുണം വന്നുകൂടിയതുകൊണ്ടു്, ഈ

സ്പർശം ശബ്ദത്തോടുകൂടിയതും ആകുന്നു. ഇന്ദ്രിയങ്ങളിൽ സ്ഫുരണവും, ശരീരത്തിൽ ജീവശക്തിയും ഓജസ്സും ബലവും ഉണ്ടായതു് ഈ സ്പർശത്തിൻെറ ഫലമാണു്. കാലം, കർമ്മം, സ്വഭാവം—ഇവയാൽ, വായുവിലും വികാരം ഉണ്ടായി. അപ്പോൾ അതിൽനിന്നു തേജസ്സു ജനിച്ചു. തേജസ്സിൻെറ പ്രധാനഗുണം രൂപമത്രേ. എന്നാൽ, തേജസ്സിൻെറ കാരണങ്ങളായ ആകാശത്തിൻെറയും, വായുവിൻെറയും ഗുണമായിട്ടുള്ള ശബ്ദവും സ്പർശവുംകൂടി തേജസ്സിന്നു കിട്ടിയിട്ടുണ്ടു്. തേജസ്സിൻെറ വികാരത്തിൽനിന്നു്, ജലമുണ്ടായി. രസം ആണു് ജലത്തിൻെറ നിജഗുണം; എന്നാൽ കാരണതത്ത്വങ്ങളുടെ ഗുണങ്ങളായ ശബ്ദവും സ്പർശവും രൂപവും കൂടി ജലത്തിനു സിദ്ധിച്ചിട്ടുണ്ടു്. ജലത്തിൻെറ വികാരത്തിൽനിന്നാണു് പൃഥ്വി ഉണ്ടായതു്. ഗന്ധമാണു് പൃഥ്വിയുടെ ഗുണം. കാരണഗുണം കാര്യത്തിലും ഉണ്ടാവുമെന്നുള്ള ന്യായത്തിൽ, ശബ്ദ-സ്പർശ-രൂപ-രസ-ങ്ങളും പൃഥ്വിയുടെ ഗുണങ്ങളായിത്തീർന്നിട്ടുണ്ടു്. വൈകാരികമായ അഹങ്കാരത്തിൽനിന്നു് മനസ്സും, പത്തിന്ദ്രിയങ്ങളുടെ അധിഷ്ഠാനദേവതകളായ പത്തു ദേവന്മാരും ഉണ്ടായി. ആ ദേവതകളുടെ പേരുകൾ, ദിക്കു്, വായു, സൂര്യൻ, വരുണൻ, അശ്വിനീദേവകൾ, അഗ്നി, ഇന്ദ്രൻ, വിഷ്ണു, മിത്രൻ, പ്രജാപതി-എന്നത്രേ. പിന്നെ; തൈജസാഹങ്കാരത്തിൻെറ വികാരത്തിൽനിന്നു്, ശ്രോത്രം, ത്വക്കു്, ഘ്രാണം, നേത്രം, ജിഹ്വാ—എന്ന അഞ്ചു് ജ്ഞാനേന്ദ്രിയങ്ങളും,—വാക്കു്, കൈയു്, പാദം, ഉപസ്ഥം, പായു-എന്ന അഞ്ചു കർമ്മേന്ദ്രിയങ്ങളും ഉളവായി. ഈ തൈജസാഹങ്കാരത്തിൽനിന്നു തന്നെയാണു് ജ്ഞാന

ശക്തിരൂപമായ ബുദ്ധിയും, ക്രിയാശക്തിരൂപമായ പ്രാണ
നും ഉണ്ടായിരിയ്ക്കുന്നതും.— [൨൧—൩൧]

ഹേ നാരദ! അങ്ങ് ബ്രഹ്മജ്ഞാനികളിൽ ശ്രേഷ്ഠ
നാണ്. പഞ്ചഭൂതങ്ങൾ, ഇന്ദ്രിയങ്ങൾ, മനസ്സ്, സത്വാ
ദിത്രിഗുണങ്ങൾ എന്നിവ അന്യോന്യം സംഘടിയ്ക്കാതിരി
യ്ക്കുമ്പോൾ, ജീവന്റെ പാർക്കുവാനുള്ളതും, ഭോഗസാധനവും
ആയ ശരീരത്തിന്റെ നിർമ്മാണം സാദ്ധ്യമല്ല എന്ന് അങ്ങ
യ്ക്കറിയാമല്ലോ. ഭഗവാൻ ഇവയെ തന്റെ ശക്തിയാൽ
പ്രേരിപ്പിച്ചപ്പോൾ, ഈ തത്വങ്ങൾ എല്ലാം അന്യോ
ന്യം യോജിയ്ക്കുകയും, അന്യോന്യം കാര്യകാരണഭാവം
കൈക്കൊള്ളുകയും, വ്യഷ്ടി–സമഷ്ടിരൂപമായ പിണ്ഡ
ത്തേയും, ബ്രഹ്മാണ്ഡത്തേയും ഭഗവാൻ ചമയ്ക്കുകയും
ചെയ്തു. ആ ബ്രഹ്മാണ്ഡരൂപമായ അണ്ഡം ഒരായിരം
സംവത്സരംവരെ ജലത്തിൽ കിടന്നു. അനന്തരം കാലം
കർമ്മം സ്വഭാവം ഇവയേ സ്വീകരിച്ചുകൊണ്ടു് ഭഗവാൻ
ആ അണ്ഡത്തെ സജീവമാക്കി. ആ അണ്ഡം പിളന്ന
പ്പോൾ, ഭഗവാൻതന്നെ വിരാൾപുരുഷനായി അതിൽ
നിന്നാവിർഭവിച്ചു. ആയിരമായിരം തുടകൾ, പാദങ്ങൾ,
കൈകൾ, കണ്ണുകൾ, മുഖങ്ങൾ, തലകൾ–എന്നിതെല്ലാം
ആ വിരാട്ടിന്നുണ്ടായി. ബുദ്ധിമാന്മാരായിട്ടുള്ളവർ ആ
വിരാട്പുരുഷന്റെ അംഗങ്ങളിൽ സമസ്തലോകങ്ങളേ
യും, ആ ലോകങ്ങളിലേ വസ്തുക്കളേയും ചേർത്തടക്കിക്കല്പി
ച്ച് ഉപാസിച്ചുവരുന്നു. വിരാട്ടിന്റെ അരയ്ക്കു കീഴിലുള്ള
അംഗങ്ങളിൽ സപ്തപാതാളങ്ങളേയും, അരയ്ക്കുമേലുള്ള
അവയവങ്ങളിൽ സപ്തസ്വർഗ്ഗങ്ങളേയും കല്പിച്ചിരിയ്ക്കുന്നു.
ബ്രാഹ്മണർ ഈ വിരാട്പുരുഷന്റെ മുഖം ആണെ്ന്നു

ക്ഷത്രിയർ ഭുജങ്ങളും ആണു്. വിരാട്ടിന്റെ തുടകളിൽ നിന്നു് വൈശ്യരും, പാദങ്ങളിൽനിന്നു് ശൂദ്രരും ഉണ്ടായി. പാദങ്ങൾ മുതൽ അരവരെയും ഉള്ള അംഗങ്ങളിൽ സപ്ത പാതാളങ്ങളും ഭൂലോകവും ഉൾപ്പെട്ടുന്നവെന്നാണു് കല്പിക്കപ്പെട്ടിട്ടുള്ളതു്. നാഭിയിൽ ഭുവർലോകം, ഹൃദയത്തിൽ സ്വർല്ലോകം, വക്ഷഃസ്ഥലത്തിൽ മഹർല്ലോകം, ഗളത്തിൽ ജനലോകം, സ്തനങ്ങളിൽ തപോലോകം, ശിരസ്സിൽ ബ്രഹ്മാവിന്റെ നിത്യനിവാസസ്ഥാനമായ സത്യലോകം—ഇങ്ങനെ സങ്കല്പിയ്ക്കപ്പെട്ടിരിക്കുന്നു. അരയിൽ അതലം, തുടയിൽ വിതലം, മുട്ടുകളിൽ സുതലം, കണങ്കാലുകളിൽ തലാതലം, ഗുല്ഫങ്ങളിൽ മഹാതലം, പുറവടികളിൽ രസാതലം, ഉള്ളംകാലുകളിൽ പാതാളം—ഇങ്ങനെ കീഴിലുള്ള ലോകങ്ങളേയും ഗ്രഹിയ്ക്കണം. ത്രൈലോക്യമെന്നു കണക്കാക്കുമ്പോൾ, വിരാൾപുരുഷന്റെ പാദങ്ങളിൽ ഭൂർല്ലോകവും, നാഭിയിൽ ഭുവർല്ലോകവും, ശിരസ്സിൽ സ്വർല്ലോകവും സ്ഥിതിചെയ്യുന്നതായിട്ടും ഒരു കല്പന ഉണ്ടു്.— [൩൨—൪൨]

---

## ആറാം അദ്ധ്യായം

### വിരാട്സ്വരൂപത്തിന്റെ വിഭൂതികളുടെ വർണ്ണനം.

ബ്രഹ്മാവു പറഞ്ഞു:—ആ വിരാട്പുരുഷന്റെ മുഖത്തുനിന്നു് വാക്കും, വാക്കിന്റെ അധിദേവതയായ അഗ്നിയും ഉണ്ടായി. ഗായത്രി, ത്രിഷ്ടുപ്പു്, അനുഷ്ടുപ്പു്, ഉഷ്ണിക്കു്, ബൃഹതി, പംക്തി, ജഗതി—ഈ ഏഴു് ഛന്ദസ്സുകളും,

വിരാട്ടിൻെറ ഏഴു ധാതുക്കളിൽനിന്നുളവായി. മനുഷ്യർ, പിതൃക്കൾ, ദേവകൾ എന്നിവക്കു ഭക്ഷിക്കുവാനുള്ള അമൃതമയമായ അന്നം, സർവ്വപ്രകാരേണയും ഉള്ള രസങ്ങൾ, രസനേന്ദ്രിയം-തദധിഷ്ഠാനദേവതയായ വരുണൻ-ഇതെല്ലാം വിരാട്പുരുഷൻെറ ജിഹ്വയിൽനിന്നു് ഉണ്ടായിട്ടുള്ളതാണു്. വിരാട്ടിൻെറ നാസികാദ്വാരങ്ങളിൽനിന്നു്, പ്രാണൻ, അപാനൻ, വ്യാനൻ, ഉദാനൻ, സമാനൻ-എന്ന അഞ്ചു പ്രാണങ്ങളും, വായുവും; ഘ്രാണേന്ദ്രിയത്തിൽനിന്നു് അശ്വിനീകുമാരന്മാർ, ഓഷധീസമൂഹം, സാധാരണവും വിശേഷപ്പെട്ടതും ആയ ഗന്ധങ്ങൾ-എന്നിവയും ഉണ്ടായി. രൂപവും തേജസ്സും വിരാട്ടിൻെറ നേത്രേന്ദ്രിയത്തിൽനിന്നും, നേത്രഗോളത്തിൽനിന്നും സൂര്യനും സ്വർഗ്ഗവും ജനിച്ചു. സമസ്തദിക്കുകളും, പരിശുദ്ധീകരിക്കുന്നതായ സകലതീർത്ഥങ്ങളും കാതിൽനിന്നാണു് ഉണ്ടായതു്. ആകാശവും, ശബ്ദവും, ശ്രോത്രേന്ദ്രിയത്തിൽനിന്നും ഉണ്ടാവുകയുംചെയ്തു. വിരാട്ടിൻെറ ശരീരം പ്രപഞ്ചത്തിലെ സകലവസ്തുക്കളുടേയും സാരഭാഗങ്ങൾകൊണ്ടും, സൗന്ദര്യംകൊണ്ടും നിറഞ്ഞിരിക്കുന്നതാണു്. എല്ലാത്തരം യജ്ഞങ്ങളും, സ്പർശങ്ങളും, വായുവും വിരാട്ടിൻെറ ത്വക്കിൽനിന്നു പുറപ്പെട്ടവയാണു്. അവിടുത്തെ രോമങ്ങൾ, ഭൂമിയെ ഭേദിച്ചു പുറപ്പെടുന്ന കുശകളുടേയും, ഓഷധീപ്രഭൃതികളുടേയും ജന്മസ്ഥാനങ്ങളത്രേ. ആ വസ്തുക്കളുംകൊണ്ടാണു് യജ്ഞങ്ങൾ നിർവ്വഹിക്കപ്പെടുന്നതു്. അവിടുത്തെ കേശം, മീശ, നഖം ഇവയിൽനിന്നു് മേഘം, മിന്നൽ, ശിലകൾ-ഇരുമ്പു മുതലായ ധാതുക്കൾ എന്നിവയും, ബാഹുക്കളിൽനിന്നു് ലോകരക്ഷ നടത്തുന്നവരായ

'ലോകപാല'ന്മാരും ഉണ്ടായിരിക്കുന്നു. ഭൂർ–ഭുവഃ–സ്വർ ല്ലോകങ്ങൾ അവിടുത്തെ ഗതിയിൽനിന്നു ജനിച്ചിരിക്കുന്നു. അവിടുത്തെ തൃപ്പാദങ്ങൾ ആശ്രിതരക്ഷയെ ചെയ്യുന്നു; ഭയങ്ങളെ എല്ലാം ഓടിച്ചുകളയുന്നു; സമസ്താഭീഷ്ടങ്ങളേയും സാധിപ്പിച്ചുതരുന്നു. ജലം, വീൎയ്യം, സൃഷ്ടി, മേഘം, പ്രജാപതി–ഇവയുടെ ആധാരം വിരാട്ടിന്റെ ലിംഗമാകുന്നു. അവിടുത്തെ ജനനേന്ദ്രിയം മൈഥുനജന്യമായ ആനന്ദത്തിന്റെ ഉദ്ഗമസ്ഥാനമാകുന്നു. ഹേ നാരദ! വിരാട്ടിന്റെ പായു എന്ന ഇന്ദ്രിയം, യമൻ, മിത്രൻ, മലത്യാഗം ഇവയുടേയും, ഗുദദ്വാരം–ഹിംസാ, നിരൃതി, മൃത്യു, നരകം എന്നിവയുടേയും ഉദ്ഭവസ്ഥാനമത്രേ. വിരാട്ടിന്റെ പിൻഭാഗത്തുനിന്നു്, തോൽവി, അധൎമ്മം, അജ്ഞാനം ഇവയും, നാഡികളിൽനിന്നു് നദീ–നദങ്ങളും, അസ്ഥികളിൽനിന്നു് പൎവ്വതങ്ങളും ഉളവായിരിക്കുന്നു. അവിടുത്തെ ഉദരത്തിൽ, വിഭിന്നരസങ്ങളോടുകൂടിയ ഏഴു് അവ്യക്തസമുദ്രങ്ങളും, സമസ്തപ്രാണികളും, ആ പ്രാണികളുടെ മൃത്യുവും അടങ്ങിയിരിക്കുന്നു. ഹേ നാരദ! ഞാൻ, അങ്ങു്, ധൎമ്മം, സനകാദികൾ, ശ്രീശങ്കരൻ, വിജ്ഞാനം, അന്തഃകരണം—ഇതെല്ലാം വിരാട്ടിന്റെ ചിത്തത്തെ ആശ്രയിച്ചിരിക്കുന്നു. എത്രത്തോളം കണക്കാക്കാം—ഞാൻ, അങ്ങു്, അങ്ങയുടെ ജ്യേഷ്ഠന്മാരായ സനകാദികൾ, ശങ്കരഭഗവാൻ, ദേവന്മാർ, ദൈത്യന്മാർ, മനുഷ്യർ, നാഗങ്ങൾ, പക്ഷികൾ, മൃഗങ്ങൾ, ഇഴജന്തുക്കൾ, ഗന്ധൎവ്വർ, അപ്സരസ്സുകൾ, യക്ഷർ, രാക്ഷസർ, ഭൂത—പ്രേതങ്ങൾ, സൎപ്പങ്ങൾ, പശുക്കൾ, പിതൃക്കൾ, സിദ്ധന്മാർ, വിദ്യാധരന്മാർ, ചാരണർ, വൃക്ഷങ്ങൾ, നാനാവിധത്തിലുള്ള ജീവജാലങ്ങൾ—സ്ഥലജലം

കാശങ്ങളിൽ ഉള്ളവ, ഗ്രഹനക്ഷത്രങ്ങൾ, കേതു, താരകൾ, മിന്നൽപ്പിണർ, മേഘം—ഇപ്പറഞ്ഞതെല്ലാം, ഒന്നൊഴിയാതെ, വിരാട്ടിൽ ഉൾപ്പെടുന്നു. ഈ വിശ്വം മുഴുവനും, ഉണ്ടായിരുന്നതും, ഉള്ളതും, ഉണ്ടാവാനുള്ളതും എല്ലാം, വിരാട്ടിനാൽ ആവരണം ചെയ്യപ്പെട്ടിരിക്കുന്നതാണ്. വിരാട്ടിന്റെ അന്തർഭാഗത്ത് വെറും പത്തംഗുലം പരിമാണത്തിൽ ഈ വിശ്വം മുഴുവൻ ഒതുങ്ങിയിരിക്കുന്നു. സൂര്യൻ സ്വമണ്ഡലത്തെ പ്രകാശിപ്പിക്കുന്നതിനോടുകൂടി, പുറമേയും പ്രകാശം പരത്തിക്കൊണ്ടിരിക്കുംപോലെ, പുരാണപുരുഷനായ പരമാത്മാവ്, സമ്പൂർണ്ണവിരാട്പുരുഷനെ പ്രകാശിപ്പിച്ചുകൊണ്ടിരിക്കുമ്പോഴും, ആ വിരാട്ടിന്റെ അകത്തും പുറത്തും സർവ്വത്ര ഒരുപോലെ പ്രകാശമാനനായിത്തന്നെ സ്ഥിതിചെയ്യുന്നു. മനുഷ്യന്റെ ക്രിയയ്ക്കും, സങ്കല്പത്തിനും വിധേയമായിട്ടുള്ളതിൽനിന്നെല്ലാം അന്യനാണ് പരമാത്മാവ്. അമൃതത്തിന്റെയും അഭയപദത്തിന്റെയും (മോക്ഷത്തിന്റെയും) സ്വാമിയാണ് അവിടുന്ന്. അവിടുത്തെ മഹിമയുടെ അവസാനം ആർക്കും കണ്ടുപിടിക്കാൻ കഴിയുന്നതല്ല. വിശ്വത്തിന്റെ സമ്പൂർണ്ണമായ സംസ്ഥാനം, ഭഗവാന്റെ ഒരു പാദം മാത്രമത്രേ. അവിടുത്തെ അംശമാത്രമായ ലോകങ്ങളിൽ സർവ്വപ്രാണികളും നിവസിക്കുന്നു. ഭൂർല്ലോകം, ഭുവർല്ലോകം, സ്വർല്ലോകം ഇവയ്ക്കു മുകളിൽ മഹർല്ലോകം ഉണ്ട്. അതിന്റെയും മുകളിൽ, ജനലോകം, തപോലോകം, സത്യലോകം ഇവ. ഇവയിൽ ക്രമത്തിൽ, അമൃതവും മോക്ഷവും അഭയവും നിത്യനിവാസം ചെയ്തുവരുന്നു.

[൫-൧൬]

ജനം, തപം, സത്യം—ഈ മൂന്നു ലോകങ്ങളിൽ ബ്രഹ്മചാരികളും, വാനപ്രസ്ഥരും, സംന്യാസികളും നിവസിച്ചുവരുന്നു. ദീർഘകാലബ്രഹ്മചര്യം ഇല്ലാത്തവരായ ഗൃഹസ്ഥന്മാർ—ഭൂർല്ലോകം, ഭുവർല്ലോകം സ്വർല്ലോകം ഇവയുടെ ഇടയ്ക്കു പാർത്തുവരുന്നു. ശാസ്ത്രങ്ങളിൽ രണ്ടു വഴികൾ പറയപ്പെട്ടിട്ടുണ്ടു്. ൧-അവിദ്യാരൂപമായ കർമ്മമാർഗ്ഗം; സകാമപുരുഷന്മാരുടെവഴിയാണു്. ൨-ാമത്തു്, ഉപാസനാരൂപമായ വിദ്യയാൽ സിദ്ധിക്കുന്ന വഴിയാണു്; നിഷ്കാമോപാസകന്മാരാണു് ഈ വഴിക്കു പോകുന്നവർ. ഈ രണ്ടിൽ ഏതെങ്കിലും ഒന്നിനെ ആശ്രയിച്ചു്, മനുഷ്യർ, ഭോഗം സാധിപ്പിക്കുന്ന ദക്ഷിണമാർഗ്ഗത്തിൽ കൂടിയോ, മോക്ഷം സാധിപ്പിക്കുന്ന ഉത്തരമാർഗ്ഗത്തിൽ കൂടിയോ ഗതിചെയ്യുന്നു. സൂര്യൻ സർവ്വത്തെയും തന്റെ രശ്മികളെക്കൊണ്ടു് പ്രകാശിപ്പിച്ചുകൊണ്ടിരിക്കുമ്പോഴും, സകലത്തിൽനിന്നും ഭിന്നനായിട്ടിരിക്കുകയാണല്ലോ: അതുപോലെ, പരമാത്മാവിൽനിന്നു് അണ്ഡം, പഞ്ചഭൂതങ്ങൾ, ൧൧-ഇന്ദ്രിയങ്ങൾ, ഗുണങ്ങൾ, ഇവ ചേൎന്ന വിരാട്ടു്—ഉണ്ടായി എങ്കിലും, ഈ സമസ്തവസ്തുക്കളുടെയും അകത്തും പുറത്തും ഓരോരൂപത്തിൽ പരമാത്മാവു് സ്ഥിതിചെയ്യുന്നു എങ്കിലും, ആ പരമാത്മാവു് ഈ സകലപദാൎത്ഥങ്ങളിൽനിന്നും സർവ്വദാ അതീതനായിട്ടുതന്നെ വിരാജിക്കുന്നു.— [൧൭-൨൧]

ഹേ നാരദ! ഈ വിരാട്പുരുഷന്റെ നാഭികമലത്തിൽനിന്നു് ഞാൻ ജനിച്ചപ്പോൾ, എനിക്കു യജ്ഞം ചെയ്യുന്നതിന്നു്, ഈ വിരാട്ടിന്റെ അംഗങ്ങളല്ലാതെ, ഒരു സാധനവും കിട്ടിയില്ല. അതുകൊണ്ടു ഞാൻ, വിരാ

ട്ടിന്റെ അംഗങ്ങളിൽത്തന്നെ, യജ്ഞത്തിന്നു വേണ്ടുന്ന യജ്ഞപശു, വനസ്പതി, കുശ, യജ്ഞഭൂമി, യജ്ഞത്തിന്നു തക്കതായ കാലം—ഇവയെയെല്ലാം കല്പിച്ചു. മാത്രമല്ല, യജ്ഞത്തിന്നു വേണ്ടുന്ന പാത്രങ്ങൾ, ഓഷധികൾ, ഘൃതം, രസം, ഇരുമ്പ്, മണ്ണ്, വെള്ളം, ഋക്ക്, യജുസ്സ്, സാമം, ചാതുർഹോത്രം; യജ്ഞനാമങ്ങൾ, മന്ത്രം, ദക്ഷിണാ, വ്രതം, ദേവതാനാമങ്ങൾ, പദ്ധതിഗ്രന്ഥം, സങ്കല്പം, തന്ത്രം, ഗതി, മതി, ശ്രദ്ധ, പ്രായശ്ചിത്തം, സമർപ്പണം— ഇതെല്ലാംതന്നെ വിരാട്ടിന്റെ അംഗങ്ങളിൽനിന്നാണു ഞാൻ ഒരുക്കൂട്ടിയത്. ഇങ്ങനെ വിരാഡംഗങ്ങളിൽനിന്നു യജ്ഞസാമഗ്രി സകലവും സമ്പാദിച്ചതിന്മേൽ, ആ സാമഗ്രികൾകൊണ്ടു്, ആ യജ്ഞസ്വരൂപനായ പരമാത്മാവിനെത്തന്നെ യജനംചെയ്തു് ആരാധിച്ചു. അനന്തരം, അങ്ങയുടെ ജ്യേഷ്ഠന്മാരായ ഈ ഒൻപതു പ്രജാപതിമാർ, വളരെ മനസ്സിരുത്തി, വിരാട്ടായും അന്തര്യാമിയായും സ്ഥിതിചെയ്യുന്ന ആ വിരാട്പുരുഷനെത്തന്നെ ആരാധിച്ചു. അതിന്റെയും ശേഷം, ഓരോ സമയത്തു്, മനുക്കൾ, ഋഷികൾ, പിതൃക്കൾ, ദേവന്മാർ, ദൈത്യേന്ദ്രന്മാർ, മനുഷ്യർ—എന്നിങ്ങനെ എല്ലാത്തരക്കാരും, യജ്ഞംചെയ്തു് ഭഗവാനെ ആരാധിച്ചു. നാരദ! ഈ വിശ്വം മുഴുവനും, ആ നാരായണഭഗവാനിൽത്തന്നെ സ്ഥിതിചെയ്യുകയാണു്. എന്നാൽ, അവിടുന്നു് പ്രാകൃതഗുണങ്ങൾ സ്പർശിച്ചിട്ടില്ലാത്തവനും, സൃഷ്ടിയുടെ ആരംഭത്തിൽ മായാദ്വാരാ വളരെ ഗുണങ്ങളെ കൈക്കൊള്ളുന്നവനും ആണുതാനും. അവിടുത്തെ ആജ്ഞയനുസരിച്ചാണു് ഞാൻ ഈ പ്രപഞ്ചത്തെ ഉണ്ടാക്കിക്കൊണ്ടിരിക്കുന്നതു്. അവിടുത്തെ ആജ്ഞ

യനുസരിച്ചുതന്നെ, രുദ്രൻ ഈ സംസാരത്തിന്റെ സംഹാരവും നടത്തുന്നു. അവിടുന്നുതന്നെ സ്വയം വിഷ്ണുരൂപം കൈക്കൊണ്ടു്, ഇതിനെ പാലിക്കയുംചെയ്യുന്നു. സത്വ-രജസ്-തമസ്സുകളെന്ന മൂന്നു ശക്തികളെ അവിടുന്നു സ്വീകരിച്ചു സൃഷ്ടിച്ചിട്ടുണ്ടു്. [തദ്ദ്വാരാ ഈ കൃത്യങ്ങൾ നടത്തുന്നു]. നാരദ! അങ്ങു ചോദിച്ചതിനെല്ലാം ഞാൻ മറുപടി തന്നുകഴിഞ്ഞു. ഭാവരൂപമായോ, അഭാവരൂപമായോ, കാര്യമായോ, കാരണമായോ—യാതൊരു വസ്തുവും ഭഗവാനിൽനിന്നു ഭിന്നമായിട്ടില്ല.— [൨൨-൩൨]

പ്രിയപ്പെട്ട നാരദ! ഞാൻ ഭക്തിയും ഉൽകണ്ഠയും നിറഞ്ഞ ഹൃദയത്തോടെ ഭഗവൽസ്മരണയിൽ മുഴുകിയിരിക്കയാണു്. അതുനിമിത്തം—എന്റെ വാക്കു് ഒരിക്കലും അസത്യമായിപ്പോവുകയില്ല. എന്റെ മനസ്സു് ഒരിക്കലും മിഥ്യാസങ്കല്പംചെയ്തുപോവുകയില്ല; എന്റെ ഇന്ദ്രിയങ്ങൾ ഒരിക്കലും മര്യാദയെ അതിക്രമിക്കുകയില്ല: കുമാർഗ്ഗത്തിൽ സഞ്ചരിക്കയുമില്ല. ഞാൻ വേദമൂർത്തിയാണു്; എന്റെ ജീവനം തപസ്സുചെയ്തുതന്നെ കഴിയുകയാണു്. വലിയ വലിയ പ്രജാപതികൾ എന്നെ വന്ദിച്ചുവരുന്നു; ഞാൻ അവരുടെ നാഥനുമാകുന്നു. ആദ്യമായി ഞാൻ വളരെ നിഷ്ഠയോടെ, സർവാംഗപൂർണ്ണമായ യോഗം സാധിച്ചിരുന്നു. എന്നിട്ടും എനിക്കു് എന്റെ മൂലകാരണമായ പരമാത്മാവിന്റെ സ്വരൂപത്തെ അറിയാൻ കഴിഞ്ഞില്ല. കാരണം, തിരുവടി ഭക്തിമാത്രലഭ്യനായിരിക്കുന്നതുതന്നെ. ഞാൻ കേവലം, ഭഗവാന്റെ പരമമംഗളമയമായും, ശരണാഗതരായ ഭക്തരെ ജന്മമൃത്യുചക്രത്തിൽനിന്നു കരയ്ക്കേററുന്നതായും ശ്രേയസ്കരമായും ഉള്ള തൃപ്പാദങ്ങളെ നമസ്കരിക്കു

മാത്രം ചെയ്യുന്നു! അവിടുത്തെ മായാശക്തിക്ക് അളവില്ല. ആകാശത്തിന്ന് അതിന്റെ വിസ്താരം അറിയാൻവയ്യല്ലോ; അതുപോലെ, ഭഗവാന്നുപോലും അവിടുത്തെ മഹിമയുടെ അററം അറിയാൻ പ്രയാസമാണു്. അതത്രയ്ക്കു് അതിരററതായിരിക്കുന്നു. അപ്പോൾ, മററാക്കെങ്കിലും അതറിയാമോ എന്നു ശങ്കിക്കേണ്ടല്ലോ. ഞാനും അങ്ങും ശ്രീശിവനും, ഭഗവാന്റെ സത്യസ്വരൂപത്തെ അറിയുന്നില്ല. പിന്നെ, മററുള്ളവൎക്കു് അറിയാൻ കഴിയുന്നതാണോ? അവിടുത്തെ അറിയുന്ന കഥ ഇരിക്കട്ടെ—മായാമോഹിതരായിക്കഴിയുന്ന നമുക്കു്, ഭഗവന്നിൎമ്മിതങ്ങളായ ലോകങ്ങളെക്കൂടിയും ശരിക്കറിയാൻ കഴിയുന്നില്ല. താന്താങ്ങളുടെ ബുദ്ധിക്കു് എത്തുംപെട്ടവിധം ഓരോരുത്തർ അനുമാനിക്കുന്നു.— [൩൩-൩൭]

നമ്മൾ വാസ്തവത്തിൽ ഭഗവാന്റെ അവതാരലീലകളെ കേവലം ഗാനംചെയ്തുകൊണ്ടുകഴിയുന്നു. ഭഗവത്തത്വം ശരിക്കറിയുന്നവരല്ല. ആ ഭഗവാന്റെ തൃപ്പാദങ്ങളെ ഞാൻ നമസ്കരിക്കുന്നു. അവിടുന്നു ജന്മരഹിതൻ; പുരുഷോത്തമൻ. ഓരോ കല്പത്തിലും, അവിടുന്നു് തന്നെത്താൻ തന്നിൽത്തന്നെ സൃഷ്ടിനടത്തിവരുന്നു; രക്ഷ നടത്തുന്നു; സംഹരിച്ചുകൊള്ളുന്നു. മായയുടെ ലേശവും തട്ടാത്തവനും, കേവലജ്ഞാനസ്വരൂപനും, അന്തരാത്മാവിന്റെ രൂപത്തിൽ സൎവ്വത്ര സമനായു് സ്ഥിതിചെയ്യുന്നവനും ആകുന്നു. ത്രികാലങ്ങളിലും ഏകരസനും, സത്യനും, പരിപൂൎണ്ണനും ആണു് അവിടുന്നു്. ആദിയും അന്തവും അവിടെയ്ക്കില്ല. ത്രിഗുണങ്ങൾ ഇല്ലാത്തവനും, സനാതനനും, അദ്വിതീയനും ആണു് തന്തിരുവടി. ഹേ നാരദ!

മഹാത്മാക്കൾക്ക് തങ്ങളുടെ അന്തഃകരണവും ഇന്ദ്രിയങ്ങളും ശരീരവും പ്രശാന്തമയമായിക്കിട്ടുമ്പോൾ, ഭഗവൽസാക്ഷാൽകാരം ലഭിക്കുന്നു. ദുർജ്ജനങ്ങളുടെ കുതൎക്കജാലത്തിൽ അകപ്പെട്ടത്തി ഭഗവാനെ മറയ്ക്കുവാൻ തുടങ്ങുമ്പോൾ, ഭഗവദ്ദർശനം സാദ്ധ്യമാവുന്നതല്ല.— [൩൨-൪൦]

പരമാത്മാവിൻെറ ആദ്യത്തെ അവതാരം വിരാട്ടായിട്ടാണെന്ന് ഞാനങ്ങയ്ക്കു മുമ്പേ പറഞ്ഞുതന്നുവല്ലോ. അതിന്നു പുറമേ, കാലം-സ്വഭാവം, കാൎയ്യം-കാരണം-മനസ്സ്-പഞ്ചഭൂതങ്ങൾ-അഹങ്കാരം-ത്രിഗുണങ്ങൾ-ഇന്ദ്രിയങ്ങൾ-ബ്രഹ്മാണ്ഡശരീരം-തദഭിമാനിയായ ജീവൻ, സ്ഥാവരജീവന്മാർ, ജംഗമജീവന്മാർ എന്നീ സകലവും, ആ അനന്തഭഗവാൻെറതന്നെ രൂപമാകുന്നു. ഞാൻ, ശിവൻ, വിഷ്ണു, ദക്ഷാദി പ്രജാപതികൾ, അങ്ങ്, അങ്ങയെപ്പോലുള്ള പരമഭക്തന്മാർ, സ്വർഗ്ഗപാലകന്മാർ, പക്ഷിശ്രേഷ്ഠന്മാർ, മനുഷ്യരുടെ രാജാക്കന്മാർ, താഴത്തെ ലോകങ്ങളിലെ അധിപതിമാർ, ഗന്ധർവ്വർ, വിദ്യാധരർ, ചാരണർ തുടങ്ങിയവരുടെ നായകന്മാർ, യക്ഷ-രാക്ഷസ-സൎപ്പ-നാഗവൎഗ്ഗങ്ങളുടെ നാഥന്മാർ, പിതൃപതി, ദൈത്യേന്ദ്രൻ, സിദ്ധേശ്വരൻ, ദാനവരാജൻ, പ്രേത-പിശാച-ഭൂത-കൂശ്മാണ്ഡ-ജലജന്തു-മൃഗ-പക്ഷിഗണങ്ങളുടെ നേതാക്കൾ,-ഇങ്ങനെ പ്രപഞ്ചത്തിൽ എന്തെല്ലാം, ആരെല്ലാം, ഐശ്വൎയ്യവും,തേജസ്സും, ഇന്ദ്രിയബലവും, മനോബലവും, ശരീരബലവും, ക്ഷമയും ഉള്ളവരായിട്ട് ഉണ്ടോ; അഥവാ വിശേഷസൗന്ദൎയ്യവും, ലജ്ജയും, വൈഭവവും, വിഭൂതിയും ഉള്ളവരായിട്ടുണ്ടോ—അതുപോലെതന്നെ, എത്ര വസ്തുക്കൾ അദ്ഭുതനിറത്തോടുകൂടിയും, അദ്ഭുതരൂപത്തോടു

കൂടിയും, അഥവാ അരൂപിയായിട്ടും ഉണ്ടോ, അവ മുഴുവനും—ഒന്നൊഴിയാതെ—പരമതത്ത്വമയനായ ഭഗവാന്റെ സ്വരൂപം തന്നെയാണ്. ഹേ നാരദ! ഇവയെല്ലാം പുറമേ, പരമപുരുഷനായ പരമാത്മാവിന്റെ പരമപവിത്രമായ പ്രധാന-പ്രധാന ലീലാവതാരവും വേറേവേറേ ഉണ്ട്. ആ അവതാരങ്ങളെ ക്രമപ്രകാരം ഞാൻ വർണ്ണിച്ചുകേൾപ്പിക്കാം. തന്തിരുവടിയുടെ ചരിത്രം കേൾക്കുന്നത് വളരെ ആനന്ദകരവും, ചെവിയുടെയും ഹൃദയത്തിന്റേയും ദോഷങ്ങളെ ദൂരത്താക്കുന്നതും ആണ്. അങ്ങ് മനസ്സിരുത്തി അതൊക്കെ കേൾക്കുക!— [൪൫-൪൬]

---

# ഏഴാം അദ്ധ്യായം

## ഭഗവാന്റെ ലീലാവതാരങ്ങൾ

ബ്രഹ്മാവു പറയുന്നു:—ഭഗവാൻ പ്രളയജലത്തിൽ മുങ്ങിപ്പോയ ഭൂമിയെ ഉദ്ധരിക്കുന്നതിനായി, സർവ്വയജ്ഞങ്ങളുടെയും ആശ്രയഭൂതനായ "യജ്ഞവരാഹ"മായിട്ടവതരിച്ചു. ഭൂമിയെ വഹിച്ചുംകൊണ്ട് അവിടുന്നു ജലത്തിൽനിന്ന് പൊങ്ങിപ്പോന്നപ്പോൾ, ആദിദൈത്യനായ ഹിരണ്യാക്ഷൻ, ജലത്തിന്റെ ഉള്ളിൽവച്ചുതന്നെ, അവിടത്തോടു യുദ്ധത്തിനായിട്ടു പുറപ്പെട്ടു. ഇന്ദ്രൻ തന്റെ വജ്രംകൊണ്ട്, പർവ്വതങ്ങളുടെ ചിറകുകളെ വെട്ടിനുറുക്കിക്കളഞ്ഞതുപോലെ, ആ വരാഹഭഗവാൻ തന്റെ തേറ്റകൾകൊണ്ട് ആ ദൈത്യനെ കഷണം കഷണം ആക്കി ഇട്ടു.— [൧]

അനന്തരം, ആ തന്തിരുവടിതന്നെ, 'രുചി' എന്നു പേരുള്ള പ്രജാപതിയുടെ പത്നിയായ "ആകൃതി"യിൽ "സുയജ്ഞൻ" എന്ന പേരോടെ അവതരിച്ചു. ആ അവതാരത്തിൽ അവിടുന്നു്, "ദക്ഷിണ" എന്ന പത്നിയിൽ "സുയമന്മാർ" എന്ന ദേവകളെ ജനിപ്പിച്ചു. പിന്നെ മൂന്നുലോകങ്ങളുടെയും വലിയ വലിയ സങ്കടങ്ങളെ തീർക്കുകയും ചെയ്തു. ഈ സങ്കടഹരണസാമർത്ഥ്യം കണ്ടു്, അവിടുത്തെ മാതാമഹനായ സ്വായംഭുവമനു 'ഹരി' എന്നു് അവിടെയ്ക്കു് പേരിട്ടു.— [൨]

കർദ്ദമപ്രജാപതിയുടെ ഗൃഹത്തിൽ, "ദേവഹൂതി"യുടെ ഗർഭത്തിൽനിന്നു്, ൯-സഹോദരിമാരോടുകൂടെ, ഭഗവാൻ "കപിലൻ" ആയിട്ടവതരിച്ചു. അന്നവിടുന്നു്, മാതാവായ ദേവഹൂതിക്കു് ആത്മജ്ഞാനം ഉപദേശിച്ചുകൊടുത്തു. അതു നേടിയ മാതാവു്, ത്രിഗുണാസക്തിരൂപമായ മനോമലം മുഴുവനും നശിച്ചു്, കപിലഭഗവാന്റെ വാസ്തവികരൂപത്തെ പ്രാപിക്കുകയും ചെയ്തു.— [൩]

ഭഗവാനെ പുത്രനായിട്ടു കിട്ടണമെന്നു് അത്രിമഹർഷി ആശിച്ചുകൊണ്ടിരുന്നു. ഋഷിയിൽ പ്രസന്നനായ ഭഗവാൻ ഒരുനാൾ ഋഷിയോടു പറഞ്ഞു—"ഞാൻ എന്നെ അങ്ങെയ്ക്കു തന്നിരിക്കുന്നു" എന്നു്. അതുനിമിത്തം, പിന്നെ അവതാരംചെയ്തരുളിയപ്പോൾ അവിടുത്തെ പേർ "ദത്താത്രേയൻ"—എന്നായി. അവിടുത്തെ തൃപ്പാദപ്പൂമ്പൊടികളെക്കൊണ്ടു് തന്റെ ശരീരം പരിശുദ്ധമാക്കി, യദുമഹാരാജാവും, കാർത്തവീര്യാർജ്ജുനനും മററും, യോഗവും ഭോഗവും മോക്ഷവും സാധിച്ചു.— [൪]

ഹേ നാരദ! സൃഷ്ടിയുടെ ആരംഭത്തിൽ ഞാൻ വിവിധലോകങ്ങളെയും സൃഷ്ടിക്കുന്നതിനായി ഇച്ഛിച്ച്, തപസ്സുചെയ്തു. എന്റെ ആ അഖണ്ഡതപസ്സുകണ്ട് പ്രസന്നനായ ഭഗവാൻ, 'തപസ്സ്' എന്ന അർത്ഥമുള്ള 'സന'—ശബ്ദത്തോടുകൂടിയവരായി, സനകൻ-സനന്ദനൻ--സനാതനൻ-സനൽകുമാരൻ-എന്ന നാലുപേരുടെ രൂപത്തിൽ അവതരിച്ചു. ഈ അവതാരത്തിൽ ഭഗവാൻ പ്രധാനമായിച്ചെയ്തതു്, പ്രളയംനിമിത്തം മറന്നുപോയതും, മുൻകല്പത്തിലുണ്ടായിരുന്നതും ആയ ജ്ഞാനത്തെ ഋഷിമാർക്ക് ഉപദേശിച്ചുകൊടുക്കുകയായിരുന്നു. ആ മഹത്തായ ഉപദേശത്താൽ ഋഷിമാരെല്ലാം, പെട്ടെന്ന് പരമജ്ഞാനികളായിത്തീൎന്നു.— [൫]

"ധൎമ്മ"ന്റെ പുത്രിയും ദക്ഷന്റെ പത്നിയും ആയ 'മൂൎത്തി'യിൽനിന്നു്, നര-നാരായണരൂപത്തിൽ, പിന്നെ അവിടുന്നവതരിച്ചു. ഈ അവതാരത്തിൽ, അവിടുന്നു് തന്റെ തപോവൈഭവമാണു് കാണിച്ചതു്. അതിനതുല്യം അതുതന്നെ എന്നേ പറഞ്ഞുകൂടു. അത്ര തപസ്സുള്ളവർ ലോകത്തിൽ വേറേ ഇല്ല. ഇന്ദ്രൻ അയച്ചതായ കാമസേനകൾ-അപ്സരസ്സുകൾ-ആ നര-നാരായണസമക്ഷം ചെന്നപ്പോൾ, അവരുടെ സ്വഭാവം തന്നെ മാറിപ്പോയി. തങ്ങളുടെ നാട്യപ്പകിട്ടുകൊണ്ടു്, ആത്മസ്വരൂപനായ ഭഗവാന്റെ തപസ്സിൽ വിഘ്നം വരുത്തുവാൻ ശക്തരായില്ല. ഹേ നാരദ! ശങ്കരഭഗവാനും മററും, രോഷപൂൎണ്ണമായ നോട്ടംകൊണ്ടു്, കാമദേവനെ ദഹിപ്പിച്ചുകളഞ്ഞു. തങ്ങളുടെ ഹൃദയത്തിൽ കത്തിക്കാളുന്ന ക്രോധത്തെ ദഹിപ്പിച്ചുകളയുവാൻ പ്രാപ്തരായില്ല അവർ.

ആ ക്രോധംതന്നെ, നര–നാരായണന്മാരുടെ നിർമ്മലഹൃദയത്തിൽ പ്രവേശിക്കുവാൻ മുതിരുംമുമ്പുതന്നെ, പേടിച്ചു കിടുകിടുത്തുപോയി. പിന്നെയാണോ അവരുടെ ഹൃദയത്തിൽ കാമനു പ്രവേശം കിട്ടാൻ കഴിയുന്നതു്!–[൬—൭]

അച്ഛനായ ഉത്താനപാദന്റെ അടുക്കൽ ഒപ്പം ഇരുന്ന അഞ്ചുവയസ്സായ ധ്രുവനെ, ചെറിയമ്മയായ സുരുചി ദുർവ്വാക്കു പറഞ്ഞു വേദനപ്പെടുത്തി. തീരെബ്ബാലനായിരുന്നെങ്കിലും, ആ വേദന സഹിക്കാനാവാതെ, ധ്രുവൻ തപസ്സിനായിട്ടു് കാട്ടിൽ പോയി. ധ്രുവന്റെ തപസ്സിൽ പ്രസാദിച്ചു് ഭഗവാൻ പ്രത്യക്ഷനാവുകയും ധ്രുവനു് ധ്രുവപദം വരമായിക്കൊടുക്കുകയും ചെയ്തു. ഇപ്പോഴും ധ്രുവന്റെ മുകളിലും–പുറകിലുമായി പ്രദക്ഷിണം ചെയ്തുകൊണ്ടു്, ദിവ്യമഹർഷിമാർ ധ്രുവനെ സ്തുതിച്ചുവരുന്നു—[൮]

രാജാവായ വേനൻ വലിയ ദുർമ്മാർഗ്ഗക്കാരൻ ആയിരുന്നു. ബ്രാഹ്മണരുടെ ഹുങ്കാരരൂപമായ വജ്രമേറ്റു്, വേനന്റെ ഐശ്വര്യവും ശക്തിയും വെന്തുവെണ്ണീറായി. അയാൾ നരകം പൂകി. അപ്പോൾ ഋഷിമാരുടെ പ്രാർത്ഥനയനുസരിച്ചു്, ഭഗവാൻ വേനന്റെ ദേഹത്തിൽനിന്നു് "പൃഥു" ആയിട്ടവതാരം പൂണ്ടു. പൃഥു വേനന്റെ പുത്രത്വം സ്വീകരിച്ചു്, വേനനെ നരകത്തിൽ നിന്നു കരകയററി, 'പുത്ര'ശബ്ദത്തെ അർത്ഥവത്താക്കി. ആ അവതാരത്തിലാണു് ഭൂമിയെ പശുരൂപത്തിലാക്കി, ഭഗവാൻ സർവ്വൗഷധികളേയും കറന്നെടുത്തതു്.— [൯]

പിന്നീടു ഭഗവാൻ, 'നാഭി' എന്ന രാജാവിന്റെ പത്നി 'സുദേവി'യുടെ പുത്രനായി, ഋഷഭദേവനായിട്ടവ

തരിച്ചു. ഈ അവതാരത്തിൽ സർവ്വാസക്തികളേയും വെടിഞ്ഞു് ഇന്ദ്രിയങ്ങളേയും മനസ്സിനേയും അത്യന്തം ശാന്തമാക്കി, സ്വസ്വരൂപത്തിലുറച്ചു്, സമദർശിസ്വരൂപേണ മൂഢപുരുഷവേഷത്തിൽ ഭഗവാൻ യോഗസാധന ചെയ്തു. ഈ സ്ഥിതിയേ, ഋഷിമാർ പരമഹംസപദമെന്നും അവധൂതചര്യ എന്നും പറഞ്ഞുവരുന്നു.— [൧൦]

അനന്തരം, ആ ഭഗവാൻ യജ്ഞപുരുഷൻതന്നെ എൻെറ യജ്ഞത്തിനിടയ്ക്കു് സ്വർണ്ണവർണ്ണത്തിലുള്ള 'ഹയഗ്രീവ'വേഷത്തോടെ അവതരിച്ചു. ഭഗവാൻെറ ആ വിഗ്രഹം, വേദമയവും, യജ്ഞമയവും, സർവ്വദേവമയവും ആകുന്നു. അവിടുത്തെ നാസികയിൽനിന്നു് ശ്വാസരൂപേണ വേദവാണി ആവിർഭവിച്ചിട്ടുണ്ടു്.— [൧൧]

ചാക്ഷുഷമന്വന്തരത്തിനിടയ്ക്കു്, പിന്നത്തെ മനു ആകുവാനിരുന്ന സത്യവ്രതൻ, മത്സ്യരൂപത്തിൽ ഭഗവാനേ നേടിയിരുന്നു. അന്നു് പൃഥിവീരൂപമായ തോണിയേ വഹിച്ചുംകൊണ്ടു്, ഭഗവാൻ തന്നെ, സമസ്തജീവജാലങ്ങളുടെയും ആശ്രയമായിത്തീൎന്നു. ഭയങ്കരമായ ആ പ്രളയജലത്തിൽ എൻെറ മുഖത്തുനിന്നു വീണുപോയ വേദങ്ങളെ എടുത്തുകൊണ്ടു് ഭഗവാൻ ആ ജലത്തിൽ ക്രീഡിച്ചുകൊണ്ടിരുന്നു.— [൧൨]

ദേവന്മാരിലും അസുരന്മാരിലും പ്രമാണികളായവർ ചേൎന്നു്, അമൃതം നേടുവാനായി പാലാഴി കടഞ്ഞുകൊണ്ടിരുന്നപ്പോൾ, ഭഗവാൻ കൂർമ്മരൂപം പൂണ്ടു്, തൻെറ പുറത്തു് മന്ദരപർവ്വതത്തെ താങ്ങിക്കൊണ്ടുനിന്നു. എങ്ങനെ? മന്ദരപർവ്വതത്തിൻെറ തിരിച്ചിൽ തട്ടിത്തട്ടി, ഭഗവാൻെറ

പുറത്തെ ചൊറിച്ചിലിന് ഒട്ടൊരുകുറവുകിട്ടി, സ്വല്പനേരത്തേയ്ക്കു ഭഗവാൻ ഒന്ന് ഉറങ്ങിപ്പോകുമാറ്! അത്ര നിഷ്പ്രയാസമായിരുന്നു ആ മന്ദരധാരണം— [൧൩].

ദേവന്മാരുടെ വലിയ ഭയത്തെ കളയുന്നതിനായിട്ടു ഭഗവാൻ നരസിംഹരൂപം കൈക്കൊണ്ടു. ആ രൂപം അത്യന്തഭയങ്കരമായിരുന്നു. ചുളിഞ്ഞ പുരികക്കൊടികളും, വളഞ്ഞുകൂർത്ത ദംഷ്ട്രകളും പൂണ്ട ആ മുഖം, എത്രയും ഭയപ്പെടുത്തുന്നതായിരുന്നു. ഹിരണ്യകശിപു, ഭഗവാനെ കണ്ട ഉടൻ, കൈയിൽ ഗദയുമേന്തി ഭഗവാന്റെ നേരെ ചെന്നു. അപ്പോൾ നൃസിംഹഭഗവാൻ ദൂരത്തുവച്ചുതന്നെ അവനെ പ്പിടിച്ച് തന്റെ മടിയിൽ കിടത്തി. അസുരൻ പിടച്ചുകൊണ്ടിരുന്നുവെങ്കിലും, ഭഗവാൻ തന്റെ നഖങ്ങളേക്കൊണ്ട് അയാളുടെ കുടർമാല ചീന്തിപ്പുറത്തെടുത്തു.— [൧൪]

വളരെ വലിയ ഒരു ജലാശയത്തിൽവച്ച്, ബലവത്തരനായ ഒരു മുതല ഒരു ഗജേന്ദ്രന്റെ കാലിൽ കടന്നുപിടികൂടി. ആന വളരെ ക്ഷീണിച്ചു തളർന്നുപോവുകയും, സങ്കടപ്പെടുകയും ചെയ്തപ്പോൾ, തുമ്പിക്കയ്യിൽ ഒരു താമരപ്പൂ പറിച്ചെടുത്ത് ഭഗവാനേ വിളിച്ചു—“ഹേ ആദിപുരുഷ! സമസ്തലോകനാഥ! കേട്ടാൽത്തന്നെ ശുദ്ധപ്പെടുത്തുന്ന തിരുനാമങ്ങളുള്ളവനേ!”—എന്നിങ്ങനെ. ആന വിളിക്കുന്നതു കേട്ട്, സർവ്വശക്തിമാനും, ചക്രപാണിയുമായ ഭഗവാൻ ഗരുഡന്റെ പുറത്തുകയറി അവിടെ എഴുന്നരുളി, തൃച്ചക്രം കൊണ്ട് ആ നക്രത്തെ പിളർത്തിട്ടു. ഇങ്ങനെ കൃപാപാരവാരനായ ഭഗവാൻ, തന്നെ ശരണം പ്രാപിച്ച ഗജേന്ദ്രന്റെ

തുമ്പിക്കൈ പിടിച്ചു്, ആ ആപത്തിൽനിന്നു് അതിനെ ഉദ്ധരിച്ചു!— [൧൭—൨൩]

ഭഗവാൻ, അദിതിയുടെ പുത്രന്മാരായ ദേവന്മാരിൽ വെച്ചു് ഏററവും ഇളയവനായിരുന്നു എങ്കിലും, ഗുണം കൊണ്ടു്, എല്ലാവരെക്കാളും വലിയവനായിരുന്നു. യജ്ഞപുരുഷനായ ആ ഭഗവാൻ ഈ വാമനാവതാരത്തിൽ, എല്ലാലോകങ്ങളേയും തൃക്കാൽകൊണ്ടു് അളന്നു. വാമനനായിജ്ജനിച്ചു്, അവിടുന്നു് മൂന്നടി ഭൂമി ബലിയോടാവശ്യപ്പെട്ടു്, സർവ്വഭൂമിയും സ്വാധീനമാക്കിയെന്നുള്ളതല്ല വലിയ കാര്യം; സന്മാർഗ്ഗത്തിൽത്തന്നെ വർത്തിക്കുന്നവരോടു്, യാചിക്കുകയല്ലാതെ, വേറെ ഒരു വഴിക്കും അവരെ സ്വസ്ഥാനത്തുനിന്നു നീക്കുവാനും, ഐശ്വര്യത്തിൽനിന്നു ഭ്രംശിപ്പിക്കുവാനും, മഹാപുരുഷന്മാർക്കുപോലും കഴികയില്ലെന്നു കാണിച്ചുതന്നതാണു്. ദൈത്യരാജനായ ബലി, തന്റെ തലയിൽ, വാമനഭഗവാന്റെ ചരണതീർത്ഥം ധരിച്ചു. ആ നിലയ്ക്കു്, മഹാബലിയ്ക്കു് ദേവരാജനായ ഇന്ദ്രന്റെ പദവിയെല്ലാം ലഭിച്ചതു് ഒരു മഹാകാര്യമൊന്നും ആയിരുന്നില്ല. ബലി എത്രയോ മഹാനായിരുന്നു! തന്റെ ഗുരു ആയ ശുക്രാചാര്യൻ തടഞ്ഞിട്ടും, പ്രതിജ്ഞ പാലിക്കാൻ ബലിക്കു് ഒരു സംശയവും ഉണ്ടായില്ല; നിറവേററുകതന്നെ ചെയ്തു. അത്രമാത്രമോ, ഭഗവാന്റെ മൂന്നാമത്തെ അടി മുഴമിപ്പിക്കാനായി, തന്റെ തല ആ തൃക്കാലിൽ വച്ചുകൊടുത്തു്, ബലി തന്നെത്തന്നെ ഭഗവാനു സമർപ്പിച്ചുവല്ലോ!— [൧൬—൧൮]

ഹേ! നാരദ! അങ്ങയുടെ അകമഴിഞ്ഞ ഭക്തിപാരവശ്യം കണ്ടിട്ടു് ഭഗവാൻ പ്രസാദിച്ചു് ഹംസമായിട്ടവതാ

ിച്ച്, യോഗം-ജ്ഞാനം-ആത്മതത്ത്വം ഇവയെ പ്രകാശിപ്പിച്ചുതരുന്നതായ 'ഭാഗവതധർമ്മ'ത്തെ അങ്ങയ്ക്ക് ഉപദേശിച്ചു തന്നു. ഭഗവാനെ അനന്യബുദ്ധ്യാ ശരണംപ്രാപിക്കുന്ന ഭക്തന്മാർക്കുമാത്രമേ ആ ധർമ്മോപദേശം എളുപ്പത്തിൽ കിട്ടുകയുള്ളു. ആ ഭഗവാൻതന്നെ, സ്വായംഭുവം മുതലായ ഓരോ മന്വന്തരങ്ങളിൽ, ഓരോ മനുക്കളായിട്ടവതരിച്ച്, മനുവംശത്തെ രക്ഷിക്കുകയും, പത്തുദിക്കുകളിലും, തന്റെ സുദർശനചക്രത്തിന്റെ ശക്തിക്കൊത്ത ശക്തിയോടുകൂടി, നിഷ്കണ്ടകമായി രാജ്യം പാലിക്കുകയും ചെയ്യുവരുന്നു. ത്രൈലോക്യത്തിന്നും മേലുള്ള സത്യലോകത്തിലും അവിടത്തെ പവിത്രചരിത്രമയമായ കീർത്തി പരന്നു പെരുകിക്കൊണ്ടിരിക്കുന്നു. അതോടുകൂടി, ഭഗവാൻ ഓരോ കാലത്തു ഭൂമിക്കു ഭാരമായിട്ടു ജനിച്ച ദുഷ്ടരാജാക്കന്മാരെയെല്ലാം അമർത്തുകയും ചെയ്യുന്നു.— [൨൯-൨൦]

ധന്യനാമാവായ ധന്വന്തരിഭഗവാൻ, തന്റെ പേരുകൊണ്ടുതന്നെ മഹാരോഗികളുടെ മഹാരോഗങ്ങളെ മാററുന്നു. ദേവന്മാരെ അവിടുന്ന് അമൃതു കുടിപ്പിച്ച്, അമരന്മാരാക്കിത്തീർത്തു. അസുരന്മാർ തട്ടിക്കൊണ്ടുപോയിരുന്ന ദേവന്മാരുടെ യജ്ഞഭാഗം ദേവന്മാർക്കുതന്നെ കിട്ടുമാറാക്കി. ആ ധന്വന്തരിഭഗവാനാണ് ആയുർവ്വേദത്തെ ലോകത്തിൽ പ്രവർത്തിപ്പിച്ചതും.— [൨൧]

ലോകത്തിൽ ബ്രഹ്മദ്രോഹികളും ധർമ്മധ്വംസികളും ആയ നാരകീയരാജാക്കന്മാർ സ്വനാശത്തിനായിത്തന്നെ വർദ്ധിക്കുമ്പോഴും, ഭൂമിയുടെ കണ്ടകങ്ങളായിത്തീരുന്നവരെയെല്ലാം, ഭഗവാൻ മഹാപരാക്രമിയായ പരശുരാമ

ണായിട്ടവതരിച്ചു്, തന്റെ തീക്ഷ്ണധാരമായ മഴുകൊണ്ടു്, ഇരുപത്തൊന്നുവട്ടം വെട്ടിനശിപ്പിച്ചു്, ധൎമ്മത്തെ രക്ഷിച്ചരുളുന്നു.— [൨൨]

മായാപതിയായ ഭഗവാൻ എന്നെ അനുഗ്രഹിക്കുവാനായി, തന്റെ കലകളായ ഭരത–ശത്രുഘ്ന–ലക്ഷ്മണന്മാരോടുകൂടി, ശ്രീരാമനായിട്ടു് ഇക്ഷ്വാകുവംശത്തിൽ അവതീൎണ്ണനായി. ഈ അവതാരത്തിൽ പിതാവിന്റെ ആജ്ഞയെ പാലിക്കാനായി, തന്റെ പത്നിയോടും സഹോദരനോടും കൂടി, കാട്ടിൽ പാൎക്കുകയും ചെയ്തു. അപ്പോൾ, രാവണൻ രാമഭഗവാനോടു വിരോധംപൂണ്ടു്, അവിടുത്തെ കൈകൊണ്ടു മരണവുമടഞ്ഞു. ത്രിപുരന്മാരുടെ വിമാനത്തെ എരിക്കുവാനായി പുറപ്പെട്ട ശ്രീശങ്കരനെപ്പോലെ, ശത്രുനഗരമായ ലങ്കയെ എരിക്കുവാനായി പുറപ്പെട്ടു്, സമുദ്രത്തിലെത്തിയപ്പോൾ, ഭഗവാൻ സീതാവിരഹതാപംകൊണ്ടു് അക്ഷമനും ക്രുദ്ധനും ആയിത്തീരുകയും അവിടുത്തെ കണ്ണുകൾ തുടുത്തുകൂടുകയും ചെയ്തു. അവിടുത്തെ ക്രോധാഗ്നിയുടെ ചൂടിനാൽ, സമുദ്രത്തിലെ മകരമത്സ്യങ്ങളും പന്നഗങ്ങളും മുതലകളും മറ്റു ജന്തുക്കളുമെല്ലാം എരിപൊരികൊള്ളാനും തുടങ്ങിയിരുന്നു. അപ്പോൾ, പേടിച്ചു കിടുകിടെ വിറച്ചുംകൊണ്ടു് സമുദ്രരാജൻ ഭഗവാനു് മാൎഗ്ഗം കൊടുത്തു. രാവണന്റെ കഠിനമായ മാറിടത്തിൽ കുത്തുകയാൽ, ഇന്ദ്രവാഹനമായ ഐരാവതത്തിന്റെ കൊമ്പുനാലും പൊടിപൊടിയായി നാലുപാടും പറന്നുപോയിരുന്നു; ആ പൊടി പാറി ദിക്കുകളെല്ലാം വെളുത്തുവശായിരുന്നു: അപ്പോൾ ദിഗ്വിജയിയായ രാവണൻ അഹങ്കാരത്താൽ പൊട്ടിച്ചിരിക്കാനു് ചെയ്യുണ്ടു്. ആ രാവണൻതന്നെ, രാമചന്ദ്രന്റെ

പതിയായ സീതയെ അപഹരിച്ചുകൊണ്ടുപോയിട്ടു് ഒടു വിൽ, പോരിനായി യുദ്ധക്കളത്തിൽ എത്തി ഭഗവാൻ രാമൻെറ വില്ലിന്മേൽനിന്നു് ഞാണൊലി കേൾക്കുമ്പോൾ ആ പഴയ അഹങ്കാരത്തെ പ്രാണനോടുകൂടി വെടിയാനിട യാകുന്നു.— [൨൩–൨൫]

അസുരന്മാർ കൂട്ടംകൂട്ടമായി ജനിച്ചു് ഭൂമിയെ കരയിക്കു നിടയാവുമ്പോൾ, ഭൂമിയുടെ ഭാരത്തെയും ദുഃഖഭാരത്തെയും തീർക്കുവാനായി, ഭഗവാൻ തൻ്റെ വെളുത്തതും കറുത്തതുമാ യ ഓരോതലമുടിനാരിൽനിന്നു്, ബലരാമൻ്റെയും ശ്രീകൃഷ്ണ ൻെറയും രൂപത്തിൽ അവതരിക്കും. അന്നു്, ലോകത്തിലെ ജനങ്ങൾക്കു് 'ഒരെത്തും പിടിയും കിട്ടാത്ത' വിധത്തിലു ള്ളതും, സ്വന്തം മാഹാത്മ്യത്തെ കാണിക്കുന്നതും ആയ അദ്ഭുതലീലകളെ ഭഗവാൻ അനുഷ്ഠിക്കും. എങ്ങനെയൊ ക്കെയെന്നാൽ—കൊച്ചുന്നാളിൽത്തന്നെ പൂതനയുടെ ജീവനെ അപഹരിക്കും; മൂന്നുമാസം പ്രായമായിരിക്കു മ്പോൾ, കാൽകൂടഞ്ഞുകൊണ്ടു്, വളരെക്കനത്ത ചാടിനെ തകർത്തുവിടും; മുട്ടുകുത്തിനടക്കുംപ്രായത്തിൽ, പൊക്കമേ റിയ മരുതുമരങ്ങളുടെ ഇടയ്ക്കൂടെക്കടന്നു്, അവയെ കടപുഴ ക്കിവീഴിക്കും; ഭഗവാനല്ലാതെ മററാർക്കും കഴിയാത്ത കർമ്മ ങ്ങളാണു് ഇവയെല്ലാം. കാളിയനാഗത്തിൻെറ വിഷം കൊണ്ടു ദൂഷിച്ചതായ യമുനാജലം കുടിച്ചു് കിടാക്കളും ഗോപന്മാരും മരിക്കുമ്പോൾ, തൻെറ അമൃതമയമായ കൃപാദൃഷ്ടി വർഷിച്ചു്, അവരെ ജീവിപ്പിക്കും; യമുനാജ ലത്തെ ശുദ്ധമാക്കുവാനായി ഭഗവാൻ അതിൽ നീന്തിത്തു ടിച്ചു കളിക്കും; വിഷവീര്യംകൊണ്ടു വിലോലങ്ങളായ നാവുകളോടുകൂടിയ കാളിയനെ അവിടെനിന്നു് ഓടിക്കു

കയും ചെയ്യും. അന്നുതന്നെ, രാത്രിയിൽ എല്ലാവരും ആ യമുനാതടത്തിൽ ഉറങ്ങിക്കിടക്കുമ്പോൾ, അവിടെ നാലുവശത്തും വളൎന്നുനില്ക്കുന്ന പുല്ലെല്ലാം കാട്ടുതീപിടിച്ചു് കത്തിക്കാളുവാൻ തുടങ്ങും. അപ്പോൾ ബലരാമനോടുകൂടിയ ഭഗവാൻ, പ്രാണസങ്കടത്തിൽ പെട്ടുഴലുന്ന ആ വ്രജവാസികളെയെല്ലാം, അവരുടെ കണ്ണുകളടപ്പിച്ചു്, ആ മഹാഭയത്തിൽനിന്നു രക്ഷിക്കും. അവിടുത്തെ ഈ ലീല അലൌകികമായിരിക്കും; അവിടുത്തെ ശക്തി വാസ്തവത്തിൽ ചിന്തിക്കാൻകൂടി സാദ്ധ്യമല്ല. അവിടുത്തെ ബന്ധിക്കാനായി മാതാവു്, എത്രയെത്ര കയറെടുത്തു കൂട്ടിക്കെട്ടിയാലും, അവിടുത്തെ വയററത്തേയ്ക്കു് അതു തികയാതെ വരും. രണ്ടംഗുലംമാത്രം പോരായ്മയായിട്ടു കാണും! അതുപോലെ, ഭഗവാൻ കോട്ടുവാവിടുമ്പോൾ ആ വായ്ക്കകത്തു് പതിനാലുലോകവും കണ്ടു്, യശോദ വല്ലാതെ ഭയപ്പെട്ടും ആദ്യം; പിന്നെ, ഭഗവാന്റെ ഐശ്വൎയ്യത്തെ മനസ്സിലാക്കുവാനും ഇടയാവും. നന്ദഗോപനെ പെരുമ്പാമ്പിന്റെ വായിൽനിന്നും, വരുണപാശത്തിൽനിന്നും ഭഗവാൻ രക്ഷിക്കും. മയാസുരന്റെ പുത്രനായ വ്യോമാസുരൻ, ഗോപന്മാരെയെല്ലാം പൎവ്വതഗുഹകളിൽ ഒളിപ്പിക്കുമ്പോൾ, അവരേയും അവിടെനിന്നു്, അവിടുന്നുതന്നെ രക്ഷപ്പെടുത്തും—പുറത്തുകൊണ്ടുവരും. രാപ്പകൽ വീട്ടുകാൎയ്യങ്ങളും മററുമായിക്കഴിയുന്ന ആമ്പാടിയിലെ ജനങ്ങളെ, ഒരു സാധനാനുഷ്ഠാനവും കൂടാതെതന്നെ, കൈവല്യപദത്തിലെത്തിക്കും ഭഗവാൻ. ശ്രീകൃഷ്ണന്റെ ഉപദേശമനുസരിച്ചു്, ഗോപന്മാർ ഇന്ദ്രയജ്ഞം വേണ്ടെന്നുവയ്ക്കുമ്പോൾ, ഇന്ദ്രൻ ക്ഷോഭിച്ചു്, വ്രജഭൂമിയെ നശിപ്പിക്കുവാനായി

ഊക്കൻ പേമാരി വർഷിക്കുവാൻ തുടങ്ങും. എന്നാൽ, ആ മഴയിൽനിന്നു് ലോകത്തെ രക്ഷിക്കുവാനായി, ഭഗവാൻ ൭-വയസ്സു പ്രായത്തിൽ, കൃപാപരവശനായിട്ടു്, ൭-ദിവസം മുഴുവൻ ആ കുറ്റൻപർവ്വതത്തെ ഒററക്കൈകൊണ്ടു്, ഒരു കുണ്ണിനെ എന്നപോലെ ലീലയായി പിടിച്ചുകൊണ്ടു നില്ക്കും! വൃന്ദാവനത്തിൽ ക്രീഡിച്ചുകൊണ്ടു് അവിടുന്നു രാസനൃത്തം ചെയ്യാനായി ഇച്ഛിക്കുമ്പോൾ, ചന്ദ്രന്റെ കുളിർനിലാവു നാലുപാടും പരന്നു പരിശോഭിക്കുന്ന സമയത്തു്, തന്റെ മനോഹരമുരളിയിൽ ഭഗവാൻ കളഗാനങ്ങൾ ഊതുവാൻ തുടങ്ങും. അതുകേട്ടു് പ്രേമപാരവശ്യം പൂണ്ടു് അവിടെ എത്തിക്കൂടുന്ന ഗോപിമാരെയെല്ലാം, കുബേരന്റെ സേവകനായ ശംഖചൂഡൻ ഹരിക്കാൻ തുടങ്ങുമ്പോൾ, ഭഗവാൻ അയാളുടെ തല കൊയ്യെടുക്കും. പിന്നെ, പ്രലംബൻ ധേനുകൻ ബകൻ കേശി അരിഷ്ടൻ തുടങ്ങിയ അസുരന്മാരേയും, ചാണൂരൻ തുടങ്ങിയ മല്ലന്മാരേയും, കുവലയാപീഡമെന്ന ഗജത്തേയും, കംസൻ കാലയവനൻ ഭൗമാസുരൻ മിഥ്യാവാസുദേവൻ സാല്വൻ ദ്വിവിദവാനരൻ ബല്വലൻ ദന്തവക്ത്രൻ നഗ്നജിത്തെന്ന രാജാവിന്റെ ഏഴു കാളകൾ ശംബരാസുരൻ വിദൂരഥൻ രുക്മി തുടങ്ങിയവരേയും, കാംബോജം മത്സ്യം കുരു കൈകയം സൃഞ്ജയം തുടങ്ങിയ ദേശങ്ങളിലെ രാജാക്കന്മാരേയും, പിന്നെ അസ്ത്രശസ്ത്രസഹിതം പോർക്കളത്തിലെത്തുന്ന സകലരേയും, ഭഗവാൻ, ബലരാമന്റെയും ഭീമന്റെയും അർജ്ജുനന്റെയും മററും നാമത്തിൽ കൊന്നു് സ്വധാമമായ വൈകുണ്ഠത്തിലേയ്ക്കു് അയയ്ക്കും—

[൨൯-൩൭]

കാലഭേദംകൊണ്ടു് ജനങ്ങളുടെ അറിവു കുറഞ്ഞു വരാവും; ആയുസ്സും കുറുതായ്പ്പോവും. ആ ഘട്ടത്തിൽ, ഭഗവാൻ, തന്റെ തത്വങ്ങളെ പ്രഖ്യാപിക്കുന്നതായ വേദവാക്യത്തെ ഗ്രഹിക്കുവാൻ ജനങ്ങൾക്കു ശക്തിയില്ലാതായി എന്നറിഞ്ഞു്, ഓരോ കല്പത്തിലും, സത്യവതിയുടെ ഗർഭത്തിൽനിന്നു് വ്യാസനായിട്ടവതരിച്ചു്, വേദരൂപത്തിലുള്ള വൃക്ഷത്തെ വിഭിന്നശാഖകളോടുകൂടിയതാക്കിത്തീർക്കുന്നതുമാണു്.— [൩൬]

ദേവകളുടെ ശത്രുക്കളായ ദൈത്യന്മാരും വേദമാർഗ്ഗത്തെ കൈക്കൊണ്ടു്, മയദാനവനുണ്ടാക്കിയ അദൃശ്യവേഗശാലികളായ നഗരങ്ങളിൽ പാർത്തു്, ജനങ്ങളെ അത്യന്തം മുടിക്കുവാനായിത്തുടങ്ങും. അപ്പോൾ, ഭഗവാൻ ജനങ്ങളുടെ മനസ്സിൽ വലിയ മോഹവും ലോഭവും ജനിപ്പിക്കുന്നതായ വേഷം ധരിച്ചു്, ബുദ്ധന്റെ രൂപത്തിൽ ഒട്ടേറെ ഉപധർമ്മങ്ങളെ ഉപദേശിക്കുവാനാരംഭിക്കും. പിന്നെ, കലിയുഗാവസാനത്തിൽ, സജ്ജനങ്ങളുടെ ഗൃഹങ്ങളിൽ ഭഗവൽകഥകളെ പറയുന്നതിനുപോലും ബാധയുണ്ടായിത്തീരുമ്പോൾ,—ബ്രാഹ്മണരും ക്ഷത്രിയരും വൈശ്യരും പാഖണ്ഡികളായിത്തീരുമ്പോൾ,— 'സ്വാഹാ' 'സ്വധാ' 'വഷട്'ശബ്ദങ്ങളെ കേൾക്കാൻകൂടിയും, ദേവപൂജയും പിതൃശ്രാദ്ധവും നടത്താൻകൂടിയും ശൂദ്രരാജാക്കന്മാർ സമ്മതിക്കാതാവുമ്പോൾ, ആ കലിയുഗത്തിനെ അമർത്തുന്നതിനായി ഭഗവാൻ കല്ക്കിയായിട്ടവതാരം കൈക്കൊള്ളും.— [൩൭-൩൮]

പ്രപഞ്ചത്തിന്റെ സൃഷ്ടിയുടെ കാലമാവുമ്പോൾ, തപസ്സു്, നവപ്രജാപതികൾ, മരീചിപ്രഭൃതിമഹർഷിമാർ,

ഞാൻ—എന്നീ രൂപങ്ങളിലും; സൃഷ്ടിയുടെ രക്ഷയെ ചെയ്യേണ്ട സമയമാവുമ്പോഴാം, ധർമ്മം—വിഷ്ണു, മനുക്കൾ, ദേവന്മാർ, രാജാക്കന്മാർ—എന്നീ രൂപങ്ങളിലും; സൃഷ്ടങ്ങളെ പ്രളയത്തിലൊതുക്കേണ്ട ഘട്ടമാവുമ്പോഴാം, അധർമ്മം—രുദ്രൻ—ക്രൂരരായ ദൈത്യന്മാർ എന്നീ രൂപങ്ങളിലും, സർവ്വശക്തിമാനായ ഭഗവാന്റെ മായാവിഭൂതികൾ തന്നെ പ്രകടീഭവിച്ചുവരുന്നു. ഭൂമിയിലെ ഓരോ തരിയും കണക്കാക്കാൻ കഴിയുന്ന ബുദ്ധിശാലിയായവനുപോലും, ഭഗവാന്റെ ശക്തികളെ ഗണിക്കുക സാധ്യമല്ല. ഭഗവാൻ ത്രിവിക്രമരൂപംപൂണ്ട് ത്രൈലോക്യത്തെ അളന്നപ്പോൾ, അവിടുത്തെ തൃക്കാലുകളുടെ അസഹ്യവേഗത്താൽ, പാതാളം മുതൽ സത്യലോകംവരെ പ്രകമ്പിതമായിപ്പോയി. അവിടുന്നുതന്നെയാണ്, അപ്പോഴും ആ ലോകങ്ങളെ രക്ഷിച്ചത്. വേറെ ആർക്കു രക്ഷിക്കാൻ കഴിയും! സൃഷ്ടിക്കും സംഹാരത്തിനും കരുത്തും കഴിവുമുള്ള മായാശക്തി അവിടുത്തെ ഒരു ശക്തി മാത്രമാണ്. ഇപ്രകാരമുള്ള അനന്തശക്തികളുടെ ആകരമായ അവിടുത്തെ വാസ്തവസ്വരൂപം, എനിക്കുമറിഞ്ഞുകൂടാ, അങ്ങയുടെ ജ്യേഷ്ഠന്മാരായ സനകാദികൾക്കും അറിഞ്ഞുകൂടാ. പിന്നെ, മററുള്ളവരുടെ കഥ പറയാനുണ്ടോ? ആദിദേവനായ ഭഗവാൻ ശേഷൻ, ആയിരം മുഖങ്ങൾകൊണ്ട് ഭഗവദ്ഗുണങ്ങളെ പാടിക്കൊണ്ടിരിക്കുകയാണ്; എന്നിട്ടും, ഇപ്പോഴും അതു മുഴുവനാക്കാൻ അനന്തനു കഴിഞ്ഞിട്ടില്ല! നിഷ്കപടഭാവത്തോടെ, തന്നെയും തന്റെ സർവ്വസ്വത്തെയും ഭഗവൽപാദാരവിന്ദങ്ങളിൽ സമർപ്പിക്കുന്ന പരമഭക്തന്മാർ ഭഗവാൻ സ്വയം ദയകാണിക്കുവാൻ തുടങ്ങും; അപ്പോൾ

അവിടുത്തെ ദയാപാത്രമായ ആ ഭക്തൻ ഭഗവന്മായയുടെ സ്വരൂപത്തെ അറിയാനും, അതിനെ കടക്കാനും കഴിവുള്ളവനായും ഭവിക്കും. ഇങ്ങനെയുള്ള സൽപുരുഷന്മാർക്ക്, പട്ടിയുടേയും കുറുക്കന്റെയും ഭക്ഷ്യമായിത്തീരുന്ന ഭൗതികശരീരത്തിൽ, "ഇതു ഞാനാണ്, ഇതെന്റേതാണ്" എന്നുള്ള അഭിമാനം ഉണ്ടാവുന്നതല്ല. പ്രിയനാരദ! പരമപുരുഷന്റെ ആ യോഗമായയെ ഞാനറിയുന്നുണ്ട്. പിന്നെ, അങ്ങും അങ്ങേപ്പോലുള്ളവരും, ശങ്കരഭഗവാനും, ദൈത്യകുലഭൂഷണമായ പ്രഹ്ലാദനും, ശതരൂപ-മനു-മനുപുത്രൻ പ്രിയവ്രതൻ തുടങ്ങിയവരും, പ്രാചീനബർഹിസ്സ്, ഋഭു, ധ്രുവൻ എന്നിവരും അറിയുന്നുണ്ട്. ഇവർക്കുപുറമേ, ഇക്ഷ്വാകു, പുരൂരവസ്സ്, മുചുകുന്ദൻ, ജനകൻ, ഗാധി, രഘു, അംബരീഷൻ, സഗരൻ, ഗയൻ, യയാതി മുതൽപേരും, മാന്ധാതാവ്, അലർക്കൻ, ശതധനു, അനു, രന്തിദേവൻ, ഭീഷ്മൻ, ബലി, അമൂർത്തരയൻ, ദിലീപൻ, സൗഭരി, ഉത്തങ്കൻ, ശിബി, ദേവലൻ, പിപ്പലാദൻ, സാരസ്വതൻ, ഉദ്ധവൻ, പരാശരൻ, ഭൂരിഷേണൻ-ഇത്യാദ്യരും; വിഭീഷണൻ, ഹനുമാൻ, പരീക്ഷിത്ത്, അർജ്ജുനൻ, ആർഷ്ടിഷേണൻ, വിദുരൻ, ശ്രുതദേവൻ ആദി മഹാത്മാക്കളും അറിയുന്നുണ്ട്. ഭഗവാനിൽ പ്രേമഭക്തി സിദ്ധിച്ചിട്ടുള്ളവരുടെ ചര്യയെ സ്വീകരിച്ചിട്ടുള്ള സ്ത്രീകളും, ശൂദ്രർ, ഹൂണർ, ശബരർ, പശു-പക്ഷി-മൃഗയോനികളിൽ ജനിച്ചിട്ടുള്ള പാപജീവന്മാർ എന്നിവരും ഭഗവന്മായയുടെ രഹസ്യത്തെ അറിയുവാൻ പ്രാപ്തരാവും; സംസാരസാഗരത്തെ കടക്കുവാൻ ശക്തരും ആയിത്തീരും

അപ്പോൾ പിന്നെ, വൈദികസദാചാരങ്ങളെ പാലിച്ചു വരുന്നവരുടെ കാര്യത്തെപ്പററി പറയുവാനില്ലല്ലോ.—
[൩൯—൪൩.]

പരമാത്മാവിന്റെ വാസ്തവികസ്വരൂപം ഏകരസവും, ശാന്തവും, അഭയവും, കേവലജ്ഞാനമയവും ആകുന്നു. മായാമലമാകട്ടെ, മായാരചിതമായ വിഷമതയാകട്ടെ പരമാത്മാവിലില്ല. സത്തിൽനിന്നും അസത്തിൽനിന്നും [ഉള്ളതിൽനിന്നും ഇല്ലാത്തതിൽനിന്നും] അതീതനാണു് പരമാത്മാവു്. വൈദികമോ, ലൌകികമോ ആയ ഒരു വചനവും അവിടംവരെ—പരമാത്മാവുവരെ—എത്തുന്നതല്ല. അനവധിതരം സാധനങ്ങളെക്കൊണ്ടു നടക്കുന്ന കർമ്മങ്ങളുടെ ഫലവും അവിടെ എത്തിക്കൂടുന്നതല്ല. ഏറെപ്പറയേണമോ? മായപോലും പരമാത്മാവിന്റെ മുമ്പിൽ ചെല്ലുകയില്ല; ലജ്ജിച്ചു് ഓടി ഒളിച്ചുകൊള്ളുന്നു. പരമപുരുഷനായ ഭഗവാന്റെ സ്വസ്ഥാനം ആ പരമാത്മാവാണു്. മഹാത്മാക്കൾ അതിനെത്തന്നെയാണു്, ശോകരഹിതവും അനന്തവും ആനന്ദമയവുമായ ബ്രഹ്മമായിട്ടു സാക്ഷാൽകരിച്ചുകൊള്ളുന്നതു്. സംയമികളായവർ അതിൽത്തന്നെ മനസ്സുറപ്പിച്ചു് സ്ഥിതിചെയ്തുവരുന്നു. അവക്കു്, ഭേദബുദ്ധിയെ അകററുന്നതായ ജ്ഞാനസാധനകളുടെ ആവശ്യകതയും നേരിടുന്നില്ല. മേഘരൂപത്തിൽ സ്വയം പ്രകാശിക്കുന്ന ഇന്ദ്രനു്, കിണറു കുഴിക്കുവാനുള്ള കന്താലിയുടെയും മററും ആവശ്യകതയില്ലല്ലോ! അതുപോലെ, അവർ അതിനെയെല്ലാം ഉപേക്ഷിച്ചുകളയുന്നു. സമസ്തകർമ്മങ്ങളുടേയും ഫലത്തേയും ഭഗവാൻ തന്നെയാണു് തരുന്നതു്. മനുഷ്യർ എന്തെങ്കിലും ശുഭ

കർമ്മം സ്വാഭാവികമായിച്ചെയ്തുപോരുന്നതും ഭഗവാന്റെ പ്രേരണയാൽത്തന്നെ സംഭവിക്കുന്നതാണ്. ശരീരനിർവ്വാഹകമായ പഞ്ചഭൂതം വേറേ വേറേ ആയിത്തീരുമ്പോൾ—ശരീരം നശിക്കുമ്പോൾ—കൂടിയും, ആ ശരീരത്തിലിരിക്കുന്ന അജന്മാവായ പുരുഷൻ ആകാശതുല്യം അനഷ്ടനായിട്ടുതന്നെ ഇരിക്കും.— [൪൭–൪൮]

ഹേ നാരദ! ഞാനങ്ങയോട്, സ്വസങ്കല്പത്താൽ പ്രപഞ്ചരചന നടത്തുന്ന ഷഡൈശ്വര്യവാനായ ശ്രീഹരിയുടെ മാഹാത്മ്യം ചുരുക്കത്തിൽ പറഞ്ഞുകഴിഞ്ഞു. കാര്യ–കാരണരൂപത്തിലോ, ഭാവ–അഭാവരൂപത്തിലോ–യാതൊന്നുംതന്നെ ഭഗവാനിൽനിന്നു ഭിന്നമായിട്ടില്ല. എങ്കിലും, ഭഗവാൻ ഇവയിൽനിന്നെല്ലാം ഭിന്നനുമാണു താനും! ഭഗവാൻ എനിക്കു തന്ന ഉപദേശം, ഈ 'ഭാഗവതം' തന്നെയാണ്. ഭഗവാന്റെ വിഭൂതികളുടെ സംക്ഷിപ്തവർണ്ണനം ഇതിലുണ്ട്. ' അങ്ങ് ഇതിനെ വിസ്തരിച്ചാലും! ഏതു വഴിക്കും, സർവ്വസ്വാമിയായി സർവ്വസ്വരൂപനായിരിക്കുന്ന ഭഗവാൻ ശ്രീഹരിയിൽ ജനങ്ങൾക്കെല്ലാം പ്രേമാത്മകമായ ഭക്തിയുണ്ടാകത്തക്കവിധം വേണം വിസ്തരിക്കുവാൻ. ഭഗവാന്റെ അചിന്ത്യശക്തിയായ മായയെ വർണ്ണിക്കുകയോ, അനുമോദിക്കുകയോ, അഥവാ ശ്രദ്ധാപൂർവ്വം എന്നും തദ്വർണ്ണനം കേൾക്കുകയോ ചെയ്യുന്നവരുടെ ചിത്തം, മായകൊണ്ട് ഒരിക്കലും മോഹിതമായിപ്പോവുകയില്ല.— [൫൦–൫൧]

---

# എട്ടാം അദ്ധ്യായം

## പരീക്ഷിത്തുമഹാരാജാവിന്റെ വിവിധചോദ്യങ്ങൾ

പരീക്ഷിത്തു ചോദിച്ചു:—ഹേ ബ്രഹ്മൻ! ശുകദേവ! വേദജ്ഞന്മാരിൽ ശ്രേഷ്ഠനാണു് അവിടുന്നു്. ഇതെനിക്കു പറഞ്ഞുതന്നാൽ കൊള്ളാം—ബ്രഹ്മദേവൻ നിർഗ്ഗുണനായ ഭഗവാന്റെ ഗുണങ്ങളെ വർണ്ണിക്കുന്നതിന്നു നാരദനോടു കല്പിച്ചപ്പോൾ, നാരദഭഗവാൻ ഏതുതരം ജനങ്ങളോടു്, ഏതുതരം ഉപദേശമാണു് ചെയ്തതു്? ഒന്നാമതു്—അചിന്ത്യശക്തികൾക്കാശ്രയമായ ഭഗവാന്റെ കഥകൾ, ലോകത്തിനെല്ലാം പരമകല്യാണകരങ്ങളായിട്ടുള്ളവയാണല്ലോ; രണ്ടാമതു്—ദേവർഷി നാരദൻ, കണ്ടുകിട്ടുന്നവർക്കെല്ലാം ഭഗവദ്ദർശനം സാധിപ്പിച്ചുകൊടുക്കുന്ന മഹാത്മാവും! ആ നാരദൻ പറഞ്ഞതൊക്കെ അവിടുന്നെനിക്കു കേൾപ്പിച്ചു തരണം. ഇടവിടാതെ തന്നെ ഭഗവച്ചിന്തനമാകുന്ന രസസമുദ്രത്തിൽ മുങ്ങിക്കൊണ്ടിരിക്കുന്ന ഭഗവൻ, ശുകദേവ! ആസക്തിരഹിതമായ എന്റെ മനസ്സിനെ, സർവ്വാത്മാവായ ഭഗവാൻ ശ്രീകൃഷ്ണനിൽത്തന്നെ തന്മയമാക്കിത്തീർത്തു് ശരീരത്യാഗംചെയ്യാനിടവരുമാറുള്ള ഉപദേശം വേണം അവിടുന്നു് എനിക്കു തരുവാൻ. ശ്രദ്ധയോടുകൂടി തുടൎന്നു ഭഗവൽകഥകളെ കേൾക്കുകയും, ഭഗവല്ലീലകളെ ഗാനംചെയ്യുകയും ചെയ്യുന്നവരുടെ ഹൃദയത്തിൽ, സ്വല്പസമയംകൊണ്ടുതന്നെ ഭഗവാൻ പ്രത്യക്ഷനായിത്തീരുന്നതാണല്ലോ. ഭക്തന്മാരുടെ കർണ്ണദ്വാരങ്ങളിൽക്കൂടി, ഭഗവാൻ ശ്രീകൃഷ്ണൻ ഹൃദയകമലത്തിൽ കടന്നിരുന്നു്,

ശരൽക്കാലം നദീജലത്തെ സ്വച്ഛമാക്കുംപോലെ, ആ ഹൃദയത്തിലെ അഴുക്കുമുഴുവൻ കളഞ്ഞു്, പരിശുദ്ധീകരിച്ചുതരുമല്ലോ. ഹൃദയം പരിശുദ്ധമാക്കിക്കിട്ടുന്നവൻ, ഒറ്റ ക്ഷണം പോലും, ഭഗവൽപാദസ്മരണയേ വെടിയുന്നതുമല്ലല്ലോ. മാർഗ്ഗക്ലേശം മുഴുവൻ സഹിച്ചു് ഗൃഹത്തിൽ ചെന്നു കൂടുന്നവൻ പിന്നെ ഗൃഹത്തെ വെടിയുകയില്ലല്ലോ— [൬—൩]

ഹേ ശുകഭഗവൻ! ജീവനു പഞ്ചഭൂതങ്ങളോടുകൂടി ഒരു സംബന്ധവും ഇല്ലാതിരുന്നിട്ടും, ജീവന്റെ ശരീരം പഞ്ചഭൂതങ്ങളെക്കൊണ്ടുതന്നെ സംഭവിച്ചുവരുന്നു. സ്വാഭാവികമായിത്തന്നെ ഇങ്ങനെ വരുന്നതാണോ, അതോ വിശേഷകാരണവശാൽ ആണോ? അങ്ങുന്നു് ഇതിന്റെ സൂക്ഷ്മം ശരിയായിട്ടറിഞ്ഞിട്ടുണ്ടു്. ഭഗവാന്റെ നാഭികമലത്തിൽനിന്നു് പ്രപഞ്ചസൃഷ്ടി സംഭവിച്ചു എന്നു് അവിടുന്നു് അരുളിച്ചെയ്തു. ഇങ്ങനെയാവുമ്പോൾ, പരമാത്മാവും, ജീവനെപ്പോലെ പരിമിതാവയവങ്ങളാൽ പരിച്ഛിന്നനാണെന്നല്ലേ സിദ്ധിക്കുന്നതു്? പിന്നെ അവിടെയ്ക്കു വൈശിഷ്ട്യം എന്തുണ്ടു്? ആരുടെ കൃപയാൽ സർവ്വഭൂതമയനായ ബ്രഹ്മാവു് പ്രാണികളുടെ സൃഷ്ടി ചെയ്യുന്നുവോ, ഭഗവന്നാഭിയിൽനിന്നു ജനിച്ചിട്ടും ഭഗവൽകൃപകൂടാതെ ഭഗവത്സ്വരൂപം കാണ്മാൻ ബ്രഹ്മനു കഴിവുണ്ടായില്ലയോ, പ്രപഞ്ചത്തിന്റെ സ്ഥിത്യുൽപത്തി പ്രളയങ്ങൾക്കു ഹേതുവും, സർവ്വാന്തര്യാമിയും, മായാധീശ്വരനും ആയ ആ പരമപുരുഷൻ പരമാത്മാവു്, തന്റെ മായയേ ത്യജിച്ചിട്ടു് എന്തിന്മേൽ, ഏതു രൂപത്തിൽ കിടന്നരുളുന്നു? ആദ്യം അവിടുന്നു പറഞ്ഞു—വിരാട്പുരുഷന്റെ

അംഗങ്ങളിൽനിന്നു് ഈ ജഗത്തുകളുടേയും ലോകപാലന്മാരുടേയും സൃഷ്ടിസംഭവിച്ചുഎന്നു്, പിന്നീടു പറഞ്ഞു—ലോകങ്ങളുടേയും ലോകപാലന്മാരുടേയും രൂപത്തിൽ വിരാട്പുരുഷാങ്ഗങ്ങളെ കല്പിച്ചു എന്നും. ഈ രണ്ടു തരം സിദ്ധാന്തവും കൂടുമ്പോഴത്തെ താൽപര്യമെന്താണു്?—

[൭—൧൧]

മഹാകല്പവും അതിൻെറ ഇടയ്ക്കുണ്ടാവുന്ന അവാന്തരകല്പങ്ങളും എത്രയുണ്ടു്? ഭൂതം, ഭവിഷ്യത്തു്, വൎത്തമാനം—ഈ മൂന്നുതരം കാലത്തിൻെറ അനുമാനം ഏതുതരത്തിലാണു് ചെയ്യപ്പെട്ടുവരുന്നതു്? ജീവന്മാരുടെ ആയുസ്സിന്നും ഒരു സീമയുണ്ടോ? ഹേ ശുകദേവ! കാലത്തിൻെറ സൂക്ഷ്മഗതിയായ ത്രുടി മുതലായതും, സ്ഥൂലഗതിയായ വൎഷം മുതലായതും ഏതുപ്രകാരത്തിൽ അറിയപ്പെടാം? വിവിധകൎമ്മങ്ങളാൽ ജീവന്മാൎക്കു് എത്രയെത്ര ഗതി, ഏതെല്ലാം തരത്തിൽ—സംഭവിക്കുന്നു? ഹേ ദേവ! മനുഷ്യാദിജന്മങ്ങൾ സത്വരജസ്തമോഗുണങ്ങളുടെ ഫലമായിട്ടുതന്നെ കിട്ടുന്നവയാണല്ലോ. ആ ജന്മങ്ങളെ ആശ്രിക്കുന്ന ജീവന്മാരിൽ, ഏതേതു ജീവൻ ഏതേതു കൎമ്മത്തിൻെറ ഫലമായിട്ടു്, ഏതേതു യോനിയെ പ്രാപിക്കുന്നു? ഭൂമി, പാതാളം, ദിക്കു്, ആകാശം, ഗ്രഹം, നക്ഷത്രം, പൎവ്വതം, നദി, സമുദ്രം, ദ്വീപം ഇവയുടേയും, ഇവയിൽ പാൎക്കുന്ന ജീവന്മാരുടേയും ഉദ്ഭവം എങ്ങനെയാണു്? അതിന്നു പുറമേ, ബ്രഹ്മാണ്ഡത്തിന്റെ അകമേയും പുറമേയും ഉള്ള വലുപ്പവും പറഞ്ഞുതന്നാലും! അതോടുകൂടി, മഹാത്മാക്കളുടെ ചരിത്രങ്ങൾ, വൎണ്ണാശ്രമങ്ങളുടെ ഭേദ

ങ്ങൾ, തദ്ധർമ്മങ്ങൾ—എന്നിവയും വർണ്ണിച്ചുതന്നാലും! ഭഗവാന്റെ വിഭിന്നാവതാരങ്ങളുടെ പരമാശ്ചര്യകരങ്ങളായ ചരിത്രങ്ങളും, യുഗങ്ങളുടെ ഭേദങ്ങളും, അവയുടെ വലുപ്പങ്ങളും, അവയിലോരോന്നിലും ഉള്ള ധർമ്മവിശേഷങ്ങളും എല്ലാം അവിടുന്നു പറഞ്ഞുതന്നാൽകൊള്ളാം. മനുഷ്യരുടെ സാധാരണധർമ്മങ്ങൾ എന്തൊക്കെ, വിശേഷധർമ്മങ്ങൾ എന്തൊക്കെ? പലതരക്കാരായ ജനങ്ങളുടേയും, രാജർഷിമാരുടേയും, ആപത്തിൽ പെട്ടിരിക്കുന്നവരുടേയും ധർമ്മങ്ങളേയും ഉപദേശിച്ചുതന്നാലും! തത്വങ്ങൾ എത്രയാണു്? അവയുടെ സ്വരൂപങ്ങളും ലക്ഷണങ്ങളും എങ്ങനെയാണു്? ഭഗവാനെ ആരാധിക്കുവാനുള്ള വിധിയും, അദ്ധ്യാത്മയോഗത്തിന്റെ വിധിയും എന്തൊക്കെയാണു്? യോഗേശ്വരന്മാർക്കു് എന്തെല്ലാം ഐശ്വര്യങ്ങൾ സിദ്ധിക്കുന്നു? ഒടുവിൽ അവർക്കു് ഏതുതരം ഗതിയാണു് കിട്ടുന്നതു്? യോഗികളുടെ ലിംഗശരീരം ഭംഗപ്പെടുന്നതു് ഏതുവിധത്തിലാണു്? വേദങ്ങൾ, ഉപവേദങ്ങൾ, ധർമ്മശാസ്ത്രങ്ങൾ, ഇതിഹാസങ്ങൾ, പുരാണങ്ങൾ—ഇവയുടെ സ്വരൂപവും താൽപര്യവും എന്തൊക്കെയാണു്? സർവ്വപ്രാണികളുടെയും ഉൽപത്തിസ്ഥിതിപ്രളയങ്ങൾ എങ്ങനെ സംഭവിക്കുന്നു? കൂപതടാകാദി ഉണ്ടാക്കുക എന്ന 'പൂർത്ത'കർമ്മങ്ങളുടേയും, യാഗാനുഷ്ഠാനം മുതലായ 'ഇഷ്ട'കർമ്മങ്ങളുടേയും, പിന്നെ കാമ്യകർമ്മങ്ങളുടേയും, പിന്നെ അർത്ഥം—ധർമ്മം—കാമം—ഇവ നേടേണ്ടുന്നതിന്റെയും വിധികൾ—വ്യവസ്ഥകൾ—എന്തൊക്കെയാണു്? പ്രളയകാലത്തിൽ പ്രകൃതിയിൽ പ്രളയംകൊള്ളുന്ന ജീവന്മാർ പിന്നെ ജനിച്ചുകൂടുന്നതെങ്ങനെയാണു്? പാഖണ്ഡപ്രസ്ഥാനം

സംഭവിച്ചതെങ്ങനെയാണ്? ആത്മാവിന്റെ ബന്ധവും മോക്ഷവും ഏതുതരത്തിലാണ്? ആ ആത്മാവ് സ്വസ്വരൂപസ്ഥനാവുന്നത് എങ്ങനെയാണ്? ഭഗവാനാണെങ്കിൽ പരമസ്വതന്ത്രൻ! അപ്പോൾ പിന്നെ അവിടുന്ന്, മായയേക്കൊണ്ടു കളിക്കുന്നതെങ്ങനെയാണ്? പിന്നെ മായയെ അകററി സാക്ഷിരൂപത്തിൽ ഉദാസീനനായിരിക്കുന്നതെങ്ങനെയാകുന്നു? ഭഗവാനേ! ഇതൊക്കെ അനുക്രമമായിട്ടെനിക്കു പറഞ്ഞുതന്നാൽ കൊള്ളാം. ഞാൻ അവിടുത്തെ ശരണംപ്രാപിച്ചിരിക്കയാണല്ലോ. ഇതെല്ലാം അവിടുന്നു വേണ്ടുംവിധം വർണ്ണിച്ചുതന്നാലും! ഇക്കാര്യത്തിൽ അവിടുന്ന്, സ്വയംഭൂവായ ബ്രഹ്മദേവനെപ്പോലെ പരമപ്രമാണമാണല്ലോ. മററുള്ളവർ, തങ്ങളുടെ പൂർവ്വപുരുഷന്മാർ പറഞ്ഞുകേൾക്കുന്ന കാര്യങ്ങളെ അനുഷ്ഠിക്കുന്നവർ മാത്രമാണ്. ഭഗവാനേ! അവിടുന്ന് എന്റെ ഉപവാസത്തെപ്പററി ചിന്തിക്കരുത്. എന്റെ പ്രാണൻ, കുപിതബ്രാഹ്മണന്റെ ശാപത്താലല്ലാതെ മറെറാന്നുകൊണ്ടും വേർപിരിഞ്ഞുപോകുന്നതല്ല. എന്തുകൊണ്ടെന്നാൽ, ഞാൻ അവിടുത്തെ മുഖാരവിന്ദത്തിൽനിന്നു നിർഗ്ഗളിക്കുന്ന ഭഗവല്ലീലാമൃതത്തെ പാനംചെയ്തുകൊണ്ടിരിക്കുകയാണല്ലോ. [൧൨–൨൬]

സൂതൻ പറയുന്നു:—ഹേ ശൗനകാദി ഋഷികളേ! പരീക്ഷിത്തുമഹാരാജാവ് ഇങ്ങനെ മഹാത്മാക്കളുടെ സഭയിൽവെച്ച്, ഭഗവല്ലീലാകഥകളെ കേൾപ്പിക്കുവാനായി ശ്രീശുകനോടു പ്രാർത്ഥിച്ചപ്പോൾ, ശ്രീശുകദേവൻ അത്യധികം സന്തോഷിച്ചു. ആ ശുകബ്രഹ്മം ശ്രീപരീക്ഷിത്തിനോട്, വേദസദൃശമായ ഭാഗവതമഹാപുരാണമാണ്

പറഞ്ഞുകേൾപ്പിച്ചിട്ടുള്ളതു്. ബ്രാഹ്മകല്പത്തിന്റെ ആരംഭത്തിൽ, ഭഗവാൻ സ്വയം ബ്രഹ്മദേവനെ കേൾപ്പിച്ചതാണു് ഈ പുരാണം. പാണ്ഡുവംശശിരോമണിയായ പരീക്ഷിത്തു് ഏതെല്ലാം ചോദിച്ചുവോ, അതോരോന്നിനും, അടുക്കടുക്കായി ശ്രീശുകൻ മറുപടി പറയാനായിട്ടാരംഭിച്ചു.— [൩൭—൩൯]

## ഒൻപതാം അദ്ധ്യായം

ബ്രഹ്മാവു് ഭഗവദ്ധാമം കാണുന്നതും, ഭഗവാൻ ബ്രഹ്മാവിന്നു് ചതുഃശ്ലോകീഭാഗവതം ഉപദേശിച്ചുകൊടുക്കുന്നതും.

ശ്രീശുകൻ പറയുന്നു:—ഹേ പരീക്ഷിത്തേ! സ്വപ്നത്തിൽ കാണുന്ന സാധനങ്ങളോടു് അതു കാണുന്നവന്നു് ഒരു സംബന്ധവും ഇല്ലാതിരിക്കുന്നതുപോലെ, അനുഭവസ്വരൂപനായ ആത്മാവിന്നു് ദൃശ്യപദാർത്ഥങ്ങളോടു് യാതൊരു സംബന്ധവും ഉണ്ടാവുന്നതല്ല. വല്ല സംബന്ധവും ഉണ്ടെന്നു തോന്നുന്നതു്, മായാനിമിത്തത്താൽ മാത്രമാണു്. പരമാത്മാവു് ഏകരസനും, സമനും, അദ്വിതീയനും ആയിരിക്കുന്നുവെങ്കിലും, ബഹുരൂപിണിയായ മായകാരണം, ബഹുരൂപനാണെന്നു തോന്നിച്ചുകൊള്ളുകയാണു്. മായാഗുണങ്ങളിൽ ആത്മാവു രമിക്കുമ്പോൾ, "ഇതു ഞാനാണു്, ഇതെന്റെയാണു്" എന്ന അഭിമാനമുണ്ടാവാൻ തുടങ്ങുന്നു. എന്നാൽ, ഈ ഗുണങ്ങളെ

ക്ഷോഭിപ്പിക്കുന്ന കാലം, പിന്നെ മോഹം ജനിപ്പിക്കുന്ന മായ—ഇവ രണ്ടിനും അതീതനായി, തന്റെ അനന്തസ്വരൂപത്തിൽ, മോഹരാഹിത്യത്തോടെ, രമിയ്ക്കുവാൻ ആത്മാവ് ആരംഭിക്കുമ്പോൾ—അതായത്, ആത്മാരാമനായിത്തീരുമ്പോൾ—മുൻപറഞ്ഞ "ഞാൻ–എന്റെ" എന്ന ഭാവം വെടിഞ്ഞ്, പൂർണ്ണമായ ഉദാസീനത കൈക്കൊണ്ട്, ഗുണാതീതനായിച്ചമയും ആത്മാവ്. ബ്രഹ്മദേവന്റെ നിഷ്കപടതപസ്സിനാൽ പ്രസന്നനായ ഭഗവാൻ, തന്റെ സ്വരൂപദർശനം ബ്രഹ്മാവിന്നു നല്കി. പിന്നെ, ആത്മതത്ത്വജ്ഞാനം സിദ്ധിക്കുവാനായി, പരമസത്യവും, പരമാർത്ഥവുമായ വസ്തുവിനെ ബ്രഹ്മാവിന്നുപദേശിച്ചുകൊടുക്കുകയും ചെയ്തു. ആക്കാര്യം തന്നെ ഞാനങ്ങളെ ആദ്യം കേൾപ്പിക്കാം.— [൧–൪]

മൂന്നു ലോകങ്ങളുടേയും പരമഗുരുവായ ആദിദേവൻ ബ്രഹ്മാവ്, തന്റെ ജന്മസ്ഥാനമായ നാഭികമലത്തിലിരുന്ന്, സൃഷ്ടിക്കുവാനുള്ള ഇച്ഛയോടെ, വിചാരിക്കുവാൻ തുടങ്ങി. എന്നാൽ, സൃഷ്ടി സാധിപ്പിച്ചുതരുന്നതായ ജ്ഞാനദൃഷ്ടി ബ്രഹ്മന്നു കിട്ടിയിരുന്നില്ല., ഈ നിലയിൽ, ബ്രഹ്മാവ് അധികമധികം ചിന്തിക്കുവാൻ ആരംഭിച്ചു. ഒരു ദിവസം, പെട്ടെന്ന്, ആ അനന്തമായ പ്രളയജലത്തിൽനിന്ന്, രണ്ടക്ഷരമുള്ള ഒരു വാക്കു കേൾക്കുവാൻ ഇടയായി. ആദ്യത്തെ അക്ഷരം 'ത' എന്നും, രണ്ടാമക്ഷരം 'പ' എന്നും ആയിരുന്നു ആ വാക്കിൽ. അപ്പോൾ, "തപ—തപ" എന്നാണ് കേട്ടതെന്നർത്ഥം. "തപസ്സുചെയ്യൂ തപസ്സുചെയ്യൂ" എന്നിങ്ങനെ ഒരു കല്പന ബ്രഹ്മ

ന്നു കിട്ടി. ഈ തപസ്സു നേടിയതുനിമിത്തമാണു്, സർവ്വജ്ഞാദികളായ ഋഷിമാരെ 'തപോധനന്മാർ' എന്നു പറഞ്ഞുവരുന്നതും. ഈ ആജ്ഞ കേട്ടു് ബ്രഹ്മാവു വിചാരിച്ചു, ഈ കല്പന തരുന്ന ആളെ എനിക്കൊരു കുറി കണ്ടാൽകൊള്ളാമായിരുന്നു—എന്നു്. ബ്രഹ്മാവു് നാലു ദിക്കിലും നോക്കി; എങ്ങും ആരെയും കണ്ടില്ല! അദ്ദേഹം മടങ്ങു്, സ്വന്തം കമലത്തിൽത്തന്നെ ഇരുന്നു്, "എനിക്കു തപസ്സുചെയ്യാനായി സ്പഷ്ടമായ കല്പന കിട്ടി" എന്ന ഭാവത്തോടെ, അതുതന്നെയാണു് വേണ്ടതെന്നും നിശ്ചയിച്ചു്, മനസ്സിനെ തപസ്സിലേയ്ക്കു നയിച്ചു. തപസ്വികളിൽവച്ചു് സർവ്വശ്രേഷ്ഠൻ ബ്രഹ്മാവാണു്. അദ്ദേഹത്തിന്റെ ജ്ഞാനവും അമോഘമാണു്. ഓരായിരം ദിവ്യസംവത്സരംവരെ, ബ്രഹ്മദേവൻ ഏകാഗ്രചിത്തനായി, പ്രാണ-മനഃ-കർമ്മേന്ദ്രിയ-ജ്ഞാനേന്ദ്രിയാദികളെ എല്ലാം വശത്തു നിർത്തി, തപസ്സുചെയ്തുവന്നു. ആ തപസ്സുകൊണ്ടാണു്, സമസ്തലോകങ്ങളേയും പ്രകാശിപ്പിക്കുവാനുള്ള സാമർത്ഥ്യം ബ്രഹ്മാവിന്നു കിട്ടിയതു്.— [ര-വ്യ]

ആ തപസ്സിൽ പ്രസന്നനായ ഭഗവാൻ, സ്വന്തം ലോകത്തെ ബ്രഹ്മാവിന്നു കാട്ടിക്കൊടുത്തു. സർവ്വലോകങ്ങൾക്കും മുകളിലും, അതിന്റെ മേൽ ഒന്നുമില്ലാത്തതും ആണു് ഭഗവാന്റെ ലോകം. ഒരുതരത്തിലുമുള്ള ക്ലേശ-മോഹ-ഭയങ്ങൾ ആ ലോകത്തിലില്ല. ഒരു തവണയെങ്കിലും ആ ലോകം കാണാൻ ഭാഗ്യം ഉണ്ടായ ദേവന്മാർ, വീണ്ടും വീണ്ടും അതിനെ സ്തുതിച്ചുകൊണ്ടുതന്നെ കഴിയുന്നു. രജോഗുണമോ, തമോഗുണമോ, ഇവ രണ്ടും ചേർന്ന സത്വഗുണമോ അവിടെ ഇല്ല. കാലത്തിന്റെ കൈവേലക

ളൊന്നും അവിടെ ഫലിക്കുകയില്ല; മായ അവിടെ കാലുകുത്തുന്നതുമല്ല. പിന്നെ, മായയുടെ കട്ടികൾ കടക്കില്ലെന്നു പറയുകയേ വേണ്ടല്ലോ. ഭഗവാന്റെ സേവകന്മാരാണു് അവിടെപ്പാർക്കുന്നതു്. ദേവന്മാരും, അസുരന്മാരും, ആ സേവന്മാരെ ബഹുമാനിച്ചുവരുന്നു. ഭഗവാന്റെ പാർഷദന്മാർ, ഭഗവാനെപ്പോലെതന്നെ ഉള്ളവരാണു്. അവരുടെ സമുജ്ജ്വലശോഭയോടുകൂടിയ കറുത്ത ശരീരവും, ശരങ്ങളോടുകൂടിയ കമലംപോലുള്ള മനോഹരനയനങ്ങളും, മഞ്ഞപ്പട്ടുടയാടകളും എല്ലാം എത്രയും ആകർഷകങ്ങളാണു്. അവരുടെ ഓരോ അംഗത്തിൽനിന്നും സൗന്ദര്യം അങ്ങനെ വഴിഞ്ഞുകൊണ്ടിരിക്കുകയത്രേ. അവരെല്ലാം, ഉടൽപൂണ്ട സൗന്ദര്യംതന്നെ എന്നേ പറയേണ്ടു. എല്ലാവക്കും നന്നാലു കൈകൾ ഉണ്ടു്. അവർ സ്വതവേതന്നെ അതീവ തേജസ്വികൾ; പിന്നെ, രത്നങ്ങൾ പതിച്ച സ്വർണ്ണത്തിലുള്ള പല പല വിഭൂഷണങ്ങളെക്കൊണ്ടും അധികമധികം തിളങ്ങിക്കൊണ്ടിരിക്കുന്നവരത്രേ. പവിഴവും വൈഡൂര്യവും മൃണാളവുംപോലെ നിർമ്മലമാണു് അവരുടെ ശോഭ. കാതിൽ കുണ്ഡലങ്ങൾ, ശിരസ്സിൽ കിരീടങ്ങൾ, കഴുത്തിൽ മാലകൾ—എല്ലാം അവർ അണിഞ്ഞിരിക്കുന്നു. ആകാശം മിന്നൽപ്പിണരൊത്ത മേഘങ്ങളെക്കൊണ്ടു ശോഭിച്ചിയങ്ങുംപോലെ, ആ ഭഗവല്ലോകം, മനോഹരസ്ത്രീകളുടെ കാന്തിയോടുകൂടിയും, മഹാത്മാക്കളുടെ ദിവ്യതേജോമയങ്ങളായ വിമാനങ്ങളോടുകൂടിയതായും ഇടവിടാതെ തിളങ്ങിക്കൊണ്ടിരിക്കുന്നതാണു്. ഈ വൈകുണ്ഠലോകത്തിൽ, ലക്ഷ്മീദേവി സുന്ദരവേഷത്തിൽ, തന്റെ പലപല വിഭൂതികൾകൊണ്ടു്, ഭഗവച്ചരണകമലങ്ങളെ

പലപ്രകാരത്തിൽ സേവിച്ചുകൊണ്ടു കഴിയുന്നു. ചിലപ്പോ ഴൊക്കെ ശ്രീഭഗവതി മണിമഞ്ചത്തിലിരുന്നു് പ്രിയതമ ഭഗവാന്റെ ലീലകളെ ഗാനംചെയ്യുവാൻ തുടങ്ങും; അപ്പോൾ ഭഗവതിയുടെ സൗന്ദൎയ്യത്തിലും സൗരഭ്യത്തിലും ഉന്മത്തരായിത്തീൎന്ന വരിവണ്ടത്താന്മാർ ഭഗവതിയുടെ ഗുണങ്ങളേയും പാടിപ്പുകഴ്ത്തുവാൻ തുടങ്ങും.—[൯-൧൨]

ആ ദിവ്യലോകത്തിൽ, സമസ്തലോകരക്ഷകനായ ലക്ഷ്മീപതിഭഗവാൻ യജ്ഞപതിയും, വിശ്വപതിയും ആയി വിരാജിക്കുന്നു എന്നു് ബ്രഹ്മാവു കണ്ടു. സുനന്ദൻ, നന്ദൻ, പ്രബലൻ, അർഹണൻ തുടങ്ങിയ മുഖ്യ-മുഖ്യ പാർഷദന്മാരും ആ മഹാപ്രഭുവിനെ സേവിച്ചുകൊണ്ടിരി ക്കുന്നു. അവിടുത്തെ തിരുമുഖം മന്ദസ്മിതമാധുൎയ്യംകൊണ്ടു നിറഞ്ഞിരുന്നു. കണ്ണുകൾ ചുവന്നിരുന്നു. മോഹിപ്പിക്കു ന്നതും മധുരിപ്പിക്കുന്നതുമായ കടാക്ഷവും പൊഴിച്ചിരുന്നു. തന്റെ സർവ്വസ്വവും ഭക്തന്മാൎക്കു കൊടുക്കുവാൻ പോകു യാണോ എന്നു തോന്നുമായിരുന്നു! കിരീടകുണ്ഡലാദികൾ ശിരഃകർണ്ണങ്ങളിലും, മഞ്ഞപ്പട്ടുത്തരീയം തോളുകളിലും ശോഭിച്ചിരുന്നു. വക്ഷഃസ്ഥലത്തിൽ ഒരു സുന്ദരരേഖയായ് പൊന്ന ലക്ഷ്മീദേവി വിളങ്ങിയിരുന്നു. അഴകേറിയ നാലു തൃക്കൈകളും തിളങ്ങിക്കൊണ്ടിരുന്നു. സർവ്വോത്തമവും വിലയേറിയതുമായ ഒരു വിഷ്ടരത്തിലാണു് അവിടുന്നു് ഇരുന്നരുളിക്കണ്ടതു്. പുരുഷൻ, പ്രകൃതി, മഹത്തത്ത്വം, അഹങ്കാരം, മനസ്സ്, ഇന്ദ്രിയങ്ങൾ, ശബ്ദാദിപഞ്ചതന്മാ ത്രങ്ങൾ, പഞ്ചഭൂതങ്ങൾ എന്നീ ഇരുപത്തഞ്ചു തത്ത്വ ങ്ങൾ, ഉടലോടെ ഭഗവാന്റെ ചുറ്റും നിന്നു്, സേവിച്ചി

ണ്ടു. സമഗ്രൈശ്വര്യം, ധൎമ്മം, കീൎത്തി, ശ്രീ, ജ്ഞാനം, വൈരാഗ്യം—എന്നീ ആറു് നിത്യസിദ്ധശക്തികൾ അവിടുത്തേക്കുടെ എപ്പോഴും ഉണ്ടു്. ഭഗവാനിൽ അല്ലാതെ അന്യരിൽ ഈ ആറും ഉറച്ചു നില്ക്കുന്നതല്ല. സർവ്വേശ്വരനായ തന്തിരുവടി, തന്റെ നിത്യാനന്ദമയസ്വരൂപത്തിൽ സർവ്വദാ നിമഗ്നനായിരിക്കുന്നു. അവിടുത്തെ കണ്ട ഉടനേ തന്നെ ബ്രഹ്മാവിന്റെ ഹൃദയം ആനന്ദസാന്ദ്രമായിച്ചമഞ്ഞു. ശരീരം മുഴുവൻ രോമാഞ്ചംപൂണ്ടു. കണ്ണുകളിൽ സന്തോഷാശ്രു ഉരുണ്ടുണഞ്ഞു. സൃഷ്ടികൎത്താവാകാനുള്ള ആ ബ്രഹ്മദേവൻ, ഭഗവച്ചരണകമലങ്ങളിൽ—ഭാഗവതധൎമ്മം പാലിക്കയോ നിവൃത്തിമാൎഗ്ഗം കൈക്കൊൾകയോ ചെയ്താൽ മാത്രം കാണാൻ കിട്ടുന്ന ആ തൃപ്പാദങ്ങളിൽ തല തൊട്ടുവിച്ചു നമസ്കരിച്ചു. അപ്പോൾ, പലതരത്തിലുള്ള പ്രജകളെ സൃഷ്ടിക്കുന്നതിനുള്ള ആജ്ഞ വാങ്ങാൻ ബ്രഹ്മാവു് അധികാരിയായി എന്നും, ബ്രഹ്മാവു് പ്രേമാനന്ദത്തിലും ദൎശനാനന്ദത്തിലും മുഴുകിയിരിക്കയാണു് എന്നും, ഭഗവാൻ കണ്ടു. ഭഗവാനിതിൽ വളരെ പ്രസാദിച്ചു്, സ്നേഹപാരവശ്യത്തോടെ ബ്രഹ്മാവിന്റെ കൈപിടിച്ചു. അനന്തരം, പുഞ്ചിരിപൊഴിച്ചുകൊണ്ടു് അതിമധുരമായി ഇങ്ങനെ അരുളിച്ചെയ്യുകയും ചെയ്തു.— [൧൮–൧൯]

ഭഗവാൻ അരുളിച്ചെയ്തു:—ഹേ ബ്രഹ്മദേവ! അങ്ങയുടെ ഹൃദയത്തിൽ സർവ്വവേദങ്ങളുടേയും ജ്ഞാനം വിളങ്ങുന്നുണ്ടു്. അങ്ങു് സൃഷ്ടിചെയ്യാനുള്ള ഇച്ഛയോടെ ഏറെക്കാലം തപസ്സുചെയ്തു് എന്നെ വേണ്ടുംവിധം സന്തോഷിപ്പിച്ചിരിക്കുന്നു. മനസ്സിൽ കപടംവെച്ചുകൊണ്ടു യോഗസാധന അനുഷ്ഠിക്കുന്നവർ എന്നെ ഒരിക്കലും സന്തോഷിപ്പി

യ്ക്കുന്നതല്ല. അങ്ങയ്ക്കു മംഗലം ഭവിക്കട്ടെ! അങ്ങയുടെ അഭീഷ്ടം എന്താണെങ്കിലും, എങ്കൽനിന്നു വാങ്ങിക്കൊള്ളൂ! എന്തുതന്നെ തരുന്നതിനും എനിക്കു കഴിയും. ഹേ ബ്രഹ്മൻ! ജീവൻ എന്നെക്കാണാതിരിക്കുംവരേയ്ക്കും സ്വന്തം മേന്മയ്ക്കുള്ള പരിശ്രമം ചെയ്തുകൊണ്ടിരിക്കണം. അങ്ങ് എന്നെക്കാണാതെതന്നെ ആ ശൂന്യജലത്തിൽ വച്ച് എൻെറ വാക്കുകേട്ട് ഇത്ര കഠിനമായ തപസ്സുചെയ്തിരിക്കുന്നു. അതുകൊണ്ടാണ്, എൻെറ ഇച്ഛ അനുസരിച്ച്, ഞാൻ എൻെറ ലോകം അങ്ങയ്ക്കു കാണിച്ചുതന്നതു്. അങ്ങ് ആ സമയത്തു്, സൃഷ്ടിനടത്തുന്നതിനു്, എന്തുവേണമെന്നറിയാതെ കുഴങ്ങുകയായിരുന്നു; തപസ്സുചെയ്യാൻ ഞാൻ ആജ്ഞാപിച്ചതു് അതുനിമിത്തമാണു്. ഹേ പുണ്യാത്മാവേ! തപസ്സ് എൻെറ ഹൃദയമാകുന്നു; ഞാൻ തപസ്സിൻെറ ആത്മാവും ആകുന്നു. എൻെറ ഒരു അഖണ്ഡശക്തിയാണു് ആ തപസ്സ്. തപസ്സുകൊണ്ടുതന്നെയാണു് ഞാൻ ഈ പ്രപഞ്ചം സൃഷ്ടിക്കുന്നതു്. ഇതിൻെറ ധാരണ–പോഷണം നടത്തുന്നതും തപസ്സിനാൽത്തന്നെ; പിന്നെ ഞാനിതു് എന്നിൽത്തന്നെ ലയിപ്പിക്കുന്നതും തപസ്സിൻെറ ശക്തികൊണ്ടത്രേ.—

[൧൯–൨൮]

ബ്രഹ്മാവു പറഞ്ഞു:—ഭഗവാനേ! അവിടുന്നു 'സർവ്വപ്രാണികളുടേയും സ്വാമിയാകുന്നു. സർവ്വഹൃദയങ്ങളിലും നിന്തിരുവടി അന്തര്യാമി രൂപത്തിൽ കളിയാടിക്കൊണ്ടിരിക്കുന്നു. ഞാനെന്തു ചെയ്യാനിച്ഛിക്കുന്നു എന്നു നിന്തിരുവടി നല്ലവണ്ണം അറിയുന്നു. എങ്കിലും ഞാൻ അവിടുത്തേ

അടുക്കൽ ഇതാണു് യാചിക്കുന്നതു്: അവിടുന്നു കൃപ ചെയ്തു് എന്റെ അപേക്ഷ പൂരിപ്പിച്ചു തന്നാലും! ഹേ പ്രഭോ! അവിടുന്നു് ഭ്രമരഹിതനാണു്. എങ്കിലും, എനിക്കു് അവിടുത്തെ സഗുണവും നിർഗ്ഗുണവുമായ രൂപം അറിയുമാറാക്കിത്തരണം. അവിടുന്നു് അങ്ങനെ കൃപ ചെയ്താലും! അവിടുന്നു മായാധീശ്വരൻ ആകുന്നു. അവിടുത്തെ സങ്കല്പം ഒരിക്കലും പാഴാവുകയില്ല. എട്ടുകാലി തന്റെ മുഖത്തുനിന്നു നൂൽ പുറപ്പെടുവിച്ചു് അതിൽ ക്രീഡിച്ചതിനു ശേഷം, ആ നൂലു തന്നിലേയ്ക്കു തന്നെ തിരിച്ചെടുക്കുംപോലെ, അവിടുന്നു് സ്വന്തം മായാശക്തിയേ ആശ്രയിച്ചു് ഈ വിവിധശക്തിയുക്തമായ ജഗത്തിന്റെ ഉൽപത്തി-സ്ഥിതി-ലയങ്ങളെ ചെയ്യാനായിട്ടു്, തന്നെത്തന്നെ അനന്തരൂപത്തിൽ ആക്കിത്തീർക്കുകയും, അങ്ങനെ ക്രീഡിക്കുകയും ചെയ്യുന്നു. അവിടുന്നു് ഇങ്ങനെ ചെയ്യുന്നതു് എന്തു കൗശലത്താലാണു്? ഈ രഹസ്യം എനിക്കു് അറിയുമാറാക്കിത്തരണം! അതിനുള്ള ജ്ഞാനം എനിക്കു കല്പിച്ചരുളിയാലും! അവിടുന്നു് എങ്കൽ ഇങ്ങനെയും കനിയുമാറാകണം—ഞാൻ ഉണർവോടും അവധാനത്തോടുംകൂടി അവിടുത്തെ ആജ്ഞയെ പാലിക്കാൻ പ്രാപ്തനായി ഭവിക്കണം; പിന്നെ, ഞാൻ സൃഷ്ടിനടത്തിക്കൊണ്ടിരിക്കുമ്പോഴും, കർത്തൃത്വാദി അഭിമാനം എന്നെ ബാധിക്കാതിരിക്കണം. ഹേ മഹാപ്രഭോ! നിന്തിരുവടി ഒരു മിത്രത്തെപ്പോലെ എന്റെ കൈപിടിച്ചു് എന്നെ സ്വന്തം മിത്രമായി സ്വീകരിച്ചു. അതുകൊണ്ടു് ഞാൻ അവിടുത്തെ സേവനമായ ഈ സൃഷ്ടികർമ്മത്തിൽ ഏർപ്പെട്ടു് സാവധാനതയാ പൂർവസൃഷ്ടിയിലെ ഗുണകർമ്മാനുസാരം

ജീവന്മാരേ വിഭജനം ചെയ്യുമ്പോഴും, ഞാൻ എന്നേ ഒരി ക്കലും ജന്മ-കർമ്മരഹിതനായ സ്വതന്ത്രനായിഗ്ഗണിച്ച് അഭിമാനം കൊള്ളാൻ ഇടവരുത്താതിരിക്കണം! ഇതാണ് അഭ്യർത്ഥന.— [൨൪—൨൯]

ശ്രീഭഗവാൻ പറഞ്ഞു:—അനുഭവം, പ്രേമഭക്തി, സാധന ഇവയോടുകൂടിയതും, അത്യന്തഗോപനീയവുമായ എൻെറ സ്വരൂപത്തിൻെറ ജ്ഞാനം, ഞാൻ അങ്ങയ്ക്ക് ഉപദേശിച്ചു തരാം. അങ്ങതു ധരിച്ചുകൊള്ളു! എനിക്ക് എത്ര വിസ്താരമുണ്ട്, എൻെറ ലക്ഷണമെന്താണ്, എത്ര-ഏതെല്ലാം തരത്തിൽ എനിക്കു രൂപങ്ങളുണ്ട്,— ഗുണങ്ങളും ലീലകളും ഉണ്ട്,—ഇതെല്ലാം അങ്ങ്, എൻ്റെ കാരുണ്യത്താൽ, യഥാർത്ഥതത്വത്തോടുകൂടി, ശരിയായി അനുഭവപ്പെടുത്തി വെച്ചാലും! സൃഷ്ടിയുടെ പൂർവ്വം, കേവ ലം ഞാൻ മാത്രമാണ് ഉണ്ടായിരുന്നതു്. എന്നേക്കവി ഞ്ഞു്, ഒരു ഭാവവും, അഭാവവും ഉണ്ടായിരുന്നില്ല. ആ രണ്ടിൻെറയും കാരണമായ അജ്ഞാനവും ഉണ്ടായിരു ന്നില്ല. സ്ഥൂലജഗത്തും ഉണ്ടായിരുന്നില്ല, സൂക്ഷ്മജഗത്തും ഉണ്ടായിരുന്നില്ല. അവയുടെ കാരണമായ പ്രകൃതിയും ഉണ്ടായിരുന്നില്ല. സൃഷ്ടി ഇല്ലാത്തിടത്ത് ഞാൻ മാത്രമേ ഉള്ളു. സൃഷ്ടിരൂപത്തിൽ തോന്നുന്നവയും എല്ലാം ഞാൻ തന്നെയാണ്. സൃഷ്ടി മുഴുവൻ നശിച്ചു കഴിഞ്ഞാൽ പിന്നെ ബാക്കിയായി നില്ക്കുന്നതും ഞാൻ തന്നെ; മറെറാ ന്നുമില്ല [ഇതാണ് എൻെറ വലുപ്പം]. വാസ്തവത്തിൽ ഇല്ലാത്തതാണെങ്കിലും, എന്തെങ്കിലും ഒന്ന് അനിർവ്വ ചനീയവസ്തുവായി, ഞാനല്ലാതെ, പരമാത്മാവായ

എങ്കൽ ഉണ്ടെന്നു്, ചന്ദ്രനെ ചിലപ്പോൾ രണ്ടായിട്ടുതോന്നിപ്പോവുംപോലെ, തോന്നുന്നതു്, കേവലം മിഥ്യയാണു്. ഇല്ലാത്തതുതന്നെയാണു്. അഥവാ, ഉണ്ടെന്നു വെയ്ക്കുകയാണെങ്കിൽ പോലും, ആകാശമണ്ഡലത്തിൽ നക്ഷത്രങ്ങളുടെ ഇടയ്ക്കു് രാഹുഗ്രഹത്തിന്റെ പ്രതീതി ഉണ്ടാവാത്തതുപോലെ, എന്റെ പ്രതീതി ഉണ്ടാവാതിരിക്കുന്നതു്, എന്റെ മായാശക്തി നിമിത്തമാണു്. ഈ ഭ്രമിപ്പിക്കുന്നതുതന്നെയാണു് എന്റെ മായ എന്നു മനസ്സിലാക്കണം. [ഞാനല്ലാതെ, എന്നിൽ എന്തോ ഒന്നുണ്ടെന്നു തോന്നുന്നതും, ആ ഉള്ളതു ഞാനല്ലെന്നു തോന്നുന്നതും എന്റെ മായയാണു്]. ആകാശാദി പഞ്ചമഹാഭൂതങ്ങൾ ശരീരകാര്യരൂപേണ നിർമ്മിക്കപ്പെട്ടവയാകയാൽ, പ്രാണിശരീരങ്ങളിൽ പ്രവേശിച്ചിട്ടുണ്ടെന്നു കാണാം; എന്നാൽ മുമ്പുതന്നെ ആ സ്ഥാനങ്ങളിലും രൂപങ്ങളിലും കാരണരൂപേണ അവ (പഞ്ചമഹാഭൂതങ്ങൾ) ഉള്ളതുകൊണ്ടു്, സൃഷ്ട്യനന്തരം വിശേഷിച്ചു് അവ പ്രവേശിച്ചിട്ടില്ല എന്നും പറയാം. ഇതുപോലെ, ആ പ്രാണികളുടെ ശരീരങ്ങൾ എന്ന നിലയ്ക്കു്, ഞാൻ അവയിൽ ആത്മാവിന്റെ രൂപത്തിൽ പ്രവിഷ്ടനാണു്; എന്നാൽ, ആത്മദൃഷ്ട്യാ, ഞാനല്ലാതെ മറ്റൊന്നും തന്നെ ഇല്ലാത്തതിനാൽ, ഞാനവയിൽ പ്രവിഷ്ടനല്ല എന്നും പറയാം. [ഇങ്ങനെയാണു് എന്റെ ഭാവം-ലക്ഷണം]. ഇതു് ബ്രഹ്മമല്ല, ഇതു ബ്രഹ്മമല്ല—എന്നിങ്ങനെ നിഷേധരീതിയിലും; ഇതാണു് ബ്രഹ്മം, ഇതാണു് ബ്രഹ്മം എന്നിങ്ങനെ അന്വയരീതിയിലും വന്നുകൂടുന്ന സാരതത്ത്വം, സർവ്വാതീതനും സർവ്വസ്വരൂപനും ആയ ഭഗവാൻതന്നെ, എപ്പോഴും എല്ലാ സ്ഥല

ത്തും വിളങ്ങുന്നു എന്നാണു്. ഇതിൽക്കവിഞ്ഞ ഒരു യഥാർത്ഥതത്ത്വമില്ലതാനും. ആത്മാവിൻെറയോ പരമാത്മാവിൻെറയോ തത്ത്വമറിയാൻ ഇച്ഛിക്കുന്നവൎക്കു്, ഇതിൽപരം ഒന്നും അറിയേണ്ടതായിട്ടില്ല. ഹേ ബ്രഹ്മൻ! അങ്ങു് സുസ്ഥിരമായ സമാധി വഴിക്കു്, എൻെറ ഈ തത്ത്വസിദ്ധാന്തം അനുഭവപ്പെടുത്തിവയ്ക്കുക. എന്നാൽ പിന്നെ, മഹാകല്പത്തിലോ അവാന്തരകല്പത്തിലോ, ഏതെങ്കിലും തരത്തിലുള്ള സങ്കല്പ–വികല്പങ്ങളിലോ,യാതൊരു വ്യാമോഹവും ഉണ്ടാവുന്നതല്ല; അങ്ങു് സൃഷ്ടിനടത്തിക്കൊണ്ടു തന്നെ ഇരുന്നാലും.— [൩൦—൩൬]

ശ്രീശുകൻപറഞ്ഞു:—ലോകപിതാമഹനായ ബ്രഹ്മദേവന്നു് ഇങ്ങനെ ഉപദേശം നല്കിയിട്ടു് അജനായ ഭഗവാൻ, ബ്രഹ്മാവു കണ്ടുകൊണ്ടിരിയ്ക്കേത്തന്നെ, സ്വന്തം രൂപത്തെ മറച്ചുകളഞ്ഞു. സൎവ്വഭൂതമയനായ ബ്രഹ്മാവു്, ഭഗവാൻ മറഞ്ഞുകഴിഞ്ഞു എന്നു മനസ്സിലാക്കിയപ്പോൾ, ഭഗവാനേ തൊഴുതുവണങ്ങുകയും, മുൻകല്പത്തിൽ ഇരുന്ന വിധത്തിൽത്തന്നെ ഈ ജഗത്തിനെ സൃഷ്ടിക്കുകയും ചെയ്തു. ഒരു സന്ദൎഭത്തിൽ ധൎമ്മപാലകനായ പ്രജാപതിഭഗവാൻ, ജഗത്തിനു മുഴുവൻ മംഗളം വരണം എന്ന അഭിലാഷത്തോടെ, വിധിപ്രകാരമുള്ള യമനിയമങ്ങളെ അനുഷ്ഠിച്ചു. ആ ഘട്ടത്തിൽ, അദ്ദേഹത്തിൻെറ പുത്രന്മാരിൽ വച്ചു്, ഏററവും പ്രിയപ്പെട്ടവനായി, പരമഭാഗവതനായിരിക്കുന്ന ദേവൎഷി നാരദൻ, മായേശനായ മഹാവിഷ്ണുവിന്റെ മായയേ അറിയുന്നതിന്നിച്ഛിച്ചുംകൊണ്ടു്, വളരെ അടക്കത്തോടും വണക്കത്തോടും സൌമ്യതയോടുംകൂടി, ബ്രഹ്മദേവനെ ശുശ്രൂഷിച്ചുകൊണ്ടിരുന്നു. ആ ശുശ്രൂഷയിൽബ്രഹ്മാവു സന്തുഷ്ടനായി. ഹേ പരീക്ഷിത്തേ! ലോകപിതാമഹ

നായ എന്റെ പിതാവ് സന്തോഷിച്ചിരിക്കുന്നു എന്നു നാരദൻ മനസ്സിലാക്കിയപ്പോൾ, അങ്ങിപ്പോൾ എന്നോടു ചോദിച്ച ചോദ്യം തന്നെ, അദ്ദേഹം ബ്രഹ്മദേവനോടു ചോദിച്ചു. ആ ചോദ്യം കേട്ടപ്പോൾ അധികം സന്തുഷ്ടനായി. അനന്തരം, ഈ ദശലക്ഷണയുക്തമായ ഭാഗവതപുരാണത്തെ ബ്രഹ്മാവ് നാരദന് ഉപദേശിച്ചുകൊടുത്തു. മഹാവിഷ്ണുഭഗവാൻ ബ്രഹ്മാവിനുപദേശിച്ചു കൊടുത്തതും ഇതുതന്നെ ആയിരുന്നു. ശ്രീപരീക്ഷിത്തേ! എന്റെ പരമതേജസ്വിയായ പിതാവ് സരസ്വതീതീരത്ത് ഇരുന്ന് പരമാത്മധ്യാനം ചെയ്യുമ്പോൾ, നാരദഭഗവാൻ അവിടെയെത്തി, അച്ഛന് ആ ഭാഗവതംതന്നെ ഉപദേശിച്ചു കൊടുത്തു. അങ്ങ് എന്നോടു ചോദിച്ച ചോദ്യങ്ങൾക്ക് എല്ലാം ആ ഭാഗവതരൂപത്തിൽത്തന്നെ ഞാൻ ഉത്തരം പറയാം; വിരാട്ടിൽനിന്ന് ഈ ജഗത്ത് എങ്ങനെ ഉണ്ടായി—എന്നും മറ്റും ആണല്ലോ അങ്ങയുടെ ചോദ്യങ്ങൾ. [ഉത്തരം ഗ്രഹിച്ചുകൊള്ളുക.]— [൩൨-൪൫]

---

# പത്താം അദ്ധ്യായം

## ഭാഗവതത്തിന്റെ ദശലക്ഷണങ്ങളും, പ്രാകൃതസൃഷ്ടിയുടെ ക്രമവും.

ശ്രീശുകൻ പറയുന്നു:—ഹേ പരീക്ഷിത്തേ! ഈ ഭാഗവതപുരാണത്തിൽ, സർഗ്ഗം, വിസർഗ്ഗം, സ്ഥാനം, പോഷണം, ഊതി, മന്വന്തരം, ഈശാനുകഥ, നിരോധം, മുക്തി, ആശ്രയം—ഇങ്ങനെ ൧൦-വിഷയങ്ങളുടെ വർണ്ണന

ഉണ്ടു്. ൧൦-ാമത്തേതായ ആശ്രയതത്വത്തെ ശരിയായി ശോധിച്ചു നിശ്ചയപ്പെടുത്തുന്നതിനു വേണ്ടിയാണു് മററു് ഒൻപതു വിഷയങ്ങളേ വൎണ്ണിച്ചിരിക്കുന്നതു്. ചിലേടത്തു് ശ്രുതികൊണ്ടും, ചിലേടത്തു് താൽപൎയ്യംകൊണ്ടും, ചിലേടത്തു് ശ്രുതിക്കും താൽപൎയ്യത്തിനും അനുകൂലമായ അനുഭവംകൊണ്ടും, മഹാത്മാക്കൾ വളരെ സരളരീതിയിൽ അവയേ വൎണ്ണിച്ചിട്ടുണ്ടു്. ഈശ്വരപ്രേരണയാൽ ഗുണങ്ങളിൽ ക്ഷോഭമുളവായി, രൂപാന്തരംവന്നു് ആകാശാദി പഞ്ചഭൂതങ്ങളും, ശബ്ദാദിതന്മാത്രങ്ങളും, ഇന്ദ്രിയങ്ങളും, അഹങ്കാരവും, മഹത്തത്വവും ഉണ്ടാവുന്നു. ഇതിനെ ആണു് സൎഗ്ഗം എന്നു പറയുന്നതു്. ആ വിരാട്പുരുഷനിൽനിന്നുണ്ടായ ബ്രഹ്മാവു മുഖേന വിഭിന്നചരാചരങ്ങളുടെ സൃഷ്ടി സംഭവിക്കുന്നതിനേ ആണു് വിസൎഗ്ഗം എന്നു പറയുന്നതു്. അടിയ്ക്കടി നാശത്തിലേയ്ക്കു നീങ്ങിക്കൊണ്ടിരിക്കുന്ന പ്രപഞ്ചത്തേ ഒരതിൎത്തിയിൽ നിൎത്തുന്നതിനാൽ, ശ്രീമഹാവിഷ്ണുവിനു് യാതൊരു ശ്രേഷ്ഠത സിദ്ധിച്ചിട്ടുണ്ടോ അതിനേ ആണു് സ്ഥാനം എന്നു പറയുന്നതു്. താൻ രക്ഷിച്ച പ്രപഞ്ചത്തിൽ ഉള്ള ഭക്തന്മാരുടെ മേൽ, ഭഗവാന്റെ അനുഗ്രഹവൎഷം ഉണ്ടാവുന്നതിനെ ആണു് പോഷണം എന്നു് വ്യവഹരിക്കുന്നതു്. മന്വന്തരങ്ങളുടെ അധിപന്മാർ ഭഗവദ്ഭക്തിരൂപവും, പ്രജാപാലനരൂപവും ആയ ധൎമ്മത്തെ അനുഷ്ഠിച്ചുവരുന്നതിനെ 'മന്വന്തരം' എന്നു് പറഞ്ഞുവരുന്നു. കൎമ്മങ്ങൾവഴിയ്ക്കു് ജീവന്മാരെ ബന്ധത്തിലകപ്പെടുത്തുന്നതായ വാസനകളെ ഊതി എന്നു പറയുന്നു. ഭഗവാന്റെ പലതരം അവതാര

ങ്ങളുടെ ചരിത്രത്തേയും, ഭഗവാന്റെ പരമഭക്തന്മാരുടെ ഗാഥകളേയും 'ഈശകഥ' എന്നു പറഞ്ഞുവരുന്നു. പല പല ഉപാഖ്യാനങ്ങളാൽ അവ വളൎന്നുവളൎന്നു വരും. ശ്രീഭഗവാൻ യോഗനിദ്രകൈക്കൊണ്ടു് ശയിക്കുമ്പോൾ, ജീവന്മാർ തങ്ങളുടെ ഉപാധികളോടേ ഭഗവാനിൽ ലയിക്കുന്നതിനെ നിരോധം എന്നു പറയുന്നു. അജ്ഞാനംകൊണ്ടു കല്പിതമായ കർത്തൃത്വം, ഭോക്തൃത്വം മുതലായ അനാത്മഭാവത്തെ പരിത്യജിച്ചു്, തന്റെ വാസ്തവികസ്വരൂപമായ പരമാത്മാവിന്റെ സാക്ഷാൽകാരം സാധിക്കുന്നതിനെ 'മുക്തി' എന്നു പറയുന്നു. ഹേ പരീക്ഷിത്തേ! ഈ ചരാചരജഗത്തിന്റെ പ്രതീതിയും, ബാധവും—എന്നുവെച്ചാൽ, ഉൽപത്തിയും പ്രളയവും—യാതൊരു തത്വത്തിന്മേൽ പ്രതിഭാസിച്ചുകൊണ്ടിരിക്കുന്നുവോ, ആ തത്വത്തിനെ ആശ്രയം എന്നും പറഞ്ഞുവരുന്നു. ആ തത്വത്തിനെ ആണു് ശാസ്ത്രങ്ങളിൽ പരമാത്മാവെന്നു പറയുന്നതും. കണ്ണു് മുതലായ ഇന്ദ്രിയങ്ങളുടെ അഭിമാനിയായി ദ്രഷ്ടാവായിരിക്കുന്ന ജീവൻതന്നെ, ഇന്ദ്രിയങ്ങളുടെ അധിഷ്ഠാനദേവന്മാരായ സൂര്യാദികളുടെ രൂപത്തിലും വിളങ്ങുന്നു. നേത്രഗോളാദികളോടുകൂടിയ ദൃശ്യദേഹം ആണു്, ആ ജീവനേയും അധിഷ്ഠാനദേവനേയും വേർതിരിക്കാൻ ഇടയാക്കുന്നതു്. ഈ മൂന്നിൽവെച്ചു് ഏതെങ്കിലും ഒന്നു് ഇല്ലാതായിത്തീരുമ്പോൾ, മററു രണ്ടുംകൂടി ഇല്ലാതായിത്തീരുകയുംചെയ്യും. അവയുടെ അനുഭവവും ഇല്ലാതാവുമെന്നു സാരം. അപ്പോൾ എന്തുവന്നുകൂടി?—ഈ മൂന്നിൽനിന്നും വേർപെട്ടുനിന്നുകൊണ്ടു്, ഈ മൂന്നിനേയും അറിയുന്നവൻ ആരാണോ, ആ ആളാണു് "ആശ്രയം"—സകലത്തി

ൻറയും അടിസ്ഥാനമായ ആശ്രയതത്വം—എന്നായി. ആ തത്വത്തിന്ന്—പരമാത്മാവിന്ന്—വേറെ ആശ്രയം ഇല്ല. സ്വയം ആശ്രയിച്ചിരിക്കുന്നു പരമാത്മാവ്.—
[൭—൯]

വിരാട്പുരുഷൻ ബ്രഹ്മാണ്ഡത്തെ പിളൎന്ന് പ്രത്യക്ഷനായപ്പോൾ, തനിക്കു പാൎക്കുവാൻ ഒരു സ്ഥാനം തിരഞ്ഞു, തനിയവിടെ. ആ സങ്കല്പത്തോടുകൂടി, ശുദ്ധസങ്കല്പനായ അവിടുന്ന് അതിപവിത്രമായ ജലത്തെ സൃഷ്ടിച്ചു. വിരാട്പുരുഷസ്വരൂപനായ "നര"ങ്കൽനിന്ന് ജനിക്കുകനിമിത്തം ജലത്തിന്നു 'നാരം' എന്ന നാമവും വെച്ചു. അങ്ങനെ ആ നാരത്തിൽ ഓരായിരം വൎഷംവരെ താൻ പാൎക്കുകയാൽ, വിരാഡ്ഭഗവാന്ന് 'നാരായണൻ' എന്ന പേർ ഉണ്ടായി. ആ നാരായണഭഗവാൻെറ കൃപയാൽത്തന്നെയാണ്, ദ്രവ്യം–കൎമ്മം–കാലം–സ്വഭാവം–ജീവൻ മുതലായവയുടെ സത്തയും സംഭവിച്ചത്. അവ ഇല്ലാതായിപ്പോയിരുന്നുവെങ്കിൽ, മറെറാന്നുംതന്നെ സംഭവിക്കുമായിരുന്നില്ല. ആ ഭഗവാൻ, ആദ്യം താൻ മാത്രമായിരുന്നു എന്നു പറഞ്ഞുവല്ലോ. യോഗനിദ്രയിൽനിന്നുണൎന്നിട്ടു് അവിടുന്ന് അനേകൻ ആയിത്തീരാൻ ഇച്ഛിച്ചു. അനന്തരം അവിടുന്ന്, തൻെറ മായയാൽ സകലബ്രഹ്മാണ്ഡത്തിൻെറയും ജീവസ്വരൂപമായി സുവൎണ്ണമയമായിരിക്കുന്ന തൻെറ വീൎയ്യത്തെ മൂന്നുഭാഗമായിട്ടു വിഭജിച്ചു: അധിദൈവം, അധ്യാത്മം, അധിഭൂതം—എന്നു മൂന്നായിട്ട്. ശ്രീപരീക്ഷിത്തേ! വിരാട്പുരുഷൻെറ ഒരു വീൎയ്യം ഒന്നു്, മൂന്നായി പകുത്തതങ്ങനെയെന്നും കേൾക്കൂ!
[൧൦—൧൪]

വിരാട്പുരുഷന്റെ ചലനത്താൽ, തന്തിരുവടിയുടെ ശരീരത്തിൽ ഉള്ളതായ ആകാശത്തിൽനിന്നു്, ഇന്ദ്രിയബലം മനോബലം ശരീരബലം ഇവ ഉണ്ടായി. അവയിൽനിന്നു് അവയുടെയെല്ലാം നിയന്താവായും പ്രേരകനായും ഇരിക്കുന്ന പ്രാണൻ ഉണ്ടായി. സേവകൻ സ്വാമിയായ രാജാവിന്റെ പിമ്പെ നടക്കുന്നതുപോലെ, സർവ്വശരീരങ്ങളിലും പ്രാണൻ പ്രബലനായിരിക്കുമ്പോഴേ, ഇന്ദ്രിയങ്ങൾ എല്ലാം ബലവത്തരങ്ങളായിരിക്കുകയുള്ളൂ. പ്രാണൻ മന്ദനാവുമ്പോൾ, ഇന്ദ്രിയങ്ങളും മാന്ദ്യം കൈക്കൊള്ളുന്നു. വിരാട്പുരുഷനിൽ പ്രാണൻ ശക്തിപൂർവ്വം പ്രവൃത്തിക്കാൻ തുടങ്ങിയപ്പോൾ, തന്തിരുവടിയിൽ വിശപ്പും ദാഹവും അനുഭവപ്പെട്ടുവാൻ തുടങ്ങി. പാന-ഭോജനാദികൾ ഇച്ഛയുണ്ടായ ഉടനെ, വിരാട്ടിന്റെ ശരീരത്തിൽ മുഖം [വായ്] ഉണ്ടായി. പിന്നെ, അണ്ണാക്കും രസനേന്ദ്രിയവും ജനിച്ചു. അപ്പോഴേയ്ക്കും രസന [നാവു്] ഗ്രഹിക്കുന്നതായ രസങ്ങൾ പലപ്രകാരത്തിൽ ഉളവായി. പിന്നെ, വിരാട്ടു് സംസാരിക്കുവാനായി ഇച്ഛിച്ചപ്പോൾ, വാക്കാകുന്ന ഇന്ദ്രിയവും, അതിന്റെ അധിഷ്ഠാനദേവതയായ അഗ്നിയും, ആ ദേവന്റെ വിഷയമായ സംഭാഷണവും—ഇവ മൂന്നും പ്രത്യക്ഷപ്പെട്ടു. അനന്തരം അനേക കാലം അവിടുന്നു് ആ ജലത്തിൽത്തന്നെ നിരുദ്യോനായിക്കിടന്നു. അപ്പോൾ ശ്വാസവേഗംനിമിത്തം നാസികാച്ഛിദ്രം ജനിച്ചു. പിന്നെ അവിടുത്തേയ്ക്കു് ഗന്ധിക്കണമെന്ന ഇച്ഛയുണ്ടായപ്പോൾ, അതിനായിട്ടുള്ള ഘ്രാണേന്ദ്രിയം നാസികയിൽ കടന്നുകൂടി. ആ ഇന്ദ്രിയത്തിന്റെ ദേവതയായ വായുദേവൻ ഗന്ധത്തെപ്പരത്തിക്കൊണ്ടു് പ്രകടീഭവിക്കയും

ചെയ്തു. ആദ്യം വിരാട്ടിന്റെ ശരീരത്തിൽ പ്രകാശം ഉണ്ടായിരുന്നില്ല. തന്നേയും മറ്റുപദാൎത്ഥങ്ങളേയും കാണ്മാനുള്ള ഇച്ഛ ഉണ്ടായപ്പോൾ, നേത്രദ്വാരങ്ങളും, നേത്രാധിഷ്ഠാനദേവതയായ സൂൎയ്യനും, നേത്രേന്ദ്രിയവും വിരാട്ടിൽ പ്രത്യക്ഷപ്പെടുകയാണു് ചെയ്തതു്. അപ്പോൾ വിരാട്ടിന്നു രൂപഗ്രഹണം സാദ്ധ്യമായിത്തീൎന്നു. അപ്പോൾ വേദങ്ങൾ വിരാട് പുരുഷനെ സ്തുതിക്കുവാൻ ആരംഭിച്ചു. ആ സ്തുതി കേൾക്കുവാൻ വിരാട്ടിന്നു് ഇച്ഛയും ഉണ്ടായി. ആ സമയത്തു്, കൎണ്ണങ്ങളും, അവയുടെ അധിഷ്ഠാനദേവതകളായ ദിക്കുകളും, കൎണ്ണേന്ദ്രിയവും പ്രത്യക്ഷപ്പെട്ടു. അപ്പോൾ ശബ്ദം കേൾക്കുമാറായി. പദാൎത്ഥങ്ങളുടെ മാൎദ്ദവവും കാഠിന്യവും കനവും കനക്കുറവും ചൂടും തണുപ്പും എല്ലാം അറിയണമെന്നു് വിരാട്ടു് ഇച്ഛിച്ച സമയത്തു്, തച്ഛരീരത്തിൽ തൊലി പ്രത്യക്ഷപ്പെട്ടു. ഭൂമിയിൽനിന്നു് വൃക്ഷങ്ങൾ മുളച്ചുവരുംപോലെ, വിരാട്ടിന്റെ തൊലിയിൽനിന്നു് രോമങ്ങളും ഉണ്ടായി: ആ ചൎമ്മത്തിന്റെ അകത്തും പുറത്തുമായി സ്ഥിതിചെയ്യുന്ന വായുവും പ്രകടീഭവിച്ചു. ശരീരത്തിൽ മുഴുവൻ, സ്പൎശത്തെ ഗ്രഹിക്കുന്നതായ ത്വഗിന്ദ്രിയവും പ്രത്യക്ഷപ്പെടുകയും, അതുകൊണ്ടു് സ്പൎശാനുഭവം വിരാട്ടിന്നു സിദ്ധിയ്ക്കുകയും ചെയ്തു. പിന്നെ, വിവിധകൎമ്മങ്ങളെ ചെയ്യുവാൻ വിരാട്ടിന്നു് ഇച്ഛയുണ്ടായി. അപ്പോൾ കൈകളും ഉളവായി. ആ കൈകളിൽ ഗ്രഹണശക്തിസ്വരൂപമായ ഹസ്തേന്ദ്രിയവും, ആ ഇന്ദ്രിയത്തിന്റെ ദേവതയായ ഇന്ദ്രനും, ഈ ഇന്ദ്രിയ—ദേവതകളെ ആശ്രയിച്ചു് ഗ്രഹണരൂപമായ കൎമ്മവും പ്രത്യക്ഷീഭവിച്ചു. പിന്നീടു് അഭീഷ്ടസ്ഥാനത്തു പോകണമെന്നു് വിരാട്ടു് ഇച്ഛിച്ചപ്പോൾ,

ത്ത്ശരീരത്തിൽ കാലുകൾ ആവിർഭവിച്ചു. ചരണേന്ദ്രിയത്തിന്റെ അധിദേവതയായ ഭഗവാൻ യജ്ഞപുരുഷൻ വിഷ്ണുതന്നെ കാലിൽ സ്ഥിതിചെയ്യുകയും, കാലുകളിൽ ഗമനരൂപമായ കർമ്മം ഉടനെ തുടങ്ങുകയും ചെയ്തു. മനുഷ്യർ ഈ ചരണേന്ദ്രിയങ്ങളാൽ നടന്നുതന്നെ യജ്ഞസാമഗ്രികളെ സംഭരിക്കുന്നു. സന്താനം, രതി, സ്വർഗ്ഗഭോഗം—ഇവ വേണമെന്ന് വിരാട്ട് ഇച്ഛിച്ചപ്പോൾ, വിരാഡ്ദേഹത്തിൽ ലിംഗം പ്രത്യക്ഷപ്പെട്ടു. ആ അവയവത്തിൽ ഉപസ്ഥേന്ദ്രിയവും, അതിന്റെ അധിദേവതയായ പ്രജാപതിയും, ഈ രണ്ടിന്റെയും ആശ്രയത്തിൽ കാമസുഖവും സംഭവിച്ചു. പിന്നെ, വിരാട്ടിന്നു മലത്യാഗത്തിൽ ഇച്ഛ ജനിച്ചപ്പോൾ, ഗുദദ്വാരം പ്രകടീഭവിച്ചു. അതിൽ പായു എന്ന ഇന്ദ്രിയവും, തദ്ദേവതയായ മിത്രനും ഉദിയ്ക്കുകയും ചെയ്തു. ഈ രണ്ടുംനിമിത്തമാണ് മലത്യാഗകർമ്മം സംഭവിക്കുന്നത്. അനന്തരം, ഒരു ശരീരത്തിൽനിന്ന് അന്യശരീരത്തിൽ പോകുവാൻ വിരാട്പുരുഷൻ ഇച്ഛിച്ചപ്പോൾ, നാഭിദ്വാരം ഉദയംചെയ്തു. അതിൽനിന്ന് അപാനനും മൃത്യുദേവതയും പ്രകടീഭവിച്ചു. ഈ രണ്ടിനെയും ആശ്രയിച്ചാണ് പ്രാണന്റെയും അപാനന്റേയും വിയോഗം—മൃത്യു—സംഭവിക്കുന്നത്. പിന്നെ, അന്ന—ജലാദിയെ ഗ്രഹിക്കുന്നതിന്നു വിരാട്ടിച്ഛിച്ചപ്പോൾ, ആമാശയവും, ആന്ത്രവും, നാഡികളും സംജാതങ്ങളായി. അതിനോടൊപ്പം, കുക്ഷിദേവതയായ സമുദ്രവും, നാഡീദേവതകളായ നദികളും, തുഷ്ടി—പുഷ്ടി എന്നിതുകളും, അവയ്ക്ക് ആശ്രയമായിട്ടുള്ള വിഷയങ്ങളും ഉൽപന്നങ്ങളായി. പിന്നെ വിരാട്ട്, തന്റെ മായയേപ്പററി വിചാരിക്കണെ

എന്നു് ഇച്ഛിച്ചപ്പോൾ, ഹൃദയം ഉളവായി. ആ ഹൃദയത്തിൽ മനസ്സാകുന്ന ഇന്ദ്രിയവും, ഇന്ദ്രിയദേവതയായ ചന്ദ്രനും, കാമനയും സങ്കല്പവും ആകുന്ന തദ്വിഷയങ്ങളും ഉണ്ടു്. ഭൂമി, ജലം, തേജസ്സു് ഇവയിൽനിന്നു് ഏഴു ധാതുക്കൾ വിരാട്ടിൻെറ ശരീരത്തിൽ പ്രകടീഭവിച്ചു. തൊലി, ചർമ്മം, മാംസം, ചോര, മേദസ്സു്, മജ്ജ, അസ്ഥി ഇവയാണു് ആ ധാതുക്കൾ. ഇപ്രകാരംതന്നെ, ആകാശം—ജലം—വായു ഇവയിൽനിന്നു് പ്രാണങ്ങൾ ജനിച്ചു. ശ്രോത്രാദികളായ ഇന്ദ്രിയങ്ങളെല്ലാം ശബ്ദാദികളായ വിഷയങ്ങളെ ഗ്രഹിക്കുന്നവയത്രേ. ആ വിഷയങ്ങളാകട്ടെ, അഹംകാരതത്വത്തിൽനിന്നു് ജനിച്ചവയുമാണു്. മനസ്സു് സകലവികാരങ്ങളുടേയും ഉൽപത്തിസ്ഥാനമാകുന്നു. ബുദ്ധി സമസ്തവിഷയങ്ങളുടേയും ബോധത്തെ ജനിപ്പിക്കുന്നതും ആകുന്നു. ഇങ്ങനെ, ഭഗവാൻെറ സ്ഥൂലരൂപത്തിൻെറ സ്ഥിതി അങ്ങയെ വർണ്ണിച്ചുകേൾപ്പിച്ചുകഴിഞ്ഞിരിക്കുന്നു. ഈ രൂപം, പുറമേനിന്നു് ഭൂമി ജലം തേജസ്സു് വായു ആകാശം അഹംകാരം മഹത്തത്വം പ്രകൃതി—ഈ എട്ടു് ആവരണങ്ങളാൽ ചുററപ്പെട്ടു് ഇരിക്കുന്നതാണു്. ഇതിനപ്പുറം ഇനി ഭഗവാൻെറ അത്യന്തസൂക്ഷ്മരൂപം ഉണ്ടു്. അതു് അവ്യക്തവും, വിശേഷണരഹിതവും, ആദിയും മദ്ധ്യവും അന്തവും ഇല്ലാത്തതും, നിത്യവും ആകുന്നു. വാക്കിന്നും മനസ്സിന്നും ആ രൂപംവരെ എത്തുവാനുള്ള പ്രാപ്തിയില്ല. [൧൭—൩൪]

സ്ഥൂലവും സൂക്ഷ്മവും—അഥവാ വ്യക്തവും അവ്യക്തവും ആയിട്ടുള്ള രണ്ടുതരം ഭഗവദ്രൂപങ്ങളെ ഞാൻ അങ്ങേ

യും വർണ്ണിച്ചു കേൾപ്പിച്ചു തന്നുവല്ലോ. ഈ രണ്ടു രൂപവും, ഭഗവാന്റെ മായാശക്തിവഴിക്കു് പ്രകാശിക്കപ്പെട്ടിരിക്കുന്നവയാണു്. അതുകൊണ്ടു്, ഇവ രണ്ടിനേയും, ഭഗവാന്റെ വാസ്തവികസ്വരൂപത്തെ അറിയുന്ന ജ്ഞാനികളായ ഭക്തജനങ്ങൾ, തങ്ങൾക്കു് പരമാഭീഷ്ടമായിട്ടു് സ്വീകരിക്കുന്നില്ല. യഥാർത്ഥത്തിൽ ഭഗവാൻ നിഷ്ക്രിയൻ ആണു്. സ്വന്തംശക്തിവഴിക്കു് സക്രിയനായിത്തീരുന്നു എന്നു മാത്രം. അങ്ങനെ സക്രിയനായതിനുമേൽ, ബ്രഹ്മാവിന്റെ അഥവാ വിരാട്ടിന്റെ രൂപം കൈക്കൊണ്ടു്, വാച്യ-വാചകരൂപത്തിലും, ശബ്ദ-അർത്ഥരൂപത്തിലും പ്രകടീഭവിച്ചു്, അനവധി-അനവധി നാമ-രൂപ-ക്രിയകളെ സ്വീകരിക്കുന്നു. ഹേ പരീക്ഷിത്തേ! പ്രജാപതികൾ, മനുക്കൾ, ദേവന്മാർ, ഋഷികൾ, പിതൃക്കൾ, സിദ്ധന്മാർ, ചാരണന്മാർ, ഗന്ധർവ്വർ, വിദ്യാധരർ, അസുരർ, ഗുഹ്യകർ, കിന്നരർ, അപ്സരസ്സുകൾ, നാഗങ്ങൾ, സർപ്പങ്ങൾ, കിമ്പുരുഷർ, ഉരഗർ, മാതൃക്കൾ, രാക്ഷസർ, പിശാചർ, പ്രേതർ, ഭൂതങ്ങൾ, വിനായകർ, കൂഷ്മാണ്ഡർ, ഉന്മാദർ, വേതാളർ, യാതുധാനർ, ഗ്രഹങ്ങൾ, പക്ഷികൾ, മൃഗങ്ങൾ, പശുക്കൾ, വൃക്ഷങ്ങൾ, പർവ്വതങ്ങൾ, സരീസൃപങ്ങൾ തുടങ്ങി എത്ര എത്ര നാമ-രൂപങ്ങൾ പ്രപഞ്ചത്തിലുണ്ടോ, അവയെല്ലാം ഭഗവാന്റെ തന്നെ നാമരൂപങ്ങൾ ആകുന്നു. ചരാചരങ്ങൾ രണ്ടുതരവും, ജരായുജം-അണ്ഡജം-സ്വേദജം-ഉദ്ഭിജ്ജം-എന്നു നാലു തരവും ആയി, ജല-സ്ഥല-ആകാശങ്ങളിൽ പാർക്കുന്ന സകലപ്രാണികളും, ശുഭകർമ്മത്താലും, അശുഭകർമ്മത്താലും, ശുഭാശുഭകർമ്മങ്ങളാലും ഉണ്ടായിരിക്കുന്നവയാണു്. സത്ത്വം പ്രധാനമാ

യിട്ടുള്ളവർ ദേവന്മാരും, രജോഗുണം പ്രധാനമായിട്ടുള്ളവർ മനുഷ്യരും, തമോഗുണികളായിട്ടുള്ള ജീവന്മാർ നരകാഹ്നരും ആയിത്തീരുന്നു. ഈ ത്രിഗുണങ്ങളിൽവെച്ച് ഒരു ഗുണം മററു രണ്ടുഗുണങ്ങളാൽ അഭിഭവിക്ക-തോല്ക്ക-പ്പെട്ടതായിത്തീരുമ്പോൾ, ഓരോ ഗുണത്തിനും മുമ്മൂന്നു ഗതികൾ വേറെ സംഭവിക്കുന്നു. പരമാത്മാവായ ഭഗവാൻ ജഗത്തിന്റെ ധാരണ-പോഷണങ്ങൾക്കു വേണ്ടി, ധർമ്മമയമായ വിഷ്ണുസ്വരൂപം കൈക്കൊണ്ടു്, ദേവ-മനുഷ്യ-പശു-പക്ഷ്യാദിരൂപങ്ങളിൽ അവതരിക്കുകയും, ജഗൽപരിപാലനം നടത്തുകയും ചെയ്യുന്നു. പ്രളയകാലം വരുമ്പോൾ ആ ഭഗവാൻ തന്നെ, താൻ ഉണ്ടാക്കിയ ഈ വിശ്വത്തെ, കാലാഗ്നിരൂപനായ രുദ്രന്റെ ആകൃതി പൂണ്ടു്, തന്നിലേയ്ക്കു തന്നെ ലയിപ്പിച്ചുകളയുന്നു. വായു മേഘമാലയെ തന്നിലേയ്ക്കുതന്നെ ലയിപ്പിച്ചു കൊള്ളുന്നതു് എങ്ങനെയോ അങ്ങനെ എന്നു പറയാം.—

[൩൯—൪൩]

ഹേ പരീക്ഷിത്തേ! ഭഗവൽപരായണന്മാരായ മഹാത്മാക്കൾ ഇപ്രകാരംതന്നെയാണു് ഐശ്വര്യാധിക്യം പൂണ്ട ഭഗവാനെപ്പററി വർണ്ണിച്ചിട്ടുള്ളതു്. എന്നാൽ, തത്വജ്ഞാനികളായിട്ടുള്ളവർ ഇങ്ങനെ സൃഷ്ടി-സ്ഥിതി-സംഹാരങ്ങൾ നടത്തുന്ന രൂപത്തിലല്ല ആ പരമാത്മാവിനെ പരിഗണിച്ചിട്ടുള്ളതു്. ഇതിനും അപ്പുറത്താണു് പരമാത്മാവിന്റെ അവസ്ഥ, ജ്ഞാനികളുടെ ദൃഷ്ടിയിൽ. സമസ്തപ്രകൃതിയിൽനിന്നും, സമസ്തപ്രാകൃതവസ്തുക്കളിൽനിന്നും അതിശയിച്ചു വിളങ്ങുന്നു പരമാത്മാവു്. സൃഷ്ട്യാ

ദികർത്താവായി പരമാത്മാവിനെ വർണ്ണിക്കുമ്പോഴും, പരമാത്മാവിൽ കർതൃത്വം ഉണ്ടെന്നു താൽപര്യമില്ല. നേരേ മറിച്ച്, തന്നേയോ പരമാത്മാവിനേയോ കർത്താവായിട്ടു ഗണിക്കുന്നവരുടെ കർതൃത്വഭാവന നശിക്കുന്നതിനു വേണ്ടിയാണ്, അങ്ങനെ വർണ്ണിച്ചിട്ടുള്ളത്. വാസ്തവത്തിൽ ഈ കർതൃത്വം, മായാദ്വാരാ കേവലം ആരോപിതമായിട്ടുള്ളതു മാത്രമാണ്. ബ്രഹ്മദേവന്റെ മഹാകല്പത്തിലെ അവാന്തരകല്പങ്ങളെ വർണ്ണിച്ച കൂട്ടത്തിൽ, ഇതു ഞാൻ സ്പഷ്ടമാക്കിത്തന്നിട്ടുണ്ടല്ലോ. എല്ലാകല്പങ്ങളിലും സൃഷ്ടിക്രമം ഒരേ പ്രകാരത്തിലാണ്. മഹാകല്പത്തിന്റെ ആരംഭത്തിൽ, പ്രകൃതിയിൽനിന്ന് ക്രമത്തിൽ മഹത്തത്വാദികൾ ജനിക്കുന്നു എന്നും, കല്പങ്ങളുടെ ആരംഭത്തിൽ പ്രാകൃതസൃഷ്ടി അതേപ്രകാരത്തിൽ ഇരിക്കയും, ചരാചരപ്രാണികളുടെ വൈകൃതസൃഷ്ടി മാത്രം പുതുതായി നടക്കുകയും ചെയ്യുന്നു എന്നും മാത്രം ആണ് വ്യത്യാസം. ഹേ പരീക്ഷിത്തേ! കാലത്തിന്റെ പരിമാണം—അളവ്—, കല്പത്തിന്റെയും അതിലെ മന്വന്തരങ്ങളുടേയും കഥകൾ എന്നിവ പിന്നീടു പറയാം. ഇപ്പോൾ അങ്ങ് പാദ്മകല്പത്തിന്റെ വർണ്ണനം ശ്രദ്ധയോടേ കേട്ടാലും!—

[൪൪—൪൫]

ശൗനകൻ ചോദിച്ചു:—ഹേ സൂത! അങ്ങു ഞങ്ങളോടു പറഞ്ഞുവല്ലോ, പരമഭാഗവതനായ വിദുരൻ തന്റെ ദുസ്ത്യജകുടുംബാംഗങ്ങളെ എല്ലാം ഉപേക്ഷിച്ച്, ഭൂമിയിലെ പല പല തീർത്ഥങ്ങളേയും സേവിക്കാൻ പുറപ്പെട്ടു എന്ന്. ആ യാത്രയിൽ മൈത്രേയമഹർഷിയുമായിട്ട്

എവിടെ വെച്ചാണ് വിദുരൻ അദ്ധ്യാത്മവിദ്യയേപ്പററി സംസാരിച്ചതു്? വിദുരന്റെ ചോദ്യത്തിന്നു മൈത്രേയന്റെ മറുപടി ഏതു തത്വത്തേക്കുറിച്ചായിരുന്നു? ഹേ സൂത! അങ്ങു് എത്രയും സൗമ്യസ്വഭാവനാണല്ലോ. അങ്ങു് ശ്രീവിദുരന്റെ ആ ചരിത്രം ഞങ്ങളേ കേൾപ്പിച്ചാലും! അദ്ദേഹം ആദ്യം തന്റെ ബന്ധുമിത്രാദികളേ ഉപേക്ഷിച്ചതെന്തിനാണു്? പിന്നെ അവരുടെ അടുക്കൽ തിരിച്ചെത്തിയതും എന്തിനായിട്ടാണു്?— [൪൮—൫൦]

സൂതൻ പറഞ്ഞു:—ഹേ ശൗനകാദികളേ! പരീക്ഷിത്തുമഹാരാജാവും ഇതുതന്നെ ചോദിക്കുകയുണ്ടായി. അദ്ദേഹത്തിന്റെ ചോദ്യത്തിന്നുത്തരമായി ശ്രീശുകദേവൻ എന്തു പറഞ്ഞുവോ, അതുതന്നെ ഞാൻ നിങ്ങളോടും പറയാം. ശ്രദ്ധയോടുകൂടി നിങ്ങൾ കേട്ടാലും! —[൫൧]

---

ദ്വിതീയസ്കന്ധം സമ്പൂർണ്ണം.

---

കേൾക്കാത്തതാർ ഭാഗവതം പുരാണം,—
ആരച്ചചെയ്തില്ല മുകുന്ദപാദം,
വിപ്രർക്കവൻ ഭോജനമേകിയില്ല?—
വൃഥാവിലാണാ മനുജന്റെ ജന്മം!

(പത്മപുരാണം)

---

# 'മഹാത്മാ'വിൻെറ ദൃഷ്ടിയിൽ!

---

[ധമ്മരസത്തെ ഉദിപ്പിക്കുവാൻ കഴിവുള്ള ഒരു ഗ്രന്ഥമാണ് 'ഭാഗവതം' എന്ന് ഇന്നു ഞാൻ മനസ്സിലാക്കുന്നു. ഗുജരാത്തിയിൽ ഉള്ള ഭാഗവതത്തെ ഞാൻ വളരെ രസത്തോടുകൂടി വായിച്ചിട്ടുണ്ട്. എന്നാൽ, എൻെറ ൨൧-ദിവസത്തെ ഉപവാസത്തിനിടയ്ക്ക്, ഭാരതഭൂഷണം പണ്ഡിതമദനമോഹന മാളവീയജീയുടെ ശുഭമുഖത്തുനിന്ന് ഭാഗവതത്തിൽ കുറച്ചുഭാഗം കേട്ടപ്പോൾ എനിക്കു തോന്നി, കുട്ടിക്കാലത്തുതന്നെ ഇദ്ദേഹത്തെപ്പോലെയുള്ള ഭാഗവതഭക്തന്മാരുടെ മുഖത്തുനിന്ന് ഭാഗവതം കേട്ടിരുന്നുവെങ്കിൽ, അന്നുമുതൽക്കേ എനിക്കു ഭാഗവതത്തിൽ പ്രീതി നല്ലവണ്ണം സിദ്ധിക്കുമായിരുന്നുവല്ലോ എന്ന്! ആ പ്രായത്തിൽ ഉണ്ടാവുന്ന ശുഭാശുഭസംസ്കാരം വളരെ ആഴത്തിൽ അടിയുറച്ചു കിട്ടുന്നതാണ്. ഇതെനിക്കു നല്ല അനുഭവമായിട്ടുണ്ട്. കുട്ടിക്കാലത്ത് എത്രയോ ഉത്തമഗ്രന്ഥങ്ങൾ വായിക്കേണ്ടിയിരുന്നത് വായിച്ചില്ലല്ലോ എന്ന് എനിയ്ക്കിപ്പോൾ ഖേദം തോന്നുന്നു.]

—മഹാത്മാ—ഗാന്ധി—

# ഭാഗവതഭഗവദ്ഗീത— ഇനിയത്തെ ഭാഗം

---

ശ്രീകൃഷ്ണഭഗവാൻ അജ്ജുനനുപദേശിച്ചതാണ് ഭാരതത്തിലെ ഭഗവദ്ഗീത; ഉദ്ധവനുപദേശിച്ചതാണ് ഭാഗവതഭഗവദ്ഗീത. ദശമം-ഭഗവല്ലീലാകഥകൾ; ഏകാദശം-ഭാഗവതധമ്മസംഹിത! ഭാഗവതഭഗവദ്ഗീത!!-ആ ഏകാദശവും ദ്വാദശവും കൂടി രണ്ടു സ്കന്ധങ്ങളാണ്, ഭാഗവതം ഭാഷാഗദ്യത്തിന്റെ ഇനിയത്തെ പുസ്തകപ്രസിദ്ധീകരണം. ഏത്രയും വിശദവും ലളിതവുമായ പ്രതിപാദനം. പുസ്തകം ആവശ്യമുള്ളവർ, പ്രകാശകന്മാക്ക്, മുൻകൂട്ടി എഴുതിഅയയ്ക്കുന്നതു് അധികം സൗകര്യകരമാണ്. തുടന്നു തന്നെ, എല്ലാ സ്കന്ധങ്ങളുടേയും ഗദ്യവിവത്തനം പുറപ്പെടുന്നതും ആണ്. നമുക്കെല്ലാവക്കുംകൂടി, ഇതുമുഴവൻ ഗദ്യത്തിൽ കൊണ്ടുവരുവാൻ കഴിഞ്ഞാൽ, അതെത്ര വലിയ നേട്ടമായിരിക്കും! സഹായിക്കുവിൻ!

